# കേരളപഠനങ്ങൾ

*ത്രൈമാസികം*


പത്രാധിപർ : കെ.ടി. റാംമോഹൻ

*പത്രാധിപ ഉപദേശകസമിതി*

എം. ഗംഗാധരൻ
രാജൻ ഗുരുക്കൾ
കെ.എൻ. ഗണേശ്
പി.കെ. മൈക്കിൾ തരകൻ
സലിം ബാലകൃഷ്ണൻ
വി.വി.കെ. വാലത്ത്

കെ.കെ. ജോർജ്
ടി.ജി. ജേക്കബ്
പി. ശിവാനന്ദൻ
കെ.പി. കണ്ണൻ
എം. കുഞ്ഞാമൻ
കെ.എൻ. ഹരിലാൽ
കെ. രവിരാമൻ

കെ.ജി. ശങ്കരപ്പിള്ള
ആർ. നന്ദകുമാർ
എസ്. രാജു
പാട്രിക്ക് ഹെല്ലർ
കെ. രാജഗോപാൽ

കെ. ശാരദാമണി
എൻ.കെ. രവീന്ദ്രൻ
ദേവിക ജെ

ആർ.വി.ജി. മേനോൻ
ശ്രീകുമാർ ചതോപാദ്ധ്യായ
വി.ടി. പത്മനാഭൻ
ടി.ടി. ശ്രീകുമാർ





ചിത്തിര

പ്രിന്റേഴ്സ് & പബ്ലിഷേഴ്സ്

39/3006, മാണിക്കത്ത് റോഡ്, കൊച്ചി 682 016

ഫോൺ 364005

*ടൈപ്പ്സെറ്റിങ്* കെ. സുധാദേവി, ശോഭ കെ.എ.
*പ്രൂഫ്* പി.ജി. കൃഷ്ണകുമാർ
*പേജ്മേക്കിങ്* കെ. നാരായണൻ
കലാസാങ്കേതികം ഷിബു എം. പീറ്റേഴ്സൺ
*അച്ചടി* പി.എസ്. സുധാകരൻ

# കേരളപഠനങ്ങൾ

# 4

ജനുവരി - മാർച്ച് 1994

പത്രാധിപർ : കെ.ടി. റാംമോഹൻ



ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സ്

കൊച്ചി 682 016

# കേരളപഠനങ്ങൾ 4

ജനുവരി - മാർച്ച് 1994
പത്രാധിപർ : കെ.ടി. റാംമോഹൻ



©കേരളപഠനങ്ങൾ

# പ്രണയഗീതം ചരമപ്പാട്ടാവുമ്പോൾ

## കോവളത്തെ ആസ്പദമാക്കി കേരളത്തിലെ ടൂറിസംവ്യവസായത്തെക്കുറിച്ചൊരു പഠനം

ടി.ജി. ജേക്കബ്

കേരളത്തിൽ ഇപ്പോൾ വീശിയടിച്ചുകൊണ്ടിരിക്കുന്നത് ഒരു 'ടൂറിസംതരംഗ'മാണ്. സംസ്ഥാനത്തിൻെറ ഒരറ്റംമുതൽ മറ്റേയറ്റം വരെ പലതരം ടൂറിസംപ്രോൽസാഹന പദ്ധതികൾ ആവിഷ്കരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. ടൂറിസംപദ്ധതികളെ 'ജനാധിപത്യവൽക്കരിക്കുകയും' 'വികേന്ദ്രീകരിക്കുകയും' ചെയ്യുക എന്ന പ്രഖ്യാപിത ലക്ഷ്യത്തോടെ സർകാരിൻെറ പൂർണമായ രക്ഷാകർതൃത്വത്തിൽ കേരളത്തിലെ എല്ലാ ജില്ലകളിലും ടൂറിസംപ്രോൽസാഹന സമിതികൾ രൂപീകരിക്കപ്പെട്ടുകഴിഞ്ഞു. ടൂറിസത്തെ ഒരു 'ബഹുജനപ്രസ്ഥാന'മാക്കി വളർതാൻ ജനങ്ങളെ നിരന്തരം ആഹ്വാനംചെയ്യുന്നു അധികാരത്തിലിരിക്കുന്നവർ. എല്ലാ മലകളും താഴ്‌വരകളും കാടുകളും കടലോരങ്ങളും ജലാശയങ്ങളും വിദേശടൂറിസ്റ്റുകളെ ആകർഷിക്കുന്നതിനുള്ള ഉപാധികളായാണ് പരിഗണിക്കപ്പെടുന്നത്. ഈ 'ബഹുജനപ്രസ്ഥാന'ത്തിൽ സ്വകാര്യമേഖലയിലെ വ്യവസായികളുടെ സജീവപങ്കാളിത്തം ഉറപ്പുവരുത്തുന്നതിനായി അവർക് വൻതോതിലുള്ള നികുതിയിളവുകളും മറ്റു സൗജന്യങ്ങളും വാഗ്ദാനംചെയ്യുന്നു. സംസ്ഥാന-ജില്ലാതലങ്ങളിൽ ചെലവേറിയ, നിറപ്പകിട്ടാർന്ന പരസ്യ

ലഘുലേഖകളും മറ്റും പ്രസിദ്ധീകരിക്കപ്പെട്ടു കൊണ്ടിരിക്കുന്നു. ടൂറിസ്റ്റുകളെ ആകർഷിക്കുന്നതിന് അനുയോജ്യമായ ആന്തരികഘടനാ സൗകര്യങ്ങളോടുകൂടിയ സിരാകേന്ദ്രങ്ങളും അവയ്ക്കുചുറ്റുമായി ധാരാളം ചെറുകിട ടൂറിസ്റ്റുകേന്ദ്രങ്ങളും സ്ഥാപിക്കുകയെന്നതാണ് സർകാരിൻെറ ലക്ഷ്യം. ചുരുക്കത്തിൽ, കേരളമാകെത്തന്നെ നിരവധി ടൂറിസ്റ്റുസങ്കേതങ്ങൾകൊണ്ട് നിറയ്ക്കുക എന്നതാണ് നിർദിഷ്ട പദ്ധതി.

ടൂറിസത്തിനുള്ള ആന്തരികഘടനാസംവിധാനം ഉദ്യോഗസ്ഥതലത്തിൽ ഇപ്പോൾത്തന്നെ സ്ഥാപിതമായിക്കഴിഞ്ഞിട്ടുണ്ട്. മുഖ്യമന്ത്രിയുടെ നിയന്ത്രണത്തിലുള്ള പ്രത്യേക മന്ത്രാലയം, ഒരു സെക്രട്ടറിയുടെ നേതൃത്വത്തിൽ നിരവധി ഉദ്യോഗസ്ഥൻമാരുള്ള സർകാർ വകുപ്പ്, ചെയർമാനും സെക്രട്ടറിയും തലവൻമാരായുള്ള കേരളാ ടൂറിസം ഡെവലപ്മെൻറ് കോർപറേഷൻ (കെ.ടി.ഡി.സി), ഡിസ്ട്രിക്റ്റ് ടൂറിസം പ്രൊമോഷൻ കൗൺസിലുകൾ (ഡി.ടി.പി.സി) എന്നിവകൂടാത ടൂറിസ്റ്റുസേവനത്തിൽ വിദഗ്ദ്ധപരിശീലനം നൽകുന്നതിനായി രണ്ട് വിദ്യാഭ്യാസസ്ഥാപനങ്ങളും ഉൾപ്പെടുന്നതാണ് ഈ സംവിധാനം. ഇതിനെല്ലാംപുറമേ ടൂറിസംവികസനപദ്ധതികൾ നടപ്പാക്കുന്നതിനുവേണ്ടി പ്രാദേശികതലത്തിൽ സമ്മർദഗ്രൂപ്പുകളായി പ്രവർതിക്കുന്ന അനൗദ്യോഗിക സമിതികളും സംസ്ഥാനത്തിൻെറ വിവിധഭാഗങ്ങളിൽ രൂപപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

അന്താരാഷ്ട്ര വാണിജ്യടൂറിസത്തെക്കുറിച്ച് അടുത്തകാലത്ത് നിരവധി പഠനങ്ങളുണ്ടായിട്ടുണ്ട്. ആഗോളതലത്തിൽത്തന്നെ അതിവേഗം വളർന്നുകൊണ്ടിരിക്കുന്ന വ്യവസായമായി കരുതപ്പെടുന്ന ടൂറിസത്തിൻെറ സാമ്പത്തികശാസ്ത്രം സവിശേഷശ്രദ്ധ നേടിക്കൊണ്ടിരിക്കുന്നു. വാണിജ്യടൂറിസത്തിൻെറ സാംസ്കാരികവും പാരിസ്ഥിതികവുമായ വശങ്ങൾ, പ്രത്യേകിച്ചും മൂന്നാംലോകത്തിലെ പ്രകൃതിസുന്ദരമായ മേഖലകളാകെ വിദേശികൾക്ക് തീറെഴുതിക്കൊടുക്കുന്നത്,

## ടൂറിസം എന്ന മഹാശാപം

*കെ. ഭാസ്കരൻനായർ*

ക്രിസ്തു പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ ആരംഭിച്ച കപ്പലോട്ടങ്ങളെത്തുടർന്ന്, ആദ്യം വിദൂരരാജ്യങ്ങളിൽനിന്ന് സ്വർണവും മറ്റു സമ്പത്തുകളും കൈക്കലാക്കുവാനും അതു കഴിഞ്ഞ് കച്ചവടത്തിലൂടെ കൊള്ളലാഭം ഉണ്ടാക്കുവാനും പിന്നീട് ആ രാജ്യങ്ങളെ കീഴടക്കി കോളനികൾ സ്ഥാപിക്കുവാനും പാശ്ചാത്യമനുഷ്യൻ തുടരെ നടത്തിയ സാഹസയത്നത്തിൻെറ ഏറ്റവും നവീനമായ രൂപഭേദമാണ് ഈ ടൂറിസ്റ്റ് വ്യവസായം. അന്യരാജ്യക്കാരെ ചൂഷണം ചെയ്ത് സമ്പത്തുണ്ടാക്കുന്നു എന്ന അപഖ്യാതിയില്ലാത്തതുകൊണ്ടും അവർക്ക് നല്ല ആദായമുണ്ടാക്കുവാനും വിദേശനാണ്യം സമ്പാദിക്കുവാനും അവസരം നൽകുന്നു എന്നതുകൊണ്ടും ഇതു മൂന്നാംലോകത്തിനെങ്കിലും ഒരു വലിയ അനുഗ്രഹമാണെന്നുള്ള ധാരണയുണ്ട്. അതു തെറ്റാണ്. ഇതും മുൻനൂറ്റാണ്ടുകളിൽ ആഗോളവ്യാപകമായി നടന്ന ആക്രമണങ്ങളെപ്പോലെ തന്നെയുള്ള ഒരു ശാപമാണ്. അതിൽ

പണമല്ലാതെ മറ്റൊരു പരിഗണനയുമി ല്ല... വൻതോതിലുള്ള ധനവിനിമയം അന്തർഭവിക്കുന്ന ഒരു സംരംഭമാകയാൽ അത് പിൻകിട രാജ്യങ്ങളെ മുഴുവൻ ഇള ക്കിമറിക്കുമെന്ന് നിശ്ചയമാണ്. അവ കൂടുതൽ അസ്വസ്ഥമാകും. ആവശ്യ ങ്ങൾ നിയന്ത്രിച്ച്, മിതവ്യയം ശീലിച്ച്, അദ്ധ്വാനിച്ച്, ദാരിദ്ര്യത്തിലും കഷ്ടപ്പാടു കളിലും നിന്ന് കരകയറുവാനുള്ള പരിപാ ടിയെ കൈവെടിയാമെന്നും യാതൊരു അദ്ധ്വാനവും കൂടാതെ അന്യരാജ്യക്കാര ന്റെ സമ്പത്തിൽ പങ്കുപറ്റി അവരുടേതു പോലുള്ള ജീവിതം നയിക്കുവാൻ ഉത കുന്ന ഒരു എളുപ്പമാർഗം തുറന്നു കിട്ടിയി രിക്കുന്നു എന്നും അവിടത്തെ ജനങ്ങൾ വിശ്വസിച്ചുതുടങ്ങും. കൂടുതൽ കൂടുതൽ ടൂറിസ്റ്റുകളെ ആകർഷിക്കുവാനുള്ള ഉപാ യങ്ങളും കണ്ടുപിടിക്കും. കഥകളിയും കൂടിയാട്ടവും ആസനങ്ങളും തിരുമ്മലും പിഴിച്ചിലും മാത്രമല്ല, കൗളയോഗവും വജ്രയാനവും രാസക്രീഡയുമെല്ലാം മൊത്തമായും ചില്ലറയായും വിൽക്കുവാ നുള്ള ഏർപ്പാടുകളുണ്ടാകും. ഒടുവിൽ അമേരിക്കയിലെ ആദിവാസികളെയും വെസ്റ്റിൻഡീസിലെ ദ്വീപ്‌വാസികളെയും പോലെ 'ടൂറിസ്റ്റ് സീസൺ' വരുവാൻ കാത്തിരിക്കുന്ന ദാരിദ്ര്യവാസികളുടെ സമൂഹമായി ഈ രാജ്യങ്ങളിലെ ജനസ ഞ്ചയം അധഃപതിക്കും. വിദേശീയരുടെ ദൃഷ്ടിയിൽ അവരുടെ സംസ്കാരവും ജീവിതംതന്നെയും വിലകുറഞ്ഞ വിൽപ നച്ചരക്കായി മാറും. അമ്മേ! എന്റെ പ്രിയ പ്പെട്ട മാതൃഭൂമി! ഭരതവർഷമേ! അനു കമ്പയ്ക്കുപോലും അർഹമല്ലാത്ത ഈ അധോഗതി നിനക്ക് ഉണ്ടാകാതിരിക്കട്ടെ!

*[1980 ലെ മാതൃഭൂമി ഓണപ്പതിപ്പിൽനിന്ന്]*

ഉൽക്കണ്ഠകളുണർത്തിയിട്ടുണ്ട്. വാണിജ്യടൂ റിസം നാടിനും ജനങ്ങൾക്കും വരുത്തി വയ്ക്കുന്ന കെടുതികൾ ഇപ്പോൾ ഒരു രഹസ്യ മല്ലാതായിട്ടുമുണ്ട്. എന്നാൽ, ടൂറിസംവ്യവസാ യവുമായി ബന്ധപ്പെട്ട് കേരളത്തിൽ രൂപപ്പെ ട്ടുകൊണ്ടിരിക്കുന്ന ക്ഷേമസങ്കൽപം ഒരു വലിയ പരിധിവരെ ചോദ്യംചെയ്യപ്പെടാതെ തുടരുകയാണ്.

ടൂറിസംപ്രോൽസാഹനപദ്ധതികൾ വാശിയോടെ നടപ്പാക്കുന്നതിന് സർക്കാർ പറ യുന്ന ന്യായം അത് കേരളത്തിന് ഏറ്റവും അനുയോജ്യമായ വ്യവസായമാണെന്നും സമ്പദ്‌വ്യവസ്ഥയുടെ ഗുരുതരമായ മാന്ദ്യം പരിഹരിക്കുന്നതിന് വേറെ മാർഗമില്ലെന്നു മാണ്. തൊഴിലില്ലായ്മയുൾപ്പെടെയുള്ള നിര വധി പ്രശ്നങ്ങൾ പരിഹരിക്കാൻ പര്യാപ്ത മാണ് ടൂറിസംപദ്ധതികൾ എന്നാണ് സർക്കാരി ന്റെ വാദം. ടൂറിസം വികസനത്തിന്റെ ഭാഗ മായി, അഗമ്യമായ മലനിരകളിൽപോലും റോഡുകളും മറ്റ് ഗതാഗതസൗകര്യങ്ങളും ഉണ്ടാകും, അതിലൂടെ ഈ പിന്നോക്കപ്രദേശ ങ്ങളുടെ വികസനം ത്വരിതഗതിയിലാകും. സർക്കാരിന്റെ ഈ വാദങ്ങൾ, ഗതാഗതസൗക ര്യങ്ങൾ, വൈദ്യുതി തുടങ്ങിയ വികസനപ്ര വർത്തനങ്ങൾക്കുവേണ്ടി വളരെക്കാലമായി മുറ വിളികൂട്ടുന്ന വിവിധ പ്രദേശങ്ങളിലെ ജന ങ്ങളെ സ്വാധീനിക്കാൻ കെൽപുള്ളവയാണ്.

അന്താരാഷ്ട്രതലത്തിൽ പടിഞ്ഞാറൻയൂ റോപ്പാണ് ഏറ്റവും വലിയ ടൂറിസ്റ്റുമേഖല. എത്തിച്ചേരുന്ന ടൂറിസ്റ്റുകളുടെ എണ്ണം പരിഗ ണിക്കുമ്പോൾ അന്താരാഷ്ട്ര ടൂറിസത്തിൽ പടിഞ്ഞാറൻയൂറോപ്പിനെ അപേക്ഷിച്ച് വളരെ ചെറിയൊരു പങ്കുമാത്രമേ മൂന്നാം ലോകത്തി നുള്ളു. അതേസമയം ടൂറിസംവ്യവസായ ത്തിൽ മൂന്നാംലോകത്തിന്റെ പങ്ക് ഗണ്യ മായി വർധിച്ചുകൊണ്ടിരിക്കുകയാണ്. ഈ രാജ്യങ്ങളുടെ ത്വരിതഗതിയിലുള്ള വികസന ത്തിനുള്ള മാതൃകയെന്നനിലയിൽ ടൂറിസം അവതരിപ്പിക്കപ്പെടുന്നു. നീണ്ട കടൽത്തീരവും വിശാലമായ കായലുകളും മനോഹരങ്ങളായ മലകളും ചെറു കുന്നുകളും നിരവധി നദി

കളും വെള്ളച്ചാട്ടങ്ങളുമുള്ള കേരളം അന്താരാഷ്ട്ര ടൂറിസ്റ്റ് ഭൂപടത്തിലേക്ക് കൂട്ടിച്ചേർക്കുന്നത് ഈയൊരു പശ്ചാത്തലത്തിലാണ്. ഒരു സുവർണയുഗത്തിൻെറ വാതിലുകളാണ് ഇതിലൂടെ തുറക്കപ്പെടുക എന്നാണ് നയരൂപീകരണവിദഗ്ദ്ധരുടെയും രാഷ്ട്രീയനേതൃത്വത്തിൻെറയും വാദം.

കേരളം അപ്പാടെ ഒരു 'ടൂറിസ്റ്റ് പറുദീസ'യാക്കാൻ സർക്കാർ ഇറങ്ങിപ്പുറപ്പെട്ടിരിക്കുന്ന ഈ സന്ദർഭം ഗൗരവമേറിയ നിരവധി ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. ടൂറിസംവ്യവസായത്തിൻെറ പ്രചാരണത്തിനായി മുന്നോട്ടുവയ്ക്കുന്ന വാദങ്ങളുടെ ശരിതെറ്റുകൾ നിർണയിക്കേണ്ടതുമുണ്ട്. കോവളത്തിൻെറ അനുഭവം ഇവിടെ പ്രസക്തമാകുന്നു. കേരളത്തിലെ ഏക വികസിത ടൂറിസ്റ്റുസങ്കേതമാണ് അത് · ആഭ്യന്തരടൂറിസത്തിൻെറയും അന്താരാഷ്ട്രതലത്തിലുള്ള വൻകിട വാണിജ്യടൂറിസത്തിൻെറയും കേന്ദ്രം. കേരളത്തിൻെറ തെക്കേമൂലയ്ക്കുള്ള, ഏറെയൊന്നും അറിയപ്പെടാതിരുന്ന ഈ കൊച്ചുഗ്രാമത്തിൽ ടൂറിസം ഉളവാക്കിയ സാമൂഹിക-സാമ്പത്തിക-രാഷ്ട്രീയമാറ്റങ്ങൾ എന്തൊക്കെയാണ്? അവ വിശകലനംചെയ്തുകൊണ്ടായിരിക്കണം കേരളത്തിൻെറ വികസനപ്രവർത്തനങ്ങൾക്കുള്ള ഒറ്റമൂലി എന്നനിലയിൽ അവതരിപ്പിക്കപ്പെടുന്ന ടൂറിസത്തിൻെറ ആവശ്യകതയെക്കുറിച്ചോ അപകടത്തെക്കുറിച്ചോ ഉള്ള ഏതൊരു അന്വേഷണവും തുടങ്ങേണ്ടത്.

കോവളംഗ്രാമത്തിലെ മാറ്റങ്ങളുടെ വസ്തുനിഷ്ഠമായ വിശകലനത്തിലൂടെ ടൂറിസം ഉന്നയിക്കുന്ന പ്രശ്നങ്ങളുടെ യഥാർഥ പരിപ്രേക്ഷ്യമെന്തെന്ന് വിലയിരുത്തുകയാണ് ഈ പഠനത്തിൻെറ ഉദ്ദേശ്യം. കോവളത്തിൻെറ ഇന്നത്തെ അവസ്ഥ നാളെ അഗസ്ത്യകൂടത്തിനോ ബേക്കലിനോ വൈതൽമലയ്ക്കോ സംഭവിക്കാം. അത്തരമൊരു അവസ്ഥ മൊത്തം കേരളത്തിൻേറതായി മാറാം. കോവളത്തുണ്ടായ മാറ്റങ്ങളെക്കുറിച്ചും ആ സ്ഥലത്തിൻെറ ഇന്നത്തെ അവസ്ഥയെക്കുറിച്ചുമുള്ള ഈ വിശകലനം, ടൂറിസമാകണമോ തങ്ങളുടെ വിധിയെന്നു തീരുമാനിക്കാൻ നമ്മുടെ നാട്ടുകാർക്ക് സഹായകമായേക്കുമെന്ന് കരുതുന്നു. വിപുലവും ഫലപ്രദവുമായ ചർചകളിലൂടെ 'വികസനത്തിൻെറ ടൂറിസംമാതൃക'യോട് ശരിയായ ഒരു സമീപനം ക്രോഡീകരിച്ചെടുക്കുന്നതിനെങ്കിലും ഈ പഠനം പ്രേരകമായിത്തീരും എന്നാണ് പ്രത്യാശ.

## പഴയ കോവളം

കോവളംഗ്രാമം ഒരു ടൂറിസ്റ്റുവിൽപനച്ചരക്കായി മാറിയിട്ട് കഷ്ടിച്ച് മൂന്ന് പതിറ്റാണ്ടുകൾ ആയതേയുള്ളൂ. വിദേശികളാണ് ഈ കടലോരഗ്രാമത്തെ ഒരു ടൂറിസ്റ്റുകേന്ദ്രമാക്കി മാറ്റിയെടുത്തത്. ആഭ്യന്തര ടൂറിസം അന്താരാഷ്ട്രടൂറിസത്തിൻെറ ഒരു ഉപോൽപന്നം മാത്രമാണ്. ഗോവയുടെകാര്യത്തിലെന്നതുപോലെതന്നെ, '60കളിലെ യൂറോപ്യൻ ഹിപ്പികളാണ് കോവളവും 'കണ്ടുപിടിച്ചത്'. കുറഞ്ഞ ചെലവിൽ മയക്കുമരുന്നുകളും ജീവിതസൗകര്യങ്ങളും തേടിവരുന്നതിനായി മൂന്നാംലോകത്തേക്ക് അവർ കടന്നുവന്ന അവസരമായിരുന്നു അത്. കേരളത്തിൻെറ തെക്കേയറ്റത്തെ ഈ കൊച്ചുഗ്രാമം 25 വർഷം കൊണ്ട് ഇന്ത്യയിലെ അന്താരാഷ്ട്ര ടൂറിസ്റ്റുസങ്കേതങ്ങളിൽ പ്രധാനപ്പെട്ട ഒന്നായി മാറി. ഇന്ന് ഓരോ സീസണിലും ഇവിടെ 65,000ത്തിലേറെ വിദേശടൂറിസ്റ്റുകളെത്തുന്നു. അവരിൽ കുറച്ചുപേർ വർഷങ്ങളോളംതന്നെ ഇവിടെ താമസിക്കുന്നു. മറ്റൊരു നല്ലവിഭാഗം എല്ലാ വർഷവും പതിവായി ഇവിടെയെത്തുന്നവരാണ്.

തെങ്ങുകൾകൊണ്ടു സമൃദ്ധമായിരുന്നു കോവളം ഗ്രാമം. രോഗപ്രതിരോധശേഷിയുള്ള, ബലിഷ്ഠമായ തെങ്ങുകൾ ഇവിടെ ഇടതൂർന്ന് വളർന്നിരുന്നു. തെങ്ങുകൃഷിയും പരിചരണവും, തേങ്ങപറിക്കൽ, കള്ളുചെത്ത്, കൊപ്രയാട്ടി എണ്ണയെടുക്കൽ, തൊണ്ടുതല്ലൽ, ചകിരിപിരി, കയർനിർമാണം തുടങ്ങിയ ജോലികളായിരുന്നു ഈ ഗ്രാമത്തിൻെറ സമ്പദ്ഘടനയിൽ ഏറ്റവും പ്രധാനം. തെങ്ങ് മുഖ്യ ജീവനോപാധിയും സമ്പദ്ഘടനയുടെ

അടിസ്ഥാനവിഭവവുമായിരുന്നു എന്നർഥം. അതുകൊണ്ടുതന്നെ ഈ ഗ്രാമത്തിൽ നാളികേരവുമായി ബന്ധപ്പെട്ട ചെറുകിട വ്യവസായ സംരംഭങ്ങൾക്ക് എല്ലാ സാദ്ധ്യതകളുമുണ്ടായിരുന്നു. ഈ ഗ്രാമീണസമൂഹം അതിന്റെ തനതായ രീതിയിൽ മൂല്യവർധിതസമ്പദ്വ്യവസ്ഥയുടേതായ ഒരു അടിത്തറ രൂപപ്പെടുത്തുന്നതിലേക്ക് ക്രമേണ മുന്നേറുകയുമായിരുന്നു. ഈ പശ്ചാത്തലത്തിലാണ് '60കളുടെ മദ്ധ്യത്തിൽ യൂറോപ്യൻ ഹിപ്പികൾ കോവളത്ത് തങ്ങളുടെ പറുദീസ കണ്ടെത്തുന്നത്.

ഗോവയിലും ടൂറിസം വേരൂന്നുന്നത് ഏറെക്കുറെ ഇതേസമയത്തുതന്നെയാണെന്ന് സൂചിപ്പിച്ചുവല്ലോ. രണ്ടിടത്തെയും തീരപ്രദേശവും ഭൂപ്രകൃതിയും ഏറെക്കുറെ സമാനമാണ്. എന്നാൽ ഈ രണ്ട് സ്ഥലങ്ങളുടെയും രാഷ്ട്രീയചരിത്രത്തിൽ സാരമായ വ്യത്യാസങ്ങളുണ്ട്. പോർചുഗലിൽനിന്ന് അധിനിവേശ ശക്തികളായി കടന്നുവന്നവരും ഗോവയുടെ തീരപ്രദേശങ്ങളിലെ ജനങ്ങളും തമ്മിൽ ശ്രദ്ധേയമായ രീതിയിൽ കൂടിക്കലർന്നിരുന്നു. ഇന്ത്യയുടെ മറ്റു ഭാഗങ്ങളെ അപേക്ഷിച്ച് ഗോവ കൂടുതൽകാലം നേരിട്ടുള്ള കൊളോണിയൽ ആധിപത്യത്തിൻകീഴിലുമായിരുന്നു. തിരുവിതാംകൂറാവട്ടെ, ബ്രിട്ടീഷ് പരമാധികാരത്തിൻകീഴിലുള്ള ഒരു നാട്ടുരാജ്യമായിരുന്നു. ഗോവ ഒരു കത്തോലിക് ക്രിസ്ത്യൻ ഭൂരിപക്ഷ പ്രദേശമായി മാറി. കോവളം അതിന്റെ പരമ്പരാഗതരീതികളിൽത്തന്നെ തുടർന്നു - ഈ പ്രദേശത്തെ പ്രധാന ജനവിഭാഗമായ ഈഴവ സമുദായം സാമൂഹ്യപരിഷ്കരണാഭിലാഷങ്ങൾ പ്രകടിപ്പിക്കുകയും അതിനായുള്ള ശ്രമങ്ങളിലേർപെടുകയും ചെയ്തിരുന്നവരായിരുന്നെങ്കിലും. കുടുംബങ്ങൾതമ്മിൽ വളരെയടുത്ത പരസ്പരബന്ധം നിലനിന്നിരുന്നു; ഏറെക്കുറെ ഒരു ഗോത്രബന്ധം എന്ന് പറയാവുന്നത്. കുടുംബവകയും സമുദായത്തിന് പൊതുവായുള്ളതുമായ കാവുകളും അമ്പലങ്ങളും ഇവിടെ നിലനിൽക്കുന്നു. അവിടങ്ങളിലെ 'ദുർദേവത'കൾക്ക് മുഖ്യധാരാ ദൈവങ്ങളുടെ അതേ പദവി ഉണ്ടായിരുന്നു. '60കളുടെ മദ്ധ്യത്തിൽ യൂറോപ്യൻ ഹിപ്പികൾ അതിക്രമിച്ചു കയറിയത് ഈ സംസ്കാരികത്തനിമയിലേക്കായിരുന്നു.

നാമമാത്രമായ മൽസ്യബന്ധനം മാത്രമേ ഇപ്പോൾ കോവളത്ത് നടക്കുന്നുള്ളു (കഷ്ടിച്ച് രണ്ട് കിലോമീറ്റർ മാത്രം അകലെയുള്ള വിഴിഞ്ഞത്ത് ഇപ്പോഴും മീൻപിടുത്തം നന്നായി നടക്കുന്നുണ്ട്). എങ്കിലും കോവളത്തെ മീൻ ഉയർന്ന ഗുണനിലവാരമുള്ളതായാണ് കണക്കാക്കപ്പെടുന്നത്. കോവളംകടലിലെ പാറകളുടെ പ്രത്യേക ഘടനയാണ് ഇവിടത്തെ മൽസ്യത്തിന്റെ സവിശേഷമായ രുചിക്ക് കാരണമെന്ന് പറയപ്പെടുന്നു. ഈ പാറക്കൂട്ടങ്ങളുടെ വിള്ളലുകളിൽ വളരുന്ന മൽസ്യങ്ങൾക്ക് മികച്ച ഗുണനിലവാരമുണ്ടെന്നാണ് പൊതുവേയുള്ള ധാരണ. പൂർണമായും നിർമലമായിരുന്നു കോവളംപ്രദേശത്തെ കടൽ.

കോവളത്തിന്റെ ഭൂമിശാസ്ത്രഘടന സവിശേഷമാണ് - മലകളും മലഞ്ചെരിവുകളും തീർതുകൊണ്ട് പരന്നുകിടക്കുന്ന അതിവിശാലമായൊരു പാറക്കൂട്ടത്തിനുമുകളിൽ മേൽമണ്ണിന്റെ നേരിയൊരു പാളി. പച്ചവീശിയ നീലിമയാർന്നതും മികച്ച ഘടനയുമുള്ള കൃഷ്ണശിലയുടെ ഇനത്തിൽപെടുന്നവയാണ് കോവളത്തെ പാറകൾ. കടലിലേക്കും ഏറെ ദൂരം നീണ്ടുപോകുന്ന ഈ പാറക്കെട്ട്, കടലിനുമുകളിൽ ഇടയ്ക്കിടെ തലയുയർതിനിതൽക്കുന്നു. ഉയർന്നുനിൽക്കുന്ന ഈ പാറക്കെട്ടുകളുടെ പ്രതിരോധമാണ് കോവളംകടൽത്തീരത്തെ ശാന്തവും സുരക്ഷിതവുമാക്കുന്നത്; കനത്ത വർഷകാലത്തൊഴികെ. സവിശേഷരീതിയിലുള്ള വിശാലമായ പാറക്കെട്ടിന്റെ പ്രതലത്തിലെ കനംകുറഞ്ഞതെങ്കിലും ഫലഭൂയിഷ്ടമായ മണ്ണിൽ തഴച്ചുനിൽക്കുന്ന പച്ചപ്പ് കടലിനെ ആശ്ലേഷിക്കുന്നു - ഇതാണ് കോവളത്തിന്റെ പാരിസ്ഥിതിക സംവിധാനം. സമനിരപ്പല്ലാത്ത പാറക്കെട്ടിന്റെ വിശാലപ്രതലം തെങ്ങുപോലെയുള്ള വിളകൾക്ക് അനുയോജ്യമായ പ്രത്യേക പശ്ചാത്തലമൊരുക്കുന്നു. തെങ്ങിന്റെ വേരുകൾക്ക് പാറകളുടെ ഏറ്റവും നേരിയ വിടവുകളിലൂടെപോലും കടന്നുപോ

കാനാവും. ചുരുക്കത്തിൽ ഏറെ ലോലവും എന്നാൽ ഏറെ സമൃദ്ധവുമായ ഭൂപ്രകൃതിയാണ് കോവളത്തിൻേറത്.

കോവളത്തിന്റെ രാഷ്ട്രീയചരിത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട സവിശേഷതയായിരുന്നു പ്രാദേശികമായ അധികാരരൂപങ്ങളുടെ സജീവസാന്നിദ്ധ്യം. പ്രാദേശിക സമ്പദ്വ്യവസ്ഥയിലും സാമൂഹികസംഘടനാരൂപങ്ങളിലും അധിഷ്ഠിതമായിരുന്നു അത്. രാഷ്ട്രീയപ്പാർടികൾ, സമുദായസംഘടനകൾ, പഞ്ചായത്തുപോലെയുള്ള പ്രാദേശികസമിതികൾ എന്നിവയായിരുന്നു ഈ സംഘടനാരൂപങ്ങൾ. താന്തോന്നിത്തംകാണിച്ചിരുന്ന ഉദ്യോഗസ്ഥമേധാവികൾക്കും പോലീസുദ്യോഗസ്ഥൻമാർക്കും ഗ്രാമപ്പഞ്ചായത്തിന്റെ നേതൃത്വത്തിൽ ശിക്ഷ നൽകിയിരുന്നതിന്റെ നിരവധി ഉദാഹരണങ്ങൾ കോവളത്തിന്റെ ചരിത്രത്തിലുണ്ട്. ടൂറിസ്റ്റുകളുടെ പ്രവാഹം ആരംഭിച്ചതിനുശേഷം, കടൽത്തീരത്തെ നഗ്നതാ പ്രദർശനത്തിനും വ്യഭിചാരത്തിനും മയക്കുമരുന്നുകൾക്കുമെതിരേ വിജയകരമായ സമരങ്ങളും ഉണ്ടായിട്ടുണ്ട്.

നാളികേരവ്യാപാരവുംമറ്റുമായി ബന്ധപ്പെട്ട സാമ്പത്തികപ്രവർത്തനങ്ങളിലൂടെ പ്രാദേശികമായ രീതിയിൽ മൂലധനസമാഹരണം നടന്നിരുന്ന ഇവിടെ, '60കളുടെ മദ്ധ്യത്തോടെ ഒരു ചെറുകിടവ്യാപാരി-മുതലാളിവിഭാഗം ഉയർന്നുവന്നിരുന്നു. കൊപ്രയുടെയും വെളിച്ചെണ്ണയുടെയും കയറുൽപന്നങ്ങളുടെയും വ്യാപാരത്തിലൂടെ തെക്കൻകേരളത്തിലെ വാണിജ്യ, വ്യാവസായിക പ്രവർത്തനങ്ങളുടെ പ്രധാന കേന്ദ്രങ്ങളായിത്തീർന്ന കൊല്ലം, ആലപ്പുഴ പട്ടണങ്ങളുമായി കോവളം അടുത്ത ബന്ധം നിലനിർത്തിപ്പോന്നു. വിഴിഞ്ഞംപോലെയുള്ള അയൽഗ്രാമങ്ങളിൽ മൽസ്യബന്ധനവുമായി ബന്ധപ്പെട്ട് കയറിനുണ്ടായ ആവശ്യം നിറവേറ്റിയിരുന്നതും കോവളമായിരുന്നു. മൽസ്യബന്ധനമേഖലയ്ക്ക് വൻതോതിൽ കയർ ആവശ്യമാണല്ലോ. ഈ ആവശ്യം നിർവഹിക്കാനാവുന്ന പ്രാദേശികവിപണിയായി യാതൊരു പ്രയാസവുംകൂടാതെ കോവളത്തിന് വികസിക്കാനാവുമായിരുന്നു.

## കോവളം ഇന്ന്

കഴിഞ്ഞ മൂന്ന് ദശാബ്ദക്കാലംകൊണ്ട് ഈ പ്രദേശത്തിന്റെ പാരിസ്ഥിതികവും സാമ്പത്തികവും രാഷ്ട്രീയവുമായ ഘടനയാകെത്തന്നെ മാറ്റിമറിക്കപ്പെട്ടിരിക്കുന്നു. ടൂറിസത്തിന്റെതന്നെ ഘടനയും സ്വഭാവവും ഈ കാലയളവിൽ ശ്രദ്ധേയമായ മാറ്റങ്ങൾക്ക് വിധേയമായിട്ടുണ്ട്. ടൂറിസത്തിന്റെ ആദ്യഘട്ടത്തിൽ വിദേശികൾ വല്ലപ്പോഴുമേ കോവളത്തെത്തിയിരുന്നുള്ളു. അവർ ഇവിടുത്തെ കുടുംബങ്ങളോടൊപ്പമാണ് താമസിച്ചിരുന്നത്. താരതമ്യേന കുറഞ്ഞ ചെലവിൽ. നിഷ്കളങ്കരും ആതിഥ്യമര്യാദകൾ പാലിക്കുന്നവരുമായ മുക്കുവജനതയുമായി തങ്ങളുടേതായ സഞ്ചാരിശൈലിയിൽ അവർ ആശയവിനിമയംനടത്തിയുംപോന്നു. താരതമ്യേന ലഹരി കുറഞ്ഞതും ഉല്ലാസദായകവുമായ കഞ്ചാവ് കേരളത്തിന്റെ മലമ്പ്രദേശങ്ങളിൽ സമൃദ്ധമായി വളർന്നിരുന്നു. പരമ്പരാഗതമായ ആയുർവേദമരുന്നുകൾ തയ്യാറാക്കുന്നതിനുമാത്രമല്ല, പുകവലിക്കുന്നതിനും ധാരാളം മലയാളികൾ അത് ഉപയോഗിച്ചിരുന്നു. തീർത്തും തുച്ഛമായിരുന്നു അതിന്റെ വില. അതുകൊണ്ടുതന്നെ കനംകുറഞ്ഞ പണസഞ്ചിയുമായി എത്തിയിരുന്ന ഹിപ്പികൾക്ക് കോവളം 'പറുദീസ'യായി അനുഭവപ്പെട്ടു. കുറഞ്ഞ വിലയ്ക്ക് നല്ല ഭക്ഷണം, നല്ല താമസസൗകര്യം, നല്ല മദ്യം, നല്ല മയക്കുമരുന്ന് - എല്ലാം സുലഭമായിരുന്നു കോവളത്ത്. ഒപ്പം, ടൂറിസ്റ്റുകൾ തങ്ങളുടെ വകയായി തീക്ഷ്ണവും ഹാനികരവുമായ രാസപദാർഥങ്ങളടങ്ങിയഎൽ.എസ്.ഡി. പോലുള്ള മയക്കുമരുന്നുകൾ ഇവിടെ കൊണ്ടുവന്നു. ഇന്ത്യയിലെത്തുന്ന ലഘുചിത്തരായ യൂറോപ്യൻ ചെറുപ്പക്കാർക് കോവളത്തൊന്ന് ചുറ്റിക്കറങ്ങുക എന്നത് അഭിമാനത്തിന്റെ പ്രശ്നമായി മാറി.

ഈ ഘട്ടത്തിലാണ് ടൂറിസ്റ്റുകച്ചവടത്തിൽനിന്ന് വിദേശനാണ്യം കൊയ്തുകൂട്ടുകയെന്ന ലക്ഷ്യത്തോടെ കേന്ദ്ര, സംസ്ഥാന സർകാരുകളുടെ ഇടപെടലുണ്ടാവുന്നത്. ഇന്ത്യൻ ടൂറിസം ഡവലപ്മെൻറ് കോർപറേഷൻ (ഐ.ടി.ഡി.സി) കോവളത്ത് ഒരു പഞ്ചനക്ഷത്രഹോട്ടൽ (അശോക് ബീച്ച് റിസോർട്ട്) സ്ഥാപിച്ചു. അതിനുശേഷം കെ.ടി.ഡി.സി ഒരു ത്രിനക്ഷത്രഹോട്ടലും തുടങ്ങി. ഐ.ടി.ഡി.സി.യുടെ അശോക് ഹോട്ടലിനു മുൻവശത്തെ കടലോരം അന്യർക്ക് പ്രവേശനമില്ലാത്ത, പൂർണമായും അടച്ചുകെട്ടപ്പെട്ട ഒരു മേഖലയാക്കി മാറ്റി. അങ്ങനെ, പഞ്ചനക്ഷത്രടൂറിസം കോവളത്തിനുമേൽ അടിച്ചേൽപിക്കപ്പെട്ടു.

1987-ഓടെ ഓരോ സീസണിലും കോവളത്തെത്തുന്ന വിദേശടൂറിസ്റ്റുകളുടെ എണ്ണം 50,000 കവിഞ്ഞു. വിദേശടൂറിസ്റ്റുകൾ ഏറ്റവും കൂടുതൽ കാലം താമസിക്കുന്ന പ്രദേശമായി മാറി കോവളം. ഭക്ഷണം, മദ്യം, മയക്കുമരുന്നുകൾ, ടൂറിസ്റ്റുകളെ ആകർഷിക്കുന്ന പതിവു കൗതുകവസ്തുക്കൾ എന്നിവയുടെ തിരക്കുപിടിച്ച ഒരു ചന്തയായി കോവളംകടൽത്തീരം മാറി. പരവതാനികളും മറ്റും വിൽക്കുന്നതിനായി നിരവധി കാശ്മീരികച്ചവടക്കാർ തങ്ങളുടെ കുടുംബങ്ങളോടൊപ്പം ഇവിടെ താമസമുറപ്പിച്ചു തുടങ്ങി(ഇവരുടെ സാന്നിദ്ധ്യം അടുത്തകാലത്ത് രാഷ്ട്രീയമായ ഒരു വൈകാരികപ്രശ്നമായും മാറിയിട്ടുണ്ട്. 'കാശ്മീർതീവ്രവാദി'കളുടെ ഒളിത്താവളമായി മാറിയിരിക്കുന്നു കോവളം എന്ന് പ്രചരിപ്പിച്ചുകൊണ്ട് ബി.ജെ.പി. 'തീരദേശസംരക്ഷണസേന' രൂപീകരിച്ചു. അങ്ങേയറ്റം പ്രകോപനപരമായ മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ട് നിരവധി ജാഥകളും യോഗങ്ങളും നടന്നുകഴിഞ്ഞിരിക്കുന്നു. മറ്റു രാഷ്ട്രീയപ്പാർടികളാവട്ടെ ഈ പുതിയ സംഭവവികാസത്തോട് ഇനിയും പ്രതികരിച്ചിട്ടില്ല). കാശ്മീരികളെക്കൂടാതെ പഞ്ചാബികളും ബോംബെക്കാരായ ധാരാളം വ്യവസായഗ്രൂപ്പുകളും വ്യക്തികളും കോവളത്തും പരിസരപ്രദേശങ്ങളിലുമായി വസ്തുവകകൾ വാങ്ങിക്കൊണ്ടിരിക്കുകയാണിപ്പോൾ. സ്ഥലത്തിൻെറ വില കുത്തനെ ഉയർന്നുകൊണ്ടിരിക്കുന്നു. കോവളത്തെ ജനങ്ങൾക്ക് സ്വന്തംനാട് കൈവിട്ടുപൊയ്ക്കൊണ്ടിരിക്കുന്നു - ചുരുക്കത്തിൽ ഈ പുതിയ പ്രവണതയുടെ ഫലങ്ങൾ ഇതൊക്കെയാണ്.

പുറംസഞ്ചിയുമായി അണയുന്നവരാണ് കോവളത്തെ ടൂറിസ്റ്റുകളിൽ ഭൂരിപക്ഷവും. ഇവരോടൊപ്പം ആഭിജാതടൂറിസ്റ്റുകളുടെ ഒരു വിഭാഗവുമുണ്ട്. ടൂറിസ്റ്റുകളേറെയും ഇംഗ്ലണ്ട്, ജർമനി, ഫ്രാൻസ് എന്നീ രാജ്യക്കാരാണ്. അടുത്തകാലത്ത് ആസ്ട്രേലിയയിൽനിന്നുള്ള ടൂറിസ്റ്റുകളുടെ എണ്ണവും വർധിക്കുന്നുണ്ട്. അമേരിക്കൻ, ജാപ്പനീസ് ടൂറിസ്റ്റുകളുടെ എണ്ണം താരതമ്യേന കുറവാണ്. പ്രധാനമായും പടിഞ്ഞാറൻയൂറോപ്പിൽനിന്നുള്ള ടൂറിസ്റ്റുകളുടെ സങ്കേതമാണ് കോവളം.

ഐ.ടി.ഡി.സി.ഹോട്ടലിൽ താമസിക്കുന്നവരിൽ വിദേശികളെക്കാളേറെ ഇന്ത്യക്കാരാണെന്നത് കൗതുകകരമായ ഒരു വസ്തുതയാണ്. ഉയർന്നതട്ടിലുള്ള ഉദ്യോഗസ്ഥമേധാവികൾ, രാഷ്ട്രീയക്കാർ, വ്യവസായികൾ തുടങ്ങിയവർ ഇവിടുത്തെ വാസം ഇഷ്ടപ്പെടുന്നതിൻെറ കാരണം തിരുവനന്തപുരത്തെ ഏക പഞ്ചനക്ഷത്രഹോട്ടലാണിത് എന്നതാവാം. പഞ്ചനക്ഷത്രഹോട്ടലുകളെക്കാളേറെ ചെലവുവേണ്ടിവരുന്ന ധാരാളം താമസസങ്കേതങ്ങൾ പുതുതായി ഉയർന്നുവരുന്നുമുണ്ട്. മുറികളുടെ എണ്ണംവച്ചുനോക്കിയാൽ ഇവ ചെറുകിടസംരംഭങ്ങൾമാത്രമാണ്. എന്നാൽ ഏറെ ചെലവുപിടിച്ച ആഡംബരസമൃദ്ധിയാണ് ഇവ ഒരുക്കുന്നത്. വിശാലമായ സംരക്ഷിതവളപ്പുകളുണ്ട് ഇവയ്ക്ക്. മലയാളികളുടെ തനതുസാംസ്കാരികപ്രതീകങ്ങളുടെ സാന്നിദ്ധ്യം അനുഭവിക്കുന്നതിനുള്ള ഏർപാടുകളും ആർഭാടസമൃദ്ധമായ ഈ വാസസങ്കേതങ്ങൾ അവകാശപ്പെടുന്നുണ്ട്. പോയ്മറഞ്ഞ കാലത്തിൻേറതെന്ന് തോന്നിപ്പിക്കുന്ന ശിൽപങ്ങളും മറ്റ് കലാരൂപങ്ങളും ഇവയിൽ സജ്ജീകരിച്ചിട്ടുണ്ട്. പൊളിച്ചുനീക്കിയ കൊട്ടാരങ്ങളുടെയും തറവാടുകളുടെയും ഭാഗങ്ങൾ അതേപടി ഉപയോഗിച്ചാണ് ഇവയിൽ ചിലത് നിർമിച്ചിരിക്കുന്നത്.

ഈ പുതിയ വാസസങ്കേതങ്ങൾ (ഇവയെ 'തനതു'ടൂറിസത്തിന്റെ - എത്നിക് ടൂറിസം - പട്ടികയിലുൾപ്പെടുത്താനാണ് ഉടമകൾക്ക് ഏറെ ഇഷ്ടം) പൂർണമായും വിദേശികൾക്കു വേണ്ടിയുള്ളവയാണ്. പലപ്പോഴും ഇവ സ്ഥാപിക്കുന്നതും ആവശ്യമായ സാമ്പത്തികസഹായം ലഭ്യമാക്കുന്നതും വിദേശികളാണ്. ഈ വാസസങ്കേതങ്ങളിലേറെയും (നിർമാണത്തിലിരിക്കുന്നവയുൾപ്പെടെ) കോവളത്തുനിന്ന് 12 കി.മീ. വരെ അകലെയാണ്. ഒരു ഗ്രാമീണകടൽത്തീരത്ത് ഒരു പറ്റം ഹിപ്പികളിൽനിന്ന് തുടങ്ങിയ ടൂറിസം കൂടുതൽക്കൂടുതൽ ഗ്രാമങ്ങളിലേക്ക് കടന്നുകയറുകയും വിശാലമായ ഒരു മേഖലയെയാകെ വലയംചെയ്യുന്ന അവസ്ഥയിലേക്ക് മാറിക്കൊണ്ടിരിക്കുകയും ചെയ്യുന്നു എന്നാണിതിന്റെ അർഥം. പൂർണമായും വിദേശികൾക്കുവേണ്ടി നീക്കിവയ്ക്കുന്ന അത്യധികം ചെലവേറിയ ഈ സംരംഭങ്ങളുടെ എണ്ണം നാൾക്കുനാൾ വർധിച്ചുകൊണ്ടിരിക്കുന്നു.

പല ചെറുകിട ഹോട്ടലുടമകളും വിദേശികൾക്ക് വസ്തുവകകൾ വാങ്ങിക്കൊടുക്കുന്ന ദല്ലാളുകളായി മാറിയിരിക്കയാണിപ്പോൾ. 'കോട്ടേജു'കൾ പണിയുന്നതിനാവശ്യമായ പണം വിദേശികൾ മുൻകൂറായി നൽകുന്നു. ഈ ഹോട്ടലുടമകൾ വിദേശികളുമായി കരാറിലേർപെടുകയും അവരുടെ താമസക്കാര്യങ്ങൾ നോക്കിനടത്തുകയും ചെയ്യുന്നു. ഭൂമി വാങ്ങുന്നതിനും 'കോട്ടേജു'കളുംമറ്റും പണിയുന്നതിനുമായി വിദേശികൾ നൽകുന്ന പണം അതിന്റെ യഥാർഥ ചെലവിനേക്കാൾ എത്രയോ കൂടുതലായിരിക്കും. ഇതാണ് ഈ ദല്ലാളുകളുടെ ലാഭം. അതോടൊപ്പം, ഉടമസ്ഥലത്തില്ലാത്തപ്പോൾ ഇവ കാത്തുസൂക്ഷിക്കുന്നതിലൂടെ ലഭിക്കുന്ന മറ്റ് സൗകര്യങ്ങളും. വിദേശനാണ്യ നിയന്ത്രണ നിയമത്തിലെ കടമ്പകൾ കേന്ദ്രസർകാർ നീക്കംചെയ്തതോടെ കരാറുകൾക്ക് നിയമസാധുതയും ലഭിച്ചു. വിദേശികൾ ദല്ലാളുകൾവഴി ഭൂമി വാങ്ങുന്നതും നിർമാണപ്രവർത്തനങ്ങൾ നടത്തുന്നതും തദ്ദേശിയരുമായി കരാറുകളിലേർപെടുന്നതും വർധിച്ചുകൊണ്ടിരിക്കുന്നു.

ആഭ്യന്തര ടൂറിസത്തെ സംബന്ധിച്ചിടത്തോളം കോവളം ഒരിക്കലും ഒരു പ്രധാന കേന്ദ്രമായിരുന്നില്ല. ഇന്ത്യൻ ടൂറിസ്റ്റിന്റെ പ്രധാന ആകർഷണകേന്ദ്രങ്ങൾ മിക്കവാറും മതപരമായ പ്രാധാന്യമുള്ള തീർഥാടനകേന്ദ്രങ്ങളാണ്. സൂര്യസ്നാനവും കടലിൽക്കുളിയും ഉഷ്ണമേഖലയിൽ ജീവിക്കുന്നവരെ സംബന്ധിച്ചിടത്തോളം അപ്രസക്തമാണ്. എങ്കിലും ഹവ്വാബീച്ചിലെ നഗ്നത പ്രസിദ്ധമായിത്തുടങ്ങിയതോടെ കോവളത്തെത്തുന്ന ആഭ്യന്തരടൂറിസ്റ്റുകളുടെ എണ്ണവും വർധിച്ചു (കോവളം കടലോരത്തിന്റെ പഴയ പേര് 'ആവാട് തുറ' എന്നായിരുന്നു. വിദേശികളാണ് ഹവ്വാബീച്ച് എന്നാക്കിമാറ്റിയത്. മാദ്ധ്യമങ്ങൾ ഈ പുതിയ പേര് സ്ഥാപിച്ചെടുക്കുകയും ചെയ്തു). കോവളത്തെത്തുന്ന ആഭ്യന്തരടൂറിസ്റ്റുകളുടെ കൃത്യമായ കണക്ക് ലഭ്യമല്ല. കാരണം, ആരും അവരുടെ കണക്ക് സൂക്ഷിക്കുന്നില്ല. എങ്കിലും ഒരു കാര്യം വ്യക്തമാണ്. ഏറ്റവും കൂടുതൽ ടൂറിസ്റ്റുകളെത്തുന്ന സീസണിൽ ഇവിടെയെത്തുന്ന ആഭ്യന്തരടൂറിസ്റ്റുകളുടെ എണ്ണം ആയിരക്കണക്കിനുവരും. ബസ്സുകളിലുംമറ്റുമായി ഇവിടെയെത്തുന്ന ആഭ്യന്തരടൂറിസ്റ്റുകൾ ഒരു പതിവുദൃശ്യമാണ്. ഇവരിൽ അപൂർവംചിലരേ ഒരു രാത്രിയെങ്കിലും ഇവിടെ താമസിക്കാറുള്ളു. അവർ ബീച്ചിൽ കുറച്ചുസമയം കറങ്ങിനടക്കുന്നു, കടൽവെള്ളത്തിൽ കാലുകൾ നനച്ച് മടങ്ങിപ്പോകുന്നു; ജൈവവും അജൈവവുമായ മാലിന്യങ്ങൾ ബീച്ചിൽ നിക്ഷേപിച്ചുകൊണ്ട്. ഇങ്ങനെയുള്ള ടൂറിസ്റ്റുകൾ കടലോരത്തെ പാറപ്പുറമാകെ തൂറിവൃത്തികേടാക്കുന്നതിനെതിരേ കുറച്ചുവർഷങ്ങൾക്കുമുമ്പ് ജനങ്ങൾ രോഷാകുലരാവുകയുണ്ടായി. എന്നാൽ പാറപ്പുറങ്ങൾ കക്കൂസായി ഉപയോഗിക്കുന്ന ഏർപാട് ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുകയാണ്.

വിദേശികളുടെ നഗ്നത ഒളിഞ്ഞുകാണുക എന്നതാണ് ആഭ്യന്തരടൂറിസ്റ്റുകളുടെ പ്രചോദനം. വെള്ളക്കാരുടെ നഗ്നമായ വെളുത്ത തൊലിയിൽ ആസക്തിയോടെ കണ്ണുംനട്ട് കടൽത്തീരത്ത് കറങ്ങിനടക്കുന്ന നാടൻചെറുപ്പക്കാരുടെ സംഘങ്ങൾ സാധാ

രണ കാഴ്ചയാണ്. കോവളത്തെ ആഭ്യന്തരടൂറിസത്തിന്റെ മ്ലേച്ഛമായ വശമാണ് അറപ്പുളവാക്കുന്ന ഈ കാഴ്ചയിലൂടെ വ്യക്തമാകുന്നത്. സായിപ്പും മദാമ്മയും ഈ സ്ഥലം ഇഷ്ടപ്പെടുന്നു എന്നതുതന്നെ ആഭ്യന്തരടൂറിസ്റ്റുകൾക്ക് കോവളം ഇഷ്ടപ്പെടുന്നതിന് മതിയായ കാരണമായിത്തീരുന്നു. കൊളോണിയൽ, നവകൊളോണിയൽ മൂല്യവ്യവസ്ഥകളും ഇതിൽ പ്രധാനമായൊരു പങ്കുവഹിക്കുന്നുണ്ട്. ഉപഭോഗാധിഷ്ഠിതമായ മൂല്യവ്യവസ്ഥയുടെ ഭാഗമാണിത്. 'ആധുനികർ' എന്ന് വിളിക്കപ്പെടണമെങ്കിൽ വെളുത്തവന്റെ രീതികളും ശീലങ്ങളും നമ്മളും പിന്തുടരണമെന്ന് സ്ഥാപിച്ചെടുക്കുന്നതിൽ ദൃശ്യ-വാർത്താമാദ്ധ്യമങ്ങൾ ബദ്ധശ്രദ്ധമാണ്. വെളുത്തവന്റെ 'ആധുനികസംസ്കാര'ത്തിന്റെ പച്ചയായ നാടൻപ്രതിനിധികളെ കാണാം കോവളത്ത്! പാശ്ചാത്യസമൂഹങ്ങളുടെ മഹത്വത്തെക്കുറിച്ചും ഉപഭോഗസമൃദ്ധിയുടെ മിന്നിത്തിളങ്ങുന്ന മായികവലയത്തിനുള്ളിൽ ജീവിക്കുന്ന പാശ്ചാത്യ സ്ത്രീപുരുഷൻമാരെക്കുറിച്ചും മാദ്ധ്യമങ്ങൾ അവതരിപ്പിക്കുന്ന ബിംബകൽപനകൾ അതേപടി സ്വീകരിക്കുവാൻ, തീവ്രമായ ഉപഭോഗാസക്തിയുള്ള കേരളസമൂഹം സദാ സന്നദ്ധവുമാണ്.

## വംശീയവിദ്വേഷം

കോവളത്ത് നിലനിൽക്കുന്ന പ്രത്യേക സാംസ്കാരികാവസ്ഥയുടെ ഭാഗമായി വെളിപ്പെടുന്ന ഉൻമത്തമായ വംശീയമനോഭാവം ആരെയും ഞെട്ടിക്കും. ഭിക്ഷയാചിക്കുന്നതിനോ കടലയോ അതുപോലെയുള്ള മറ്റെന്തെങ്കിലും സാധനങ്ങൾ വിൽക്കുന്നതിനോ അതുമല്ലെങ്കിൽ വെള്ളക്കാരുടെ തുണിയില്ലാത്ത വെളുത്ത തൊലി ഒരു നോക്ക് അടുത്തുകാണുന്നതിനോ ഒക്കെയായി കുട്ടികൾ ടൂറിസ്റ്റുകളുടെ അടുത്തുകൂടാറുണ്ട്. ശല്യമകറ്റാനായി വിദേശികൾ ഈ കുട്ടികൾക്കു നേരേ ചെരിപ്പെടുത്തെറിയുന്നത് കോവളം കടൽത്തീരത്തെ ഒരു പതിവുകാഴ്ചയാണ്.

ഒരു ശരാശരി ടൂറിസ്റ്റിന്റെ കാഴ്ചപ്പാട് വളരെ ലളിതമാണ്. അവൻ(അവൾ) ഉന്നതമായൊരു സൃഷ്ടിയാണ്. അല്ലെങ്കിൽ അവൻ(അവൾ) ഇവിടെ വരേണ്ട കാര്യമേയില്ല. ടൂറിസ്റ്റ് ആദരിക്കപ്പെടേണ്ട അതിഥിയാണ്. കാരണം, നിലനിൽപിനും അതിജീവനത്തിനും അത്യാവശ്യമായ ഡോളറുകൾക്കായി യാചിക്കുന്ന ഇന്ത്യൻ സർകാരാണ് അവരെ സ്വാഗതംചെയ്യുന്നത്. തങ്ങളുടെ പണം തട്ടിയെടുക്കാൻ തക്കംപാർതിരിക്കുന്ന തട്ടിപ്പുകാരുടെയും ഭിക്ഷക്കാരുടെയും നാടാണ് ഇന്ത്യ എന്ന ധാരണ സൂക്ഷിക്കാനാണ് ഓരോ ശരാശരി ടൂറിസ്റ്റും പരിശീലിക്കപ്പെട്ടിരിക്കുന്നത്. ഈയൊരു ധാരണ അവൻ(അവൾ) അങ്ങനെ തന്നെ നിലനിർതുകയും ചെയ്യുന്നു. സ്വന്തം നാട്ടിൽ അവൻ(അവൾ) ഒരു ബാർബറായിരിക്കാം. അല്ലെങ്കിൽ ഏതെങ്കിലും കടയിലെ വിൽപനക്കാരനോ വിൽപനക്കാരിയോ ആവാം. അതിനെന്ത്, സ്വന്തംനാട്ടിൽ ഒരു മാസം കിട്ടുന്ന വേതനംമതി കോവളത്ത് നാലുമാസക്കാലം സുൽത്താനോ റാണിയോ ആയി വാഴാൻ (അങ്ങനെയാണ് വിദേശകറൻസിയും ഇന്ത്യൻ രൂപയും തമ്മിലുള്ള വിനിമയനിരക്ക്). ഇതിൽപരം എന്തുവേണം? ഉപഭോഗാസക്തി ശമിപ്പിക്കാൻ അനുയോജ്യമായ സ്ഥലവും സൗകര്യങ്ങളും, ഏതാജ്ഞയും അനുസരിക്കാൻ സന്നദ്ധരായ ജനങ്ങളും - കോവളം ഇത്രമാത്രമാണ്, ടൂറിസ്റ്റുകളെ സംബന്ധിച്ചിടത്തോളം.

പടിഞ്ഞാറൻയൂറോപ്പിൽനിന്ന് എത്തുന്ന പരിസ്ഥിതിസ്നേഹിയായ ഒരു ടൂറിസ്റ്റിനുപോലും, പരിസ്ഥിതിസ്നേഹമെന്നത് ആഗോളതലത്തിൽ പ്രസക്തമായ ഒന്നാണെന്ന ബോധം ഇല്ലെന്നതാണ് അവസ്ഥ. എത്തിച്ചേരുന്ന സ്ഥലങ്ങൾ ഉപഭോഗാസക്തിയുടെ ശമനത്തിനായി ഉപയോഗിച്ചശേഷം എച്ചിൽപോലെ വലിച്ചെറിയാനുള്ള അവകാശം തങ്ങൾക്കില്ല എന്ന് അവർ ധരിച്ചിട്ടില്ല. സ്വന്തം പാരിസ്ഥിതികാവകാശങ്ങളെക്കുറിച്ച് നല്ല ബോധമുള്ള ഇവരുടെ പാരിസ്ഥിതികാവബോധം സ്വന്തംരാജ്യത്തിന്റെ അതിർതികളിൽ അവസാനിക്കുന്നു. ഒരു 'ടൂറിസ്റ്റാ'ണെ

ന്നതുകൊണ്ടുതന്നെ അവൻ(അവൾ) അസമത്വത്തിൻേറതായ അതിവിപുലമായ ദൂഷിത വ്യവസ്ഥയുടെ ഭാഗമാകുന്നു; അസമത്വം സുസ്ഥിരമായി നിലനിർത്തുന്നതിൽ ഒരു കണ്ണിയാകുന്നു. ഈയൊരു സാഹചര്യത്തിൽ സ്വന്തം നാട്ടിലാവുമ്പോൾ പുലർത്തുന്ന പരിസ്ഥിതിസ്നേഹം അന്യനാട്ടിൽ ഒരു ടൂറിസ്റ്റായി ചെല്ലുമ്പോൾ അവരിൽനിന്ന് പ്രതീക്ഷിക്കുന്നത് തികച്ചും അയുക്തികമാണ്. സ്വന്തംനാട്ടിലെ മലനിരകളിലോ കടലോരങ്ങളിലോ അനുവദനീയമല്ലാത്ത കാര്യങ്ങൾ, അല്ലെങ്കിൽ ചെയ്യാൻപാടില്ല എന്ന് കരുതപ്പെടുന്ന കാര്യങ്ങൾ, എല്ലാംതന്നെ അന്യനാട്ടിൽ ടൂറിസ്റ്റായെത്തുന്ന ഒരുവന്(ഒരുവൾക്ക്) അനുവദനീയമാകുന്നു.

ഇങ്ങനെയൊക്കെയാകുമ്പോഴാണ് ഒരാൾ വാണിജ്യാടിസ്ഥാനത്തിലുള്ള ഒരു ടൂറിസ്റ്റാവുന്നത്; സാധാരണസഞ്ചാരിയിൽനിന്ന് വ്യത്യസ്തനാവുന്നത്.

കോവളത്ത് പ്രകടമാവുന്ന വംശീയമനോഭാവത്തിന് പല മാനങ്ങളുണ്ട്. അവയിൽ ഏറ്റവും പ്രധാനം അതിൻെറ സാമ്പത്തികതലമാണ്. തങ്ങളുടെ വിളിപ്പുറത്തുള്ളവരുടെ ഉദ്ദേശ്യം എളുപ്പത്തിൽ കുറച്ചുപണമുണ്ടാക്കുക എന്നതാണെന്ന് ടൂറിസ്റ്റുകൾക്ക് നന്നായറിയാം. പണമുണ്ടാക്കുക എന്നത് മറ്റെല്ലാറ്റിനെക്കാളും ഉപരിയായ ജീവിതലക്ഷ്യമായതിനാൽ അവർ തങ്ങളുടെമുമ്പിൽ ഏതറ്റംവരെ താഴാനും തയ്യാറാകുമെന്ന് ടൂറിസ്റ്റിനറിയാം. ഒരു ശരാശരി ടൂറിസ്റ്റിന് ഏറെ ചാരിതാർഥ്യം നൽകുന്ന കാര്യങ്ങളിലൊന്നാണിത്. എല്ലാ സേവനങ്ങൾക്കും പ്രതിഫലം നൽകാൻ അവർ തയ്യാറാണ്; അവരുടെ പണമാകട്ടെ, മൂന്നാംലോകഭരണാധികാരികൾക്ക് ഏറെ വിലപ്പെട്ടതുമാണ് - ഓരോ ടൂറിസ്റ്റും അനുഭവിക്കുന്ന ചാരിതാർഥ്യത്തെ കുറ്റപ്പെടുത്താനാവില്ലല്ലോ!

ഏറ്റവും കൂടുതൽ വംശീയ വിദ്വേഷം പ്രകടിപ്പിക്കുന്നത് ഇംഗ്ലീഷുകാരാണെന്നാണ് കോവളത്തെത്തുന്ന പശ്ചിമയൂറോപ്യൻ ടൂറിസ്റ്റുകളുടെ വംശീയമനോഭാവത്തെക്കുറിച്ചുള്ള സാമ്പിൾ തെളിയിക്കുന്നത്. കട ഉടമകളുടെയും വെയിറ്റർമാരുടെയും മറ്റും (എല്ലാവരും ചെറുകിടസ്ഥാപനങ്ങളുമായി ബന്ധപ്പെട്ടവർ) അഭിപ്രായവും ഇതുതന്നെ. സ്പെയിൻ, ഇറ്റലി, ഫ്രാൻസ്, എന്നീ രാജ്യങ്ങളിൽനിന്നുള്ളവർ ഇംഗ്ലീഷുകാരെ അപേക്ഷിച്ച് കൂടുതൽ തുറന്ന സമീപനവും മനുഷ്യത്വവുമുള്ളവരാണ്. എന്നാൽ, വിദേശടൂറിസ്റ്റുകളുടെ 20ശതമാനത്തിലേറെ ഇംഗ്ലീഷുകാരാണ്. ഇംഗ്ലീഷുകാർ മിക്കവരും തങ്ങളുടെ നഷ്ടപ്രതാപത്തെയോർത്ത് ആത്മപീഡയും നഷ്ടസാമ്രാജ്യത്തിൻെറപേരിൽ മനോവ്യാധിയും അനുഭവിക്കുന്നവരാണ്. തങ്ങളുടെ പൂർവികർ നൂറ്റാണ്ടുകളോളം അടക്കിഭരിച്ച ഈ ഉപഭൂഖണ്ഡത്തിലെ ജനങ്ങളിൽ അധീശത്വംപുലർതാൻ തങ്ങൾക്കിപ്പോഴും അവകാശമുണ്ടെന്ന് അവർ കരുതുന്നുണ്ടാവാം. നഷ്ടസാമ്രാജ്യത്തിലെ പ്രജകളായിരുന്ന ആതിഥേയർകും അതിഥികളായ തങ്ങൾക്കുമിടയിൽ ഏതെങ്കിലും തരത്തിലുള്ള തുല്യതയുണ്ടാവുന്നത് ദൈവനിന്ദയാണെന്നും അവർ വിശ്വസിക്കുന്നുണ്ടാവാം. ഇംഗ്ലീഷുകാരുടെ വംശീയമനോഭാവത്തിന് ഇരകളാകുന്നവരുടെ അഭിപ്രായത്തിൽ, അവരുടെ ചേഷ്ടകളിൽപോലും അത് പ്രകടമാണ്. ഒരു ഗ്ലാസ് ചായ ഓർഡർചെയ്യുന്ന രീതി മുതൽ ജനങ്ങളുമായി ഇടപെടുമ്പോൾ അവരുടെ മുഖത്ത് പ്രകടമാവുന്ന അവജ്ഞയുടെയും ധാർഷ്ട്യത്തിൻേറതുമായ സ്ഥായീഭാവംവരെ ഈ വംശീയമനോഭാവം പ്രതിഫലിക്കുന്നു.

നാടൻകലാരൂപങ്ങൾ പ്രദർശിപ്പിച്ച് വിദേശടൂറിസ്റ്റുകളെ രസിപ്പിക്കുക എന്നത് ഒരു സാധാരണ പരിപാടിയാണ്, പ്രത്യേകിച്ച് ഒരാഴ്ചമുഴുവൻ 'ടൂറിസംവാര'മായി ഔദ്യോഗികമായിത്തന്നെ കൊണ്ടാടുന്ന ഓണക്കാലത്ത്. നാടൻകലാരൂപങ്ങളിൽ വിദഗ്ദ്ധരായ കലാകാരൻമാരെ നഗരങ്ങളിൽ കൊണ്ടുവന്ന് ടൂറിസ്റ്റുകൾക്കുമുന്നിൽ പ്രദർശിപ്പിക്കുന്നു. ടൂറിസ്റ്റുകളാവട്ടെ, കലാപ്രകടനങ്ങൾ കണ്ട് അന്തംവിട്ട് ഇരിക്കുന്നു; തുരുതുരാ പടമെടുക്കുന്നു. എന്നാൽ ഇവരിൽ ഭൂരിപക്ഷത്തിനും ഈ കലാരൂപങ്ങളുടെ അർഥമെന്തെന്ന് തെല്ലു

മറിയില്ല. ഈ ആധുനികയുഗത്തിലും ഇത്രത്തോളം 'പ്രാകൃത'മായ കലാരൂപങ്ങൾ ഇപ്പോഴും നിലനിൽക്കുന്നുണ്ടെന്ന് തങ്ങൾ ഒരിക്കലും കരുതിയിരുന്നില്ലെന്ന് ടൂറിസ്റ്റുകളിൽ ചിലർ തുറന്നുതന്നെ സമ്മതിക്കുന്നു. ഈ 'കാടൻമാരു'മായി താരതമ്യപ്പെടുത്തുമ്പോൾ തങ്ങൾ എത്രത്തോളം പുരോഗമിച്ചിരിക്കുന്നു എന്ന ആത്മസംതൃപ്തിയാണവർക്ക്. ഈ കലാപ്രകടനങ്ങൾ കാണുമ്പോൾ ടൂറിസ്റ്റുകൾക്കുണ്ടാവുന്ന അൽഭുതത്തിൻെറ വിവക്ഷ അതാണ്. ഇതാകട്ടെ, അവരുടെ ഉയർന്ന സാമ്പത്തികനിലവാരവുമായി പൊരുത്തപ്പെടുന്നതുമാണ്.

## വ്യഭിചാരം

മൂന്നാംലോകത്തിലെ ടൂറിസ്റ്റുസങ്കേതങ്ങൾ പൊതുവേ സ്ത്രീ-പുരുഷ-ശിശു വ്യഭിചാരങ്ങൾക്ക് കുപ്രസിദ്ധമാണ്. തെക്കേ ഏഷ്യയിലെയും തെക്കുകിഴക്കേ ഏഷ്യയിലെയും ടൂറിസ്റ്റുകേന്ദ്രങ്ങളെക്കുറിച്ചുള്ള നിരവധി വിവരണങ്ങൾ ഈ വസ്തുത സ്ഥിരീകരിക്കുന്നുണ്ട്. ഗോവയെക്കുറിച്ച് അടുത്തകാലത്തുണ്ടായ പത്രറിപ്പോർട്ടുകളും ഇതുതന്നെയാണ് സൂചിപ്പിക്കുന്നത്. എന്നാൽ, കോവളത്തിൻെറ കാര്യത്തിൽ ടൂറിസത്തിൻെറ ഈ വശത്തെക്കുറിച്ച് ഏറെക്കാര്യങ്ങളൊന്നും പുറത്തുവന്നിട്ടില്ല.

കോവളത്തെ മാംസവ്യാപാരത്തിന് പ്രധാനമായും മൂന്ന് വ്യത്യസ്തരൂപങ്ങളാണുള്ളത്. ആദ്യത്തെയും രണ്ടാമത്തെയും രൂപങ്ങൾ ചരിത്രപരമായ പഴക്കമുള്ളതാണ്. എന്നാൽ മൂന്നാമത്തേതാകട്ടെ, താരതമ്യേന പുതിയതാണ്. ആദ്യത്തെ രൂപമായ സ്ത്രീവ്യഭിചാരത്തിന് വിദേശികളുമായി കാര്യമായ ബന്ധമില്ലെങ്കിലും അതിൻെറ ഉൽഭവത്തിൻെറയും വളർചയുടെയും കാരണം ഒരു ടൂറിസ്റ്റുസങ്കേതമെന്ന നിലയിലേക്കുള്ള കോവളത്തിൻെറ അവസ്ഥാന്തരമാണ്. '70കളുടെ തുടക്കത്തിൽത്തന്നെ എല്ലാ സൗകര്യങ്ങളുമുള്ള ഹോട്ടലുകൾ വേശ്യാലയങ്ങൾ എന്ന നിലയിൽ പ്രവർത്തിച്ചുതുടങ്ങിയിരുന്നു. കേരളത്തിൻെറ എല്ലാ ഭാഗത്തുനിന്നും, പുറത്തുനിന്നുപോലും, സമ്പന്നരായ ചെറുപ്പക്കാർ ജീവിതോല്ലാസങ്ങളന്വേഷിച്ച് ഇവിടെയെത്തുന്നു. വ്യഭിചാരസൗകര്യങ്ങളൊരുക്കുന്നതിൽ വൈദഗ്ദ്ധ്യംനേടിയ കോവളത്തെ ഹോട്ടലുകളിൽ എപ്പോഴും പെൺകുട്ടികൾ ആവശ്യാനുസരണം ലഭ്യമാണ്. മാംസവ്യാപാരത്തിലേർപ്പെടുന്ന പെൺകുട്ടികൾ കേരളത്തിൻെറ വിവിധ ഭാഗങ്ങളിൽനിന്നും അന്യസംസ്ഥാനങ്ങളിൽനിന്നും എത്തുന്നവരാണ്.

കോവളത്ത് നിലനിൽക്കുന്ന രണ്ടാമത്തെ തരത്തിൽപെട്ട വ്യഭിചാരവും സ്ത്രീവ്യഭിചാരമാണ്. എന്നാൽ ഏർപെടുന്നവർ വിദേശികൾമാത്രമായതിനാൽ ഇത് ഏറെ രഹസ്യസ്വഭാവമുള്ളതാണ്. മറ്റുരാജ്യങ്ങളിൽനിന്നുള്ള വേശ്യകൾ സീസണിൽ കോവളത്തെത്തുന്നു; ഒന്നുകിൽ മുൻകൂട്ടിയുള്ള ധാരണയനുസരിച്ച്, അല്ലെങ്കിൽ സ്വതന്ത്രമായ വ്യാപാരത്തിന്. ഇങ്ങനെയെത്തുന്ന വിദേശവേശ്യകളിൽ വളരെക്കുറച്ചുപേർ മാത്രമേ വിദേശികളല്ലാത്തവരുമായി തൊഴിൽപരമായ ബന്ധത്തിലേർപ്പെടുന്നുള്ളു എന്നതിനാൽ ഇത്തരം വ്യഭിചാരം പുറത്ത് 'കാര്യമായി അറിയുന്നില്ല, ഹോട്ടൽ ഉടമകളും വെയിറ്റർമാരുമൊഴികെ. തൊഴിൽപരമായ സൗകര്യങ്ങൾക്കനുസൃതമായി ദേശാടനംചെയ്യുന്ന ഇക്കൂട്ടരെ അന്താരാഷ്ട്ര വേശ്യകളെന്ന് വിശേഷിപ്പിക്കാം.

മൂന്നാമത്തെ തരത്തിൽപെട്ട വേശ്യാവൃത്തി പുരുഷൻമാരുമായി ബന്ധപ്പെട്ടതാണ്. ഇതേക്കുറിച്ചും കുറച്ചാളുകൾക്കു മാത്രമേ അറിവുള്ളു. ഇതിലെ പങ്കാളികളാവട്ടെ, ഒരു സവിശേഷഗണത്തിൽപെടുന്നവരുമാണ്. മദ്ധ്യവയസ്കരായ വിദേശസ്ത്രീകൾ തങ്ങളുടെ ലൈംഗികാവശ്യങ്ങൾ സാധിക്കുന്നതിനാവശ്യമായ സൗകര്യങ്ങളന്വേഷിക്കുന്നു. കോവളത്തെത്തുന്ന ടൂറിസ്റ്റുകളിൽ 50ശതമാനത്തിലേറെയും സ്ത്രീകളാണ്. അതിൽത്തന്നെ നല്ലൊരു പങ്കും തനിച്ച് വരുന്നവരുമാണ്. റെസ്റ്റോറൻറ് ഉടമകൾ, വെയിറ്റർമാർ, താരതമ്യേന ഭേദപ്പെട്ട മയക്കുമരുന്നുവിൽപന

ക്കാർ, ഗൈഡുകൾ മുതലായവരാണ് അവരുടെ ലൈംഗിക ഉപഭോക്താക്കൾ. ഇത്തരം സ്ത്രീകളുമായുള്ള ബന്ധത്തിലൂടെ ചുരുങ്ങിയവർഷങ്ങൾകൊണ്ടു സമ്പന്നരായിത്തീർന്ന, യുവാക്കൾ ധാരാളമുണ്ട് കോവളത്ത്. തീർത്തും കച്ചവടപരമായൊരു ബന്ധമാണിത്. തങ്ങളോട് സഹകരിക്കുന്ന ചെറുപ്പക്കാർക്ക് വസ്തുവകകൾ വാങ്ങുന്നതിനും സ്വന്തമായി എന്തെങ്കിലും സംരംഭങ്ങൾ തുടങ്ങുന്നതിനും ഈ സ്ത്രീകൾ സാമ്പത്തികമായി സഹായിക്കുന്നു. അങ്ങനെ വളരെക്കുറഞ്ഞകാലം കൊണ്ട് ഈ ചെറുപ്പക്കാർ സമ്പന്നരായിത്തീരുന്നു. ഈ 'പ്രൊഫഷണൽ കാമുകൻ'മാർ പലരും സ്വന്തമായി കുടുംബവും കുട്ടികളുമൊക്കെയുള്ളവരാണ് എന്നത് ശ്രദ്ധേയമാണ്. പൊതുവിൽ, ഈ പുരുഷവേശ്യാവൃത്തി നടക്കുന്നത് കുടുംബാംഗങ്ങളുടെ അറിവോടുകൂടിത്തന്നെയാണ്. ഇങ്ങനെയുള്ളൊരു പുരുഷവേശ്യയുടെ ഭാര്യയോട്, അവരുടെ ഭർത്താവിനെക്കുറിച്ചന്വേഷിച്ചപ്പോൾ ഈ ലേഖകനോട് പറഞ്ഞു: *പിള്ളേരുടെ അച്ഛൻ പ്രേമിക്കാൻ പോയി.* എളുപ്പത്തിൽ അൽപം പണമുണ്ടാക്കാമെന്നതിനാൽ കുടുംബാംഗങ്ങൾ ഈ ഏർപാടിനോട് സഹകരിക്കുന്നു.

പുരുഷവേശ്യകൾ പലരും മയക്കുമരുന്നുവിൽപനക്കാർകൂടിയാണ്. അതുകൊണ്ടുതന്നെ, ഉപഭോക്താക്കളെ സംബന്ധിച്ചിടത്തോളം, ആവശ്യമുള്ളതെല്ലാം ഒരേ സ്ഥലത്തുനിന്നും ലഭിക്കുന്നു എന്ന സൗകര്യവുമുണ്ട്. കുളിക്കാൻ കടൽപരപ്പ്, സൂര്യസ്നാനത്തിന് മണൽനിരപ്പ്, മീനും മറ്റു സമുദ്രവിഭവങ്ങളും കുറഞ്ഞവിലയ്ക്ക്, ലൈംഗികാസക്തിയുടെ പൂർത്തീകരണത്തിനുള്ള സൗകര്യങ്ങൾ വിളിപ്പുറത്ത്, ആനന്ദാതിരേകം കുറച്ചുകൂടി തീക്ഷ്ണമാക്കാൻ മായികമായ മയക്കുമരുന്നുകൾ ആവശ്യാനുസരണം - വിദേശടൂറിസ്റ്റുകൾക്ക് കോവളത്ത് എല്ലാം സുലഭം. ഈ അവസ്ഥ അങ്ങേയറ്റം അപകടകരമാണ്. എയിഡ്സുപോലെയുള്ള ഭീകരരോഗങ്ങൾക്ക് ഏറെ സാദ്ധ്യതയുണ്ട് കോവളത്ത്; അവ കോവളത്തുനിന്ന് പുറത്തേക്ക് വ്യാപിക്കാനും.

വ്യഭിചാരകേന്ദ്രമെന്നനിലയിൽ കോവളത്തിനുള്ള കുപ്രസിദ്ധിമൂലം മറ്റു പ്രദേശങ്ങളിലുള്ളവർക് കോവളക്കാരുമായി വിവാഹബന്ധത്തിലേർപെടാൻ കടുത്ത മടിയാണ്. ഈ സ്ഥിതിവിശേഷം കൂടുതൽ ബാധിക്കുന്നത് ഈ പ്രദേശത്തുള്ള പെൺകുട്ടികളെയാണ്. ഒരു തദ്ദേശവാസിയുടെ അഭിപ്രായത്തിൽ, കോവളത്തുള്ളവർക് തങ്ങളുടെ പെൺകുട്ടികളെ വിവാഹംചെയ്തയക്കണമെങ്കിൽ സ്വന്തംഗ്രാമംവിട്ട് മറ്റെവിടെയെങ്കിലും ചെന്ന് താമസിക്കേണ്ടിവരുന്നു. ഏതാണ്ട് നഗ്നനായൊരു വെള്ളക്കാരൻയുവാവ് ഒരു വീടിന്റെ പരിസരത്ത് ചുറ്റിത്തിരിയുന്നതുകണ്ടപ്പോൾ അയാൾ രോഷത്തോടെ ഇങ്ങനെ കൂട്ടിച്ചേർത്തു: *ഈ ജന്തുക്കളുടെ കാശുമേടിക്കുന്നവർ അനുഭവിക്കുകതന്നെ ചെയ്യും. എനിക്ക് പ്രശ്നമൊന്നുമില്ല. എന്റെ പെൺമക്കളെയൊക്കെ ഞാൻ നേരത്തേതന്നെ കല്യാണം കഴിച്ചയച്ചു.*

## മയക്കുമരുന്നുകൾ

ഏറെ വികസിച്ചുകഴിഞ്ഞ ഒരു മയക്കുമരുന്നുകേന്ദ്രമാണ് കോവളം. പക്ഷേ ഇതേക്കുറിച്ച് വ്യക്തമായ കണക്കുകൾ ലഭ്യമല്ല. കാരണം, മയക്കുമരുന്നിടപാടിന്റെ അധോലോക സ്വഭാവംതന്നെ. എന്നാൽ സംഘംചേർന്നിരുന്ന് മയക്കുമരുന്നുകൾ ഉപയോഗിക്കുന്ന ടൂറിസ്റ്റുകളെയും ഉപഭോക്താക്കളെത്തേടിനടക്കുന്ന മയക്കുമരുന്നു കച്ചവടക്കാരെയും ഇവിടെ യഥേഷ്ടം കാണാം. കഞ്ചാവ്, കഞ്ചാവെണ്ണ, മറ്റു കഞ്ചാവുൽപന്നങ്ങൾ, ചരസ്, ചരസെണ്ണ, എൽ.എസ്.ഡി., ഹെറോയിൻ (സ്മാക്ക്) എന്നിവയാണ് സാധാരണയായി ഇവിടെ ലഭിക്കുന്ന മയക്കുമരുന്നുകൾ. കഞ്ചാവ് പൊതുവിൽ മൃദുവായ മയക്കുമരുന്നായാണ് കരുതപ്പെടുന്നത്. ഒരു നിശ്ചിത അളവിലേറെ കഞ്ചാവ് കൈവശംസൂക്ഷിക്കുക അസൗകര്യമാണ്. അതുകൊണ്ട് അത് വാറ്റി സത്തെടുക്കുന്നു. അത് ചെറിയ കുപ്പികളിലോ പ്ലാസ്റ്റിക് കുഴലിലോ നിറയ്ക്കാം. സൂക്ഷിക്കലും വിനിമയവും കൂടുതൽ എളുപ്പവും സുരക്ഷിതവുമാകുന്നു. കഞ്ചാവിനെ

അപേക്ഷിച്ച് വിലയും വീര്യവും പതിൻമടങ്ങു ണ്ടുതാനും.

വിഷാംശങ്ങൾ കൂട്ടിച്ചേർത്ത് കൂടുതൽ ശക്തമായ കഞ്ചാവുൽപന്നങ്ങൾ നിർമിക്കുന്നതിനുള്ള പരീക്ഷണങ്ങൾ ഇടുക്കിജില്ലയുടെ മലനിരകളിലെ നിബിഡവനങ്ങൾക്കുള്ളിൽ സ്ഥിതിചെയ്യുന്ന ചെറുകിട'ഫാക്ടറികളി'ൽ നടന്നുവരുന്നതായി റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. ഉയർന്ന എക്സൈസ് ഉദ്യോഗസ്ഥരും പോലീസ് ഉദ്യോഗസ്ഥരും കഞ്ചാവുകൃഷിയിലും വിപണനത്തിലും സജീവമായി സഹകരിക്കുന്നുണ്ട് എന്ന പത്രറിപ്പോർട്ടുകളിൽനിന്നുതന്നെ സർകാരിന് കാര്യങ്ങൾ കൃത്യമായി അറിയാം എന്നു വ്യക്തമാണ്. 67 ലക്ഷം രൂപയുടെ ഹെറോയിൻ ഇടപാടുമായി ബന്ധപ്പെട്ട് 1994-ലെ പുതുവൽസരദിനത്തിന് തൊട്ടുമുമ്പ് തിരുവനന്തപുരത്തുവച്ച് അറസ്റ്റുചെയ്യപ്പെട്ടവരിൽ ഒരാൾ പോലീസുദ്യോഗസ്ഥനായിരുന്നു. കോവളത്തെ പുതുവൽസരാഘോഷങ്ങൾക്കുവേണ്ടി എത്തിയതായിരുന്നു ഈ ചരക്ക്. ഇടയ്ക്കിടെ നടത്തുന്ന റെയിഡുകളും അറസ്റ്റുകളും കണ്ടുകെട്ടലുമൊക്കെ ജനങ്ങളുടെ കണ്ണിൽ പൊടിയിടാനും ലാഭനിരക്ക് കുറയാതെനിർത്തുന്നതിനും മയക്കുമരുന്നുവിപണിയുടെ സുഗമമായ നടത്തിപ്പിനും വേണ്ടി മാത്രം ഉള്ളവയാണ്.

മയക്കുമരുന്നുകൾക്ക് കോവളത്ത് അവിശ്വസനീയമായ ഡിമാൻറാണുള്ളത്. ഇവയുടെ കച്ചവടത്തിൽനിന്നുള്ള ലാഭവിഹിതം വളരെ ഉയർന്നതുമാണ്. തീക്ഷ്ണമായ തൊഴിലില്ലായ്മ നിലനിൽക്കുന്ന ഈ പ്രദേശത്തെ നിരവധി ചെറുപ്പക്കാർ, പെട്ടെന്ന് പണം സമ്പാദിക്കുന്നതിനുള്ള മാർഗമെന്ന നിലയിൽ മയക്കുമരുന്നുകച്ചവടത്തിലേർപെടുന്നു. സ്ത്രീകൾ ഉൾപ്പെടെ ഈ പ്രദേശത്തുകാരായ 30 ചെറുപ്പക്കാരെങ്കിലും 10മുതൽ 14വർഷം വരെ കഠിനതടവിനു ശിക്ഷിക്കപ്പെട്ട് ഇന്ന് ജയിലുകളിൽ കഴിയുന്നുണ്ട്. ദരിദ്രമായ സാഹചര്യങ്ങളിൽനിന്നു വരുന്ന ഈ ചെറുപ്പക്കാർ ഒരുതരത്തിലും മയക്കുമരുന്നു വ്യാപാരത്തിലെ മുഖ്യകണ്ണികളല്ല. ക്രമസമാധാനപാലകർക്ക് കൈക്കൂലികൊടുക്കുന്നതിനാവശ്യമായ വൻതുകകൾ കൈവശമില്ലാത്തതിനാൽമാത്രമാണ് ഈ ചെറുപ്പക്കാർക്ക് ജയിലുകളിൽ കഴിയേണ്ടിവരുന്നത്. കൈക്കൂലികൊടുക്കാൻ വേണ്ടത്ര പണമുള്ളവർക്ക് യഥേഷ്ടം മയക്കുമരുന്നുകച്ചവടത്തിലേർപെടാം. എന്നാൽ, ഉദ്യോഗസ്ഥ കൈക്കൂലിക്ക് രൊക്കം പണം കയ്യിലില്ലാതെ മയക്കുമരുന്നുകച്ചവടത്തിനിറങ്ങുന്നവർക്ക് ജയിലുകളിൽ കഴിയാനാണ് വിധി.

ഉപഭോക്താക്കളെ ആകർഷിക്കുന്ന കാര്യത്തിൽ കോവളത്തെ ഹോട്ടൽ, റെസ്റ്റോറൻറ് ഉടമകൾ തമ്മിൽ കടുത്ത മൽസരമാണ്. അതിനുള്ള ചൂണ്ടകളിലൊന്ന് മയക്കുമരുന്നുകളാണ്. സ്വാഭാവികമായും എല്ലാ ഹോട്ടലുകളും റെസ്റ്റോറൻറുകളും മയക്കുമരുന്നുകച്ചവടത്തിലേർപെടാൻ നിർബന്ധിതമാവുന്നു - ചുരുങ്ങിയപക്ഷം, മയക്കുമരുന്ന് ഇടപാടുകാരുമായി അടുത്തബന്ധം പുലർതുന്നതിനെങ്കിലും. പക്ഷേ, ഇടനിലക്കാരിലൂടെയാവുമ്പോൾ ലാഭവിഹിതം കുറയും. അതിനാൽ മിക്കവരും നേരിട്ടുതന്നെയാണ് മയക്കുമരുന്ന് കച്ചവടം നടത്തുന്നത്. വിവിധയിനം മയക്കുമരുന്നുകൾ ആവശ്യാനുസരണം ലഭ്യമാക്കിയില്ലെങ്കിൽ തങ്ങളുടെ സംരംഭങ്ങൾ ലാഭകരമായി നടത്തിക്കൊണ്ടുപോകാനാവില്ലെന്ന് ഉടമകൾതന്നെ തുറന്നു സമ്മതിക്കും. കോവളത്തെ വാണിജ്യാധിഷ്ഠിത ടൂറിസത്തിൽ ഘടനാപരമായിത്തന്നെ മയക്കുമരുന്നുകൾ സ്ഥാനംപിടിച്ചു കഴിഞ്ഞു.

മയക്കുമരുന്നുവ്യാപാരത്തിന് മറ്റൊരുതലംകൂടിയുണ്ട്. കോവളത്തെ ചെറുപ്പക്കാർക്കിടയിൽ മയക്കുമരുന്നുപയോഗിക്കുന്നവരുടെ എണ്ണം ഭീതിദമായ രീതിയിൽ വർധിച്ചുകൊണ്ടിരിക്കുന്നു. കോവളംകടലോരത്തെ നിഴൽവീണുകിടക്കുന്ന മുക്കിലും മൂലയിലും വെറുതെയൊന്ന് ചുറ്റിനടന്നാൽമതി വിളറിയ കണ്ണുകളും മുഖവുമായി വെള്ളക്കാരായ ഉപഭോക്താക്കളെത്തേടി അലഞ്ഞുതിരിഞ്ഞുനടക്കുന്ന മയക്കുമരുന്നടിമകളായ ധാരാളം ചെറുപ്പക്കാരെ കാണാം. പടിഞ്ഞാറൻ യൂറോപ്പി

ൽനിന്ന് എത്തിയ യുവാവായ ടൂറിസ്റ്റ് ഈ ലേഖകനോട് പറഞ്ഞത്, അയാൾ കോവളത്തെത്തി ഒരു മണിക്കൂറിനകം തദ്ദേശവാസികളായ ആറിലേറെ ചെറുപ്പക്കാർ ഒൻപത് വിവിധയിനം മയക്കുമരുന്നുകളുമായി സമീപിച്ചു എന്നാണ്. താഴേത്തട്ടിലുള്ള മയക്കുമരുന്നിടപാടുകാർ മിക്കവരുംതന്നെ അതിന് അടിമകളായവരാണ്. രക്ഷപ്പെടാൻ പ്രയാസമുള്ളൊരു വിഷമവൃത്തമാണ് മയക്കുമരുന്നു കച്ചവടം. കഞ്ചാവിൽനിന്നു വ്യത്യസ്തമായി 'സ്മാക്കു'പോലുള്ള മയക്കുമരുന്നുകൾ അതുപയോഗിക്കുന്നവരെ ശാരീരികമായും മാനസികമായും അടിമകളാക്കിമാറ്റുന്നവയാണ്. ഇത്തരം മയക്കുമരുന്നുകളുടെ ഒരു 'ട്രിപ്പിന്' ഇപ്പോഴത്തെ നിരക്കനുസരിച്ച് 25രൂപ വേണം. അതിന് അടിമയായിക്കഴിഞ്ഞ ഒരാൾക്ക് ദിവസം നാല് ട്രിപ്പെങ്കിലും വേണ്ടിവരും. അപ്പോൾ സ്വന്തം ആവശ്യത്തിനുള്ള ട്രിപ്പുകൾക്കുള്ള പണം കണ്ടെത്തുന്നതിന് മയക്കുമരുന്നു കച്ചവടത്തിലേർപ്പെടുകയല്ലാതെ വേറെന്താണ് മാർഗം? സീസൺ അവസാനിക്കുമ്പോൾ ടൂറിസ്റ്റുകൾ മടങ്ങിപ്പോകും. സംവേദനശേഷി നശിച്ച, ഒന്നിനുംകൊള്ളാത്ത, മയക്കുമരുന്നടിമകളായ നിരവധി ചെറുപ്പക്കാർ ഇവിടെത്തന്നെ അവശേഷിക്കും. ഓർമിക്കുക, കോവളം ഒരുകാലത്ത് ഏറെ രാഷ്ട്രീയപ്രബുദ്ധത നിലനിന്നിരുന്ന ഒരു പ്രദേശമായിരുന്നു. എന്നാലിപ്പോൾ കുറ്റകൃത്യങ്ങൾ നിരന്തരം വർധിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രദേശമായി കോവളം മാറിയിരിക്കുന്നു. ഇതിൽ അൽഭുതപ്പെടേണ്ടതുമില്ല.

മയക്കുമരുന്നുകളുമായി ബന്ധപ്പെട്ട കുറ്റകൃത്യങ്ങളുടെപേരിൽ ഒരൊറ്റ ടൂറിസ്റ്റുപോലും ജയിലിൽ കഴിയുന്നില്ല എന്നത് ശ്രദ്ധേയമായ ഒരു വസ്തുതയാണ്. ഉപഭോക്താക്കളായി മാത്രമല്ല, കച്ചവടക്കാരായും വിദേശികൾ ഈ രംഗത്തു പ്രവർത്തിക്കുന്നുവെന്ന സത്യം കോവളത്തെ മയക്കുമരുന്നു വ്യാപാരത്തിൻെറ ചരിത്രമറിയുന്നവർക്ക് കൃത്യമായും ബോധ്യമുള്ളതാണ്. കേരളത്തിൽ ലഭ്യമല്ലാത്ത മയക്കുമരുന്നുകൾ (എൽ.എസ്.ഡി., സ്മാക്ക്, ചരസ് മുതലായവ) ഇവിടെയെത്തിക്കുന്നതിൽ ഇവർ ഏർപ്പെട്ടിരിക്കുന്നു. ഈ മയക്കുമരുന്നുകളുടെ വിപണനത്തിന് ഇവർ ഇവിടുത്തെ കുട്ടികളെയാണ് ഉപയോഗിക്കുന്നത്. വാസ്തവത്തിൽ, 'സ്മാക്ക്' പോലുള്ള അതിശക്തമായ മയക്കുമരുന്നുകൾ ഇവിടെ അവതരിപ്പിച്ചത് ('60കളുടെ അവസാനത്തിലും '70കളുടെ ആരംഭത്തിലുമായി) ടൂറിസ്റ്റുകളാണെന്ന വസ്തുത കൂടി കണക്കിലെടുക്കുമ്പോൾ മയക്കുമരുന്നു വ്യാപാരത്തിൻെറ പൂർണമായ ഉത്തരവാദിത്വം ടൂറിസംവ്യവസായമാണ് ഏറ്റെടുക്കേണ്ടത്.

മയക്കുമരുന്നുവ്യാപാരത്തോടുള്ള സർകാരിൻെറ സമീപനം തികച്ചും കപടമാണ്. വേണ്ടത്ര മയക്കുമരുന്നുകൾ ലഭിക്കാതെ വന്നാൽ (കടൽത്തീരത്ത് നഗ്നത നിരോധിച്ചാൽ സംഭവിക്കുന്നതുപോലെ) തങ്ങളെ പീഡിപ്പിക്കുന്നു എന്ന് വിദേശികൾ മുറവിളി കൂട്ടുമെന്നും മറ്റു മേച്ചിൽപ്പുറങ്ങൾതേടി അവർ പോകുമെന്നും സർകാറിന് നന്നായി അറിയാം. അങ്ങനെ സംഭവിച്ചാൽ സർകാരിന് വിദേശനാണ്യം നഷ്ടപ്പെടും. പോലീസിനാകട്ടെ, കൈക്കൂലിയിനത്തിൽ കിട്ടിക്കൊണ്ടിരിക്കുന്ന വൻതുകകളും നഷ്ടമാകും. രണ്ടുകൂട്ടർകും ഇങ്ങനെയൊരു അവസ്ഥ ചിന്തിക്കാനാവില്ല. ഒരുവശത്ത് വർധിച്ചുകൊണ്ടിരിക്കുന്ന മയക്കുമരുന്നു ഭീഷണിയെക്കുറിച്ച് മുറവിളികൂട്ടുന്നു. മറുവശത്ത്, നിലനിൽക്കുന്ന യാഥാർഥ്യത്തിനുനേരേ കണ്ണടയ്ക്കുന്നു. മയക്കുമരുന്നിനെതിരെയുള്ള തങ്ങളുടെ നിലപാട് സത്യസന്ധമാണെന്ന് വരുത്തിത്തീർകാൻ സർകാരും പോലീസും കർശനമായ നിയമങ്ങൾ നടപ്പിലാക്കാറുണ്ട്. ഈ നിയമങ്ങൾ അവ നടപ്പിലാക്കേണ്ടവരെ സംബന്ധിച്ചിടത്തോളം ഒരു അനുഗ്രഹമാണ്; കൈക്കൂലിയായും മറ്റും പണം സമാഹരിക്കുന്നതിന്. മിക്കവാറും താഴേക്കിടയിലുള്ള ചെറുകിട വിൽപനക്കാരാണ് നിയമത്തിൻെറ ബലിയാടുകൾ.

## കടൽത്തീര ശുചീകരണം

മയക്കുമരുന്നു പ്രശ്നത്തിൽ സ്വീകരിക്കുന്ന അതേ കപടനയവും ഇരട്ടത്താപ്പും മറ്റു വിഷയങ്ങളിലും കാണാം. ഏറെ കൊട്ടിഘോഷിക്കപ്പെട്ട കടൽത്തീര ശുചീകരണത്തിൻെറ കാര്യം നോക്കുക.

ഹവ്വാബീച്ചിലെ ലൈറ്റ്ഹൗസിനരികെയുള്ള തുണ്ടുഭൂമിയിൽ പുരുഷൻമാരും സ്ത്രീകളും കുഞ്ഞുങ്ങളുമടങ്ങിയ ഒരു സംഘം മഴയും വെയിലുമേറ്റ് കൂനിക്കൂടിയിരിക്കുന്നതുകാണാം. സർകാരിൽനിന്ന് നഷ്ടപരിഹാരം കിട്ടുന്നതിനുവേണ്ടി പ്രക്ഷോഭത്തിലേർപെട്ടിരിക്കുകയാണവർ.

കഴിഞ്ഞവർഷം ടൂറിസം സീസൺ ആരംഭിക്കുന്നതിന് രണ്ടുമാസംമുമ്പ് ഒരു ദിവസം നൂറുകണക്കിന് പോലീസുകാർ പൊടുന്നനെ കോവളംതീരത്ത് വന്നിറങ്ങി. ഈ സംഘത്തെ നയിച്ചിരുന്നത് അപ്പോഴത്തെ ജില്ലാകലക്ടറും ഉയർന്ന പോലീസുദ്യോഗസ്ഥൻമാരുമായിരുന്നു. അവർ 'അനധികൃത' കടകളും കുടിലുകളും യാതൊരു മുന്നറിയിപ്പുമില്ലാതെ പൊളിച്ചുമാറ്റി കടൽത്തീരം 'ശുചീകരിച്ചു'. 65-ഓളം കച്ചവടസ്ഥാപനങ്ങൾ നിലംപരിശാക്കി. തങ്ങളുടെ നാമമാത്രമായ സാധനങ്ങൾ എടുത്തുമാറ്റുന്നതിനുള്ള സമയംപോലും അവയുടെ ഉടമകൾക്കു കൊടുത്തില്ല. ഈ കുടിലുകളിൽ പലതും കച്ചവടത്തിനുവേണ്ടി മാത്രമുള്ളതായിരുന്നില്ല; വീടുകളുംകൂടി ആയിരുന്നു. പലർകും ഈ കുടിലുകളല്ലാതെ മറ്റ് ജീവിതസമ്പാദ്യമൊന്നും ഉണ്ടായിരുന്നില്ല. ചിലരാവട്ടെ, ഈ കുടിലുകളിൽ പതിറ്റാണ്ടുകളായി താമസിച്ചുവരുന്നവരുമായിരുന്നു. പോകാൻ മറ്റൊരിടവും ഇല്ലാത്ത ഇവർ പകരം താമസസൗകര്യങ്ങൾ ലഭിക്കുന്നതിനായി ഇപ്പോഴും കടൽത്തീരത്തിരുന്ന് സമരംചെയ്യുന്നു. ആറുമാസംകഴിഞ്ഞിട്ടും 'ശുചീകരണ'ത്തിന് ഇരകളായവർക് യാതൊരാശ്വാസവും കിട്ടിയിരുന്നില്ല.

സർകാർഭൂമിയും സ്വകാര്യഭൂമിയും തമ്മിലുള്ള അതിർവരമ്പ് വളരെ അവ്യക്തമാണിവിടെ. കൈവശമുള്ള ഭൂമിയിൽ ആരെങ്കിലും അവകാശവാദമുന്നയിച്ചാൽ ഏകപക്ഷീയമായ കടുത്ത നടപടികളാണ് സർകാരിൻെറ ഭാഗത്തുനിന്ന് ഉണ്ടാവുക. കടൽത്തീരത്ത് നടപ്പാക്കിയ പൊളിച്ചുനീക്കൽ പരിപാടിക്ക് വിപുലമായ പ്രചരണമാണ് നൽകിയത്. ഉടമസ്ഥാവകാശം തെളിയിക്കുന്ന രേഖകളൊന്നുമില്ലാതെ കുടിലുകൾ കെട്ടി താമസിക്കുന്നവരാണ് കടൽത്തീരം വൃത്തികേടാക്കുന്നതെന്നും അതുകൊണ്ട് അവരെ ഒഴിപ്പിക്കുകയെന്നത് ഒരു അടിയന്തിരാവശ്യമാണെന്നുമായിരുന്നു പ്രചരണം. എന്നാൽ, ഈ 'ശുചീകരണ'ത്തിനു ശേഷവും കടൽത്തീരം പഴയതുപോലെ വൃത്തികേടായി തുടരുന്നു. കടലോര ശുചീകരണത്തിൻെറപേരിൽ നടപ്പാക്കിയ ഈ പൊളിച്ചുനീക്കൽ പരിപാടിയുടെ യഥാർഥകാരണമായി ചൂണ്ടിക്കാട്ടപ്പെടുന്നത് മറ്റൊന്നാണ്. ഈ കുടിലുകൾക്കു പിറകിൽ സ്ഥിതിചെയ്യുന്നത് സമ്പന്നരുടെ ഉടമസ്ഥതയിലുള്ള താരതമ്യേന വലിയ സ്ഥാപനങ്ങളാണ്. കടലിലേക്കുള്ള കാഴ്ചയും വഴിയും മുടക്കിക്കൊണ്ട് ഈ കുടിലുകൾ നിൽക്കുന്നത് ഇഷ്ടപ്പെടാതിരുന്ന പണക്കാരായ സ്ഥാപനമുടമകൾ ജില്ലാ ഭരണാധികാരികൾക്കും പോലീസിനും കൈക്കൂലികൊടുത്ത് അവ നശിപ്പിക്കുകയാണത്രേ ചെയ്തത്.

കടലോരത്തുനിന്ന് അരകിലോമീറ്റർ അകലെ വിചിത്രമായൊരു ദൃശ്യമുണ്ട്. കെ.ടി.ഡി.സി.യുടെ ഉടമസ്ഥതയിലുള്ള 'സമുദ്ര' ഹോട്ടലിനടുത്ത് ഇടിഞ്ഞുപൊളിഞ്ഞൊരു കോൺക്രീറ്റുകെട്ടിടത്തിൻെറ അവശിഷ്ടങ്ങൾ 200 മീറ്ററോളം നീളത്തിൽ അവിടെ പരന്നുകിടക്കുന്നു. ആർഭാടസമൃദ്ധമായൊരു ഹോട്ടലിനുവേണ്ടി പണിതുടങ്ങിയ കെട്ടിടത്തിൻെറ അവശിഷ്ടങ്ങളാണവ. 10വർഷംമുമ്പ് ബോംബെയിൽ നിന്നുള്ള ചില അധോലോക ചൂതാട്ടരാജാക്കൻമാർ 200 മുറികളുള്ള ഒരു വൻകിട ഹോട്ടൽ കടലോരത്ത് നിർമിക്കുകയെന്ന പദ്ധതിയുമായി കോവളത്തെത്തി. ഇതിനായി വിദേശ ബാങ്കുകളിൽനിന്ന് കോടിക്കണ

ക്കിന് രൂപ വായ്പയും അവർ തരപ്പെടുത്തിയെടുത്തു. കടലോരത്ത് ഒരു കഷണം ഭൂമി അവർ വിലയ്ക്കുവാങ്ങി, ബാക്കി ഭൂമി കയ്യേറി. കെട്ടിടനിർമാണവും തുടങ്ങി. എല്ലാ ചട്ടങ്ങളും നിയന്ത്രണങ്ങളും ലംഘിച്ച് കടലോരത്തുതന്നെ. കോൺക്രീറ്റുകെട്ടിടം രണ്ടുനിലയോളം ഉയർന്നു. എന്നാൽ പെട്ടെന്നൊരു ദിവസം അവർ അപ്രത്യക്ഷരായി; ബാങ്കുകളിൽനിന്ന് വായ്പയെടുത്ത വൻതുകകളുമായി. കടലാക്രമണത്തിൽ കെട്ടിടം നിലംപൊത്തി. അതായത്, കടലുതന്നെ അനധികൃതകെട്ടിടം തകർത്ത് സ്ഥലം 'ശുചീകരിച്ച്' വീണ്ടെടുത്തു. ബാങ്കുകളെ കബളിപ്പിക്കാൻവേണ്ടി മെനഞ്ഞെടുത്ത ഒരു വ്യാജപദ്ധതിയായിരുന്നു ഹോട്ടൽ നിർമാണത്തിൻെറപേരിൽ ആസൂത്രണംചെയ്യപ്പെട്ടത് എന്ന് പിന്നീട് വെളിപ്പെട്ടു. എന്നാൽ ഇതിൻെറ ആസൂത്രകർ ആരായിരുന്നുവെന്നോ അവരിപ്പോൾ എവിടെയാണെന്നോ ആർക്കുമറിയില്ല. ഈ തട്ടിപ്പുകാരെ കണ്ടെത്തുന്നതിന് സർക്കാരിൻെറ ഭാഗത്തുനിന്ന് യാതൊരു നീക്കവുമുണ്ടായില്ല. കടൽത്തീരത്തുനിന്ന് അവശിഷ്ടങ്ങളുടെ ഈ ആഭാസം നീക്കംചെയ്യുകപോലും ചെയ്തതുമില്ല.

## പരമ്പരാഗതതൊഴിലുകൾക്ക് എന്തുസംഭവിച്ചു?

കോവളത്തെ ജനങ്ങളുടെ പരമ്പരാഗതമായ പ്രധാന തൊഴിലുകൾ, മുമ്പ് സൂചിപ്പിച്ചതുപോലെ, തെങ്ങുമായി ബന്ധപ്പെട്ടവയായിരുന്നു. തെങ്ങുകൃഷി, തേങ്ങപറിക്കൽ, കള്ളുചെത്ത്, കൊപ്രയുണക്കൽ, എണ്ണയാട്ടൽ, തൊണ്ടുതല്ലി ചകിരിയാക്കൽ, കയർപിരിക്കൽ, കുറഞ്ഞതോതിൽ മീൻപിടുത്തം, പാറപൊട്ടിക്കൽ എന്നിവയായിരുന്നു ഈ പ്രദേശത്തെ തൊഴിലുകൾ.

കോവളത്തെ തൊഴിൽഘടനയിലുണ്ടായ മാറ്റം മനസ്സിലാക്കണമെങ്കിൽ, മുമ്പ് ഈ പ്രദേശത്തെ ഏറ്റവും പ്രധാന ഉൽപാദനോപാധിയായിരുന്ന ഭൂമി ഇപ്പോൾ എന്തൊക്കെ ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്നു എന്ന് പരിശോധിക്കേണ്ടതുണ്ട്. നിലവിലുള്ള ഭൂമിവിലയും



*ഫോട്ടോ : പ്രദീപ് ചന്ദ്രകുമാർ*

10വർഷംമുമ്പുണ്ടായിരുന്ന വിലയും താരതമ്യപ്പെടുത്തിയാൽ അവിശ്വസനീയമായ അന്തരമാണ് കാണുക. സാമാന്യമായി കണക്കുകൂട്ടിയാൽപോലും കഴിഞ്ഞ 10വർഷത്തിനുള്ളിൽ ഭൂമിയുടെ വിലയിൽ പത്തിരട്ടി വർധനവുണ്ടായി എന്ന് കാണാം. ഇപ്പോൾ കടലോരത്ത് ഒരു സെൻറ് ഭൂമിക്ക് കുറഞ്ഞത് ഒരു ലക്ഷം രൂപയാണ് വില. ടൂറിസംവ്യവസായം കടലോരത്തിനു പുറത്തേക്കും വ്യാപിച്ചുകൊണ്ടിരിക്കുന്നതിനാൽ ഗതാഗതസൗകര്യങ്ങളോടുകൂടിയ ഉൾപ്രദേശത്തെ ഭൂമിക്കുപോലും സെൻറിന് 50,000 രൂപയിലേറെവിലയായി. ഭൂമി വിൽക്കാൻ തയ്യാറുള്ളവർക് വിലയും തീരുമാനിക്കാവുന്ന അവസ്ഥയാണ് ഇപ്പോഴുള്ളത്. വേണ്ടത്ര സൗകര്യങ്ങളുണ്ടെങ്കിൽ എന്തുവിലകൊടുത്തും ഭൂമിവാങ്ങാൻ ആളുകൾ പരക്കംപായുകയാണ്.

ഭൂവില ഇപ്പോഴും ക്രമാതീതമായി വർധിച്ചുകൊണ്ടിരിക്കുന്നു. കഴിഞ്ഞ അഞ്ചുവർഷത്തിനുള്ളിലാണ് ഈ പ്രവണത ഇത്രത്തോളം തീക്ഷ്ണമായത്. വ്യാപാരതാൽപര്യങ്ങളുമായി പുറമേനിന്നുള്ളവർ കോവളത്തേക്ക് പ്രവഹിച്ചുതുടങ്ങിയതാണ് മുഖ്യകാരണം. ടൂറിസംവ്യവസായത്തിൽ പങ്കാളികളായി തങ്ങളുടെ നില 'സുരക്ഷിത'മാക്കിയവരൊഴികെയുള്ള കോവളത്തുകാർ അപ്പാടെ സ്വന്തംനാട്ടിൽ അന്യരായിത്തീരാൻ അൽപകാലമേ വേണ്ടിവരൂ എന്നതാണ് ഇതു നൽകുന്ന സൂചന. സ്വന്തംനാട് അന്യാധീനപ്പെടുന്ന ഈ അവസ്ഥ കടപ്പുറത്തും ചുറ്റുവട്ടത്തും ഇപ്പോൾത്തന്നെ സംഭവിച്ചുകഴിഞ്ഞിട്ടുണ്ട്.

ഭൂമിയുടെ ഉൽപാദനപരമായ ഉപയോഗങ്ങളിൽ ഗുരുതരവും സ്ഥായിയുമായ ഒരു പിന്നോട്ടുപോക്ക് സംഭവിച്ചുകഴിഞ്ഞിരിക്കുന്നുവെന്നതാണ് ഭൂമിയുടെ വിലയിലുണ്ടായ അഭൂതപൂർവമായ വർധനവിൻെറ മറ്റൊരു പരിണതഫലം. ഇവിടെയിന്ന് ഭൂമിയുടെ വില അതിൻെറ ഊഹവിലയാണ്. ഈ അവസ്ഥ ആയിരക്കണക്കിന് ജനങ്ങളെ തങ്ങളുടെ ഭൂമിയിൽ ഉൽപാദനപരമായ തൊഴിലുകളിൽ ഏർപെടുന്നതിൽനിന്ന് തടയുന്നു. തെങ്ങുകൃഷിയും അനുബന്ധതൊഴിലുകളും ഇന്ന് ഗതികേടിൻെറ ലക്ഷണങ്ങളായിരിക്കുന്നു. കയർമേഖല പേരിനുമാത്രമേ നിലനിൽക്കുന്നുള്ളു. കയറുൽപന്നങ്ങൾക്ക് മൽസ്യബന്ധനമേഖലയിൽ നല്ല ഡിമാൻറുണ്ടായിരുന്നു എന്ന് പറഞ്ഞുവല്ലോ. കയർമേഖലയുടെ നിലനിൽപിനാവശ്യമായ അസംസ്കൃതപദാർഥങ്ങൾ സുലഭവുമായിരുന്നു. ഈ അനുകൂലസാഹചര്യങ്ങളിൽ വികാസത്തിനും ആധുനികവൽക്കരണത്തിനും ഏറെ സാദ്ധ്യതകളുണ്ടായിരുന്ന കയർമേഖല തെങ്ങുകൃഷിയിലുണ്ടായ മുരടിപ്പുമൂലം ഇപ്പോൾ നശിച്ചുകൊണ്ടിരിക്കുന്നു. ഉൽപാദനപരമായ തൊഴിലുകൾക്ക് പകരംനിൽക്കാനാവുന്ന മറ്റ് തൊഴിൽമേഖലകൾ നൽകാനോ പരമ്പരാഗതമേഖലകളിൽനിന്ന് പുറന്തള്ളപ്പെടുന്നവരെ ഉൾക്കൊള്ളാനോ കഴിയുന്ന സാദ്ധ്യതകളൊന്നും ടൂറിസംവ്യവസായം ഒരിടത്തും തെളിയിച്ചിട്ടില്ല. ടൂറിസംമേഖലയിലെ ഭേദപ്പെട്ട തൊഴിലുകളെല്ലാം കൂടുതൽ വിദ്യാഭ്യാസംനേടിയ പുറംനാട്ടുകാർകാണ് ലഭിക്കുന്നത്. മയക്കുമരുന്നുവിൽപനക്കാരും താഴേക്കിടയിലുള്ള പരിചാരകരും ആയിത്തീരാൻമാത്രമേ തദ്ദേശവാസികളായ ചെറുപ്പക്കാർകു കഴിയൂ. ഈ തൊഴിലുകളിൽപോലും നല്ലൊരു പങ്ക് പുറംനാട്ടുകാരാണ്.

നാളികേരമേഖലയിലെ ഉൽപാദനത്തിലും തൊഴിലവസരങ്ങളിലുമുണ്ടായ മുരടിപ്പ് പരിഹരിക്കപ്പെടുന്നത് കരിങ്കൽമടകളും അനുബന്ധതൊഴിലുകളും മുഖേനയാണ്. കോവളവും അയൽഗ്രാമങ്ങളും ഉൾപ്പെടുന്ന മുഴുവൻ പ്രദേശവും, ഉയർന്ന ഗുണനിലവാരവും വിലയും ഡിമാൻറുമുള്ള കൃഷ്ണശിലയാൽ സമൃദ്ധമാണെന്ന് പറഞ്ഞുവല്ലോ. പുരുഷൻമാർ പാറപൊട്ടിക്കലിലും അതുമായി ബന്ധപ്പെട്ട ഗതാഗതജോലികളിലും ഏർപെടുന്നു. സ്ത്രീകളും കുട്ടികളും കരിങ്കല്ലിൻെറ വൻപാളികൾ പൊട്ടിച്ച് കോൺക്രീറ്റിനും മറ്റും ആവശ്യമായിവരുന്ന ചെറുകഷണങ്ങളാക്കി മാറ്റുന്നു. പ്രദേശത്തെ പതിനായിരംപേരെങ്കിലും ഈ തൊഴിലുകളിലാണ് ഏർപെട്ടിരിക്കുന്നത്; അവരിൽ ബഹുഭൂരിപക്ഷവും സ്ത്രീകളും കുട്ടികളുമാണ്. കോൺട്രാക്ടർമാ

ഫോട്ടോ : പ്രദീപ് ചന്ദ്രകുമാർ



രാണ് അവരെ നിയന്ത്രിക്കുന്നത്. ചെയ്യുന്നജോലിക്കനുസരിച്ചാണ് കൂലി (പീസ് റേറ്റ്). നടുവു തകർക്കുന്ന ഈ ജോലി പകൽ മുഴുവൻ വഴിയോരത്തിരുന്ന് ചെയ്യുന്ന ആരോഗ്യവതിയായ ഒരു സ്ത്രീക്ക് ലഭിക്കുന്ന കൂലി 20-25രൂപമാത്രമാണ്. ചുട്ടുപൊള്ളുന്ന വെയിലിലും ഇടമുറിയാതെപെയ്യുന്ന മഴയിലും വഴിയോരത്തിരുന്ന് കരിങ്കല്ലുപൊട്ടിക്കുന്ന സ്ത്രീകളുടെയും കുട്ടികളുടെയും കിലോമീറ്ററുകളോളം നീണ്ട നിരകൾ കോവളത്തു കാണാം. ഒൻപതോ പത്തോ വയസ്സുള്ള കുട്ടികൾ മുതൽ എഴുപതോടടുത്ത സ്ത്രീകൾവരെ പുലരുന്നതുമുതൽ ഇരുളുന്നതുവരെ കഠിനമായ ജോലിയിലേർപെടുന്നു. കേരളത്തിലെ കർഷകത്തൊഴിലാളികളുടെ വേതനവുമായി താരതമ്യപ്പെടുത്തുമ്പോൾപോലും, ഇവർക് കിട്ടുന്നത് വെറും നക്കാപ്പിച്ചയാണ്.

കരിങ്കൽമടകൾ സൃഷ്ടിച്ച ഗർത്തങ്ങളും, ചുറ്റികയുംപിടിച്ച് വഴിയോരത്ത് കുത്തിയിരുന്ന് കരിങ്കല്ലുപൊട്ടിക്കുന്ന സ്ത്രീകളും കുട്ടികളുംപോലും, ടൂറിസ്റ്റ് ആകർഷണത്തിൻെറ ഒരു ഘടകമായിമാറിയിരിക്കുകയാണിപ്പോൾ. ദാരിദ്ര്യവും വിൽപനച്ചരക്കാക്കി അവതരിപ്പിച്ചാൽ ശരാശരി ടൂറിസ്റ്റിന് ആകർഷകമായേക്കാം. ഭീകരമായ പരിസ്ഥിതിവിനാശത്തിനുപുറമേ, നിയമവിധേയമായും നിയമവിരുദ്ധമായും പ്രവർത്തിക്കുന്ന കരിങ്കൽമടകൾ കൃഷിയോഗ്യമായ ഭൂമിയുടെ അളവ് ഗണ്യമായി കുറയുന്നതിനും കാരണമാകുന്നു. ഒരേക്കർ ഭൂമി കരിങ്കൽമടയ്ക്കായി പാട്ടത്തിനു നൽകുമ്പോൾ സ്ഥലമുടമയ്ക്ക് 50,000 രൂപ റൊക്കം പണമായി ലഭിക്കുന്നു. കോവളത്തിൻെറ ഇന്നത്തെ സാമ്പത്തികബലതന്ത്രമനുസരിച്ച് ഭൂമിയുടെ ഉൽപാദനപരമായ വിനിയോഗത്തിലൂടെ ലഭ്യമാകുന്ന തുടർച്ചയുള്ളതും സ്ഥിരവുമായ ആദായത്തിലേറെ അഭിലഷണീയം റൊക്കംകിട്ടുന്ന ഈ പണമാണ്. ഇതിൻെറ ഫലമോ, മണ്ണിൻെറ സ്ഥായിയായ നഷ്ടവും പ്രദേശമാകെ പരന്നുകിടക്കുന്ന വൻ ഗർത്തങ്ങളും.

## ജീവിതനിലവാരങ്ങൾ, ഒരു അശ്ലീലവൈരുദ്ധ്യം

ജീവിതനിലവാരത്തിൽ കോവളത്തും സമീപഗ്രാമങ്ങളിലും ഉള്ളത്ര കടുത്ത അസമാനത കേരളത്തിൽ മറ്റൊരിടത്തും കാണില്ല. ഒരുവശത്ത്, ടൂറിസ്റ്റുകൾ കരയിലെയും കടലിലെയും ഏറ്റവുംനല്ല വിഭവങ്ങൾ അത്യാർത്തിയോടെ വെട്ടിവിഴുങ്ങുന്നു. പഴങ്ങൾ, ഇളനീർ, ഏറ്റവുംനല്ല മൽസ്യം, തടിയൻ കൊഞ്ച്, ചെമ്മീൻ, ബീർ - എല്ലാം ഒരു ശരാശരി ടൂറിസ്റ്റിന്റെ തീൻമേശയിലെ വിഭവങ്ങളാകുന്നു. ബീച്ചിനരികിലെ റെസ്റ്റോറൻറുകളിൽ സാധാരണജനങ്ങളുടെ മുഖത്തുനോക്കിയിരുന്ന് ഈ വിഭവങ്ങളെല്ലാം വിഴുങ്ങുകയാണ് ടൂറിസ്റ്റുകൾ. കൈതച്ചക്കയും പപ്പായയും അവർക്ക് ഏറ്റവും ഇഷ്ടപ്പെട്ട പഴങ്ങളാണ്. കാരണം, വയർ എത്ര കുത്തിനിറച്ചാലും വേണ്ടവിധം ദഹിപ്പിക്കുന്നവയാണ് ഈ പഴങ്ങൾ. കോവളംകടൽത്തീരത്തെ നൂറുകണക്കിന് റെസ്റ്റോറൻറുകൾ ടൂറിസ്റ്റുകൾ ആഗ്രഹിക്കുന്നതെന്തും നൽകാൻ സന്നദ്ധമാണ്. കോവളത്ത് നിലനിൽക്കുന്ന ദാരിദ്ര്യവുമായി താരതമ്യപ്പെടുത്തുമ്പോൾ ഏറെ നൊമ്പരപ്പെടുത്തുന്ന ഒരു ദൃശ്യമാണിതെന്ന് പറയാതെവയ്യ. ഇവിടെ സൂചിപ്പിക്കുന്നത് ആർഭാടസമൃദ്ധമായ വൻകിട ഹോട്ടലുകളെക്കുറിച്ചോ, ടൂറിസ്റ്റുകൾക്കുവേണ്ടിമാത്രമുള്ള കെട്ടിയടയ്ക്കപ്പെട്ട സങ്കേതങ്ങളെക്കുറിച്ചോ അല്ല, ശരാശരി ടൂറിസ്റ്റുകളെ സൽക്കരിക്കുന്ന റെസ്റ്റോറൻറുകളെക്കുറിച്ചുമാത്രമാണ്.

പരമദാരിദ്ര്യത്തിനും പോഷണക്കുറവിനുമിടയിലാണ് മലീമസമായ ഈ ആർഭാടസമൃദ്ധി തുടർന്നുകൊണ്ടേയിരിക്കുന്നത്. കോവളംഗ്രാമം ഈ ടൂറിസ്റ്റുപറുദീസയുടെ നഗ്നമായ ഒരു വൈരുദ്ധ്യമാണ്. സാമാന്യം വൃത്തിയുള്ളതും ഭേദപ്പെട്ട ഭക്ഷണം കിട്ടുന്നതുമായ ഒരൊറ്റ റെസ്റ്റോറൻറുപോലുമില്ല കോവളം ഗ്രാമത്തിന്റെ ഹൃദയഭാഗത്ത് (കടൽത്തീരം ഒരുകിലോമീറ്ററോളം അകലെയാണ്). കടൽത്തീരത്തെ റെസ്റ്റോറൻറുകൾ അങ്ങേയറ്റം ചെലവേറിയവയാണ്. അതുകൊണ്ടുതന്നെ തദ്ദേശവാസികൾക്ക് ഈ റെസ്റ്റോറൻറുകളിലേക്ക് കടക്കാനാവില്ല.

കോവളംകടലോരത്തിന്റെ ആർഭാടസമൃദ്ധിയുമായി താരതമ്യപ്പെടുത്തുമ്പോൾ കഷ്ടിച്ച് രണ്ടുകിലോമീറ്റർ മാത്രം അകലെയുള്ള മൽസ്യബന്ധനഗ്രാമമായ വിഴിഞ്ഞത്തെ സ്ഥിതി തീർത്തും വ്യത്യസ്തമാണ്.

ജനനിബിഡമായ വിഴിഞ്ഞംഗ്രാമം ഹവ്വാബീച്ചിനും ടൂറിസ്റ്റുകൾക്കുവേണ്ടിമാത്രമുള്ള സങ്കേതങ്ങൾക്കും ഇടയിലാണ്. തെക്കൻകേരളത്തിന്റെ പൊതുചരിത്രത്തിൽ ഏറെ ശ്രദ്ധേയമായ പങ്കുവഹിച്ച ചരിത്രപ്രസിദ്ധമായ ഒരു തുറമുഖമാണ് വിഴിഞ്ഞം. ദിവസവും 3000ത്തോളം നാടൻവള്ളങ്ങളും (ചിലത് യന്ത്രവൽകൃതമാണ്) കട്ടമരങ്ങളും ഇവിടെ മീൻപിടുത്തത്തിലേർപെടുന്നു. ഏറ്റവുംകൂടുതൽ മീൻപിടുത്തം നടക്കുന്ന സീസണിൽ പുറത്തുനിന്നുള്ള ബോട്ടുകളും ഇവിടെയെത്താറുണ്ട്. വിഴിഞ്ഞത്ത് പിടിക്കുന്ന മീനാണ് തിരുവനന്തപുരത്തും പരിസരപ്രദേശങ്ങളിലും വിൽപനയ്ക്കെത്തുന്നത്. കൂടാതെ, നല്ലൊരു പങ്ക് തൂത്തുക്കുടി, കൊച്ചി തുറമുഖങ്ങളിലൂടെ കയറ്റുമതിചെയ്യുന്നുമുണ്ട്. എന്നാൽ, ഇത്ര വലിയൊരു മൽസ്യബന്ധനമേഖലയിൽ പറയത്തക്ക മൽസ്യസംസ്കരണശാലകളൊന്നുമില്ല! മൽസ്യം പിടിച്ച് കരയിലെത്തിക്കുന്നു എന്നതിലപ്പുറം അതുമായി ബന്ധപ്പെട്ട മറ്റ് മൂല്യവർധന സാമ്പത്തികപ്രവർത്തനങ്ങളൊന്നും ഇവിടെ നടക്കുന്നില്ല. അതുകൊണ്ടുതന്നെ വിഴിഞ്ഞത്തിന്റെ സമ്പദ്വ്യവസ്ഥയുടെ പിന്നോക്കാവസ്ഥ മാറ്റമില്ലാതെ തുടരുന്നു.

20വർഷങ്ങൾക്കുമുമ്പ് വിഴിഞ്ഞത്ത് ഒരു മൽസ്യബന്ധന തുറമുഖം നിർമിക്കാനാരംഭിച്ചു. മൽസ്യബന്ധനത്തിന്റെ വികസനവും ആധുനികവൽക്കരണവുമായിരുന്നു ഇതിന്റെ ലക്ഷ്യങ്ങൾ. വേണ്ടത്ര സ്ഥലം ഏറ്റെടുത്തു. സാവധാനമെങ്കിലും ഒരു നിശ്ചിതഘട്ടംവരെ പണി പുരോഗമിക്കുകയും ചെയ്തു. നിർമാണപ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട്

വ്യാപകമായ അഴിമതിയാരോപണങ്ങളും ഈ ഘട്ടത്തിലുണ്ടായി. കുറഞ്ഞത് 25കോടി രൂപയെങ്കിലും ചെലവാക്കിയശേഷം യാതൊരു കാരണങ്ങളും ചൂണ്ടിക്കാണിക്കാതെ പദ്ധതി ഉപേക്ഷിക്കുകയാണ് സർക്കാർ ചെയ്തത്. ഈ പദ്ധതിയുടെ ഭാഗമായി പ്രവർത്തിച്ചിരുന്ന വിശാലമായ ഓഫീസുകളും മറ്റും പിന്നീട് ഇവിടെനിന്ന് നീക്കംചെയ്തു. തിരമാലകളിൽനിന്ന് വൈദ്യുതിയുൽപാദിപ്പിക്കാനുള്ള പദ്ധതിക്കും ഇതേ ഗതിയാണുണ്ടായത്; കോടികൾ ചെലവഴിക്കുകയും വിജയകരമാണെന്ന് തെളിയിക്കപ്പെടുകയും ചെയ്ത ശേഷമായിരുന്നു അതും. ഇതേ ഗവൺമെൻറുതന്നെയാണ് ഇതേ പ്രദേശത്ത് ടൂറിസംവികസനത്തിനു വേണ്ടി എത്ര കോടി വേണമെങ്കിലും മുടക്കാമെന്ന് പറയുന്നത്!

വിഴിഞ്ഞത്തെ ജീവിതസാഹചര്യങ്ങൾ ഏറെ പരിതാപകരമാണ്. കുടിവെള്ളത്തിനുള്ള സൗകര്യങ്ങളൊന്നുമില്ല ഇവിടെ. നന്നായൊന്നു കുളിക്കണമെങ്കിൽ, ആറ് കിലോമീറ്റർ ബസ്സ്യാത്രചെയ്ത് പുഴയിൽ ചെല്ലണം. വിശാലമായ ഈ ഗ്രാമത്തിലൂടെ മലിനജലം നിറഞ്ഞ ഒരു അരുവി ഒഴുകുന്നുണ്ട്. ഈ അരുവിയുടെ ഇരുകരകളിലുമായി അനേകം കുടിലുകൾ തിങ്ങിനിറഞ്ഞുനിൽക്കുന്നു. സ്വാഭാവികമായും എല്ലാ മാലിന്യങ്ങളും ഈ അരുവിയിലേക്ക് ഒഴുകുന്നു. മലിനജലം ഒഴുക്കിക്കളയുന്നതിനുള്ള യാതൊരു സംവിധാനങ്ങളും ഇവിടെയില്ല. തുണികഴുകുന്നതിനും ചിലപ്പോൾ ഭക്ഷണം പാകംചെയ്യുന്നതിനുപോലും ഈ അരുവിയിലെ അഴുക്കുവെള്ളം ഉപയോഗിക്കാൻ ജനങ്ങൾ നിർബന്ധിതരാവുന്നു. വർഷകാലത്ത് കോളറപോലെയുള്ള പകർച്ചവ്യാധികൾ ഇവിടെ പതിവാണ്; അതുകൊണ്ടുതന്നെ ശിശുക്കളുടെയും കുട്ടികളുടെയും മരണനിരക്ക് വളരെ ഉയർന്നതുമാണ്. വിദ്യാഭ്യാസത്തിനും വൈദ്യശുശ്രൂഷയ്ക്കുമുള്ള സൗകര്യങ്ങൾ തീർത്തും അപര്യാപ്തമാണ്.

ഇതാണ് വിഴിഞ്ഞം - ആർഭാടസമൃദ്ധികളുടെ കൊടിതോരണങ്ങൾക്കുകീഴെ ദാരിദ്ര്യത്തിൻെറ ഒരു കീറത്തുണി.

## പാരിസ്ഥിതിക വിനാശം

ഇനിയൊരിക്കലും പരിഹരിക്കാനാവാത്തത്ര രൂക്ഷമായ പരിസ്ഥിതി വിനാശം കോവളത്ത് സൃഷ്ടിക്കുന്നത് ഇവിടുത്തെ കരിങ്കൽമടകളാണ്. ഈ മടകളിൽ ചിലത് വിശാലമായ പ്രദേശമാകെ പരന്നുകിടക്കുന്നതും 200അടിയിലേറെ ആഴമുള്ളതുമാണ്. ജനനിബിഡമായ ഒരു പ്രദേശമാകെ അഗാധഗർതങ്ങൾ സൃഷ്ടിക്കുന്ന ഈ പ്രക്രിയ തുടങ്ങിയത് ടൂറിസവുമായി ബന്ധപ്പെട്ടല്ല. എങ്കിലും ടൂറിസത്തിൻെറ ആവിർഭാവം ഇതിനെ ഗണ്യമായി പ്രോൽസാഹിപ്പിക്കുകയുണ്ടായി. 40വർഷം മുമ്പുതന്നെ ഇവിടെ കരിങ്കൽമടകൾ ഉണ്ടായിത്തുടങ്ങിയിരുന്നു. പക്ഷേ ആദ്യഘട്ടത്തിൽ അത് ചെറിയതോതിൽ മാത്രമായിരുന്നു. തിരുവനന്തപുരം വിമാനത്താവളത്തിൻെറ റൺവേ നിർമിക്കുന്നതിനുവേണ്ടിയായിരുന്നു വൻതോതിലുള്ള പാറപൊട്ടിക്കൽ ആദ്യമായി തുടങ്ങിയത്. പിന്നീട്, വിഴിഞ്ഞത്ത് മൽസ്യബന്ധനതുറമുഖം നിർമിക്കാനാരംഭിച്ചപ്പോൾ ഇവിടുത്തെ മടകളുടെ എണ്ണവും അവ സൃഷ്ടിച്ച ഗർതങ്ങളുടെ ആഴവും വർധിച്ചു. '70കളിലും '80കളിലും വാണിജ്യടൂറിസം ഊർജിതമായപ്പോൾ കൂടുതൽ നിർമാണ പ്രവർത്തനങ്ങൾ അനിവാര്യമായി. ഇപ്പോഴും ടൂറിസംവ്യവസായവുമായി ബന്ധപ്പെട്ട നിർമാണപ്രവർതനങ്ങൾ അനുസ്യൂതം തുടർന്നുകൊണ്ടേയിരിക്കുന്നു. ടൂറിസത്തിൻെറ കടന്നുവരവോടെ ഈ പ്രദേശത്തെ സ്വാഭാവിക സാമ്പത്തികവികാസം താറുമാറായപ്പോൾ കരിങ്കൽമടകൾ പ്രധാന തൊഴിൽമേഖലയായിത്തീർന്നു. ഈ ഘടകങ്ങളെല്ലാംകൂടി ഒത്തുചേർന്നപ്പോൾ മണ്ണിനും മനുഷ്യർകും ഗുരുതരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കുന്ന രീതിയിൽ പാരിസ്ഥിതികമായി നശിച്ച ഒരു പ്രദേശമായി മാറി കോവളം.

ഈ ഘട്ടത്തിൽ പാറപൊട്ടിക്കൽ നിരോധിക്കുന്നതിനുള്ള നടപടികൾ സർക്കാർ സ്വീകരിച്ചാൽ (വളരെമുമ്പുതന്നെ ഇത് നിരോധിക്കേണ്ടതായിരുന്നു) തീർച്ചയായും അതിനെതിരേ തൊഴിലാളികളുടെ ഭാഗത്തുനിന്ന് ചെറുത്തുനിൽപുണ്ടാകും. പാരിസ്ഥിതികമായി സുരക്ഷിതമായ രീതിയിൽ ഉപയോഗപ്പെടുത്താനാവുന്ന ലഭ്യമായ വിഭവങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള ഈ പ്രദേശത്തിൻെറ നൈസർഗികമായ വികാസപ്രക്രിയ തടയപ്പെട്ടതിൻെറ ഫലമായാണ് ഇങ്ങനെയൊരു അവസ്ഥയിലേക്ക് കാര്യങ്ങളെത്തിയത്. ഇന്ന് ഈ പ്രദേശത്ത് ഏറ്റവുംകൂടുതൽപേർക്ക് തൊഴിൽനൽകുന്ന മേഖലയാണ് കരിങ്കൽമടകൾ. ഇത്രയുംപേർക്ക് തൊഴിൽനൽകാനാവുന്ന മറ്റ് മേഖലകളൊന്നും ഇപ്പോൾ ഇവിടെ ഇല്ലതാനും. ഒരേയൊരു ബദൽസാദ്ധ്യതയായിക്കഴിഞ്ഞിരിക്കുന്ന ടൂറിസംമേഖലയ്ക്ക് ഇത് നിർവഹിക്കാനാവില്ല. യഥാർഥത്തിൽ, നശിപ്പിക്കപ്പെട്ട ഒരു പ്രദേശത്തിൻെറ പര്യായമായി മാറിയിരിക്കുന്നു കോവളം.

ടൂറിസ്റ്റുസീസണിലെ കോവളംകടലോരത്തിൻെറ അവസ്ഥയെക്കുറിച്ച് പറയാതിരിക്കുന്നതാണ് ഭേദം. മനോഹരമായ പാറക്കെട്ടുകൾ പൊതുകക്കൂസായി മാറുന്നു; മറ്റു സൗകര്യങ്ങളൊന്നും ഏർപെടുത്തിയിട്ടില്ലാത്തതിനാൽ വേറെ നിവൃത്തിയുമില്ല. ഒരൊറ്റ മഴപെയ്താൽമതി മുഴുവൻ മാലിന്യങ്ങളും കടലിലേക്ക് ഒലിച്ചിറങ്ങും. സുന്ദരമാണ് ഈ പാറക്കെട്ടുകൾ. പക്ഷേ, ഇവയിൽനിന്ന് ഇന്ന് വാനോളം ദുർഗന്ധമുയരുന്നു. സാമാന്യം ഭേദപ്പെട്ട നിലവാരത്തിലുള്ള ആരോഗ്യകരമായ സാഹചര്യം സൃഷ്ടിക്കുന്നതിനുപോലും ആരും താൽപര്യംകാണിക്കുന്നില്ല. കടൽത്തീരം വൃത്തിയായി സൂക്ഷിക്കേണ്ടതിൻെറ ആവശ്യകതയെക്കുറിച്ച് ചിലപ്പോൾ മാദ്ധ്യമങ്ങൾ ശബ്ദമുയർത്താറുണ്ട്. കടൽത്തീരം വൃത്തികേടായിത്തുടർന്നാൽ വിദേശടൂറിസ്റ്റുകൾ കോവളത്തെ ഉപേക്ഷിച്ചുപൊയ്ക്കളയും എന്ന ഭയംകൊണ്ടുമാത്രമാണീ കോലാഹലം. ടൂറിസംവ്യവസായംതന്നെയാണ് കാര്യങ്ങളിങ്ങനെ വഷളാക്കുന്നതെന്ന കാര്യം ഈ മാദ്ധ്യമങ്ങൾക്കറിയില്ലെന്നുണ്ടോ? കോവളം ഒരു അന്താരാഷ്ട്ര ടൂറിസ്റ്റുസങ്കേതമായി മാറിക്കഴിഞ്ഞതിനുശേഷം മാത്രമാണ് ആഭ്യന്തരടൂറിസ്റ്റുകൾ ഇവിടേക്ക് വരാൻതുടങ്ങിയത്. കടൽത്തീരം വൃത്തികേടാക്കുന്നതിൻെറ ഉത്തരവാദിത്വം ആഭ്യന്തരടൂറിസ്റ്റുകളുടെ തലയിൽ കെട്ടിവയ്ക്കുന്നത് തീർത്തും അയുക്തികമാണ്. 'തങ്ങൾക്കുള്ള' തെല്ലാം കടലോരത്ത് തുറന്ന പ്രദർശനത്തിനുവയ്ക്കുന്ന വിദേശികളിവിടെയില്ലെങ്കിൽ ആഭ്യന്തരടൂറിസ്റ്റുകളും ഇവിടെവരില്ല.

കോവളംകടൽത്തീരത്തിൻെറ പരിമിതമായ സ്ഥലസൗകര്യത്തിനുള്ളിൽ 200-ഓളം റെസ്റ്റോറൻറുകളും ഹോട്ടലുകളും തിങ്ങിഞെരുങ്ങി സ്ഥിതിചെയ്യുന്നു. ഇത്ര ചെറിയൊരു സ്ഥലത്തിന് ഉൾക്കൊള്ളാവുന്നതിലും എത്രയോ ഏറെയാണിത്. എന്നാൽ ഭരണാധികാരികളെ സംബന്ധിച്ചിടത്തോളം പരമപ്രധാനമായ ലക്ഷ്യം ലാഭവും വിദേശനാണ്യവുമാണ്. അത് നേടാനാവുമെങ്കിൽ സ്ഥലസൗകര്യങ്ങളോ ശുചിത്വമോ ആരോഗ്യകരമായ പരിസരമോ ഒന്നുംതന്നെ അവരുടെ പരിഗണനയിൽ വരുന്നില്ല. ഇത്രയേറെ ആൾക്കൂട്ടവും മാലിന്യങ്ങളും, വലിച്ചെറിയപ്പെടുന്ന പ്ലാസ്റ്റിക് കുപ്പികളും മറ്റ് സഞ്ചി-സാമഗ്രികളും ഈ കടൽത്തീരത്തിന് താങ്ങാനാവുന്നതല്ല. അന്താരാഷ്ട്ര വാണിജ്യടൂറിസത്തിൻെറ പതിവുക്രമം അനുസരിച്ചാണെങ്കിൽ ഒരു സ്ഥലം എച്ചിൽക്കുഴിയായാൽ പിന്നെ ടൂറിസ്റ്റുകൾ പുതിയ മേച്ചിൽപുറങ്ങളിലേക്ക് കുടിയേറും. കോവളത്തെ ഹവ്വാബീച്ചിനും സംഭവിക്കാൻ പോകുന്നതും ഇതുതന്നെ. പുതിയ ടൂറിസ്റ്റുസങ്കേതങ്ങൾ ഹവ്വാബീച്ചിൽനിന്നും അകലെയായി സ്ഥാപിക്കുന്ന പ്രവണതയും ഈ വസ്തുതതന്നെയാണ് സ്പഷ്ടമാക്കുന്നത്.

## കെട്ടിയടക്കൽ: ഒരു രാഷ്ട്രീയപ്രശ്നം

ഏതു കടൽത്തീരവും ഒരു പൊതുസ്വത്താണ്, കീഴ്നടപ്പനുസരിച്ചും നിയമപരമാ

യും. കുട്ടികൾക്ക് കളിക്കാനും മുതിർന്നവർക് വന്നിരുന്ന് വിശ്രമിക്കാനും ഉൻമേഷദായകമായ ശുദ്ധവായു ശ്വസിക്കാനും കടൽത്തിരകൾകണ്ട് ആസ്വദിക്കാനുമുള്ള സ്ഥലമാണത്. മീൻപിടുത്തവുമായി ബന്ധപ്പെട്ട ഒരുപാട് കാര്യങ്ങൾ- വള്ളങ്ങൾ സൂക്ഷിക്കൽ, വലകൾ ഉണക്കിയെടുക്കൽ, മൽസ്യബന്ധനസാമഗ്രികളുടെ കേടുപാട് തീർകൽ - നിർവഹിക്കാനുള്ള ഇടമാണത്. എന്നാൽ, കടലോരം ഒരു അന്താരാഷ്ട്ര സങ്കേതമായിത്തീരുമ്പോൾ കാര്യങ്ങളെല്ലാം മാറിമറിയുന്നു എന്നാണ് കോവളം വ്യക്തമാക്കുന്നത്. കുഞ്ഞുങ്ങൾ മണൽക്കൊട്ടാരങ്ങളുണ്ടാക്കിക്കളിക്കേണ്ട സ്ഥലത്ത്, ആഴം കുറഞ്ഞ വെള്ളത്തിൽ അവർ കുസൃതിത്തരങ്ങളുമായി ഓടിക്കളിക്കേണ്ട സ്ഥാനത്ത്, നമുക്കിപ്പോൾ കാണാനാവുക അൽപവസ്ത്രധാരികളായ വിദേശടൂറിസ്റ്റുകൾ വോളിബോൾ കളിക്കുന്നതും വെറുതെ ചുറ്റിക്കറങ്ങി നടക്കുന്നതുമാണ്. സാധാരണക്കാരെ സംബന്ധിച്ചിടത്തോളം കടലോരം അപ്രാപ്യമായ ഒരിടമായി മാറുന്നു. ആഭ്യന്തരടൂറിസ്റ്റുകൾ ധാരാളമായി എത്തുന്നുണ്ടിവിടെ. അവർ കടൽവെള്ളത്തിൽ കാൽ നനച്ച്, കടൽത്തിരകളിൽ ഒന്നു കണ്ണെറിഞ്ഞ്, വെളുത്ത തൊലിയിൽ വൈകാരികാഭിനിവേശത്തോടെ ഒളിഞ്ഞുനോക്കി, നിർവൃതിയടഞ്ഞ്, വൃത്തികേടുകൾ കടൽത്തീരത്ത് നിക്ഷേപിച്ച് മടങ്ങിപ്പോകുന്നു. എന്നാൽ, ഒരു സാധാരണക്കാരന് കോവളംകടൽത്തീരത്ത് ഒരു ഗ്ലാസ് ചായയോ ഒരു കപ്പ് കാപ്പിയോ കുടിക്കാനാവില്ല. കാരണം, ടൂറിസ്റ്റുകൾക്കുമാത്രമേ ഇവിടുത്തെ വിലനിലവാരം താങ്ങാനാവൂ. അൽപം ആത്മാഭിമാനമുള്ളവർക് കോവളംകടൽത്തീരത്തോടു തന്നെ ഒരുതരം വെറുപ്പാണ് രൂപപ്പെടുക. സ്വാഭാവികമായും അവർ അങ്ങോട്ടുപോകാൻ ഇഷ്ടപ്പെടുന്നില്ല. ഈയൊരു സാഹചര്യത്തിൽ കടൽത്തീരം തികച്ചും ടൂറിസ്റ്റുകളുടേതുമാത്രമായിത്തീരുന്നു. കോവളംകടൽത്തീരത്ത് ഒരു സാധാരണ മലയാളിക്കനുഭവപ്പെടുക അസ്വസ്ഥതയാണ്. ഇതാകട്ടെ, വിദേശികളെമാത്രം കാണാനിഷ്ടപ്പെടുന്ന ടൂറിസംവ്യവസായത്തിൻെറ നടത്തിപ്പുകാർക് സഹായകമാവുന്നു. ഈ അവസ്ഥ ഗൗരവതരമായൊരു രാഷ്ട്രീയപ്രശ്നമാണ്.

കോവളത്തെ ചെറുകിട റെസ്റ്റോറൻറുകൾപോലും ഇന്ത്യക്കാരെ സ്വാഗതംചെയ്യാൻ ഇഷ്ടപ്പെടുന്നില്ല; ടൂറിസ്റ്റു മാനദണ്ഡങ്ങൾക്കനുസൃതമായ രീതിയിൽ സമ്പന്നരാണെന്ന് തോന്നിക്കുന്നില്ലെങ്കിൽ. വെളുത്ത തൊലിക്കു ചുറ്റും അങ്ങേയറ്റത്തെ ദാസ്യഭാവത്തോടെ ചുവടുവയ്ക്കുന്ന വെയിറ്റർമാർ ഇന്ത്യക്കാരുടെ മുന്നിലെത്തുമ്പോൾ പ്രകടിപ്പിക്കുന്ന താൽപര്യരാഹിത്യം ഓരോ ഇന്ത്യക്കാരനെയും തൻെറ വ്യക്തിത്വത്തിൻെറ നിസ്സാരതയെക്കുറിച്ചോർത്ത് നാണിക്കാൻ പ്രേരിപ്പിക്കും. ചിലപ്പോൾ ഈ വെയിറ്റർമാർ ഇന്ത്യക്കാരായ ഉപഭോക്താക്കളുടെ പിന്നിൽനിന്ന് അവരെ പരിഹസിക്കുകയോ ആക്ഷേപിക്കുകയോപോലും ചെയ്യും. ഈ കൊളോണിയൽ വിധേയത്വത്തിൻെറ അടിത്തറ വാണിജ്യാധിഷ്ഠിത ടൂറിസത്തിൻെറ സമ്പദ്ശാസ്ത്രത്തിലാണ്. ഒരു ജനതയുടെ ആത്മാഭിമാനത്തിലാണ് ഇത് വന്നുതറയ്ക്കുന്നത്. വർണവിവേചനത്തിൻെറ പുത്തൻകൊളോണിയൽ രൂപമാണിത്; പൂർവകാലകൊളോണിയലിസത്തിൽനിന്നും ഒട്ടും വ്യത്യസ്തമല്ലാത്ത ഒന്ന്. ടൂറിസംമേഖലയിൽ പണിയെടുക്കുന്നവർ തങ്ങൾക്കു കിട്ടുന്ന പണത്തെയോർത്ത് മുറുമുറുപ്പൊന്നുംകൂടാതെ ഇത് സഹിക്കുന്നു. പക്ഷേ, അങ്ങനെയല്ലാത്ത ബഹുഭൂരിപക്ഷത്തിൻെറ കാര്യമോ?

പുത്തൻകൊളോണിയലിസത്തിൻെറ മുഖമുദ്രയാണ് ഇത്തരം കെട്ടിയടയ്ക്കൽ. എല്ലാ വാതിലുകളും പുറംരാജ്യക്കാർകായി തുറന്നിടുകയും സ്വന്തംനാട്ടുകാരെ മൂലയ്ക്കിരുത്തുകയും ചെയ്യുക എന്നതാണ് ഇതിൻെറ അർഥം. ജനങ്ങൾക്ക് സ്വന്തംനാട് അന്യമാവുന്നു. അവരുടെ പങ്ക് പരിമിതമാക്കപ്പെടുന്നു; എല്ലാ മൺഡലങ്ങളിലും. ബഹുരാഷ്ട്രകുത്തകകളുടെ മൂലധനം കുതിച്ചുകയറുകയും രാജ്യത്തിൻെറ സമ്പദ്വ്യവസ്ഥയ്ക്കും രാഷ്ട്രീയത്തിനുംമേൽ ലോകബാങ്കുപോലെയുള്ള വിദേശ ഏജൻസികൾ കൂടുതൽ പിടിമുറുക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന പൊതു

പശ്ചാത്തലവുമായി ഏറ്റവും ഒത്തുപോകുന്നതാണ് ടൂറിസത്തിൻെറ കെട്ടിയടയ്ക്കലും. രാഷ്ട്രീയാവകാശങ്ങൾക്കെതിരായ കടന്നാക്രമണമാണിത്. കേന്ദ്രസർകാർ രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽ നടപ്പാക്കാനിരിക്കുന്ന പ്രത്യേക ടൂറിസംമേഖലകൾ (സ്പെഷൽ ടൂറിസം ഏരിയാസ് - എസ്.ടി.എ.) ഈ കെട്ടിയടയ്ക്കൽപ്രക്രിയയുടെ തുറന്ന പ്രഖ്യാപനങ്ങളാണ് (ഇവയിലൊന്ന് കേരളത്തിൻെറ വടക്കേയറ്റത്ത് ബേക്കലിലാണ്). എന്നാൽ, ഒരു ടൂറിസ്റ്റുമേഖല കെട്ടിയടയ്ക്കപ്പെട്ട ഒരു സങ്കേതമാക്കിമാറ്റുന്നതിന് അതൊരു പ്രത്യേക ടൂറിസംമേഖലയായി പ്രഖ്യാപിക്കേണ്ടകാര്യമില്ല എന്നതിന് കോവളംതന്നെ ഉദാഹരണമാണ്. ഇവിടെ നാട്ടുകാർക്ക് പ്രാഥമികമായ സ്വാതന്ത്ര്യംപോലും നിഷേധിക്കപ്പെടുമ്പോൾ, വിദേശികൾ അതിരുകളില്ലാത്ത സ്വാതന്ത്ര്യം ആസ്വദിക്കുന്നു. ടൂറിസം ആസൂത്രണത്തിൻെറ തന്നെ ഒരു പ്രധാന സവിശേഷതയായി മാറിക്കഴിഞ്ഞിരിക്കുന്നു ഈ പ്രവണത.

പ്രത്യേക ടൂറിസംമേഖലകളുടെ ആസൂത്രിതമായ രൂപീകരണവും, നിലവിലുള്ള ടൂറിസ്റ്റു സങ്കേതങ്ങളെത്തന്നെ വിപണിഘടകങ്ങളുടെ സ്വാധീനഫലമായി കെട്ടിയടയ്ക്കപ്പെട്ട മേഖലകളാക്കി മാറ്റിയെടുക്കലും ടൂറിസംവ്യവസായത്തിലൂടെ വിദേശപണം സ്വരൂപിക്കുന്നതിനുള്ള ശ്രമങ്ങളായി മാത്രം കാണാനാവില്ല. ഇതിന് കൂടുതൽ കുടിലമായ മറ്റു വിവക്ഷകളുണ്ട്. 'ഉദാരവൽക്കരണ'വും 'ഘടനാപരമായ ക്രമീകരണങ്ങ'ളും കൂടുതൽ ഗതിവേഗമാർജിക്കുന്നതോടെ വൈദേശിക വ്യാപാരതാൽപര്യങ്ങളെയും വിദേശസർകാരുകളെയും വിവിധ അന്താരാഷ്ട്ര ഏജൻസികളെയും പ്രതിനിധാനം ചെയ്യുന്ന വിദേശികൾക്ക് ഇവിടെ ദീർഘകാലം ചെലവഴിക്കേണ്ടിവരും. 'സുസജ്ജ'മായ ഒഴിവുദിന വിശ്രമസങ്കേതങ്ങൾ (തെക്കുകിഴക്കേഷ്യയിലെപ്പോലെ) ഇവിടെയില്ലെങ്കിൽ അവയുള്ള ഇടങ്ങളിലേക്ക് അവർ പറന്നുപോകും. അങ്ങനെ വന്നാൽ കേന്ദ്രഗവൺമെൻറിൻെറ കാര്യക്ഷമതയില്ലായ്മയും പ്രതിബദ്ധതയില്ലായ്മയുമായാണ് അത് വിലയിരുത്തപ്പെടുക. തന്നെയുമല്ല, ഈ എക്സിക്യൂട്ടീവുകൾക്കും മറ്റും കാസർകോട്ടെയോ കാഞ്ഞങ്ങാട്ടെയോ മീൻചന്തകൾ പത്ഥ്യമാവില്ല. ഒഴിവുദിനങ്ങൾ ആസ്വദിക്കാൻ അവരുടേതുമാത്രമായ മേഖലകളാണവർ ആവശ്യപ്പെടുന്നത്. അതുകൊണ്ടാണ് 'കെട്ടിയടക്കൽ' ടൂറിസംആസൂത്രണത്തിൻെറ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കപ്പെടുന്നത്. പുത്തൻകൊളോണിയലിസത്തിൻെറ കൂടുതൽ വിശാലമായ സാമ്പത്തിക, രാഷ്ട്രീയ താൽപര്യങ്ങളാലാണ് ഇത് നിർണയിക്കപ്പെടുന്നത്.

## ഭാഷാമലിനീകരണം

ഇംഗ്ലീഷിനോട് അമിതമായൊരു ആവേശമുണ്ട് കോവളത്ത്. സാധനങ്ങൾ വിൽക്കുന്നവരും അലഞ്ഞുനടക്കുന്ന കുട്ടികളും ഗൈഡുകളും വെയിറ്റർമാരും മയക്കുമരുന്നു കച്ചവടക്കാരും മറ്റും സംസാരിക്കുന്നതരം ഭാഷ കേൾക്കേണ്ടിവരുന്നതുപോലും ഒരു ദുരന്തമാണ്. ഓരോ ജനതയും വികസിപ്പിച്ചെടുക്കുന്ന സംസ്കാരത്തിൻെറ സാരാംശമാണ് ഭാഷ. എന്നാൽ, കേരളത്തിൻെറ ഉയർന്ന സാക്ഷരതാനിലവാരത്തെക്കുറിച്ച് ഊറ്റം കൊള്ളുന്ന സർകാർ കോവളത്ത് ഒരു പ്രത്യേകതരം നിരക്ഷരത പ്രോൽസാഹിപ്പിച്ചുകൊണ്ടിരിക്കുന്നു. ടൂറിസ്റ്റുകളെ പരിചരിക്കുന്നതിലൂടെ ഉപജീവനമാർഗം കണ്ടെത്തുന്നവർ ഇംഗ്ലീഷോ മലയാളമോ തമിഴോ അല്ലാത്ത, വ്യാകരണമോ പദവിന്യാസക്രമമോ ഇല്ലാത്ത, അവരുടേതുമാത്രമായ ഒരു പ്രത്യേകതരം 'ഭാഷ' വികസിപ്പിച്ചെടുത്തിട്ടുണ്ട്. ടൂറിസ്റ്റുകൾ, അപഹാസ്യമായ ഈ ഭീകരത ആസ്വദിക്കുകയും അതിനെ പ്രോൽസാഹിപ്പിക്കുകയും ചെയ്യുന്നു. പഴയ കൊളോണിയൽ ബട്‌ലർ ഭാഷയ്ക്ക് ഇതിനെക്കാൾ പൊരുത്തമുണ്ടായിരുന്നു. കാരണം, അത് ഇംഗ്ലീഷും മലയാളവും മാത്രം ചേർന്നതായിരുന്നു. എന്നാൽ ഇവിടെയാകട്ടെ, നിരവധി വിദേശഭാഷകളും മലയാളവും തമിഴും ഹിന്ദിയും എല്ലാം ചേർന്ന വികൃതമായ ഒരു കൂട്ടാണ്. ടൂറിസ്റ്റുകളുടെ എണ്ണം വർധിക്കുന്തോറും കൂടുതൽക്കൂടുതൽ

കുട്ടികളും ചെറുപ്പക്കാരും ഇതിൽ പങ്കാളിക ളാവുന്നു. ടൂറിസ്റ്റുവ്യവസായത്തിൻെറ പശ്ചാത്തലത്തിൽ പ്രയോജനപരമായ ഒരു മൂല്യമുണ്ട് എന്നതാണ് ഇത്തരമൊരു ദാസ്യ ഭാഷ രൂപപ്പെടുന്നതിനു കാരണം.

മലയാളം എഴുതാനും വായിക്കാനുമറി യാത്ത വൃദ്ധൻമാർപോലും, ഇംഗ്ലീഷറിയാമാ യിരുന്നെങ്കിൽ തങ്ങൾക്കെന്തെങ്കിലും ഗുണമു ണ്ടാകുമായിരുന്നു എന്ന് പരിതപിക്കുന്നതുകാ ണാം. ടാക്സിഡ്രൈവറോ ഓട്ടോറിക്ഷാഡ്രൈ വറോ ആകാൻ, മയക്കുമരുന്നുകച്ചവടക്കാര നാകാൻ, ഏറ്റവും കുറഞ്ഞത് ഒരു യാചകനാ കാൻപോലും ഈ പുതിയ ദാസ്യഭാഷ അറി യേണ്ടതുണ്ട്. ഒരു പ്രദേശത്തിൻെറ ഭാഷയാ കെത്തന്നെ ദുഷിച്ചുകൊണ്ടിരിക്കുന്നു. ഒരു ജന തയുടെ ദേശീയാഭിമാനത്തിൻെറ അടിവേരുക ൾതന്നെ അറുത്തുമാറ്റുന്ന ഈ പ്രവണത വളരെ ഗൗരവമുള്ളൊരു പ്രശ്നമാണ്. ഭാഷാ പരമായ ഈ ഭീകരത കേൾക്കുമ്പോൾ നമ്മൾ ചിരിച്ചേക്കാം; എന്നാൽ വെറുതെ ചിരിച്ചു തള്ളേണ്ട ഒരു പ്രശ്നമല്ല ഇത്. ടൂറിസ്റ്റുകളു മായുള്ള ഇടപഴകലിലൂടെ ഉരുത്തിരിയുന്ന ഭാഷ ഇതാണെങ്കിൽ, നിശ്ചയമായും അത് പ്രതിനിധാനം ചെയ്യുന്നത് ഒരു അടിമസംസ്കാ രത്തെയാണ്.

## വിദ്യാഭ്യാസനിരാസവും നിർബോധനവും

ഇടയ്ക്കുവച്ച് പഠനം അവസാനിപ്പിക്കു ന്നവരുടെ എണ്ണം വർധിച്ചുകൊണ്ടിരിക്കുകയെ ന്നത് ടൂറിസ്റ്റുമേഖലകളിൽ സംഭവിക്കുന്ന ഒരു പ്രതിഭാസമാണ്. ഗോവയുടെ അനുഭവം ഇക്കാര്യത്തിൽ ഒരു പ്രധാന സൂചകമാണ്. ഗോവാ സർവകലാശാലയിൽ ഇപ്പോൾ ബിരു ദാനന്തരപഠനത്തിന് വേണ്ടത്ര വിദ്യാർഥികളെ കിട്ടുന്നില്ല. ചേരുന്ന വിദ്യാർഥികളിൽത്തന്നെ നല്ലൊരു ശതമാനം ഇടയ്ക്കു വച്ച് കൊഴിഞ്ഞു പോകുന്നു എന്നാണ് അദ്ധ്യാപകർ പറയുന്നത്. ഗവേഷണത്തിലും മറ്റും മൗലികമായ താൽപ ര്യമുള്ളവർ മാത്രമേ പഠനം തുടരുന്നുള്ളു; അല്ലെങ്കിൽ, പഠനത്തിനിടയിൽ ആദായകര മായ തൊഴിലുകളൊന്നും തരപ്പെടാത്തവർ മാത്രം. ഗോവാ സർവകലാശാലയിലെ സാമൂ ഹ്യശാസ്ത്ര വിഭാഗത്തിൽ വിദ്യാർഥികളെക്കാ ളേറെ അദ്ധ്യാപകരുണ്ടായിരുന്ന അവസരങ്ങ ളുണ്ടായിട്ടുണ്ട്. പഠനം തുടരുന്നതിന്, അല്ലെ ങ്കിൽ ഹാജർപട്ടികയിലെങ്കിലും വിദ്യാർഥിക ളായിരിക്കുന്നതിന്, അദ്ധ്യാപകർ വിദ്യാർഥി കളെ പ്രലോഭിപ്പിക്കേണ്ട അവസ്ഥയാണിന്ന്. പ്രശ്നം ഉപജീവനമാർഗം കണ്ടെത്തുന്നതി ൻെറതാണ്. ഗോവക്കാരുടെയിടയിൽ ഉന്നതവി ദ്യാഭ്യാസം നേടിയവരുടെ എണ്ണം വളരെ പരി മിതമായതാണ് കൂടുതൽ ശമ്പളമുള്ള വെള്ള ക്കോളർ ഉദ്യോഗങ്ങളിൽ നല്ലപങ്കും മറ്റു സംസ്ഥാനങ്ങളിൽനിന്നുള്ളവർ കയ്യടക്കിയതി ൻെറ പ്രധാന കാരണം. ഇത് ഗോവയുടെ ഒരു രാഷ്ട്രീയപ്രശ്നമായി തുടരുന്നു; കുറച്ചുകാ ലംമുമ്പ് തുറന്ന പ്രക്ഷോഭങ്ങൾക്കും ഈ സ്ഥിതിവിശേഷം കാരണമായി.

കേരളത്തിൽ വാണിജ്യാധിഷ്ഠിത ടൂറിസം ഇപ്പോഴും പ്രാദേശികതലത്തിൽ ഒതു ങ്ങിനിൽക്കുന്നതുകൊണ്ടുമാത്രമാണ് എളുപ്പ ത്തിൽ പണമുണ്ടാക്കാമെന്ന പ്രത്യാശയോടെ പഠനം ഉപേക്ഷിക്കുന്ന പ്രവണത ഇവിടെ വൻതോതിൽ പ്രകടമാവാത്തത്. എന്നാൽ, മുഴുവൻ കേരളവും വാണിജ്യടൂറിസത്തിൻെറ പരിധിയിൽവന്നുകഴിഞ്ഞാൽ ഗോവയുടെ അനുഭവത്തിൽനിന്ന് വ്യത്യസ്തമായിരിക്കും കേരളത്തിൻെറ അവസ്ഥയെന്ന് പ്രതീക്ഷി ക്കാൻ ന്യായമില്ല. ടൂറിസംവ്യവസായത്തി ൽനിന്ന് പണമുണ്ടാക്കാൻ ഒന്നും 'പഠിക്കേണ്ട' തില്ല, ഭാഷപോലും. അൽപം ദാസ്യഭാഷ വശ മാക്കുക, ഏറെ വഴുവഴുപ്പുള്ള അടിമമനോ ഭാവം സ്വായത്തമാക്കുക - ഇത്രയേ ആവശ്യ മുള്ളു.

ടൂറിസ്റ്റുകൾക്കും ടൂറിസ്റ്റുകളാകാൻ ഉദ്ദേശിക്കുന്നവർക്കും വേണ്ടി കേരളസർക്കാർ പ്രസിദ്ധപ്പെടുത്തുന്ന പ്രചാരണോപാധികൾ നിർബോധനപ്രക്രിയയുടെ നല്ലൊരുദാഹരണ മാണ്. ടൂറിസ്റ്റുകൾക്കിടയിൽ കേരളത്തെക്കു റിച്ച് പ്രചരിച്ചിട്ടുള്ള പുസ്തകങ്ങളിൽ പ്രധാന

പ്പെട്ട ഒന്നാണ്, ഇന്ത്യയിലെ ടൂറിസത്തെക്കുറിച്ച് ഒരുപാട് എഴുതിക്കൂട്ടിയിട്ടുള്ള ഹൈഗാൻസറും കൊളീൻ ഗാൻസറും ചേർന്ന് രചിച്ച *കേരളാ എ പിക്ചർ ബുക്ക്.* ഈ പുസ്തകത്തിലെ 'കേരളത്തെ കണ്ടെത്തൽ' എന്ന ഭാഗം കേരളജനതയെയും കേരളചരിത്രത്തെയുംകുറിച്ച് ഏറെ ആധികാരികഭാവത്തോടെ പ്രതിപാദിക്കുന്നുണ്ട്. വകതിരിവില്ലാത്ത കുറേ ദൃഢപ്രസ്താവനകളും അവതരിപ്പിക്കുന്നുണ്ട്. കേരളസർക്കാരിൻെറ ടൂറിസം വകുപ്പ് പ്രസിദ്ധപ്പെടുത്തിയ ഈ പുസ്തകം, മിതമായഭാഷയിൽ പറഞ്ഞാൽ, ഗുരുതരമായ തെറ്റുകൾനിറഞ്ഞതും അങ്ങേയറ്റം തെറ്റിദ്ധാരണ പരത്തുന്നതുമാണ്.

വിലകൂടിയ ഈ ബഹുവർണചിത്ര പുസ്തകത്തിൽ കേരളത്തെക്കുറിച്ച് പ്രതിപാദിക്കുന്ന 23 പുറങ്ങളും തെറ്റുകൾകൊണ്ട് നിറഞ്ഞതാണ്. സ്ഥലപരിമിതിമൂലം അവയിൽ ചിലതുമാത്രമേ ഇവിടെ ചൂണ്ടിക്കാണിക്കുന്നുള്ളു. യൂറോപ്യൻമാർ കേരളത്തിലെ സുഗന്ധവ്യഞ്ജനവിപണിയിലേക്ക് കടന്നുവന്നതിനെക്കുറിച്ച് ഗ്രന്ഥകാരൻമാർ ഇങ്ങനെ പറയുന്നു:കേരളത്തിലെ സുഗന്ധവ്യഞ്ജനമേഖലകളിലേക്കെത്താൻ സമുദ്രമാർഗം കണ്ടെത്തുന്നതിന് പോർചുഗീസ് സഹായത്തോടെ യാത്രതിരിച്ച വാസ്കോ ഡി ഗാമ കേരളത്തിലെ ഒരു ഇസ്ലാമികഭരണാധികാരിയുമായി-കോഴിക്കോട്ടെ സാമൂതിരിയുമായി-വാണിജ്യ ബന്ധത്തിലേർപെട്ടു. അങ്ങനെ സാമൂതിരിയെ മുസ്ലിമാക്കി മാറ്റുന്നു ഈ പുസ്തകം! പുസ്തകത്തിൻെറ 10-ാം പുറത്ത് കൗതുകകരമായ മറ്റൊരു കണ്ടെത്തലുണ്ട്. ഗ്രന്ഥകാരൻമാർ അസന്ദിഗ്ദ്ധമായി പ്രസ്താവിക്കുകയാണ്: *1947നുശേഷം ചില ജനവിഭാഗങ്ങൾ - കലാസമർഥരായ ബംഗാളികളും ഉൽസാഹശാലികളായ പഞ്ചാബികളും ഉൾപ്പെടെയുള്ളവർ - കേരളത്തിൽ അവരുടെ സാന്നിദ്ധ്യം അനുഭവപ്പെടുത്തിത്തുടങ്ങി. അവരും ഈ പ്രദേശത്തിൻെറ മഹത്തായ സാംസ്കാരികസങ്കലനപ്രക്രിയയിൽ ലയിച്ചുചേരാൻ ആരംഭിച്ചു.* സത്യമായും മലയാളികൾക്കറിയില്ല കേരളത്തിലെവിടെയാണ് ഇങ്ങനെയൊരു സങ്കലനപ്രക്രിയ സംഭവിച്ചുകൊണ്ടിരിക്കുന്നതെന്ന്. ഇന്ത്യയുടെ മറ്റുഭാഗങ്ങളിൽനിന്ന്, പ്രത്യേകിച്ച് ഗുജറാത്ത്, കച്ച് എന്നിവിടങ്ങളിൽനിന്ന് കേരളത്തിലേക്ക് കുടിയേറ്റമുണ്ടായിട്ടുണ്ട്. ഏതാണ്ട് 200-250 വർഷങ്ങൾക്കുമുമ്പ് വ്യാപാരലക്ഷ്യങ്ങളുമായി ഇവിടെയെത്തിയ ഈ സമൂഹങ്ങൾക്ക് കൊച്ചി, കോഴിക്കോട്, എന്നീ വ്യാപാരകേന്ദ്രങ്ങളിൽ അവരുടേതായ സംഘടനാരൂപങ്ങളും വാസസ്ഥാനങ്ങളുമുണ്ട്. എന്നാൽ ബംഗാളിൽനിന്നോ പഞ്ചാബിൽനിന്നോ കുടിയേറ്റമുണ്ടായതായി നമുക്കറിവില്ല. ഇന്ത്യയുടെ മറ്റു ഭാഗങ്ങളിൽ നിന്ന് ഇവിടെയെത്തുന്ന മറ്റാരെയുംപോലെ, ഉദ്യോഗസംബന്ധമായ കാര്യങ്ങൾക്കോ മറ്റോ വരുന്നവരും പരിമിതമായകാലംമാത്രം ഇവിടെത്താമസിച്ച് മടങ്ങിപ്പോകുന്നവരുമാണ് ബംഗാളികളും പഞ്ചാബികളും.

കേരളത്തിൻെറ ഉൽഭവം, സ്ത്രീകൾ, സമൂഹത്തിൽ അവരുടെ പങ്ക്, കേരളത്തിൻെറ വിദ്യാഭ്യാസസമ്പ്രദായം, ഉയർന്ന സാക്ഷരതാനിരക്ക്, ഗൾഫ്നാടുകളിലേക്കുള്ള കുടിയേറ്റം, മലയാളികളുടെ ഉൽസവങ്ങൾ, ഭക്ഷണശീലങ്ങൾ, കേരളത്തിൻെറ നൃത്തങ്ങൾ, കരകൗശലരൂപങ്ങൾ, കേരളത്തിലെ കായലുകൾ, കടലോരങ്ങൾ, ഭൂപ്രകൃതി എന്നിവയെക്കുറിച്ചും മറ്റും വളച്ചൊടിക്കലുകളുടെ ഒരു കൂമ്പാരമാണ് ഈ പുസ്തകത്തിൽ. കേരളത്തിലെ സ്ത്രീകൾ നല്ല 'ചരക്കുകൾ' ആണെന്ന ധാരണ ടൂറിസ്റ്റുകൾക്കുണ്ടാവുന്നതരത്തിലാണ് ഈ പുസ്തകമെഴുതിയവർ ചിത്രീകരിച്ചിരിക്കുന്നത്. ചരിത്രത്തെ ഇത്രയേറെ ബുദ്ധിമുട്ടി വളച്ചൊടിച്ച് രേഖപ്പെടുത്തിവയ്ക്കുന്നതിനെല്ലാം ഒരു ലക്ഷ്യമേ ഉള്ളു. അത് പുസ്തകത്തിൻെറ അവസാനഭാഗത്ത് കാണാം. ഗ്രന്ഥകാരൻമാർ അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുന്നത്, കേരളത്തിന് ഏറ്റവും അനുയോജ്യമായ വ്യവസായം ടൂറിസമാണെന്നാണ്.

മലയാളികളുടെ ചരിത്രബോധത്തെ അൽപമെങ്കിലും പരിഗണിക്കേണ്ടതുണ്ട് കേരളസർക്കാർ. ഈ സന്ദർഭത്തിൽ സർക്കാർ ചെയ്യേണ്ട ഏറ്റവും ചുരുങ്ങിയ കാര്യമാണ് ഇത്തരം പുസ്തകങ്ങളും മറ്റു പ്രസിദ്ധീകരണ

ങ്ങളും നിരോധിക്കുക എന്നത്. തിരുത്ത് പരസ്യപ്പെടുത്തുകയുംവേണം. ശരാശരി ടൂറിസ്റ്റുകളെ സംബന്ധിച്ചിടത്തോളം ഈ പ്രസിദ്ധീകരണങ്ങൾ അവർകാവശ്യമായ വിവരങ്ങളുടെ സ്വർണഖനിയാണ്. സ്വാഭാവികമായും തിരിച്ച് നാട്ടിലെത്തുമ്പോൾ ഈ പ്രസ്താവങ്ങളെല്ലാം ശരിയാണെന്ന ധാരണയോടെ അവർ പ്രചരിപ്പിക്കുകയുംചെയ്യും. ഗുരുതരമായ കുഴപ്പങ്ങളാണ് ഇതുമൂലമുണ്ടാവുക. എന്നാൽ, ലക്ഷ്യം ടൂറിസം വ്യവസായത്തിന്റെ വികസനമാണെങ്കിൽ, ഏതുതരം ആഭാസവും അനുവദനീയമാണെന്നാണ് ഇപ്പോഴത്തെ മനോഭാവം.

## ടൂറിസം വിദേശനാണ്യം നേടിത്തരുമോ?

പുതിയ ടൂറിസ്റ്റുകേന്ദ്രങ്ങൾ കണ്ടെത്തുകയും വികസിപ്പിക്കുകയും ചെയ്യേണ്ടതിന്റെ (ഏറെയും തെക്കേ ഇന്ത്യയിൽ) ഏറ്റവും പ്രധാനപ്പെട്ട ന്യായമായി കേന്ദ്രസർകാരിന്റെ ആസൂത്രണവിദഗ്ദ്ധർ ഉന്നയിക്കുന്നത് ടൂറിസം വ്യവസായം ഒരുപാട് വിദേശനാണ്യം നേടിത്തരുമെന്നതാണ്. ലോകത്തിലെ ഏറ്റവുംകൂടുതൽ കടബാദ്ധ്യതയുള്ള രണ്ടാമത്തെ രാജ്യമായ ഇന്ത്യ ഇന്ന് കടച്ചുഴിയുടെ ആഴങ്ങളിലാണ്. മുൻകാലകടങ്ങളുടെ പലിശ അടയ്ക്കുന്നതിനുവേണ്ടിയാണ് ഇന്ത്യയിപ്പോൾ അന്താരാഷ്ട്രബാങ്കുകളിൽ നിന്ന് വായ്പയെടുക്കുന്നത്. ഈ അവസ്ഥയിൽ ഏതുവിധേനയും വിദേശനാണ്യം നേടുകയെന്നത് സാമ്പത്തിക പ്രതിസന്ധി പരിഹരിക്കുന്നതിന് പരമപ്രധാനമാണെന്ന് കണക്കാക്കപ്പെടുന്നു. ജമ്മു കാശ്മീർ ടൂറിസം വ്യവസായത്തിനു നഷ്ടമായതുകൊണ്ടുണ്ടായ വിദേശനാണ്യക്കുറവ് പരിഹരിക്കുന്നതിനുവേണ്ടിയുംകൂടിയാണ് തെക്കേ ഇന്ത്യയിൽ കടലോരടൂറിസം വികസിപ്പിക്കുന്നത്. ഒരു ടൂറിസ്റ്റുചരക്ക് എന്ന നിലയിൽ വികസിപ്പിക്കാൻ ലക്ഷ്യമിട്ടിരിക്കുന്ന പ്രദേശങ്ങളിൽ പ്രധാനസ്ഥാനം കേരളത്തിനാണ്. ഇവിടെ നിലനിൽക്കുന്ന രാഷ്ട്രീയസ്ഥിരതയും മലയാളികളുടെ സംസ്കാരത്തിന്റെ സാർവലൗകികസ്വഭാവവും ഉയർന്ന സഹിഷ്ണുതാനിലവാരവുമാണ് ടൂറിസംവ്യവസായത്തിന് ഏറ്റവും അനുയോജ്യമായ ഒരു മേഖല എന്നനിലയിൽ കേരളത്തെ തെരഞ്ഞെടുക്കാനുള്ള കാരണങ്ങൾ.

ടൂറിസംവ്യവസായത്തിലൂടെ സമാഹരിക്കുന്ന വിദേശനാണ്യം എത്രകണ്ട് കേന്ദ്ര സർകാരിന്റെ കൈയിൽനിൽക്കുമെന്നത് സംശയാസ്പദമാണ്. പ്രത്യേകിച്ചും, ഗോൾഫ് കോഴ്സുകളും പഞ്ചനക്ഷത്രഹോട്ടലുകളും പോലുള്ള വൻകിടപദ്ധതികളുടെ കാര്യത്തിൽ. ടൂറിസംവ്യവസായത്തിൽനിന്നുള്ള മൊത്തംവരുമാനത്തിൽ ഗണ്യമായ ഒരു പങ്ക് ചോർന്നുപോകയാണ് പതിവ്. 1980ൽ കരീബിയയിൽ ഇപ്രകാരമുള്ള വിദേശനാണ്യചോർച 35 ശതമാനവും തെക്കൻകൊറിയയിൽ 51ശതമാനവും ആയിരുന്നു. ഭക്ഷ്യവസ്തുക്കൾ, മദ്യം, യന്ത്രസംവിധാനങ്ങൾ, മറ്റു സാമഗ്രികൾ തുടങ്ങിയവയുടെ ഇറക്കുമതി, വിദേശ പ്രതിനിധികളുടെ വേതനം, മാനേജ്മെൻറ് ഫീസ്, വിദേശകടത്തിന്റെ തിരിച്ചടവ് മുതലായവയിലൂടെ, ടൂറിസംവ്യവസായത്തിൽ നിന്നു ലഭിക്കുന്ന വിദേശനാണ്യത്തിന്റെ നല്ലൊരു ശതമാനം പുറത്തേക്കൊഴുകുന്നു. ടൂറിസംമേഖലയിലെ വരുമാനത്തിൽ നല്ലൊരുപങ്കും അന്താരാഷ്ട്രതലത്തിൽ പ്രവർത്തിക്കുന്ന ഹോട്ടൽശൃംഖലകളും ടൂർ സംഘാടകരും വ്യോമഗതാഗതകമ്പനികളും വിഴുങ്ങും; ഇന്ത്യ, വൻകിട ടൂറിസ്റ്റു സങ്കേതങ്ങളുടെ നടത്തിപ്പിന്റെയും സാങ്കേതികശാസ്ത്രത്തിന്റെയും കാര്യത്തിൽ പിന്നോക്കമായതിനാൽ പ്രത്യേകിച്ചും. ബഹുരാഷ്ട്ര കുത്തകകൾ ടൂറിസംവ്യവസായത്തിന്റെ മുഴുവൻനിയന്ത്രണവും കയ്യടക്കിയിരിക്കുന്ന ഘട്ടത്തിലാണ് ഇന്ത്യ ഈ മേഖലയിലേക്ക് കടക്കുന്നത്. അതുകൊണ്ടുതന്നെ ടൂറിസംവ്യവസായത്തിലൂടെ സമാഹരിക്കുന്ന വിദേശനാണ്യത്തിലുണ്ടാവുന്ന ചോർച മറ്റ് മൂന്നാംലോകരാജ്യങ്ങളെ അപേക്ഷിച്ച് ഇന്ത്യയിൽനിന്ന് ഏറെ കൂടുതലാകാനാണ് സാദ്ധ്യത. ലോകബാങ്കിനും ഇത് നന്നായറിയാം. ടൂറിസത്തിന്റെ വികാസം ബഹുരാഷ്ട്രകുത്തകകൾക്കും വിദേശബാങ്കുകൾക്കും വൻതോതിൽ വിപണി

തുറന്നുകൊടുക്കും. ലാഭം അവർക്. നമ്മുടെ ജോലിയാകട്ടെ, അവർക്ക് ലാഭമുണ്ടാക്കാൻ വേദിയൊരുക്കിക്കൊടുക്കലും.

അതിരിക്കട്ടെ, ബേക്കലിലെയോ കോവളത്തെയോ ജനങ്ങൾക്ക് വിദേശനാണ്യവുമായി എന്ത് ബന്ധമാണുണ്ടാവുക? അങ്ങേയറ്റം കേന്ദ്രീകൃതമായ ഒരു ഏർപാടായ വിദേശനാണ്യമാനേജ്മെൻറിൽ ജനങ്ങൾക്ക് യാതൊരു പങ്കുമില്ല, അതിൽ ഇടപെടാനുള്ള സ്വാതന്ത്ര്യവുമില്ല. എങ്ങനെ, ഏതൊക്കെ കാര്യങ്ങൾക്കാണ് ഈ പണം ഉപയോഗിക്കുന്നത് എന്നുപോലും ജനങ്ങളറിയില്ല. വികസനരംഗത്തെ തെറ്റായ മുൻഗണനകളും സാമ്പത്തികനയവുമാണ് രാജ്യത്തെ കടക്കെണിയിലേക്കെത്തിച്ച പുത്തൻകൊളോണിയൽ സാമ്പത്തികാടിത്തറയ്ക്ക് വഴിയൊരുക്കിയത്. ഈ കടക്കെണി സൃഷ്ടിച്ച പ്രതിസന്ധി കൈകാര്യംചെയ്യുക എന്നതായിരിക്കുന്നു മൊത്തം സാമ്പത്തിക നടത്തിപ്പിൻെറയും മുഖ്യലക്ഷ്യം. ആസൂത്രകരും നയരൂപീകരണവിദഗ്ദ്ധരും നടപ്പാക്കുന്ന പരിഹാരമാർഗം വിദേശക്കുത്തകകൾക്കും ബാങ്കുകൾക്കും മുന്നിൽ രാജ്യത്തിൻെറ എല്ലാ വാതിലുകളും മലർകെ തുറന്നിടുക എന്നതാണ്. ടൂറിസവും ഇതിൻെറ ഭാഗംതന്നെ.

## സംശുദ്ധമായ ടൂറിസം : ഒരു മിഥ്യ

മയക്കുമരുന്നുകൾ, വ്യഭിചാരം തുടങ്ങിയവയുടെ വ്യാപനത്തിലൂടെ അന്താരാഷ്ട്ര ടൂറിസം സാമൂഹ്യജീവിതത്തെ ജീർണതയിലേക്ക് നയിക്കുമെന്ന് തെക്കുകിഴക്കേഷ്യയുടെയും ഗോവയുടെയും മറ്റും ഉദാഹരണങ്ങൾ എടുത്തുകാണിച്ചുകൊണ്ട് ഇവിടെ ചിലരെങ്കിലും ചൂണ്ടിക്കാണിക്കുകയുണ്ടായി. 'മറ്റു സ്ഥലങ്ങളിൽ അങ്ങനെയായിരിക്കാം, പക്ഷേ, ടൂറിസം വ്യവസായത്തിൻെറ ദോഷങ്ങൾ ഒഴിവാക്കി കേരളത്തിൽ അതു നടപ്പാക്കേണ്ടതെങ്ങനെയെന്ന് ഞങ്ങൾക്ക് നന്നായി അറിയാം' എന്നായിരുന്നു ടൂറിസത്തിൻെറ വക്താക്കൾ ഇതിനു മറുപടി പറഞ്ഞത്. ദോഷരഹിതമായ ടൂറിസംവ്യവസായം നടപ്പാക്കാൻ മറ്റാർകുമറിയാത്ത എന്തോ ചില വിദ്യകൾ ഇവർകറിയാമെന്നാണ് ഈ അവകാശവാദം കേൾക്കുമ്പോൾ തോന്നുക. പക്ഷേ, എന്തൊക്കെയാണ് ഈ വിദ്യകൾ എന്ന് ഇവർ വ്യക്തമാക്കുന്നതേയില്ല.

കോവളത്തിൻെറ അനുഭവംമാത്രംമതി ഈ അവകാശവാദങ്ങളുടെ പൊള്ളത്തരം തുറന്നുകാണിക്കാൻ. മയക്കുമരുന്നുകളുടെയും വ്യഭിചാരത്തിൻെറയും കുറ്റവാളിസംഘങ്ങളുടെയും താവളമല്ലാത്ത ഒരൊറ്റ ടൂറിസ്റ്റുസങ്കേതംപോലും മൂന്നാംലോകം മുഴുവനെടുത്താലും കണ്ടെത്താനാവില്ല. ടൂറിസം വ്യവസായത്തിൻെറ കേരളത്തിലെ പ്രണേതാക്കൾക്ക് വാണിജ്യടൂറിസത്തിൻെറ നൈസർഗികഘടകമായ ഈ തിൻമകളെയെല്ലാം ഒഴിവാക്കിക്കൊണ്ട് 'സംശുദ്ധമായ' ഒരു ടൂറിസംവ്യവസായം നടപ്പാക്കാനാവുമെങ്കിൽ നല്ലതുതന്നെ. അവർക് വിജയമാശംസിക്കാം. പക്ഷേ, ഈ ഔദ്യോഗികവക്താക്കളുടെ മൂക്കിനുകീഴെ, സെക്രട്ടേറിയറ്റിൽനിന്ന് 12കിലോമീറ്റർമാത്രം അകലെ, എല്ലാ തിൻമകളും മാലിന്യങ്ങളും അശ്ലീലങ്ങളും നിരന്തരം പെരുകിക്കൊണ്ടിരിക്കുന്ന കോവളം എന്ന ടൂറിസ്റ്റു താവളമുള്ളപ്പോൾ ഇത്തരം അവകാശവാദങ്ങൾ ആരോടും പറയാൻകൊള്ളാത്തവയാണെന്ന് ഇവർ മനസ്സിലാക്കേണ്ടതുണ്ട്.

## ടൂറിസവും കേരളത്തിൻെറ വികസനവും

ടൂറിസംവ്യവസായം വികസിപ്പിക്കുന്നതിനുള്ള ചില വൻപദ്ധതികൾ പരിഗണനയിലാണിപ്പോൾ. പ്രത്യേക ടൂറിസംമേഖലകളുടെ പട്ടികയിൽ ഉൾപ്പെടുന്ന ബേക്കലിൽ ഭൂമി അക്വയർചെയ്യുന്ന പ്രവർത്തനം നടന്നുകൊണ്ടിരിക്കുന്നു. ധാരാളം ചെറുകിട ടൂറിസം പദ്ധതികളും കേരളത്തിലുടനീളം നടപ്പാക്കിക്കൊണ്ടിരിക്കുന്നു. തന്നെയുമല്ല, ഭരണാധികാരികളുടെ പ്രാദേശിക ഏജൻറുമാർ എല്ലാ കുന്നുകളും

താഴ്‌വാരങ്ങളും നദികളും കായലുകളും ടൂറിസ്റ്റുമേഖലകളാക്കണമെന്ന് മുറവിളി കൂട്ടിക്കൊണ്ടിരിക്കുകയുമാണ്. ഇതിൽ മാദ്ധ്യമങ്ങളും പ്രധാന പങ്കുവഹിക്കുന്നുണ്ട്. ആകർഷകമെന്നുതോന്നുന്ന എല്ലാ സ്ഥലങ്ങളുടെയും ഫോട്ടോകളും മറ്റും അവർ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്നു. മല, താഴ്‌വാരം, പുഴ, ജലാശയങ്ങൾ- എല്ലാം വെളുത്ത തൊലിയുള്ളവരെ ആകർഷിക്കുന്നതിനുള്ള ഉപാധികളായാണ് അവതരിപ്പിക്കപ്പെടുന്നത്. മാദ്ധ്യമങ്ങളിലെ വിവരണങ്ങൾപ്രകാരമുള്ള ടൂറിസം ഇവിടെ നടപ്പായാൽ മുഴുവൻ മലയാളികളും മറ്റെങ്ങോട്ടെങ്കിലും കുടിയേറേണ്ടിവരും. കാരണം, കേരളത്തിലെ ഏതു സ്ഥലവും ടൂറിസ്റ്റുകളുടെ സങ്കേതമാകാൻ യോഗ്യമാണ്. സുവർണയുഗം ഇതാ അരികിലണഞ്ഞുകഴിഞ്ഞു. വെള്ളക്കാരുടെ വെളുത്ത തൊലി നക്കിത്തുടച്ചുകൊണ്ട് അത് കൈപ്പിടിയിലൊതുക്കുകയേ നമ്മൾ ചെയ്യേണ്ടതുള്ളൂ!

ടൂറിസംസങ്കേതങ്ങളുടെ പട്ടികയിൽ കടൽത്തീരം മാത്രമല്ല, മലകളും ഉൾപ്പെടുത്തിയിട്ടുണ്ട്. ഔഷധസസ്യങ്ങളാൽ സമൃദ്ധവും കേരളത്തിലെ പുണ്യ സങ്കേതങ്ങളിലൊന്നുമായ അഗസ്ത്യകൂടം പോലും വെള്ളക്കാരന്റെ തീട്ടവും പ്ലാസ്റ്റിക് കുപ്പികളും നിക്ഷേപിക്കാനുള്ള സ്ഥലങ്ങളിലൊന്നായി നീക്കിവച്ചിരിക്കുന്നു. കേരളമാകെത്തന്നെ ചെറുതും വലുതുമായ മലകളും താഴ്‌വാരങ്ങളും പുഴകളും തടാകങ്ങളുംകൊണ്ട് നിറഞ്ഞതായിപ്പോയി എന്നത് നിർഭാഗ്യംതന്നെ. ഒരു സ്ഥലവും സുരക്ഷിതമല്ല.

ട്രഷറിപോലും തുറന്നുപ്രവർത്തിക്കാൻ കഴിയാത്തത്ര പാപ്പരായ കേരളസർക്കാർ ടൂറിസംവികസനത്തിന്റെ കാര്യത്തിൽ ആയിരക്കണക്കിന് കോടികളുടെ കണക്കാണ് പറയുന്നത്. എന്നാൽ, ഈ വൻകിടപദ്ധതികൾക്കാവശ്യമായ സാമ്പത്തികവിഭവം എങ്ങനെയാണ് കണ്ടെത്തുക എന്നത് ഇപ്പോഴും ഒരു നിഗൂഢതയായി തുടരുന്നു. ബന്ധപ്പെട്ടവരാരുംതന്നെ ബേക്കൽ പോലുള്ള പദ്ധതികളുടെ വിശദാംശങ്ങൾ വെളിപ്പെടുത്താൻ തയ്യാറുമല്ല, വാചകക്കസർത്തിന് കുറവൊന്നുമില്ലെങ്കിലും (അജ്ഞതയാണോ കാരണം?).

ടൂറിസം വികസിപ്പിക്കേണ്ടതിന്റെ ആവശ്യകത ബോദ്ധ്യപ്പെടുത്താനായി സർക്കാർ അവതരിപ്പിക്കുന്ന ന്യായങ്ങൾ വളരെ ലളിതമാണ്. ഗൾഫ്നാടുകളിലേക്കും ഇന്ത്യയുടെ തന്നെ വിവിധ ഭാഗങ്ങളിലേക്കുമുള്ള വ്യാപകമായ കുടിയേറ്റത്തിനുശേഷവും കേരളത്തിലെ തൊഴിൽരഹിതരുടെ എണ്ണം നാൽപതുലക്ഷത്തിലേറെയാണ്. ഭാഗികമായി മാത്രം തൊഴിലുള്ളവരുടെയും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ രജിസ്റ്റർ ചെയ്യാത്തവരുടെയും സ്ഥിതിവിവരക്കണക്കുകൾ ലഭ്യവുമല്ല. പുതിയ തൊഴിലവസരങ്ങൾ കാര്യമായൊന്നുമുണ്ടാകാത്തതിനാൽ വർഷംതോറും പതിനായിരക്കണക്കിനുപേർ തൊഴിലില്ലാത്തവരുടെ പട്ടികയിലേക്ക് കൂട്ടിച്ചേർകപ്പെട്ടുകൊണ്ടിരിക്കുന്നു. കേരളം വിഭവസമൃദ്ധമാണെങ്കിലും വ്യവസായവൽക്കരണത്തിന്റെ നിരക്ക് അങ്ങേയറ്റം താണതാണ്. വ്യവസായവൽക്കരണത്തിന്റെ പിന്നോക്കാവസ്ഥ ഇതേ രീതിയിൽത്തന്നെ തുടരുകയാണെങ്കിൽ തൊഴിൽരഹിതർ കാർഷിക, വ്യാവസായിക മേഖലകളിലെ ഉൽപാദനപ്രക്രിയകളിലേക്ക് സ്വാംശീകരിക്കപ്പെടാനുള്ള യാതൊരു സാദ്ധ്യതയുമില്ല. സർകാരുദ്യോഗസ്ഥർക് ശമ്പളംകൊടുക്കുന്നതിനുപോലും വളരെ പ്രയാസപ്പെടേണ്ടിവരുന്ന ഒരു അവസ്ഥയിലാണ് കേരളസർകാർ. ട്രാൻസ്പോർട് കോർപറേഷനും വൈദ്യുതി ബോർഡും പോലെയുള്ള പൊതുമേഖലാ സ്ഥാപനങ്ങളാവട്ടെ നിരന്തരമായ സാമ്പത്തികനഷ്ടത്തിലുമാണ്. പല പൊതുമേഖലാ സ്ഥാപനങ്ങളും പ്രവർത്തനം അവസാനിപ്പിക്കേണ്ടസ്ഥിതിയിലുമാണ്. തൊഴിൽശക്തിയുൾപ്പെടെയുള്ള കേരളത്തിന്റെ വിഭവങ്ങളെല്ലാംതന്നെ മിക്കവാറും കയറ്റുമതിചെയ്യപ്പെടുന്നു. ഇറാഖ്-അമേരിക്ക യുദ്ധത്തിന്റെ ഘട്ടത്തിൽ കേരളത്തിലുണ്ടായ കടുത്ത ഭീതി, കേരളസമ്പദ്‌വ്യവസ്ഥയുടെ ആശ്രിതസ്വഭാവത്തിന്റെ വളരെ സ്പഷ്ടമായൊരു ലക്ഷണമായിരുന്നു. ഭക്ഷ്യവസ്തുക്കളുടെ 60ശതമാനവും, വ്യാവസായികോൽപന്നങ്ങളായ ഉപഭോഗ

വസ്തുക്കളുടെ 90ശതമാനവും കേരളത്തിനു ലഭിക്കുന്നത് പുറംനാടുകളിൽ നിന്നാണ്. എന്നാൽ, ആധുനിക വ്യാവസായികോൽപന്നങ്ങളുടെ ഉപഭോഗനിലവാരം ഇന്ത്യയുടെ മറ്റു ഭാഗങ്ങളെ അപേക്ഷിച്ച് കേരളത്തിൽ വളരെ ഉയർന്നതുമാണ്. അതായത്, മറ്റിടങ്ങളിൽ ഉൽപാദിപ്പിക്കുന്ന ചരക്കുകളുടെ ഏറ്റവും നല്ലൊരു വിപണിയാണ് കേരളം. ഏറ്റവും പുതിയ ഉപഭോഗ വസ്തുക്കൾ ഫീൽഡ് ടെസ്റ്റ് ചെയ്യുന്നത് കൊച്ചിയിലാണ് എന്നത് ഈ അവസ്ഥയുടെ വ്യക്തമായ തെളിവാണ്. ഇന്ത്യൻപശ്ചാത്തലത്തിൽ നിലനിൽക്കുന്ന ഭൂമിശാസ്ത്രപരമായ തൊഴിൽവിഭജനത്തിൽ കേരളത്തിൻെറ പങ്ക് അസംസ്കൃതവിഭവങ്ങളുടെ ദാതാവും പണിതീർന്ന ചരക്കുകളുടെ ഉപഭോക്താവും എന്നതാണ്.

സമ്പദ്വ്യവസ്ഥ പൂർണമായും പാപ്പരായിക്കഴിഞ്ഞിരിക്കുന്ന ഈ പശ്ചാത്തലത്തിലാണ് അതിൻെറ എല്ലാ രോഗങ്ങളും പരിഹരിക്കുന്നതിനുള്ള ഒറ്റമൂലി എന്നനിലയ്ക്ക് അന്താരാഷ്ട്ര വാണിജ്യടൂറിസം വിളംബരം ചെയ്യപ്പെടുന്നത്. സമ്പദ്വ്യവസ്ഥയുടെ ശോചനീയാവസ്ഥ പരിഹരിക്കുന്നതിനുള്ള ഒരേയൊരു മാർഗം ടൂറിസമാണെന്ന് മുഖ്യമന്ത്രിയും സർകാരിൻെറ വക്താക്കളായ കെ. ടി.ഡി.സി.മേധാവിയും ടൂറിസംവകുപ്പിൻെറ സെക്രട്ടറിയും മറ്റും വാദിക്കുകയും ചെയ്യുന്നു. വേണ്ടത്ര തൊഴിലവസരങ്ങളും വരുമാനവും അവർ വാഗ്ദാനംചെയ്യുന്നു; അതോടൊപ്പം അധോഘടനയുടെ വികാസവും ജനങ്ങൾക്ക് പൊതുവിൽ കൂടുതലുയർന്ന ജീവിതനിലവാരവും. അതിനും പുറമേ വിനിമയശിഷ്ടത്തിലെ പ്രതിസന്ധി പരിഹരിക്കുന്നതിനായി ടൂറിസംവ്യവസായത്തിലൂടെ കൂടുതൽ വിദേശനാണ്യം നേടാൻ കേന്ദ്രസർകാർ നടത്തുന്ന ശ്രമങ്ങൾ ദേശസ്നേഹത്തിലധിഷ്ഠിതമായ കർതവ്യമാണെന്നും വ്യാഖ്യാനിക്കുന്നു.

കേരള സമ്പദ്വ്യവസ്ഥയെ വീണ്ടെടുക്കാനും വികസിപ്പിക്കാനുമുള്ള ഒരേയൊരു മാർഗം അന്താരാഷ്ട്ര ടൂറിസമാണെന്നുള്ള പ്രഖ്യാപനത്തിന് അടിസ്ഥാനമെന്തെങ്കിലുമുണ്ടോ എന്ന് പരിശോധിക്കാനായി സൂക്ഷ്മമായൊരു ഉദാഹരണമെന്നനിലയ്ക്ക് ബേക്കലിൻെറ കാര്യമെടുക്കാം. ബേക്കലിലെ മുഴുവൻ ഭൂമിയും കൃഷിയാൽ സമൃദ്ധമാണ്. ഇവിടെ തൊഴിലില്ലായ്മ വളരെ കുറവുമാണ്. വിവിധ ഭക്ഷ്യവിളകൾക്കുപുറമേ ഈ പ്രദേശത്ത് മീൻപിടുത്തവും നെല്ല്, തെങ്ങ്, പുകയില എന്നിവയുടെ കൃഷിയും നല്ലരീതിയിൽ നടക്കുന്നുണ്ട്. ഉയർന്ന വിലയുള്ള സമുദ്രോൽപന്നങ്ങളും ഗൾഫ് നാടുകളിലേക്ക് തൊഴിൽശക്തിയും കയറ്റുമതിചെയ്യുന്നതിലൂടെ ധാരാളം വിദേശനാണ്യവും ഈ പ്രദേശത്തുനിന്ന് ഉണ്ടാവുന്നുണ്ട്. കേരളത്തിൽ പുകയില കൃഷി നടക്കുന്ന ഏക സ്ഥലം ഇതാണ്. ഇവിടെ ഉൽപാദിപ്പിക്കുന്ന പുകയില കൃത്രിമ വളങ്ങളോ കീടനാശിനികളോ ഉപയോഗിക്കാത്തതും ഉയർന്ന ഗുണനിലവാരമുള്ളതുമാണ്. വളങ്ങളുടെയും കീടനാശിനികളുടെയും ധർമങ്ങൾ നിർവഹിക്കുന്നത് മീനാണ്. കർണാടക, ആന്ധ്രപ്രദേശ് എന്നിവിടങ്ങളിലേക്ക് കയറ്റുമതിചെയ്യപ്പെടുന്ന ഈ പുകയില, മൂക്കിൽവലിക്കുന്ന പൊടിക്ക് കൂടുതൽ മണവും രുചിയും നൽകാൻ ഉപയോഗിക്കുന്നു. പൊടിനിർമാണശാലകളൊന്നും ബേക്കലിൽ ഇല്ലാത്തതിനാൽ കർണാടകയിലെയും ആന്ധ്രപ്രദേശിലെയും ഗുണനിലവാരം കുറഞ്ഞ പുകയിലയുടെ അതേ വിലയ്ക്ക് ഇവിടുത്തെ പുകയില വിൽക്കാൻ കർഷകർ നിർബന്ധിതരാകുന്നു. ബേക്കലിലെ സമൃദ്ധമായ കടലും കരയും ഇപ്പോൾ കെട്ടിയടയ്ക്കപ്പെട്ട ടൂറിസ്റ്റുസങ്കേതമായിത്തീരാൻപോകുകയാണ്. അതായത്, നൈസർഗികമായിത്തന്നെ വളരാനും വികസിക്കാനും സാധിക്കുന്ന ഒരു സമ്പദ്ഘടനയാണ് തകിടംമറിക്കപ്പെടുന്നത്; ഇതിന് പകരം വയ്ക്കുന്നതാകട്ടെ, പൂർണമായും വൈദേശികമായ ഒന്നും. ആയിരംകോടി രൂപയാണിവിടെ മുതലിറക്കാൻപോകുന്നതെന്നാണ് സർകാരിൻെറ വിളംബരം. വെറും ഒരുകോടി രൂപ ഒരു പൊടിനിർമാണഫാക്ടറിക്കോ മൽസ്യസംസ്കരണശാലയ്ക്കോ വേണ്ടി മുടക്കുകയാണെങ്കിൽ ധാരാളം തൊഴിലവസരങ്ങൾ സൃഷ്ടിക്കാനും പരസ്പരബന്ധി

തമായ ഉൽപാദനപ്രവർത്തനങ്ങളിലൂടെ അതി സജീവമായ ഒരു സമ്പദ്‌വ്യവസ്ഥയ്ക്ക് തുടക്കം കുറിക്കാനും കഴിയും. നയരൂപീകരണവിദഗ്ദ്ധർ ഒന്നുകിൽ, ലളിതവും പ്രായോഗികവുമായ ഈ സാദ്ധ്യതയെക്കുറിച്ച് അജ്ഞരാണ്, അല്ലെങ്കിൽ, അവരങ്ങനെ ഭാവിക്കുകയാണ്.

കേരളം അമൂല്യമായ വിഭവങ്ങളാൽ സമ്പന്നമാണ്. ഓരോ ഏക്കറിൽനിന്നും ലഭിക്കുന്ന കാർഷികോൽപന്നങ്ങളുടെ മൂല്യത്തിന്റെ കാര്യത്തിലും കേരളം മറ്റു സംസ്ഥാനങ്ങളെക്കാൾ ഏറെ മുന്നിലാണ്. കേരളത്തിന്റെ പ്രധാന നാണ്യ, തോട്ട വിളകൾ മൂല്യവർധനപ്രക്രിയക്ക് ഏറെ അനുയോജ്യമാണ്. തൊഴിലില്ലായ്മ പരിഹരിക്കുന്നതിനുള്ള ഫലപ്രദമായൊരു മാർഗമായി ഈ വിളകൾ ഉപയോഗപ്പെടുത്താനാവും. പക്ഷേ, ഇപ്പോൾ ഈ വിഭവങ്ങൾ പുറത്തേക്ക് കയറ്റുമതിചെയ്യുന്നതിനാൽ മൂല്യവർധനപ്രക്രിയയും അതിലൂടെ വികസിക്കുന്ന തൊഴിൽസാദ്ധ്യതകളും കേരളത്തിന് പ്രയോജനപ്പെടുന്നില്ല. മോണോസൈറ്റ്, ഇൽമനൈറ്റ് തുടങ്ങിയ അമൂല്യവും തന്ത്രപ്രധാനവുമായ ധാതുവിഭവങ്ങളുടെ ഗതിയും ഏറെക്കുറെ ഇതുതന്നെ. യാഥാർഥ്യാധിഷ്ഠിതവും സ്വാശ്രിതവുമായ ഒരു സാമ്പത്തികനയമുണ്ടെങ്കിൽ ഈ വിഭവങ്ങളെല്ലാം ഇവിടെത്തന്നെ പരമാവധി സംസ്കരിക്കാനും ഉൽപന്നങ്ങളാക്കി മാറ്റാനും കഴിയും. ഗൾഫ്മേഖലയിൽനിന്ന് കേരളത്തിലേക്കൊഴുകുന്ന ആയിരക്കണക്കിന് കോടി രൂപ ഒന്നുകിൽ, വിവേചനരഹിതമായ ഉപഭോഗാവശ്യങ്ങൾക്കായി ചെലവഴിക്കുന്നു. അല്ലെങ്കിൽ(അതോടൊപ്പം), ബാങ്കുകളിലൂടെയും ഓഹരിവിപണിയിലൂടെയും കേരളത്തിനുപുറത്തേക്ക് ഊറ്റിയെടുക്കുന്നു. ബൃഹത്തായ ഈ സാമ്പത്തികസ്രോതസ്സുകൾ ഇവിടെത്തന്നെ ഉപയോഗപ്പെടുത്തുന്നതിനുള്ള നടപടികളോ ആഗ്രഹമോ ഭരണാധികാരികൾക്കില്ല. ഈ അടിസ്ഥാന വസ്തുതകൾ പരിഗണിക്കാതെയാണ് അന്താരാഷ്ട്ര ടൂറിസംമാത്രമാണ് കേരളത്തിന്റെ വികസനത്തിനുള്ള ഒരേയൊരു മാർഗമെന്ന് ഭരണാധികാരികൾ പ്രഖ്യാപിക്കുന്നത്.

കേരളത്തിന്റെ സ്വതന്ത്ര സാമ്പത്തികവികസനത്തിനുള്ള സാദ്ധ്യതകൾ പരീക്ഷിച്ചുനോക്കുകയോ പരാജയമാണെന്ന് തെളിയിക്കപ്പെടുകയോ ചെയ്തതിനുശേഷമല്ല അന്താരാഷ്ട്ര ടൂറിസം ഒരു പരിഹാരമായി മുന്നോട്ടുവച്ചിരിക്കുന്നത്; അല്ല അടിച്ചേൽപിക്കുന്നത്. ടൂറിസം വികസിപ്പിക്കുകയല്ല, പകരം, തൊഴിൽശക്തിയടക്കമുള്ള എല്ലാ സമ്പത്തും ഊറ്റിയെടുക്കുന്ന ഇന്നത്തെ ദുഷിച്ച അവസ്ഥ മാറ്റിയെടുക്കുകയാണ് വേണ്ടത്. ഇപ്പോൾത്തന്നെ പൂർണമായും ആശ്രിതവും ഇത്തിൾക്കണ്ണിസ്വഭാവമുള്ളതുമായി മാറിക്കഴിഞ്ഞ കേരളസമൂഹത്തെ അങ്ങേയറ്റം വഷളാക്കിത്തീർക്കുന്ന ഒരു ദുരന്തമായിരിക്കും വാണിജ്യാധിഷ്ഠിത ടൂറിസം എന്ന കാര്യത്തിൽ സംശയമൊന്നും വേണ്ട. □

*പരിഭാഷ : പോൾ മൈഴുകനാൽ*

# കേരളത്തിൽ വീണ്ടും പാട്ടവ്യവസ്ഥ : ഒരു ഗ്രാമപഠനം

*കെ.കെ. ഈശ്വരൻ*

ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളെ അപേക്ഷിച്ച് വളരെ പുരോഗമനപരമായ ഭൂപരിഷ്കരണം നടപ്പിലാക്കിയ സംസ്ഥാനമാണ് കേരളം. 1970 ജനുവരിയിൽ പ്രാബല്യത്തിൽവന്ന 1969ലെ കേരള ഭൂപരിഷ്കരണ (ഭേദഗതി) നിയമം കേരളത്തിന്റെ കാർഷികഘടനയിലും സാമൂഹിക-സാമ്പത്തികരംഗത്തും വളരെ ഗുണകരമായ മാറ്റങ്ങൾ വരുത്തി. ഈ നിയമത്തിന്റെ ഫലമായി ജൻമിത്വവും പാട്ടവ്യവസ്ഥയും അവസാനിച്ചതോടൊപ്പം കുടികിടപ്പുകാരായിരുന്ന ഭൂരഹിതർക് കുടികിടപ്പു ഭൂമിയിൽ അവകാശം ലഭിക്കുകയും ചെയ്തു. എന്നാൽ, അടുത്തകാലത്ത് കാർഷികരംഗത്ത് പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്ന ചില പ്രവണതകൾ കഴിഞ്ഞകാലത്ത് ഉണ്ടാക്കിയ പല നേട്ടങ്ങളുടെയും പുരോഗമനസ്വഭാവത്തിൽനിന്നും വ്യത്യസ്തമാണ്. നെൽപാടങ്ങൾ തരിശിടുക, അവ നികത്തി തെങ്ങുവയ്ക്കുക, മുതൽമുടക്ക് കുറച്ച് തൊഴിൽ അധികം എടുപ്പിക്കാതെ കൂലിലാഭിച്ച് ഉദാസീനമായി കൃഷിചെയ്യുക തുടങ്ങിയ പ്രവണതകൾ കാർഷികരംഗത്ത് കഴിഞ്ഞ ഏതാനും വർഷങ്ങളായി കണ്ടുവരുന്നുണ്ട്. എന്നാൽ ഈ അടുത്തകാലത്ത് ശക്തമായ ഒരു പ്രവണതയാണ് ഭൂവുടമകൾ നെൽപാടങ്ങൾ പാട്ടത്തിനുകൊടുത്ത് കൃഷിചെയ്യിക്കുക എന്നത്. ഭൂപരിഷ്കരണത്തിനു ശേഷം കേരളത്തിൽ പാട്ടം നിയമവിരുദ്ധമാണ് എന്നിരിക്കിലും ഈ പ്രവണത ശക്തമാകുന്നു എന്നത് ശ്രദ്ധേയമാണ്.

കാർഷികരംഗത്തെ ഈ പുത്തൻപ്രവണതയ്ക്കുള്ള കാരണങ്ങൾ പലതാകാം. കാർഷിക ചെലവ് വർധിച്ചുവരികയും കൃഷി ആദായകരമല്ലാതാവുകയും ചെയ്യുന്നത് ഒരു കാരണമാകാം. അല്ലെങ്കിൽ പ്രധാനമായും കാർഷികേതര ജോലികളിൽ ഏർപെട്ടിരിക്കുന്ന ഭൂവുടമകൾക്ക് കൃഷിചെയ്യുന്നതിൽ താൽപര്യമില്ലാതെവരുന്നു എന്നതാവാം. മറുവശത്ത് കർഷകത്തൊഴിലാളികളുടെ തൊഴിലില്ലായ്മ ഭൂമി പാട്ടത്തിനെടുത്ത് സ്വയം തൊഴിൽ കണ്ടെത്താൻ അവരെ പ്രേരിപ്പിക്കുന്നുണ്ടാകും. യഥാർഥ കർഷകത്തൊഴിലാളികൾക്ക് കൃഷിഭൂമി ലഭിക്കുന്നതിന് ഭൂപരിഷ്കരണം വേണ്ടത്ര സഹായകരമാകാതെവന്നതിനാൽ കൃഷിഭൂമിക്കുവേണ്ടിയുള്ള അവരുടെ ദാഹം ഇപ്പോഴും ശമിച്ചിട്ടില്ല. അവർക്ക് ഭൂമി പാട്ടത്തിനെടുക്കേണ്ടിവരുന്നു എന്നത് മറ്റൊരു കാരണമാവാം.

പാട്ടകൃഷിപ്രവണത കൂടുതലായി കണ്ടു വരുന്ന കുട്ടനാട്ടിലെ ഒരു ഗ്രാമത്തിൽ നട ത്തിയ അന്വേഷണത്തിലൂടെ കേരളത്തിലെ പുതിയ പാട്ടസമ്പ്രദായത്തിൻെറ കാരണ ങ്ങളും സ്വഭാവവും ഈ ലേഖകൻ തേടുകയു ണ്ടായി. 1986ലായിരുന്നു ഇത്. എങ്കിലും ഇതി ൻെറ കാലിക പ്രസക്തി കുറഞ്ഞിട്ടില്ല. മാത്ര മല്ല, പാട്ടകൃഷിയുടെ പ്രവണത കൂടിവരുന്ന തായാണ് അടുത്തകാലത്ത് നടത്തിയ അന്വേ ഷണങ്ങൾ കാണിച്ചുതരുന്നത്.

ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളിലും പാട്ടം നിയമപരമായി നിരോധിച്ചിട്ടുണ്ടെ ങ്കിലും അനൗപചാരികമായ പാട്ടവ്യവസ്ഥ അവിടങ്ങളിൽ പല സ്ഥലത്തും വ്യാപകമാ യിത്തന്നെ നിലവിലുണ്ട്. ഇത് പല സ്ഥ ലത്തും പല രൂപങ്ങളിലാണ് എന്നതേയുള്ളൂ. വാരം, പങ്ക്കൃഷി തുടങ്ങിയ രൂപങ്ങളാണ് വടക്ക്, കിഴക്കൻ സംസ്ഥാനങ്ങളിലെങ്കിൽ, നിശ്ചിത പാട്ടം പറഞ്ഞ് ഭൂമി കൃഷിക്കുകൊ ടുക്കുന്ന രീതിയാണ് വേറേ ചില സ്ഥലങ്ങളി ൽ. എന്നാൽ അവിടങ്ങളിൽ നിലവിലുള്ള പാട്ടവ്യവസ്ഥ ഏറെക്കുറെ പഴയ വ്യവസ്ഥ യുടെയും കാർഷികബന്ധങ്ങളുടെയും തുടർച തന്നെയാണ്. ഭൂപരിഷ്കരണനിയമങ്ങൾ പാസാക്കിയിട്ടുണ്ടെങ്കിലും അവയൊന്നും ഫല പ്രദമായി നടപ്പാക്കിയിട്ടില്ല. എന്നാൽ കേരള ത്തിലെ അവസ്ഥ അതല്ല. ഇവിടെ 1970ൽ പരിപൂർണമായി അവസാനിക്കുന്നതിനുമുമ്പു തന്നെ പാട്ടസമ്പ്രദായം ഇല്ലാതായിത്തുടങ്ങിയി രുന്നു. ഇപ്പോൾക്കാണുന്ന പാട്ടസമ്പ്രദായം 1980കളിൽ ആരംഭിച്ചതാണ്. ഇത് പഴയ പാട്ട വ്യവസ്ഥയുടെ തുടർചയല്ല. ഈ പുതിയ പ്രവണതയ്ക്കുമുമ്പ് ഏറെക്കുറെ ഒന്നര ദശാബ്ദത്തോളം ഭൂവുടമകൾതന്നെ കൃഷിചെ യ്യുന്ന പതിവായിരുന്നു കുട്ടനാട്ടിൽ. പാട്ടവ്യ വസ്ഥയുടെ പല രൂപങ്ങളും നിലനിൽക്കുന്ന ഇന്ത്യയുടെ മറ്റു പല സംസ്ഥാനങ്ങളിലും പൊതുവിൽ ഭൂവുടമകൾതന്നെ സ്വയം കൃഷി യിലേക്കുനീങ്ങുന്ന രീതിയിലുള്ള പരിവർത്ത നങ്ങളാണ് കാണുന്നത്. ഇതിൽ നിന്നും വ്യത്യസ്തമാണ് ഉടമസ്ഥകൃഷിയിൽനിന്നും പാട്ടകൃഷിയിലേക്ക് നീങ്ങുന്ന കുട്ടനാട്ടിലെ പുതിയ പ്രവണത.

## കാർഷികബന്ധങ്ങൾ: ഭൂപരിഷ്കരണത്തിനുമുമ്പും പിമ്പും

തിരുവിതാംകൂറിലെ മറ്റു സ്ഥലങ്ങളി ലെന്നപോലെ കുട്ടനാട്ടിലും ഭൂപരിഷ്കരണ ത്തിനുമുമ്പ് പാട്ടവ്യവസ്ഥയും നേരിട്ടുള്ള കൃഷിയും ഒന്നിച്ച് നിലനിന്നിരുന്നു. സ്വന്ത മായി കൃഷിചെയ്തിരുന്നവർ ഭൂരിഭാഗവും ചെറുകിടകൃഷിക്കാരായിരുന്നു. എന്നാൽ, ഇതോടൊപ്പംതന്നെ ഒരു ന്യൂനപക്ഷം വൻകിട കൃഷിക്കാരും സ്വന്തമായി കൃഷിയിൽ ഏർപ്പെ ട്ടിരുന്നു; കുട്ടനാട്ടിൽ ഇത് കുറച്ച് കൂടുതലായി രുന്നു. ഇതിൻെറ പ്രധാന കാരണം അവിടെ കായൽനികത്തി കൃഷിയിടങ്ങൾ ഉണ്ടാക്കിയ താണ്. 1880കൾമുതൽ ഏതാണ്ട് 1940കൾവ രെയുള്ള കാലത്ത് വൻതോതിൽ കായൽ നി കത്തി കൃഷിയിടങ്ങളാക്കുകയുണ്ടായി. ഇങ്ങനെ നികത്തിയെടുത്ത ഭൂമികളിൽ ഒരു ചെറിയഭാഗം കുടിയാൻമാരെക്കൊണ്ട് കൃഷി ചെയ്യിച്ചിരുന്നുവെങ്കിലും ഭൂരിഭാഗവും നിക ത്തിയവർതന്നെ നേരിട്ട് കൃഷിചെയ്യുകയായി രുന്നു. അങ്ങനെ ഭൂമി വൻതോതിൽ ചിലരുടെ കയ്യിൽ കേന്ദ്രീകരിക്കുന്നതിന് കായൽനികത്ത് ഇടയാക്കി. നൂറുകണക്കിന് ഏക്കർ നെൽപാട ങ്ങൾ കൂലിപ്പണിക്കാരെ നിർത്തി സ്വന്തം മേൽനോട്ടത്തിൽ കൃഷിചെയ്യിച്ചിരുന്ന വൻകിട കൃഷിക്കാർ കുട്ടനാട്ടിലുണ്ടായിരുന്നു. ഇതോടൊപ്പം അവരിൽ പലരും പാട്ടത്തിന് ഭൂമിയെടുത്തും കൃഷിചെയ്തിരുന്നു.

കായൽപ്രദേശമൊഴിച്ചുള്ള കുട്ടനാടൻപ്ര ദേശങ്ങളിൽ പാട്ടകൃഷി ആയിരുന്നു പ്രധാന മായും. അവിടങ്ങളിൽ ഭൂമിയുടെ ഉടമസ്ഥത കൂടുതലായും രാജാവ്, ക്ഷേത്രങ്ങൾ, ബ്രാഹ്മ ണർ, മറ്റു സവർണഹിന്ദുക്കൾ എന്നിവരുടെ കൈവശമായിരുന്നു. ഈ ഭൂമികൾ പാട്ടത്തി നുകൊടുത്തിരുന്നത് നായർമാർകോ മറ്റു

സവർണഹിന്ദുക്കൾക്കോ സുറിയാനി ക്രിസ്ത്യാനികൾക്കോ ആയിരുന്നു. ഈ പാട്ട ക്കാരിൽത്തന്നെ പലരും സ്വന്തമായി ഭൂമി യുള്ളവർ ആയിരുന്നു. സവർണഹിന്ദുക്ക ൾക്കോ സുറിയാനിക്രിസ്ത്യാനികൾക്കോ അല്ലാതെ പട്ടികജാതി, പിന്നോക്കവിഭാഗങ്ങളി ൽപെട്ടവർക് ഭൂമി പാട്ടത്തിന് ലഭിച്ചിരുന്നില്ല. കർഷകത്തൊഴിലാളികൾ ഭൂരിപക്ഷവും പുല യരും ഈഴവരുമായിരുന്നു. പാട്ടക്കാരുടെയും ജൻമിമാരുടെയും അടിയാളൻമാരായി കഴി ഞ്ഞിരുന്ന അവർക് കൃഷിഭൂമി പാട്ടത്തിന് ലഭിച്ചിരുന്നില്ല. അവർ കൂലിപ്പണിക്കാരായി ത്തന്നെ കഴിഞ്ഞു. എന്നുമാത്രമല്ല, അവർ പാട്ടക്കാരോടും ജൻമിമാരോടും കടപ്പെട്ടവരു മായിരുന്നു.

1969ലെ ഭൂപരിഷ്കരണനിയമത്തോടെ മേൽവിവരിച്ച കാർഷികബന്ധങ്ങളിൽ കാര്യ മായ മാറ്റം സംഭവിച്ചു. ഈ നിയമം പാട്ടവ്യ വസ്ഥ പൂർണമായും നിരോധിച്ചു. പുതിയ പാട്ടങ്ങൾ സൃഷ്ടിക്കുന്നതും തടഞ്ഞു. പാട്ട ക്കാർക് പാട്ടഭൂമിയിൽ സ്ഥിരാവകാശം നൽകി. ഭൂരഹിതരായ കുടികിടപ്പുകാർക് അവർ താമസിക്കുന്ന സ്ഥലത്ത് പത്തുസെ ൻറ് ഭൂമിക്ക് അവകാശംനൽകി. അഞ്ച് അംഗ ങ്ങളുള്ള ഒരു കുടുംബത്തിന് പരമാവധി 20 ഏക്കർ ഭൂമി മാത്രമേ കൈവശംവയ്ക്കാവൂ എന്ന് പരിധിയും നിശ്ചയിച്ചു. എന്നാൽ തോട്ട ങ്ങളെയും മതസ്ഥാപനങ്ങളെയും വിദ്യാഭ്യാ സസ്ഥാപനങ്ങളെയും ഈ പരിധിയിൽ നിന്നും ഒഴിവാക്കി.

മേൽവിവരിച്ചവയിൽ പാട്ടഭൂമിയിൽ പാട്ടക്കാർക് സ്ഥിരാവകാശംനൽകുന്നതും ഭൂരഹിതർക് കുടികിടപ്പവകാശം നൽകുന്നതു മായ വകുപ്പുകൾ വിജയപ്രദമായി നടപ്പാക്കി. എന്നാൽ നിശ്ചയിച്ച പരിധിക്ക് മുകളിലുള്ള മിച്ചഭൂമി ഏറ്റെടുക്കുന്നതിലും ഭൂരഹിതർക് വിതരണംചെയ്യുന്നതിലും ഈ നിയമം വേണ്ടത്ര വിജയിച്ചില്ല. ഉണ്ടായ നേട്ടങ്ങൾ തന്നെ കമ്യൂണിസ്റ്റുകാരുടെ നേതൃത്വത്തിൽ നടത്തിയ ബഹുജനസമരങ്ങളുടെ ഫലമാണ്.

ഭൂപരിഷ്കരണത്തിനുമുമ്പുതന്നെ സ്വന്ത മായി കൃഷിചെയ്തിരുന്ന വൻകിടകർഷകരെ ഭൂപരിഷ്കരണനിയമം കാര്യമായി ബാധിച്ചി ല്ല. ഭൂപരിധിനിയമത്തിൽ പലതരം പഴുതുകൾ കണ്ടുപിടിച്ച് പല വൻകിട ഭൂവുടമകളും രക്ഷ പ്പെട്ടു. സ്വയം കൃഷിചെയ്തിരുന്ന ചെറുകിട കർഷകരെയും ഭൂപരിഷ്കരണം ബാധിച്ചില്ല. എന്നാൽ പാട്ടംവാങ്ങി ജീവിച്ചിരുന്ന ജൻമി മാർ (ചെറുകിട ഭൂവുടമകളും) ഇല്ലാതെയായി. പാട്ടക്കാരായിരുന്ന സവർണഹിന്ദുക്കളും സുറി യാനിക്രിസ്ത്യാനികളും, പാട്ടഭൂമിയിൽ അവ കാശംകിട്ടിയതോടെ, പുതിയ ഭൂവുടമകളായി. പിന്നോക്കസമുദായക്കാരായ കർഷകത്തൊഴി ലാളികൾക്ക് പത്തുസെൻറ് ഭൂമിയിൽ കുടികി ടപ്പവകാശംകിട്ടി. അവരിൽ വളരെ ചെറിയ ഒരു ന്യൂനപക്ഷത്തിന് മിച്ചഭൂമിവിതരണ ത്തിലൂടെയും കുറച്ചുഭൂമി ലഭിച്ചു.

## കുട്ടനാട്ടിലെ ഇന്നത്തെ കാർഷിക സ്ഥിതി

1970കളുടെ അവസാനംമുതൽ നെൽകൃ ഷിമേഖല കുട്ടനാട്ടിലും കേരളത്തിൽ പൊതു വേയും മുരടിപ്പിനെ നേരിടുകയാണ്. നെല്ലു ൽപാദനവും നെൽകൃഷിചെയ്യുന്ന ഭൂമിയുടെ അളവും കുറഞ്ഞുകൊണ്ടിരിക്കുന്നു. കൃഷിച്ചെ ലവും നെല്ലുൽപാദനത്തിൽനിന്നും കിട്ടുന്ന വരുമാനവും തമ്മിലുള്ള വ്യത്യാസം കൃഷി ക്കാർക് പ്രതികൂലമായി മാറിക്കൊണ്ടിരി ക്കുന്ന അവസ്ഥയാണ് 1975നുശേഷം. വളം, കീടനാശിനി, മറ്റ് ഉൽപാദനസാമഗ്രികൾ എന്നി വയുടെ വിലയും കൂലിച്ചെലവും തുടർച്ച യായി ഉയർന്നുകൊണ്ടിരിക്കുന്നു. എന്നാൽ കാർഷികോൽപന്നത്തിൻെറ വില ആ തോതിൽ ഉയരുന്നില്ല, പ്രത്യേകിച്ച് നെല്ലിൻെറ വില. കർഷകർ വാങ്ങുന്ന സാധനങ്ങൾക്ക് കൊടുത്ത വിലയുടെ സൂചികയും വിൽക്കുന്ന സാധനങ്ങൾക്ക് ലഭിച്ചവിലയുടെ സൂചികയും പരിശോധിച്ചാൽ 1971-85കാലത്ത് കൊടുത്ത വിലയുടെ സൂചിക കിട്ടിയതിനെ അപേക്ഷിച്ച് വളരെ കൂടുതലാണെന്ന് കാണാം. കർഷക

രുടെ ഈ പ്രതികൂലാവസ്ഥ മറ്റുള്ള സ്ഥല ങ്ങളെ അപേക്ഷിച്ച് കുട്ടനാട്ടിൽ കൂടുതലാകു വാൻ സാദ്ധ്യതയുണ്ട്. കാരണം അവിടെ കൃഷി ച്ചെലവ് കൂടുതലാണ്. ഈ സാഹചര്യം വൻകി ടകൃഷിക്കാരെക്കാൾ കൂടുതലായി ചെറുകിട, ഇടത്തരം കൃഷിക്കാരെ ക്ഷീണിപ്പിച്ചിട്ടുണ്ട്.

മേൽപറഞ്ഞതാണ് കർഷകരുടെ അവസ്ഥയെങ്കിൽ കർഷകത്തൊഴിലാളിക ളുടെ സ്ഥിതി അതിലും മോശമാണ്. കർഷ കത്തൊഴിലാളികളുടെ ജീവിതത്തെക്കുറിച്ച് നടത്തിയ നിരവധി പഠനങ്ങൾ കാണിക്കു ന്നത് വളരെക്കുറച്ച് തൊഴിലും വരുമാനവു മുള്ള ഒരു വിഭാഗമാണ് അവർ എന്നാണ്. ആകെ തൊഴിലെടുക്കുന്ന ജനങ്ങളിൽ 40 ശതമാനവും കർഷകത്തൊഴിലാളികളാണ് കുട്ടനാട്ടിൽ (31ശതമാനമാണ് സംസ്ഥാന ശരാശരി). കൂലിനിരക്ക് കൂടിക്കൊണ്ടിരിക്കു ന്നുണ്ടെങ്കിലും തൊഴിൽ നിരന്തരമായി കുറ ഞ്ഞുകൊണ്ടിരിക്കുന്ന അവസ്ഥയാണ് കുട്ട നാട്ടിലുള്ളത്. ഒരു തൊഴിലാളിക്ക് വർഷത്തിൽ 100 മുതൽ 120 ദിവസം വരെ തൊഴിൽ ലഭിക്കുന്നു എന്ന് 1971ൽ കുട്ടനാട് അന്വേ ഷണ കമ്മീഷൻ കണക്കാക്കി. ജോൺ മെഞ്ച റിൻെറ 1980ലെ കണക്കനുസരിച്ച് ഇത് 73 തൊഴിൽദിവസങ്ങളാണ്. ഈ ലേഖകൻ നട ത്തിയ അന്വേഷണം വെളിവാക്കിയത് ഒരു തൊഴിലാളിക്ക് പരമാവധി 90 ദിവസത്തെ തൊഴിൽ ഒരുവർഷത്തിൽ ലഭിക്കുമെന്നാണ്. എന്നാൽ കേരള സംസ്ഥാന കർഷകത്തൊഴി ലാളി യൂണിയൻെറ ഇപ്പോഴത്തെ കണക്കനു സരിച്ച് 60 ദിവസത്തെ തൊഴിൽമാത്രമേ കുട്ട നാട്ടിൽ ഒരു തൊഴിലാളിക്ക് ലഭിക്കുന്നുള്ളു. കണക്കിലുള്ള വ്യത്യാസങ്ങൾ എന്തായിരു ന്നാലും ഒരു കാര്യം വ്യക്തമാണ്: തൊഴിലി ല്ലായ്മ കുട്ടനാടൻ കാർഷികമേഖലയിൽ രൂക്ഷമാണ്. കൂലിനിരക്കിൽ വർധന ഉണ്ടാകു ന്നുണ്ടെങ്കിലും തൊഴിൽലഭ്യതയിലുള്ള കുറ വുമൂലം തൊഴിലാളിയുടെ വരുമാനത്തിൽ വേണ്ടത്ര വർധന ഉണ്ടാകുന്നില്ല. കൂലിവർധ നവിനെ നേരിടുവാൻ കർഷകർ ബോധ പൂർവം തൊഴിലിൻെറ ഉപയോഗം കുറയ്ക്കു ന്നതും, കർഷകത്തൊഴിലാളികളുടെ എണ്ണത്തി ലുള്ള വർധനയും, കാർഷികേതര തൊഴിലു കൾ ലഭ്യമല്ലാതിരിക്കുന്നതുമാണ് തൊഴിൽദി നങ്ങളുടെ കുറവിന് പ്രധാനകാരണങ്ങൾ.

ചുരുക്കത്തിൽ, കുട്ടനാട്ടിലെ ഇപ്പോ ഴത്തെ കാർഷികരംഗത്തെ ഇങ്ങനെ സംഗ്രഹി ക്കാം. ഭൂപരിഷ്കരണം കാർഷികബന്ധങ്ങ ളിൽ സുപ്രധാനമായ മാറ്റങ്ങൾ വരുത്തി. പാട്ട വ്യവസ്ഥ അവസാനിച്ചതോടെ പഴയ കുടിയാ ൻമാർ പുതിയ ഭൂവുടമകളായി മാറി. കൃഷി ഭൂമിയുടെ ഉടമസ്ഥതയിൽ വികേന്ദ്രീകരണം കാര്യമായി സംഭവിച്ചു. എന്നാൽ യഥാർഥ കർഷകത്തൊഴിലാളികൾ ഭൂവുടമകളായില്ല. ഉൽപാദനച്ചെലവിൻെറ അനുദിനമുള്ള വർധ നവും ഉൽപന്നത്തിന് ന്യായമായ വില ലഭി ക്കാതെവരുന്നതും മൂലം നെൽകൃഷി ആദായ കരമല്ലാത്ത അവസ്ഥയിൽ കഴിയുന്നു. ഇത് കാർഷികവൃത്തിയെമാത്രം ആശ്രയിച്ചുകഴി യുന്ന കുടുംബങ്ങളെ ബുദ്ധിമുട്ടിലാക്കുന്നു. തൊഴിൽലഭ്യത കുറഞ്ഞുകൊണ്ടിരിക്കുന്നതി നാൽ കർഷകത്തൊഴിലാളികളുടെ ജീവിതം ദുരിതപൂർണമായിത്തന്നെ തുടരുന്നു. കുട്ടനാ ട്ടിലെ കാർഷികരംഗത്തിൻെറ ഈ പശ്ചാത്ത ലത്തിൽ വേണം പുതിയ കാർഷികപ്രവണത കളെ മനസ്സിലാക്കുവാൻ.

കാർഷികരംഗത്തെ പുതിയ ചലനങ്ങളെ മനസ്സിലാക്കുവാനായി ഈ ലേഖകൻ നട ത്തിയ അന്വേഷണം കുട്ടനാട്ടിലെ നെടുമുടി പഞ്ചായത്തിലായിരുന്നു. അത്യുൽപാദനശേ ഷിയുള്ള വിത്തുകളുടെയും രാസവളങ്ങളു ടെയും ആധുനിക കീടനാശിനികളുടെയും വ്യാപകമായ ഉപയോഗം, ട്രാക്ടറിൻെറ ഉപ യോഗം, കമ്പോളത്തിനുവേണ്ടിയുള്ള ഉൽപാ ദനം എന്നിവയുടെ അടിസ്ഥാനത്തിൽ നോക്കി യാൽ ഈ പഞ്ചായത്ത് കാർഷികമായി സാമാ ന്യേന വികാസംപ്രാപിച്ച പ്രദേശമാണ്. പഞ്ചായത്തിൽ ആകെയുള്ള 2260 നെൽകൃ ഷിക്കാരിൽ 240 പേർ (11 ശതമാനം) തങ്ങ ളുടെ ഭൂമി പാട്ടത്തിനുകൊടുത്ത് കൃഷിചെയ്യി ക്കുന്നു. പാട്ടത്തിന് ഭൂമികൊടുത്ത 30 ഭൂവുട മകളുമായും പാട്ടത്തിന് ഭൂമിയെടുത്ത 30 പേരുമായും ലേഖകൻ കൂടിക്കാഴ്ചനടത്തി.

ഈ മുപ്പത് ഭൂവുടമകൾ 102 ഏക്കർ കൃഷിഭൂമി, അതായത് ശരാശരി 3.4 ഏക്കർവീതം, പാട്ടത്തിനുകൊടുത്തിരുന്നു. 1980കളുടെ ആദ്യവർഷങ്ങളിലാണ് ഈ പ്രവണത ആരംഭിച്ചത്. എൺപതുകളുടെ അവസാനമാകുമ്പോഴേക്കും പാട്ടകൃഷി ക്രമേണ കൂടിവരുന്നതായിട്ടാണ് കണ്ടത്. അടുത്തകാലത്തെ അന്വേഷണം കാണിക്കുന്നതും അതാണ്. പാട്ടത്തിന് ഭൂമി കൊടുക്കുമ്പോൾ ഭൂവുടമ പാട്ടക്കാരനുമായി വാക്കാൽ കരാർ മാത്രമേ ഉണ്ടാക്കുന്നുള്ളൂ.

പാട്ടസമ്പ്രദായത്തിൻെറ വിവിധ വശങ്ങൾ മനസ്സിലാക്കുന്നതിനായി ഭൂവുടമകളുടെയും പാട്ടക്കാരുടെയും കൈവശമുള്ള ഭൂമിയുടെ അളവ്, അവരുടെ തൊഴിൽസ്വഭാവം, പാട്ടനിരക്ക്, പാട്ടക്കരാറിൻെറ മറ്റു വിശദാംശങ്ങൾ എന്നിവ പരിശോധിക്കുകയുണ്ടായി.

## ഭൂവുടമസ്ഥതയുടെ സ്വഭാവം

പാട്ടത്തിന് ഭൂമികൊടുത്ത കർഷകരിൽ 53ശതമാനം ആളുകൾ അഞ്ച് ഏക്കറിൽ താഴെ ഭൂമി കൈവശമുള്ളവരും 47ശതമാനം ആളുകൾ അഞ്ചേക്കറോ അതിൽക്കൂടുതലോ ഭൂമിയുള്ളവരുമാണ്. ഭൂവുടമകളുടെ ശരാശരി ഭൂമി അഞ്ച് ഏക്കർവരും. മേൽപറഞ്ഞ 53ശതമാനംപേരുടെ കൈവശം ആകെ ഭൂമിയുടെ 20ശതമാനംമാത്രമുള്ളപ്പോൾ ബാക്കി 80ശതമാനംഭൂമിയും ശേഷം 47ശതമാനം ആളുകളുടെ കൈവശമാണ്. മാത്രമല്ല, 10 ഏക്കറിൽകൂടുതൽ ഭൂമിയുള്ള 13 ശതമാനം വരുന്ന വൻകിട ഭൂവുടമകൾ ആകെ ഭൂമിയുടെ 32ശതമാനം കൈവശംവച്ചിരിക്കുന്നു. ഈ വൻകിട ഭൂവുടമകളാണ് പാട്ടത്തിന് കൂടുതൽ ഭൂമി കൊടുത്തിട്ടുള്ളതും. ആകെ പാട്ടഭൂമിയുടെ ഏഴുശതമാനം രണ്ടേക്കറിൽ താഴെ മാത്രം ഭൂമിയുള്ള ചെറുകിട കർഷകരുടെയും 17 ശതമാനം രണ്ടേക്കറിനും അഞ്ചേക്കറിനും ഇടയിൽ ഭൂമിയുള്ള ഇടത്തരം കർഷകരുടെയും ആണ്. എന്നാൽ അഞ്ചേക്കറിനുമേൽ ഭൂമിയുള്ള 47ശതമാനംവരുന്ന ഭൂവുടമകളാണ് ആകെ പാട്ടഭൂമിയുടെ 76ശതമാനവും കൊടുത്തിരിക്കുന്നത്. അതായത് താരതമ്യേന വൻകിട ഭൂവുടമകളാണ് പാട്ടഭൂമിയിൽ ഏറിയപങ്കും കൊടുത്തിരിക്കുന്നത്.

പാട്ടത്തിന് ഭൂമിയെടുത്തവരുടെ ഭൂവുടമസ്ഥതയെ സംബന്ധിച്ച വിവരങ്ങൾ കാണിക്കുന്നത് ഇതിൽനിന്നും വ്യത്യസ്തമായ ചിത്രമാണ്. പാട്ടത്തിന് ഭൂമിയെടുത്ത് കൃഷി ചെയ്യുന്ന 30പേരിൽ 18പേർക് (60ശതമാനം) ആകെ ഭൂമിയുടെ ഏഴുശതമാനം മാത്രമാണ് സ്വന്തമായുള്ളത്. അതായത്, ഒരു കുടുംബത്തിന് ശരാശരി ആറ് സെൻറ് ഭൂമിമാത്രം. ഇവരിൽ 13പേർകും ഭൂപരിഷ്കരണത്തിൻെറ ഫലമായി കിട്ടിയ കുടികിടപ്പുഭൂമിയാണ്. മറ്റൊരു പത്തുശതമാനം പാട്ടക്കാർ കേവലം 10സെൻറിനും 20സെൻറിനും ഇടയിൽമാത്രം ഭൂമി സ്വന്തമായുള്ളവരാണ്; 20സെൻറിനും 50സെൻറിനും ഇടയിൽ ഭൂമി സ്വന്തമായുള്ളവർ ഏഴുശതമാനം മാത്രവും. ആകെ പാട്ടക്കാരിൽ 87ശതമാനംപേരും ഒരേക്കറിൽ താഴെ മാത്രം ഭൂമിയുള്ളവരാണ്.

വിവിധ വിഭാഗം കർഷകർ പാട്ടത്തിന് ഭൂമിയെടുത്തിരിക്കുന്നതിൻെറ കണക്കുകൾ കാണിക്കുന്നത്, സ്വന്തമായി വളരെക്കുറച്ച് ഭൂമിയുള്ളവരും കുടികിടപ്പുഭൂമി മാത്രം കൈവശമുള്ളവരുമാണ് പാട്ടഭൂമിയുടെ കൂടുതൽ പങ്കും എടുത്തിരിക്കുന്നത് എന്നാണ്. 60ശതമാനം വരുന്ന 10 സെൻറിൽ താഴെ മാത്രം ഭൂമിയുള്ള, അതായത് സ്വന്തമായി കൃഷിഭൂമിയില്ലാത്ത, കർഷകത്തൊഴിലാളികളാണ് ആകെ പാട്ടഭൂമിയുടെ 42ശതമാനവും കൃഷിചെയ്യുന്നത്. ആകെ പാട്ടഭൂമിയുടെ 72ശതമാനത്തിനുമേൽ കൃഷിചെയ്യുന്നത് അര ഏക്കറിൽ താഴെ മാത്രം കൃഷിഭൂമി സ്വന്തമായുള്ളവരാണ്. ഒരേക്കറിനുമേൽ ഭൂമി സ്വന്തമായുള്ള പാട്ടക്കാർ ആകെ പാട്ടഭൂമിയുടെ കേവലം 15 ശതമാനം കൃഷിചെയ്യുന്നു.

നേരത്തേ സൂചിപ്പിച്ചതുപോലെ, പാട്ടത്തിന് എടുക്കുന്നത് നെൽപാടങ്ങൾമാത്രമാണ്. പാട്ടത്തിന് നെൽപാടങ്ങൾ എടുത്തിരി

ക്കുന്നവരിൽ ഭൂരിപക്ഷവും (അതായത് 80ശതമാനം) സ്വന്തമായി നെൽകൃഷിഭൂമിയില്ലാത്തവരാണ്; ഈ 80ശതമാനം ആളുകൾക്കും ചെറിയ തുണ്ട് കരഭൂമിമാത്രമാണുള്ളത്. കുടികിടപ്പുഭൂമി കിട്ടിയവരും അവരിൽപെടുന്നു. അവർക് സ്വന്തം ഭൂമിയിൽനിന്നും കാർഷികാദായം ഒന്നും ലഭിക്കുന്നില്ലെന്നുതന്നെ പറയാം. വല്ലതും ലഭിക്കുന്നുവെങ്കിൽത്തന്നെ അത് തുലോം തുച്ഛമാണ്. അവർ എല്ലാവരും കൂലിവേലചെയ്ത് ജീവിക്കുന്നവരുമാണ്. കൃഷിഭൂമിയില്ലാത്തവരോ അല്ലെങ്കിൽ തീരെ കുറച്ചുമാത്രം ഭൂമിയുള്ളവരോ ആണ് പാട്ടത്തിന് ഭൂമിയെടുക്കുന്നവരിൽ ഭൂരിപക്ഷവും എന്ന് ഇതിൽനിന്നും വ്യക്തമാകുന്നു.

## തൊഴിലും വരുമാനവും

പാട്ടത്തിന് ഭൂമികൊടുക്കുന്നവരുടെ തൊഴിൽവിവരങ്ങൾ കാണിക്കുന്നത് അവരിൽ ഭൂരിപക്ഷവും (57ശതമാനം) കാർഷികേതര തൊഴിലുകൾ ചെയ്യുന്നവരാണ് എന്നതാണ്. ബാക്കി 43ശതമാനം ആളുകൾക്ക് പ്രധാന വരുമാനമാർഗം കൃഷിയാണെങ്കിലും അവരിൽ നല്ലൊരു വിഭാഗത്തിന് മറ്റു തൊഴിലുകളിൽനിന്നുള്ള വരുമാനവുമുണ്ട്. സർകാർ ഉദ്യോഗം, അദ്ധ്യാപനം, വ്യാപാരം തുടങ്ങിയ കാർഷികേതര തൊഴിലുകളിൽ ഏർപെട്ടിരിക്കുന്നവരുടെ വരുമാനം എപ്പോഴും ഒരു ശരാശരി കർഷകൻെറ വരുമാനത്തിൽക്കൂടുതലാണ് എന്നും കാണാം. ഭൂമി കൂടുതൽ കൈവശമുള്ളവരാണ് പാട്ടത്തിന് ഭൂമി കൂടുതലായി കൊടുക്കുന്നത് എന്ന് നമ്മൾ നേരത്തേ കണ്ടു. അപ്പോൾ കൂടുതൽ ഭൂമിയുള്ളവരും കാർഷികേതര തൊഴിലുകളിൽനിന്നും ഉയർന്നവരുമാനം ലഭിക്കുന്നവരുമായ ഭൂവുടമകളാണ് പാട്ടത്തിന് ഭൂമികൊടുക്കുന്നതിൽ കൂടുതൽ തൽപരർ എന്ന് കാണാം.

പാട്ടത്തിന് ഭൂമിയെടുത്തവരിൽ 60ശതമാനം ആളുകൾ കർഷകത്തൊഴിലാളികളും ഏഴു ശതമാനം ആളുകൾ നേരത്തേതന്നെ സ്വന്തമായി കൃഷിയുള്ള ചെറുകിട കർഷകരുമാണ്. മറ്റു കൂലിപ്പണികളിൽ ഏർപെട്ടിരിക്കുന്നവരാണ് 10 ശതമാനം ആളുകൾ. ചെറുകിട കച്ചവടത്തിൽ ഏർപെട്ടിരിക്കുന്നവർ 10ശതമാനം വരുമ്പോൾ സ്ഥിരശമ്പളം ലഭിക്കുന്ന ഉദ്യോഗമുള്ളവർ 13ശതമാനം ഉണ്ട്. കാർഷികേതര കൂലിപ്പണികളിൽ ഏർപെട്ടിരിക്കുന്നവരും ചെറിയ കച്ചവടത്തിൽ ഏർപെട്ടിരിക്കുന്നവരും കാർഷികത്തൊഴിൽ ഒരു ഉപതൊഴിലായി സ്വീകരിച്ചിരിക്കുന്നവരാണ്. പാട്ടത്തിന് ഭൂമി എടുത്തിരിക്കുന്നവരിൽ 90ശതമാനം ആളുകളും അവരുടെ കുടുംബാംഗങ്ങളും പാട്ടഭൂമിയിൽ സ്വന്തമായി അദ്ധ്വാനിക്കുന്നവരാണ്. അവരുടെ അദ്ധ്വാനം പോരാതെവരുമ്പോൾ മാത്രമാണ് കൂലിക്ക് തൊഴിലാളികളെ വിളിക്കുന്നത്. ഭൂരിപക്ഷം പാട്ടക്കാരും കർഷകത്തൊഴിലാളികളാണ്, കൃഷിത്തൊഴിലാളികളല്ലാത്ത പാട്ടക്കാരും പാട്ടത്തിനെടുത്ത ഭൂമിയിൽ സ്വന്തമായി കൃഷിപ്പണിചെയ്യുന്നവരാണ്. കാർഷികരംഗത്തെ തൊഴിൽലഭ്യതയുടെ കുറവിൻെറയും ഇതരമേഖലകളിൽ തൊഴിൽസാദ്ധ്യതകൾ വളരാത്തതിൻെറയും പശ്ചാത്തലത്തിൽവേണം ഇതിനെ കാണുവാൻ.

ഭൂവുടമകളുടെയും പാട്ടക്കാരുടെയും വാർഷികവരുമാനം പരിശോധിച്ചാൽ ഗണ്യമായ അന്തരം കാണാം. ഒരു ഭൂവുടമയുടെ ശരാശരി വാർഷികവരുമാനം 19,503 രൂപ ആയിരുന്നപ്പോൾ ഒരു പാട്ടക്കാരൻെറ ശരാശരി വരുമാനം കേവലം 7631 രൂപ ആയിരുന്നു. പാട്ടക്കാരുടെ ഈ വരുമാനം സംസ്ഥാനത്തെ ശരാശരി കുടുംബവരുമാനത്തെക്കാൾ കുറവാണ്. ഭൂവുടമകളുടെ വരുമാനം ഭൂമിയുടെ അളവുമായി ബന്ധപ്പെട്ടിരിക്കുന്നു. കൂടുതൽ ഭൂമിയുള്ളവർക് സ്വാഭാവികമായി കൂടുതൽ വരുമാനമുണ്ടാകും. അവരുടെ വരുമാനത്തിൽ പാട്ടം ഒരു പ്രധാന ഇനമാണ്. പാട്ടമുൾപ്പെടെയുള്ള കാർഷികവരുമാനം ഭൂവുടമകളുടെ ആകെ വരുമാനത്തിൻെറ 42ശതമാനം വരുന്നു. ബാക്കി 58ശതമാനം കാർഷികേതര മാർഗങ്ങളിൽ നിന്നാണ് ലഭിക്കുന്നത്. അതായത് പാട്ടത്തിന് ഭൂമി കൊടുക്കുന്നവരുടെ കാർഷികേതര വരുമാനം, നേരത്തേ സൂചിപ്പി

ച്ചതുപോലെ, കാർഷികവരുമാനത്തെക്കാൾ കൂടുതലാണ്.

പാട്ടക്കാരിൽ ഏറ്റവും കുറഞ്ഞ വരുമാനം ലഭിക്കുന്നവർ കർഷകത്തൊഴിലാളികളായ പാട്ടക്കാരാണ്. അവരുടെ ശരാശരി കുടുംബവരുമാനം 4507 രൂപയാണ്. പാട്ടകൃഷിയിൽനിന്നുള്ള വരുമാനവും കൃഷിത്തൊഴിലിൽനിന്നുള്ള വരുമാനവും കൂടിയാണ് ഇത്. പാട്ടകൃഷിയോടൊപ്പം ചില്ലറ കാർഷികേതര തൊഴിലുകൾ ചെയ്യുന്നവരുടെ വരുമാനം മേൽപറഞ്ഞവരെക്കാൾ കൂടുതലാണ്. അപ്പോൾ വരുമാനക്കുറവും തൊഴിലില്ലായ്മയും ആണ് പാട്ടത്തിന് ഭൂമിയെടുക്കുവാൻ ഇവരെ പ്രേരിപ്പിക്കുന്നത് എന്ന് വ്യക്തമാണ്.

## പാട്ടത്തിൻെറ വ്യവസ്ഥകളും സ്വഭാവവും

ഭൂപരിഷ്കരണത്തിനുമുമ്പുണ്ടായിരുന്ന പാട്ടവ്യവസ്ഥയുടേതിൽനിന്നും വളരെ ഭിന്നമാണ് ഇപ്പോഴത്തെ പാട്ടത്തിൻെറ സ്വഭാവം. ഇപ്പോൾ ഒരാൾക്ക് പാട്ടത്തിന് ഭൂമി കൊടുക്കുന്നത് ഒരു കൃഷിക്കോ രണ്ട് കൃഷിക്കോ മാത്രമാണ്. അപൂർവമായിമാത്രമേ മൂന്നാമതൊരു കൃഷിക്കുകൂടി ഭൂമി ഒരേ ആൾക്ക് കൊടുക്കുന്നത് കണ്ടുള്ളു. ഒന്നോ രണ്ടോ കൃഷി കഴിയുമ്പോൾ നിലവിലുള്ള പാട്ടക്കാരനെ മാറ്റി ഭൂമി മറ്റൊരാൾക്ക് കൊടുക്കും. എല്ലാ ഭൂവുടമകളും ഇങ്ങനെ പാട്ടക്കാരെ മാറ്റിക്കൊണ്ടിരിക്കുന്നു. ഇതിനു കാരണം പാട്ടക്കാർ ഭാവിയിൽ ഭൂമിയിൽ അവകാശം ആവശ്യപ്പെട്ടാലോ എന്ന ഭയമാണ്. കൃഷിതുടങ്ങുന്നതിനുമുമ്പു തന്നെ തീരുമാനിക്കുന്ന ഒരു നിശ്ചിത തുകയാണ് പാട്ടം. കൃഷി നഷ്ടമായാലും ലാഭമായാലും അത് ഭൂവുടമയെ ബാധിക്കുന്നില്ല. 60ശതമാനത്തോളം ഭൂവുടമകൾ പാട്ടം പണമായി വാങ്ങുന്നു. ചില കുടുംബങ്ങൾ രണ്ടും - പണവും നെല്ലും - പാട്ടമായി എടുക്കുന്നു. ബാക്കിയുള്ളവർ നെല്ല് പാട്ടമായി എടുക്കുന്നു. പണമായി പാട്ടം ലഭിക്കുന്നതിനാണ് പൊതുവേ ഭൂരിപക്ഷം ഭൂവുടമകൾക്കും താൽപര്യം. പണമായി പാട്ടം ലഭിക്കുന്നവരിൽ 80ശതമാനം ആളുകളും കൃഷിക്കുമുമ്പുതന്നെ പാട്ടം കൈപ്പറ്റുന്നു. പാട്ടമായി നെല്ലെടുക്കുന്നവർക് കൃഷിക്കുശേഷമേ പാട്ടം ലഭിക്കുകയുള്ളു. മുൻകൂറായി പാട്ടം കൊടുക്കുന്നവർ ഭൂരിപക്ഷവും കടംവാങ്ങിയാണ് കൊടുക്കുന്നത് എന്ന് കണ്ടു.

പാട്ടത്തിൻെറ നിരക്ക് ഒരേതരത്തിലല്ല. നിലത്തിൻെറ ഗുണം, ഗതാഗതസൗകര്യം, ഭൂവുടമയുടെ വിലപേശലിനുള്ള കഴിവ് എന്നിവയെ ആശ്രയിച്ചിരിക്കും പാട്ടത്തിൻെറ നിരക്ക്. പണമായി പാട്ടം കൈപ്പറ്റുന്ന ഭൂവുടമകൾക്ക് ശരാശരി 880 രൂപ ഒരേക്കറിന് പാട്ടം ലഭിക്കുന്നു. നെല്ലായി പാട്ടംലഭിച്ചവർകാകട്ടെ ശരാശരി 60 പറ നെല്ല് ഒരേക്കറിന് ലഭിച്ചു. ഇത് 1986ലെ വിലവച്ചുനോക്കിയാൽ, 720രൂപയ്ക്കുള്ള നെല്ലാണ്. അതായത് പണമായി പാട്ടംലഭിക്കുന്നവർക് നെല്ലായി പാട്ടംലഭിക്കുന്നവരെക്കാൾ കൂടുതൽ ആദായം ലഭിക്കുന്നു. ശരാശരി 250പറ (1500 കിലോഗ്രാം) നെല്ല് ഒരേക്കറിന് വിളവുലഭിക്കുന്നു എന്ന് കരുതിയാൽ അതിൻെറ 30ശതമാനം പണമായി പാട്ടംനൽകുന്നു. എന്നാൽ നെല്ല് പാട്ടമായിനൽകുമ്പോൾ ആകെ വിളവിൻെറ 25ശതമാനത്തിനടുത്തേ വരുന്നുള്ളു. പണമായി കിട്ടുന്ന പാട്ടത്തിൻെറ പലിശകൂടി കണക്കാക്കിയാൽ പണപ്പാട്ടത്തിൻെറ നിരക്ക് പിന്നെയും കൂടുതലായിരിക്കും. പാട്ടം പണമായി കിട്ടാൻ കൂടുതൽ ഭൂവുടമകളും താൽപര്യംപ്രകടിപ്പിക്കുന്നതിനു കാരണം പാട്ടം മുമ്പേറ് കൈപ്പറ്റാമെന്നതുമാത്രമല്ല, കൃഷി നഷ്ടപ്പെട്ടാലും ഭൂവുടമയ്ക്ക് നഷ്ടമുണ്ടാകുന്നില്ല എന്നതുമാണ്. ഏതായാലും നിലവിലുള്ള പാട്ടനിരക്ക് പാട്ടക്കാരൻെറ വരുമാനത്തോതുമായി താരതമ്യം ചെയ്യുമ്പോൾ വളരെ കൂടുതലാണെന്ന് കാണാം.

ഇന്ത്യയിലെ മറ്റു പല സ്ഥലങ്ങളിൽനിന്നും വ്യത്യസ്തമാണ് കുട്ടനാട്ടിൽ ഇപ്പോൾക്കാണുന്ന പാട്ടവ്യവസ്ഥയുടെ സ്വഭാവം. ഭൂവുടമയുടെ മേധാവിത്വമോ പാട്ടക്കാരുടെ

ആശ്രിതത്വമോ ഒന്നും ഇതിൻെറ സ്വഭാവമല്ല. ഭൂപരിഷ്കരണത്തിനുമുമ്പ് സുറിയാനി ക്രിസ്ത്യാനികൾക്കും ഉയർന്ന ജാതിഹിന്ദുക്കൾക്കും മാത്രമേ പാട്ടത്തിന് ഭൂമി ലഭിച്ചിരുന്നുള്ളുവെങ്കിൽ ഇപ്പോൾ അങ്ങനെയുള്ള വിവേചനം ഇല്ല. കൃഷിചെയ്യുവാൻ വേണ്ട പണം സംഭരിക്കുവാൻകഴിയുന്ന ആർകും പാട്ടത്തിന് ഭൂമിയെടുക്കുവാൻ മുമ്പോട്ടുവരാം. ഇപ്പോഴത്തെ സർവേവിവരങ്ങൾ കാണിക്കുന്നതനുസരിച്ച് പാട്ടത്തിന് ഭൂമിയെടുത്തവരിൽ 35ശതമാനം ഈഴവരും വേറൊരു 13ശതമാനം മറ്റു താഴ്ന്ന ജാതിക്കാരുമാണ്. എന്നാൽ പാട്ടത്തിന് ഭൂമികൊടുത്തിരിക്കുന്നവരിൽ ഭൂരിപക്ഷവും ഉയർന്ന ജാതിഹിന്ദുക്കളും ക്രിസ്ത്യാനികളുമാണ്. ഇവരിൽ ഒരു വമ്പിച്ച ഭൂരിപക്ഷം ഭൂപരിഷ്കരണത്തിനുമുമ്പ് കുടിയാൻമാരായിരുന്നു എന്നത് രസകരമായ ഒരു വസ്തുതയാണ്.

ഭൂപരിഷ്കരണത്തിനുമുമ്പ് നിലനിന്നിരുന്ന പാട്ടവ്യവസ്ഥയുടേതിൽ നിന്നും മറ്റു പലനിലയിലും ഭിന്നമാണ് ഇപ്പോഴത്തെ പാട്ടവ്യവസ്ഥ. ഇപ്പോൾ പാട്ടത്തിന് ഭൂമിയെടുത്തിരിക്കുന്നവരും അവരുടെ കുടുംബാംഗങ്ങളും ഭൂമിയിൽ നേരിട്ട് ജോലിയെടുക്കുന്നവരാണ്. എന്നാൽ പഴയ പാട്ടവ്യവസ്ഥയിൽ പാട്ടക്കാർ സവർണഹിന്ദുക്കളും ക്രിസ്ത്യാനികളുമായിരുന്നതിനാൽ പാട്ടഭൂമിയിൽ അവരുടെ ശാരീരികാദ്ധ്വാനം (പ്രത്യേകിച്ച് സവർണഹിന്ദുക്കളുടേത്) കുറവായിരുന്നു. അതുപോലെ തന്നെ പഴയ വ്യവസ്ഥയിൽ ഭൂവുടമകൾക്ക് പാട്ടക്കാരുടെമേലും കർഷകത്തൊഴിലാളികളുടെമേലും പലതരം സാമ്പത്തികേതര നിയന്ത്രണങ്ങൾ ഉണ്ടായിരുന്നു. പാട്ടക്കാർക്ക് കർഷകത്തൊഴിലാളികളുടെമേലും അത്തരം നിയന്ത്രണങ്ങൾ ഉണ്ടായിരുന്നു. എന്നാൽ ഇന്ന് അത്തരത്തിലുള്ള അധികാരങ്ങളൊന്നും ഭൂവുടമയ്ക്കോ പാട്ടക്കാർകോ ഇല്ല. പഴയ വ്യവസ്ഥയിൽ പാട്ടക്കാർ ഉയർന്നസമുദായങ്ങളിൽപെട്ടവർ ആയിരുന്നതിനാൽ, ഒരുപക്ഷേ, അവർ സാമൂഹ്യ-സാമ്പത്തികരംഗങ്ങളിൽ താരതമ്യേന മെച്ചപ്പെട്ടവരായിരുന്നിരിക്കണം. തുടർച്ചയായുള്ള ഒഴിപ്പിക്കലിനെ നേരിടേണ്ടിയിരുന്നില്ല എന്നതിനാൽ നേരത്തേയുള്ള പാട്ടക്കാർ കൂടുതൽ സുരക്ഷിതരായിരുന്നു. എന്നാൽ പണ്ടും ഇപ്പോഴും പാട്ടക്കമ്പോളത്തെ നിയന്ത്രിക്കുന്നത് ഭൂവുടമകളാണ്. അതുപോലെതന്നെ പാട്ടനിരക്ക് അന്നും ഇന്നും ഏറെ കൂടുതലാണ്.

## കൃഷിച്ചെലവും വരുമാനവും - പാട്ടകൃഷിയിലും സ്വന്തംകൃഷിയിലും

സ്വന്തമായി കൃഷിചെയ്യുമ്പോൾ ഉണ്ടാകുന്ന ചെലവും വരുമാനവുമായി പാട്ടകൃഷിയുടെ ചെലവും വരുമാനവും താരതമ്യംചെയ്യുമ്പോൾ ഭൂമി പാട്ടത്തിന് കൊടുക്കുന്നതിൻെറ കാരണം കൂടുതൽ വ്യക്തമാകും. താരതമ്യപഠനത്തിനായി ഒരു കൃഷിയുടെ മാത്രം (പുഞ്ചകൃഷി) ചെലവും വരുമാനവും മാത്രമേ കണക്കിലെടുത്തിട്ടുള്ളു. പാട്ടത്തിന് ഭൂമികൊടുത്തിരിക്കുന്നവരിൽത്തന്നെ കുറച്ചുപേർ കുറച്ചുഭൂമി സ്വന്തമായി കൃഷിചെയ്യുന്നുണ്ട്. അവരുടെ കൃഷിച്ചെലവും വരുമാനവുമാണ് പാട്ടകൃഷിയുമായി താരതമ്യപ്പെടുത്തിയിരിക്കുന്നത്.

സ്വന്തം കൃഷിയിൽ കർഷകന് ശരാശരി ഒരേക്കറിന് 2145 രൂപ ചെലവും (പ്രവർതന മൂലധനത്തിൻെറ പലിശയുൾപ്പെടെ) 2972 രൂപ (അതായത് 248 പറ നെല്ല്) വരവും ഉള്ളതായി കണ്ടു. അതായത് ചെലവുകഴിഞ്ഞ് ഒരേക്കറിന് 827 രൂപ വരുമാനംലഭിക്കുന്നു. ഇതിനോടൊപ്പം വൈക്കോലിൻെറ വിലയായ 225 രൂപകൂടി കൂട്ടിയാൽ മൊത്തം വരുമാനം 1052 രൂപയാണ്. എന്നാൽ ഇപ്പോൾ നിലവിലുള്ള ശരാശരി പാട്ടത്തുകയായ 880 രൂപ ഈ വരുമാനത്തിൽനിന്നും കുറച്ചാൽകിട്ടുന്ന മിച്ചം 172 രൂപയാണ്. ഇതിൻെറയർഥം പാട്ടത്തിന് ഭൂമികൊടുക്കാതെ സ്വന്തമായി കൃഷിചെയ്താൽ കിട്ടുന്ന അധികവരുമാനം 172 രൂപമാത്രമാണ് എന്നാണ്. മേൽപറഞ്ഞ കൃഷി

ച്ചെലവിൽ ഭൂവുടമയുടെ മേൽനോട്ടച്ചെലവുകളോ അതുമായി ബന്ധപ്പെട്ട ചെലവുകളോ കൂട്ടിയിട്ടില്ല. ഈ 172 രൂപ മേൽനോട്ടത്തിനുള്ള പ്രതിഫലം എന്നു കണക്കാക്കിയാൽ അത് തീർചയായും വളരെ കുറവാണ്, പ്രത്യേകിച്ച് ഒരു സമ്പന്ന ഭൂവുടമയെ സംബന്ധിച്ചിടത്തോളം. അപ്പോൾ 880 രൂപ യാതൊരുവിധ അദ്ധ്വാനവും കഷ്ടപ്പാടും ഇല്ലാതെ പാട്ടമായി കിട്ടുകയാണെങ്കിൽ അതായിരിക്കും ഭൂവുടമ ഇഷ്ടപ്പെടുന്നത്. ഇതാണ് ഭൂമി പാട്ടത്തിനു കൊടുക്കുന്നതിൻെറ ഒരു പ്രധാന കാരണം. കൃഷിയുടെ അനിശ്ചിതാവസ്ഥയോ കൃഷിനടത്തുന്നതിൻെറ കഷ്ടപ്പാടുകളോ ഒന്നും ഭൂവുടമയ്ക്ക് നേരിടേണ്ടതുമില്ല. കൃഷി നഷ്ടപ്പെട്ടാലും പാട്ടക്കാരൻ പാട്ടം നിലമുടമയ്ക്ക് കൊടുക്കുകയുംചെയ്യും.

ഇനി പാട്ടകൃഷിയുടെ ചെലവ് പരിശോധിക്കാം. പാട്ടക്കാരന് ആകെ ചെലവായ തുക (പാട്ടത്തുക കൂടി കൂട്ടി, എന്നാൽ കുടുംബാദ്ധ്വാനം കൂട്ടാതെ) ഒരേക്കറിന് 2610 രൂപയാണ്. വരുമാനം ഒരേക്കറിന് ശരാശരി 266 പറ നെല്ലായിരുന്നു, അല്ലെങ്കിൽ 3192 രൂപ. ഈ വരുമാനത്തിൽനിന്നും മേൽക്കാണിച്ച ചെലവ് കുറച്ചാൽ കിട്ടുന്ന മിച്ചം 582 രൂപയാണ്. വൈക്കോലിൻെറ വിലകൂടി കൂട്ടിയാൽകിട്ടുന്ന ആകെ മിച്ചവരുമാനം 807 രൂപയാണ്. കൃഷിക്കാവശ്യമായ ആകെ അദ്ധ്വാനത്തിൻെറ 36ശതമാനം കുടുംബാദ്ധ്വാനമാണെന്ന് സർവേയിൽ കണ്ടു. കുടുംബാദ്ധ്വാനത്തിൻെറ വിലകൂടി മുകളിൽക്കൊടുത്ത മിച്ചവരുമാനത്തിൽനിന്നും കുറച്ചാൽ ബാക്കികിട്ടുന്ന വരുമാനം ശരാശരി ഒരേക്കറിന് 339 രൂപയാണ്.

മുകളിൽ കൊടുത്തിരിക്കുന്ന കണക്കുകളിൽനിന്നും ഒരു കാര്യം വ്യക്തമാകും. സ്വന്തം കൃഷിയുമായി താരതമ്യംചെയ്യുമ്പോൾ പാട്ടകൃഷിയിൽ വരുമാനം നേരിയതോതിൽ കൂടുതലാണ്. ഇതിനു കാരണം പാട്ടകൃഷിയിലെ ഉയർന്ന ഉൽപാദനത്തോതാണ് (സ്വന്തം കൃഷിയിൽ 248 പറ നെല്ലും പാട്ടകൃഷിയിൽ 266 പറ നെല്ലും). എന്നാൽ ആകെ ഉൽപാദനം കൂടുതലായിരിക്കുമ്പോഴും ശരാശരി ഉൽപാദനച്ചെലവ് പാട്ടകൃഷിയിൽ കൂടുതലാണ്. കുടുംബാദ്ധ്വാനത്തിൻെറ വില കൂട്ടാതെയിരുന്നാലും ഒരേക്കർ ഭൂമിക്ക് സ്വന്തംകൃഷിയിൽ 2145 രൂപയും പാട്ടകൃഷിയിൽ 2610 രൂപയും ചെലവായി. അതുപോലെതന്നെ, ഒരു പറ നെല്ലിൻെറ ഉൽപാദനച്ചെലവ് കണക്കാക്കിയാൽ അത് പാട്ടകൃഷിയിൽ സ്വന്തം കൃഷിയെക്കാൾ കൂടുതലാണ്. കുടുംബാദ്ധ്വാനം കൂട്ടാതെ നോക്കുമ്പോൾ പാട്ടകൃഷിയിൽ ഒരു പറ നെല്ലിൻെറ ഉൽപാദനച്ചെലവ് 9.81 രൂപയും കുടുംബാദ്ധ്വാനത്തിൻെറ വിലകൂടി കൂട്ടുമ്പോൾ 11.86 രൂപയുമാണ്. എന്നാൽ സ്വന്തംകൃഷിയിൽ ഇത് 8.66 രൂപ മാത്രമാണ്. അപ്പോൾ പാട്ടകൃഷിയിലെ ഉയർന്ന ഉൽപാദനത്തിന് കാരണങ്ങൾ കൂടുതൽ മുതൽമുടക്കും ശ്രദ്ധാപൂർവമുള്ള കൃഷിയും മേൽനോട്ടവും കുടുംബാദ്ധ്വാനവുമാണെന്ന് വ്യക്തമാണ്. കൂടുതൽ ശ്രദ്ധാപൂർവമായ കൃഷി പാട്ടക്കാരുടെ സാമ്പത്തിക പിന്നോക്കാവസ്ഥയുടെ പ്രതിഫലനമാണ് എന്ന് കണക്കാക്കുവാൻ കാരണമുണ്ട്. തൊഴിൽലഭ്യതയുടെ കുറവും സാമ്പത്തിക ബുദ്ധിമുട്ടും നേരിടുന്നതിന് പാട്ടകൃഷിയുടെ വരുമാനം വർധിപ്പിക്കുവാൻ അവർ നിർബന്ധിക്കപ്പെടുന്നു. □

സംവാദം

# പുലപ്പേടി പുതിയൊരു അന്വേഷണം

പി.പി. സുധാകരൻ

കേരളത്തിൽ അടുത്തകാലംവരെ പുലപ്പേടിയുള്ള മാസങ്ങളിൽ സന്ധ്യയ്ക്കുശേഷം പുറത്ത് ഒറ്റയ്ക്കു കണ്ട ഏതു നായർസ്ത്രീയെയും കൊടുംതീണ്ടലുള്ള മണ്ണാനോ പുലയനോ പറയനോ വേണമെങ്കിൽ പിടിച്ചുകൊണ്ടുപോകാമായിരുന്നത്രെ. ദേശഭേദമനുസരിച്ച് മണ്ണാപ്പേടി, പുലപ്പേടി, പറപ്പേടി എന്നിങ്ങനെ വിളിച്ചുപോന്ന ഈ ആചാരത്തെപ്പറ്റി ഇളങ്കുളം കുഞ്ഞൻപിള്ള 1957 നവമ്പറിൽ *മാതൃഭൂമി* ആഴ്ചപ്പതിപ്പിൽ ഒരു ലേഖനമെഴുതുകയുണ്ടായി. പേടിയെപ്പറ്റി ഇന്ന് ഇവിടത്തെ പാഠപുസ്തകങ്ങളിലും പൊതുധാരണയിലുമുള്ള ചിത്രം ഏറെക്കുറെ ഈ ലേഖനത്തോട് കടപ്പെട്ടതാണ്. എന്നാൽ മറ്റുചില കേരളചരിത്രപ്രശ്നങ്ങളുടെ കാര്യത്തിലെന്നപോലെ ഇതിലും ഇളങ്കുളത്തിൻെറ ഗവേഷണം വഴിപിഴച്ചുപോയിരിക്കുന്നു. പുതിയൊരന്വേഷണത്തിൻെറ പ്രസക്തി ഇതാണ്.

പേടിയെപ്പറ്റി ഇതുവരെ കണ്ടതിൽ വെച്ച് ഏറ്റവും വലിയ പഠനം ഇളങ്കുളത്തിൻേറതാണ്. പേടി യഥാർഥത്തിൽ ആചരിച്ചിരുന്നു എന്ന് ഉറച്ചു വിശ്വസിച്ചതുകൊണ്ട് സ്വാഭാവികമായും അതിൻെറ രീതിയും ഉൽപത്തിയും അതുമായി ബന്ധപ്പെട്ടതെന്ന് അദ്ദേഹം കരുതിയ ജാതികളുടെ ഉൽപത്തി, അടിമക്കച്ചവടം

തുടങ്ങിയ വിദൂരപ്രശ്നങ്ങളും ആവശ്യത്തില ധികം വിസ്തരിച്ചുണ്ടായതാണ് പഠനത്തിൻെറ ഈ വലിപ്പം. വാസ്തവത്തിൽ അന്വേഷിക്കേ ണ്ടിയിരുന്നത് കേരളത്തിലെ സാമൂഹ്യവ്യ വസ്ഥയിൽ അദ്ദേഹം വിവരിച്ചതുപോലുള്ള ഒരാചാരം നിലനിൽക്കാനിടയുണ്ടോ എന്നായി രുന്നു. പ്രത്യേകിച്ച് ഇളങ്കുളം എഴുതുന്നതിന് സുമാർ നാൽപതുകൊല്ലങ്ങൾക്കു മുമ്പുതന്നെ കെ.പി. പദ്മനാഭമേനോൻ പേടിയെ ഇങ്ങനെ വിലയിരുത്തിയ സ്ഥിതിക്ക്:

> *പള്ളം ഓച്ചിറ എന്നിവിടങ്ങളിലെ പടനിലങ്ങ ളിൽ നാനാജാതികൾ ആണ്ടിലൊരിക്കൽ ഒത്തു കൂടുമ്പോൾ കാഴ്ചക്കാരായ ഉയർന്നജാതി യിലെ പെണ്ണുങ്ങളെ കഴിയുമെങ്കിൽ പിടിച്ചു കൊണ്ടുപോകാനും കൂടെ പൊറുപ്പിക്കാനും താണജാതിയിലെ ആണുങ്ങളെ അനുവദിച്ചി രുന്നു എന്ന ഒരു വിശ്വാസം പ്രചാരത്തിലുണ്ടാ യിരുന്നു. ഇതിൽനിന്നുണ്ടായതാണ് ഫെബ്രുവ രി, മാർച്ച് മാസങ്ങളിൽ ഒരു പുലയൻ ഒരു ശൂദ്രസ്ത്രീയെ തനിച്ചുകണ്ടുമുട്ടിയാൽ പിടിച്ചു കൊണ്ടുപോകുമെന്ന പൊതുതെറ്റിദ്ധാരണ.*[1]

ഇളങ്കുളം ഇത് കണ്ടിരുന്നെങ്കിലും ആ ഭാഗം തൻെറ നിലപാടിന് ചേർന്നവിധം ഇങ്ങനെ തെറ്റിച്ച് ഉദ്ധരിക്കുകയാണ് ചെയ്തത്:

> *പള്ളം ഓച്ചിറ മുതലായ പടനിലങ്ങളിൽനിന്ന് പടയണികാണാൻവരുന്ന നായർസ്ത്രീകളെ പിടിച്ചുകൊണ്ടുപോകാനുള്ള അവകാശം താഴ്ന്ന ജാതിക്കാർക്ക് ലഭിച്ചു. കുംഭം മീനം മാസങ്ങളിൽ ഉൽസവസ്ഥലങ്ങളിൽനിന്ന് മട ങ്ങുന്ന സ്ത്രീകളേയും കഴിയുമെങ്കിൽ പിടിച്ചു കൊണ്ടുപോകാൻ അനുവദിച്ചിരിക്കണം.*

ഇതുപോലുള്ള സ്വതന്ത്ര തർജമകളും മുൻവിധികളും ഇളങ്കുളത്തിൻെറ ഗവേഷണ ത്തെ, എങ്ങനെ വഴിതെറ്റിച്ചു എന്ന് അന്യത്ര വ്യക്തമാവും. പേടിയുടെ രീതിയേയും ഉൽഭ വത്തേയും പറ്റിയുള്ള ഇളങ്കുളത്തിൻെറ സിദ്ധാന്തങ്ങളെ വിശകലനം ചെയ്യലും അതി ൻെറ വെളിച്ചത്തിൽ ഒരു പുതിയ വിശദീക രണം കണ്ടെത്തലുമാണ് ഈ ലേഖനത്തിൻെറ ലക്ഷ്യം എന്നുമാത്രം സൂചിപ്പിക്കാം. ഇതിലെ നിഗമനങ്ങൾ ഇത്രയുമാണ് :

ക. പുലപ്പേടി ഇളങ്കുളം വിവരിച്ചതു പോലെ ഒരു ആചാരമായി ഒരിക്കലും നില വിലുണ്ടായിരുന്നില്ല.

ഖ. കരുതി ഇരുന്നില്ലെങ്കിൽ തീണ്ടൽജാ തിക്കാരൻ പിടിച്ചുകൊണ്ടുപോകുമെന്ന പേടി യും, അതിൻെറ മറവിൽ സ്വന്തക്കാർതന്നെ നടത്തിയ പേടിപ്പിക്കലും, എന്നിട്ടും പേടി ക്കാത്ത 'തെറിച്ച'വളെയും 'പെഴച്ച'വളെയും ഒതുക്കാൻവേണ്ടി യാഥാസ്ഥിതിക നായർ കുടുംബങ്ങളിൽ നടന്ന നിഗൂഢശ്രമങ്ങളുമേ യഥാർഥത്തിൽ ഉണ്ടായിരുന്നുള്ളു.

ഗ. ഒതുക്കിയതിൻെറ പഴി, ഒടിയൻമാരും കൂടോത്രക്കാരുമെന്ന് സ്വതവേ ദുഷ്പേരുള്ള തീണ്ടൽജാതിക്കാരുടെ മേൽ സൗകര്യപൂർവം കെട്ടിവെയ്ക്കാൻ കഴിഞ്ഞു.

ഘ. പേടിപ്പിച്ചെന്നും പറഞ്ഞു തീണ്ടൽ ജാതിക്കാരിൽ മുമ്പേ നീരസം തോന്നിയവ രോട് മതിവരുവോളം ക്രൂരത കാട്ടാൻ മറ്റുള്ള വർക് അവസരമുണ്ടായി.

## പേടി, ആചാരം എന്ന നിലയിൽ

പേടിയെ ഇളങ്കുളം വിവരിക്കുന്നത് ഇങ്ങ നെയാണ്:

> *പുലപ്പേടിയുള്ളകാലത്ത് സന്ധ്യകഴിഞ്ഞാൽ പുരുഷസഹായം കൂടാതെ നായർസ്ത്രീകൾ വീട്ടിനുവെളിയിൽ ഇറങ്ങുമായിരുന്നില്ല. ഒരു മണ്ണാൻ എവിടെയെങ്കിലും പമ്മിയിരുന്നു 'കണ്ടേ കണ്ടേ' എന്ന് വിളിച്ചുപറഞ്ഞാൽ നായർ സ്ത്രീക്കു 'ഭ്രഷ്ടു' വരും. കമ്പോ കല്ലോകൊണ്ട് സ്ത്രീയുടെ ദേഹത്തു എറിഞ്ഞുകൊള്ളിക്കു കയോ തൊടുകയോ വേണമെന്നാണ് ചിലേട ങ്ങളിൽ. ഏതായാലും ആ സ്ത്രീക്ക് തിരികെ വീട്ടിൽ കേറികൂടാ. അവർ മണ്ണാൻെറ കൂടെ*

1 കെ.പി. പത്മനാഭമേനോൻ, *ഹിസ്റ്ററി ഓഫ് കേരള*, വോ. 2 (എറണാകുളം : കൊച്ചിൻ ഗവൺമെൻറ് പ്രസ്സ്, 1929), പു. 274. പത്മനാഭമേനോനും എം.ജി.എസ്. നാരായണനും 'പുലപ്പിടി'യെന്നു പ്രയോഗിച്ചുകാണുന്നു.

*പൊയ്കൊള്ളണം. മണ്ണാനോടുകൂടി ഓടിരക്ഷപ്പെടാതെ ഏതെങ്കിലും പ്രകാരത്തിൽ അവളുടെ ബന്ധുക്കളുടെ കയ്യിൽപ്പെട്ടാൽ അവർ അവളെ ഉടൻ കൊന്നുകളയും. മണ്ണാന്റെ ഭാര്യയായിത്തീരുന്നത് ആക്ഷേപമെന്ന് കരുതിയാണ് അങ്ങനെ ചെയ്യുന്നത്. അതുകൊണ്ട് ആ സാധുസ്ത്രീക്ക് ജീവൻ രക്ഷിക്കാൻ വേണ്ടി മണ്ണാനോടുകൂടി ഓടി ഒളിക്കയേ നിർവാഹമുണ്ടായിരുന്നുള്ളു.*

*വീട്ടിനുപുറത്ത് സന്ധ്യകഴിഞ്ഞു തനിച്ചുസഞ്ചരിക്കുന്ന സ്ത്രീകളോടല്ലാതെ വീട്ടിലിരിക്കുന്നവരോട് യാതൊരപമര്യാദയും കാണിക്കുന്നുമില്ല. മൂന്നുവയസ്സെങ്കിലും പ്രായമുള്ള ഒരാൺകുട്ടിയെയും കൂട്ടിക്കൊണ്ട് സ്ത്രീകൾക്ക് എവിടെയും ഏതർധരാത്രിക്കും പോകാം. പുലയരോ മണ്ണാൻമാരോ അവരെ കണ്ടാൽ ഒഴിഞ്ഞുപൊയ്കൊള്ളും.*

*ഗർഭിണിയായ സ്ത്രീ മണ്ണാപ്പേടിക്ക് വിധേയയായാൽ പ്രസവംവരെ മണ്ണാൻ അവളെ ഭാര്യയായി സ്വീകരിക്കയില്ല. പ്രത്യേകം ഒരു പുര കെട്ടി അവിടെ കുടിയിരുത്തുകയേ ഉള്ളൂ. ആൺകുട്ടിയെയാണ് പ്രസവിക്കുന്നതെങ്കിൽ അവൾക്ക് മടങ്ങി വീട്ടിൽപോകാം. പെൺകുട്ടിയെ ആണെങ്കിൽ അവൾ മണ്ണാന്റെ ഭാര്യയായിത്തീരും.*

പേടിയെപ്പറ്റി ഇതുവരെ കിട്ടിയതിൽ വെച്ച് ഏറ്റവും പഴയ പരാമർശം പതിനാറാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ കുറച്ചുകൊല്ലം കേരളത്തിലുണ്ടായിരുന്ന പറങ്കി ഉദ്യോഗസ്ഥൻ ദുആർതേ ബർബോസയുടേതാണ്. അതിങ്ങനെയാണ്:

*കൊല്ലത്തിൽ ചിലമാസങ്ങളിൽ രാത്രിസമയത്ത് ഏതെങ്കിലും നായർസ്ത്രീയെ തൊടാൻവേണ്ടി പുലയർ എത്രയും രഹസ്യമായി കിണഞ്ഞുശ്രമിക്കാറുണ്ട്. അത് ദോഷം ചെയ്യാനായിത്തന്നെയാണ്. സ്ത്രീകളെ തൊടാനായി അകത്തുകടക്കാൻവേണ്ടി അവർ നായർ വീടുകൾക്കടുത്തുകൂടി തക്കംനോക്കി നടക്കും. ഈ മാസങ്ങളിൽ നായർ സ്ത്രീകൾ കരുതലോടെ സ്വരക്ഷ നോക്കാറുണ്ട്. പുലയർ ഏതെങ്കിലും സ്ത്രീയെ തൊട്ടാൽ അതാരും കണ്ടില്ലെങ്കിലും സാക്ഷിയായി ആരും ഇല്ലെങ്കിലും അവൾ ഉടനെ അതു വിളിച്ചുപറയും. തന്റെ ജാതി നശിച്ചുപോകരുതെന്നു കരുതി അവൾ പിന്നീട് സ്വന്തക്കാരുടെ കൂടെ നിൽക്കാറില്ല. സാധാരണയായി അവൾ വേറെ ഏതെങ്കിലും താണ ജാതിക്കാരുടെ വീട്ടിലേക്ക് ഓടിപ്പോകയും സ്വന്തക്കാർ കൊന്നുകളയാതിരിക്കാൻ വേണ്ടി അവിടെ ഒളിക്കയുംചെയ്യും. പിന്നീട് മിക്കവാറും അവൾ വിദേശികൾക്ക് തന്നെ വിൽപിക്കും. തൊടലിന്റെ രീതി ഇങ്ങനെയാണ്: വാക്കുകളൊന്നും അന്യോന്യം പറയാറില്ല. പുലയർ ഒരു കമ്പോ, കല്ലോ, കൊണ്ട് അവളെ എറിയും. അത് അവൾക്ക് കൊള്ളുകയാണെങ്കിൽ തൊട്ടതായും അവൾ നശിച്ചതായും വരും.[2]*

പതിനാറാം നൂറ്റാണ്ടിന്റെതന്നെ രണ്ടാം പകുതിയിലെപ്പോഴോ എഴുതിയ ഷെയ്ഖ് സൈനുദ്ദീന്റെ *തുഹ്ഫത്തുൽ മുജാഹിദീനിൽ* പേടിയെ പരാമർശിക്കുന്നുണ്ട്. അതിങ്ങനെയാണ്:

*കൊല്ലത്തിൽ ചില പ്രത്യേകരാത്രികളിൽ താണജാതിയിൽപെട്ട ഒരു പുരുഷൻ തന്റെ ജാതിയിലും ഉയർന്ന ജാതിയിൽപെട്ട ഒരു സ്ത്രീയുടെ മുറിയിൽ പ്രവേശിക്കുകയാണെങ്കിൽ, പുരുഷൻ അവളുമായി ശാരീരികവേഴ്ചയിൽ ഏർപെട്ടില്ലെങ്കിലോ അവൾ ഗർഭിണിയായിരുന്നെങ്കിലോ പോലും അവൾക്ക് വീഴ്ചവരും. നാടുവാഴി അവളെ പിടിച്ചുവിൽക്കും. അല്ലെങ്കിൽ അവൾ നമ്മുടെ അടുത്തുവന്ന് ഇസ്‌ലാമിൽ ചേരുകയോ ക്രിസ്തുമതത്തിൽ ചേരുകയോ യോഗി ആവുകയോ ചെയ്യും. ഉയർന്ന ജാതിയിൽപ്പെട്ട ഒരു പുരുഷൻ താണ ജാതിയിൽപെട്ട ഒരു സ്ത്രീയുമായി ശാരീരിക ബന്ധത്തിലേർപ്പെട്ടാലും ഇതേപോലെ വീഴ്ച വന്ന് മേൽപറഞ്ഞതിലേതെങ്കിലുമൊന്ന് ചെയ്യാൻ നിർബന്ധിതനാവും.[3]*

ഈ ലേഖനത്തിന്റെ ആവശ്യത്തിന് പ്രാതിനിധ്യസ്വഭാവമുള്ള ഇത്രയും വിവരണങ്ങൾ മതിയാവുന്നതുകൊണ്ട് കൂടുതൽ ഉദ്ധരിക്കുന്നില്ല.

2 *ദ ബുക്ക് ഓഫ് ദുആർതേ ബർബോസ* : വോ. 1 (ലണ്ടൻ : ഹക്ലുയിറ്റ് സൊസൈറ്റി, 1918-21), പു. 68-9

3 ഷെയ്ഖ് സൈനുദ്ദീൻ, *തുഹ്ഫത്തുൽ മുജാഹിദീൻ* (മദ്രാസ് : യൂണിവേഴ്സിറ്റി ഓഫ് മദ്രാസ്, 1942), പു. 50

## വിവരണങ്ങളിലെ വ്യത്യാസങ്ങൾ

മുകളിൽ ഉദ്ധരിച്ച വിവരണങ്ങളിൽനിന്ന് പേടിയെ ഓരോരുത്തരും കാര്യമായ വ്യത്യാസങ്ങളോടെയാണ് മനസ്സിലാക്കിയതെന്ന് ബോദ്ധ്യമാവുമല്ലോ. വ്യത്യാസങ്ങളിൽ ചിലത് താഴെ കൊടുക്കാം.

ക. പേടിപ്പിച്ചത് വീട്ടിനുവെളിയിൽവച്ചു മാത്രമെന്ന് ഇളങ്കുളം. സ്ത്രീയുടെ മുറിയിൽ കയറിയെന്ന് സൈനുദ്ദീൻ. എവിടെവച്ചെന്ന് ബർബോസ തെളിച്ചു പറയുന്നില്ലെങ്കിലും വീട്ടിനകത്തുവച്ചെന്ന തോന്നലാണുണ്ടാക്കുന്നത്.

ഖ. പേടിപ്പിക്കാൻ പൊതുവേ 'കണ്ടേ കണ്ടേ' എന്ന് വിളിച്ചുപറഞ്ഞാൽ മതിയെന്നും ചിലേടങ്ങളിൽ, തൊടുകതന്നെ വേണമെന്നും ഇളങ്കുളം. അന്യോന്യം ഒന്നും പറയാതെ കമ്പോ കല്ലോ എറിഞ്ഞുകൊള്ളിക്കണമെന്ന് ബർബോസ. സ്ത്രീയുടെ മുറിയിൽ പ്രവേശിച്ചാൽ മാത്രം മതിയെന്ന് സൈനുദ്ദീൻ.

ഗ. പേടിച്ച സ്ത്രീ തൊട്ടവൻെറ കൂടെത്തന്നെ ഉടനെ ഓടിപ്പോകണമായിരുന്നെന്ന് ഒരിടത്തും, പേടിനിരോധിച്ചുകൊണ്ടുള്ള കേരളവർമയുടെ വിളംബരത്തിനുശേഷവും *പണ്ടത്തെപ്പോലെ പ്രകടമായിട്ടല്ലെങ്കിലും തരം കിട്ടുമ്പോഴെല്ലാം അവർ തമ്പുരാട്ടിമാരെ തട്ടിക്കൊണ്ടുപോയി പൊറുപ്പിച്ചിരുന്നു* എന്ന് വേറൊരിടത്തും ഇളങ്കുളം. പേടിച്ച സ്ത്രീ ഉടനെ വേറെ ഏതെങ്കിലും താണജാതിക്കാരുടെ വീട്ടിൽ പോയി ഒളിക്കുമായിരുന്നെന്ന് ബർബോസ. സൈനുദ്ദീൻ ഒന്നും പറയുന്നില്ല.

ഘ. പേടിച്ച സ്ത്രീ സ്വയം ഓടിപ്പോയില്ലെങ്കിൽ അവളെ സ്വന്തക്കാർ കൊന്നുകളയുമായിരുന്നെന്ന് ഇളങ്കുളവും ബർബോസയും. സൈനുദ്ദീൻ കൊല്ലുന്ന കാര്യമേ പറയുന്നില്ല.

ങ. പേടിച്ച സ്ത്രീയെ വിറ്റത് നാടുവാഴിയാണെന്ന് സൈനുദ്ദീൻ. സ്വയമെന്ന് ബർബോസ. ഇളങ്കുളം വിൽപനയുടെ കാര്യമേ പറയുന്നില്ല.

ച. ഗർഭിണിയാണ് പേടിച്ചതെങ്കിൽ അവളെ, ആൺകുഞ്ഞിനെ പ്രസവിച്ചാൽ തിരിച്ചെടുത്തിരുന്നെന്ന് ഇളങ്കുളം. ബർബോസയും സൈനുദ്ദീനും തിരിച്ചെടുത്ത ഒരു സാഹചര്യവും പറയുന്നില്ല.

ഛ. പേടിപ്പിച്ചത് ദോഷം ചെയ്യാൻവേണ്ടിത്തന്നെ എന്ന് ബർബോസ. മുമ്പെന്നോ, വേറെയെന്തിനോ വേണ്ടി ആരംഭിച്ച ഒരാചാരത്തിൻെറ അനുഷ്ഠാനമായി മാത്രം എന്ന് ഇളങ്കുളം.

ഇവയ്ക്കുപുറമേ പേടിയുടെ കാലത്തെയും പേടിച്ച വിഭാഗത്തെയും പറ്റിയും വ്യത്യസ്തമോ, അവ്യക്തമോ ആയ അഭിപ്രായങ്ങളാണ് പറഞ്ഞുകണ്ടത്.

കാലത്തെപ്പറ്റി *കൊല്ലത്തിൽ ചില മാസങ്ങളിൽ* എന്ന് ബർബോസയും *കൊല്ലത്തിൽ ചില പ്രത്യേകരാത്രികളിൽ* എന്ന് സൈനുദ്ദീനും പറയുമ്പോൾ ഇളങ്കുളം, *ഉച്ചാരനാൾ (മകരസംക്രാന്തി) ഉച്ചമുതൽ പത്താമുദയംവരെ എന്നാണ് താൻ കേട്ടതെന്ന്* ഒരിടത്തും *മകരക്കൊയ്ത്തിനുശേഷം പൂരങ്ങളുടെ കാലമായ കുംഭം-മീനം മാസങ്ങളിലാണ് പുലപ്പേടി ഊർജിതത്തിൽ എത്തുന്നതെന്ന്* വേറൊരിടത്തും പറയുന്നു. ഇതിനുപുറമേയാണ് കുംഭം-മീനം-മേടം മാസങ്ങളിലല്ലാതെയും പടയണികൾ സന്ദർശിക്കാൻ ചെല്ലുന്ന നായർസ്ത്രീകളെ കഴിയുമെങ്കിൽ പിടിച്ചുകൊണ്ടുപോകാനുള്ള അവകാശം താഴ്ന്ന ജാതിക്കാർക്കുണ്ടായിരുന്നു എന്ന ഇളങ്കുളത്തിൻെറ തന്നെ വേറൊരു പ്രസ്താവം.

പേടിനിലനിന്നതു, 'നായൻമാരു'ടെ ഇടയിലാണെന്ന് ബർബോസയും ഇളങ്കുളവും പറഞ്ഞപ്പോൾ 'ഉയർന്നജാതി'യിൽ എന്നേ സൈനുദ്ദീൻ പറഞ്ഞുള്ളു. ബർബോസ 'നായൻമാർ' എന്നതുകൊണ്ടുദ്ദേശിച്ചത് മലബാറിലുണ്ടെന്ന് അദ്ദേഹം പേരെടുത്തുപറഞ്ഞ പതിനേഴുജാതികളിൽ പ്രാധാന്യംകൊണ്ട് ബ്രാഹ്മണർക്ക് തൊട്ടുതാഴെനിന്ന നാടുവാഴികളും

പാരമ്പര്യയോദ്ധാക്കളും ഉൾപ്പെട്ട കുലീനവിഭാഗത്തെമാത്രമായിരുന്നു. സൈനുദ്ദീൻെറ, 'ഉയർന്നജാതി' ഏതെന്ന് വ്യക്തമല്ല. അദ്ദേഹം ഒരു ജാതിയേയും പേരെടുത്ത് പറഞ്ഞിട്ടില്ല. 'അവിശ്വാസി'കളുടെ ഇടയിൽ 'പുലയാട്ടിനുള്ള ശിക്ഷ' എന്തെന്ന് പറയുന്നേടത്താണ് പേടിയെപ്പറ്റി എന്ന് തോന്നിക്കുന്ന വിവരണം തരുന്നത്. ഇത് നായൻമാരെപ്പറ്റി മാത്രമാണെന്ന് കരുതുവാൻ ന്യായമില്ല. മലബാറിലെ ജാതികളെപ്പറ്റി പറയുന്നേടത്ത് ക്രമത്തിൽ പൂണൂൽധരിക്കുന്നവർ, നായൻമാർ, ചാന്നാൻമാർ, കമ്മാളരും മറ്റുമടങ്ങിയ മറ്റുജാതികൾ, അധമജാതികൾ ഇങ്ങനെ അഞ്ചുവിഭാഗത്തെ അദ്ദേഹം പരാമർശിക്കുന്നുണ്ട്. പൂണൂൽ ധരിക്കുന്നവരുടെ താഴെയാണെങ്കിലും, 'മലബാറിലെ യോദ്ധാക്കളായ' നായൻമാരുടെ എണ്ണവും അധികാരവും വളരെ കൂടുതലായിരുന്നെന്നും ആദ്യവിഭാഗത്തെപ്പോലെ അവരുടെ ഇടയിലും ഉയർന്നവർ, താഴ്ന്നവർ, ഇടത്തരക്കാർ എന്നിങ്ങനെ വേറെവേറെ തരക്കാരുണ്ടായിരുന്നെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്. എന്നാൽ 'ഉയർന്ന ജാതികൾ' 'താഴ്ന്ന ജാതികൾ' എന്ന് സമൂഹത്തെ അദ്ദേഹം മൊത്തത്തിൽ വേർതിരിച്ചു പറഞ്ഞിട്ടുമില്ല. ഇതാണ് അവ്യക്തതക്ക് കാരണം.

തൻെറ 'നായൻമാർ' ആരായിരുന്നെന്ന് ഇളങ്കുളം എവിടെയും വ്യക്തമാക്കിയിട്ടില്ല. നായൻമാർ ഒരൊറ്റ ജാതിയായിരുന്നില്ലെന്നും അന്യോന്യം പെങ്കൊടയോ മറ്റു സാമൂഹ്യവേഴ്ചകളോ ഇല്ലാത്ത ഒട്ടേറെ വ്യത്യസ്തവിഭാഗങ്ങളായിരുന്നെന്നും അറിഞ്ഞിട്ടും അദ്ദേഹം ഇക്കാര്യം തെളിച്ചു പറഞ്ഞിട്ടില്ല. പേടിക്കിരയായത് 'തമ്പുരാട്ടി'മാരാണെന്ന് ഒരു വേള പറഞ്ഞിട്ടുണ്ട്. *പടയണി കാണാൻപോയ നായർസ്ത്രീകളെ പിടിച്ചുകൊണ്ടുപോകൽ എളുപ്പമായിരുന്നില്ല; കാരണം ആയുധപാണികളായ നായൻമാർ എപ്പോഴും കൂടെ ഉണ്ടായിരിക്കും* എന്ന് വേറൊരിക്കലും പറഞ്ഞിട്ടുണ്ട്.

ഇത്രമാത്രം വ്യത്യാസങ്ങളും അവ്യക്തതകളും വിവരണങ്ങളിൽ വന്നതെന്തുകൊണ്ട്? ബർബോസയും സൈനുദ്ദീനും തങ്ങളുടെ കാലത്ത് പേടി നിലവിലുണ്ടായിരുന്നെന്നും അതെന്തെന്ന് തങ്ങൾക്ക് നേരിട്ടറിയാമെന്നുമുള്ള മട്ടിലാണ് എഴുതിയതെങ്കിലും അവരുടേതു കേട്ടറിവുമാത്രം ആയിരുന്നെന്ന് തോന്നുന്നു. 'ഭ്രഷ്ട്' വന്നുകഴിഞ്ഞ സ്ത്രീകൾ ഉടപ്പിറപ്പുകളിൽനിന്ന് രക്ഷപെട്ട് ക്രിസ്ത്യാനിയോ, മുസ്ലിമോ, യോഗിയോ ഒക്കെ ആവുന്നതും താണജാതിക്കാരുടെ കൂടെ പൊറുക്കുന്നതും വിൽപനച്ചരക്കാവുന്നതും അവർ കണ്ടിരിക്കാം. എന്നാൽ മണ്ണാനോ പുലയനോ പറയനോ അവരെ, ബർബോസ തന്നെ പറയുന്നത് കടമെടുത്താൽ, 'പരമരഹസ്യമായി' പേടിപ്പിക്കുന്നത് കണ്ടിരിക്കാനുള്ള സാധ്യത അത്യപൂർവമാണ്. വിശേഷിച്ച് കുലീന നായർവീടുകളിലും ഉയർന്നജാതിക്കാരുടെ വീടുകളിലും അതീവരഹസ്യമായി നടന്നെന്ന് പറയുന്ന പേടിപ്പിക്കൽ. കേരളോൽപത്തികളിൽ 'മ്ലേച്ഛനെ'ന്നും 'അസുരസന്തതി'യെന്നും വിളിച്ച പരദേശികൾക്കും മുസൽമാൻമാർകും അന്നൊന്നും അത്തരം വീടുകളിൽ പ്രവേശനം അനുവദിച്ചിട്ടുണ്ടാവില്ല. അതുകൊണ്ട് പേടിപ്പിച്ചതെങ്ങനെ എന്ന അവരുടെ വിവരണം കേട്ടുകേൾവിയോ തൽപരകക്ഷികളാരെങ്കിലും പറഞ്ഞുപിടിപ്പിച്ചതോ എഴുതിവെച്ചതാവാനാണ് മുഴുവൻ സാധ്യതയും.

ബർബോസയുടെ കാര്യത്തിൽ ഇതിന് തെളിവായി ഒരുദാഹരണം കൊടുക്കാം. പേടിച്ചപെണ്ണ് സ്വന്തക്കാരുടെ കൂടെ നിൽക്കാതെ ഓടിപ്പോയത്, 'തൻെറ ജാതി നശിച്ചുപോകാതിരിക്കാൻ' എന്നാണ് ബർബോസ എഴുതിയത്. ഭ്രഷ്ടായ പെണ്ണിന് പിന്നെന്ത് ജാതി എന്ന് ന്യായമായും തോന്നിയതുകൊണ്ട് ഇളങ്കുളം അതിനെ 'കുടുംബത്തിലെ മറ്റംഗങ്ങൾക്കുകൂടി ഭ്രഷ്ടു വരാതിരിക്കാൻ' എന്ന് സ്വതന്ത്രവിവർതനം ചെയ്തു. ഇതും പക്ഷേ സന്ദർഭത്തിന് ചേരില്ല. കയ്യിൽ കിട്ടിയാൽ കൊന്നുകളയാൻ നിൽക്കുന്ന ബന്ധുക്കളിൽനിന്ന് ജീവനും കൊണ്ട് ഓടി രക്ഷപ്പെടുന്നതിനിടയിലും സ്ത്രീകൾ അതേ ബന്ധുക്കളുടെ ജാതിശുദ്ധിയെപ്പറ്റി വേവലാതിപ്പെട്ടുവെന്ന് വിശ്വസിക്കാൻ മനുഷ്യരുടെ സാമാന്യസ്വഭാവം വെച്ചുനോക്കിയാൽ വിഷമമുണ്ട്.

സൈനുദ്ദീൻെറ കാര്യത്തിലാണെങ്കിൽ, തീരെ ശുഷ്കമായ അദ്ദേഹത്തിൻെറ വിവരണം പേടിയെപ്പറ്റിയാണെന്ന് വിചാരിക്കാൻ അതിലെ 'ചില പ്രത്യേകരാത്രികളിൽ' എന്ന ഒരേയൊരു സൂചനയേ ഉള്ളു. ബാക്കി മുഴുവൻ ജാതിമാറിയുള്ള സ്ത്രീപുരുഷവേഴ്ചകളെ പ്പറ്റിയാണ്. അതിൽത്തന്നെ ഉയർന്നജാതിയിൽപ്പെട്ട പുരുഷന് താഴ്ന്ന ജാതിയിൽപ്പെട്ട സ്ത്രീയുമായി ശാരീരികബന്ധത്തിലേർപ്പെട്ടാലും ഭ്രഷ്ടുവരുമെന്ന് പറഞ്ഞത് ശരിയാവാൻ സാദ്ധ്യതയില്ല. കാരണം നമ്പൂതിരിമാർ ശൂദ്രസ്ത്രീകളെ വെക്കുന്നത് അന്നും നാട്ടിൽ നടപ്പായിരുന്നല്ലോ.[4]

ഇളങ്കുളത്തിൻെറ വിവരണത്തിലെ പൊരുത്തക്കേടുകളുടെ കാരണം കുറേക്കൂടി സങ്കീർണമാണ്.

കണ്ടതുപോലെയാണ് എഴുതിയതെങ്കിലും അദ്ദേഹവും പേടിപ്പിക്കുന്നത് കണ്ടിട്ടില്ല. *മണ്ണാപ്പേടിയും പുലപ്പേടിയും* എഴുതുന്ന കാലത്തും അദ്ദേഹത്തിൻെറ നില, 'എതാനും തലമുറ മുമ്പുവരെ അപൂർവമായി ഇത് നില നിന്നിരുന്നുവെന്നാണറിവ്' എന്നുമാത്രമായിരുന്നു. 'മിക്കവാറും തെക്കൻദിക്കുകളിലെ അറിവുകളെ ആശ്രയിച്ചെഴുതിയതാണ്' ലേഖനം എന്ന് പ്രസ്താവിക്കുന്നുണ്ടെങ്കിലും ബർബോസയുടെ വിവരണം പേടിയെപ്പറ്റിയുള്ള അദ്ദേഹത്തിൻെറ ധാരണയെ കണക്കറ്റ് സ്വാധീനിച്ചിട്ടുണ്ട് എന്ന് കാണാം. പക്ഷേ ബർബോസയെ പലേടത്തും തെറ്റായി വിവർത്തനം ചെയ്തതുകൊണ്ട് ആ ധാരണയും അത്രയ്ക്കത്ര തെറ്റിപ്പോയി. ചില ഉദാഹരണങ്ങൾ കൊടുക്കാം.

ബർബോസ: *Poleas do their utmost to touch some Nayre woman by night as secretly as they can and this only for the sake of doing evil.*

ഇളങ്കുളം: *പുലയർ കഴിയുന്നത്ര നായർ സ്ത്രീകളെ തൊടാൻ ശ്രമിക്കുന്നു. രാത്രികാലങ്ങളിൽ രഹസ്യമായി അവർ ഉപദ്രവമുണ്ടാക്കാനും യത്നിക്കാറുണ്ട്.*

ബർബോസ: *Poleas go by in order to get into the houses of Nayres to touch them.*

ഇളങ്കുളം: *സ്ത്രീകളെ തൊടുന്നതിനു വേണ്ടി അവർ നായർഭവനങ്ങളിലെത്തി ഒളിച്ചിരിക്കും.*

ബർബോസ: *During these months the women guard themselves carefully.*

ഇളങ്കുളം: *നായൻമാർ ആ മാസങ്ങളിൽ ഈ ഉപദ്രവം ഒഴിവാക്കാൻവേണ്ടി നല്ല പോലെ ശ്രമിക്കാറുണ്ട്.*

ബർബോസ: *In general she flees to the house of some other low caste folk.*

ഇളങ്കുളം: *(അവൾ തൊട്ട) പുലയനോടു കൂടി ഓടിപ്പോകുന്നു.*

ബർബോസ: *Thence she may help herself and be sold to foreigners*

ഇളങ്കുളം: *ബന്ധുക്കൾ... ആർകെങ്കിലും വിൽക്കുകയോ ചെയ്യുന്നതിൽനിന്ന് രക്ഷപ്രാപിക്കാനും.*

ഈ തെറ്റുകൾമൂലം ഇളങ്കുളത്തിനുണ്ടായതും ഇളങ്കുളം മറ്റുള്ളവർകുണ്ടാക്കിയതുമായ ചില തെറ്റിദ്ധാരണകൾ എടുത്തുപറയാം.

ക. *എതെങ്കിലും നായർസ്ത്രീയെ തൊടാൻവേണ്ടി കഴിയുന്നത്ര ശ്രമിച്ചതിനെ കഴിയുന്നത്ര നായർസ്ത്രീകളെ തൊടാൻവേണ്ടി ശ്രമിച്ചു* എന്നു തെറ്റി വിവർത്തനം ചെയ്തതുകൊണ്ട് പേടിക്കാലം നാട്ടിൽ മുഴുവൻ ഭീതിയുടെ കാലമായിരുന്നെന്നും, തരംകിട്ടുമ്പോഴെല്ലാം തമ്പുരാട്ടിമാരെ തട്ടിക്കൊണ്ടുപോയിരുന്നെന്നും

---

4 സംബന്ധത്തെപ്പറ്റിയുള്ള പരാമർശം വേണാട്ടിൽ നിന്നു ലഭിച്ച 14-ാം നൂറ്റാണ്ടിലെ ചില രേഖകളിലുണ്ട്. കെ.എൻ. ഗണേശ്, *കേരളത്തിലെ ഇന്നലെകൾ* (തിരുവനന്തപുരം : കേരളസർക്കാർ സാംസ്കാരിക പ്രസിദ്ധീകരണവകുപ്പ്, 1990), പു. 227

അതൊരു സർവസ്വാതന്ത്ര്യമനുവദിക്കുന്ന കാലമായിരുന്നെന്നും മറ്റും സ്വയം വിശ്വസിക്കാനിടയായി. കഴിയുന്നത്ര സ്ത്രീകളെ തൊടണമെങ്കിൽ മണ്ണാനും പുലയനും മറ്റും 'സ്വതന്ത്രരായി ചുറ്റിയടിക്കണ'മല്ലോ എന്ന് ന്യായമായും വിശ്വസിച്ചതുകൊണ്ട് പ്രൊ. ശ്രീധരമേനോനും അങ്ങനെതന്നെ എഴുതി.

ഖ. പേടിയുള്ള മാസങ്ങളിൽ *നായർസ്ത്രീകൾ കരുതലോടെ സ്വരക്ഷ നോക്കാറുള്ള*തിനെ, *നായൻമാർ ശ്രമിക്കാറുണ്ട്* എന്ന് തെറ്റിച്ചതുകൊണ്ടുകൂടി ആയിരിക്കണം പേടിപ്പിക്കൽ *അത്ര എളുപ്പമായിരുന്നില്ല, ആയുധപാണികളായ നായൻമാർ എപ്പോഴും കൂടെ ഉണ്ടായിരിക്കുമെന്നതുകൊണ്ട്* എന്നും *നായൻമാരുടെ സമരവീര്യം നിലനിർത്തുവാൻ ഈ ആചാരം സഹായിക്കുമെന്നും കരുതിയിരിക്കാം* എന്നെല്ലാം പടയണിയുമായി ബന്ധപ്പെട്ട പിടിച്ചുകൊണ്ടുപോകലിനെപ്പറ്റിയും, ഇത്രയൊക്കെ കരുതിയിരുന്നിട്ടും *ആരെ പേടിയിൽ, പെട്ടിരിക്കൂ? പുലയനോടുകൂടി പൊറുക്കാൻ ഇഷ്ടമുണ്ടായിരുന്നവർ മാത്രം* എന്ന് പേടിച്ച സ്ത്രീകളെപ്പറ്റിയും അദ്ദേഹം വിചാരിക്കാനിടയായി.

ഗ. *വേറെ ഏതെങ്കിലും താണജാതിക്കാരുടെ വീട്ടിലേക്ക് ഓടി രക്ഷപ്പെടുന്ന*തിനെ *തൊട്ടപുലയനോട്കൂടി ഓടിപ്പോകുന്നു* എന്ന് തെറ്റിച്ചതുകൊണ്ട് ഒരു തെറ്റും ചെയ്തിട്ടില്ലാത്ത 'സാധു'നായർസ്ത്രീയെപ്പറ്റി ഇളങ്കുളം ഇങ്ങനെ പരിതപിക്കാനിടയായി: *രോഗിയായാലും വൃദ്ധനായാലും അവൾക്ക് ഭർതാവ് 'കണ്ടേ കണ്ടേ' വിളിച്ച പുലയനോ മണ്ണാനോ തന്നെ!* ആയുധപാണികളായ നായൻമാർ നല്ലപോലെ കരുതിയിരുന്നിട്ടും വൃദ്ധരും രോഗികളുമായ തീണ്ടൽ ജാതിക്കാർ എങ്ങനെയാണ് പേടിപ്പിച്ചിരിക്കുക എന്ന് അദ്ദേഹം സംശയിച്ചതേ ഇല്ല!

ഘ. *അവർ വിദേശികൾക്ക് തന്നെ വിൽപിക്കും* എന്നതിനെ *ബന്ധുക്കൾ... ആർകെങ്കിലും വിൽക്കുകയോ ചെയ്യുന്നതിൽനിന്നും രക്ഷപ്രാപിക്കാനും* എന്നു തെറ്റിച്ചതുകൊണ്ട് കൂടിയാവണം - *സ്മാർതവിചാരം കഴിഞ്ഞു 'സാധനം' കുറ്റക്കാരിയെന്ന് വരുത്തിയശേഷമേ നമ്പൂതിരിമാർ ആത്തേമ്മമാരെ പുറത്താക്കിയിരുന്നുള്ളു; എന്നാൽ നായർ സ്ത്രീകളോടാവട്ടെ കാട്ടുമൃഗങ്ങളെപ്പോലെയാണ് അവരുടെ ബന്ധുക്കൾ പെരുമാറിയത്* എന്ന് അദ്ദേഹം അഭിപ്രായപ്പെടാൻ ഇടയായത്.

ഇനി ഇത്തരം തെറ്റുകളും തെറ്റിദ്ധാരണകളും ഇളങ്കുളത്തിൻെറ വിവരണത്തിലുണ്ടാക്കിയ ചില വൈരുദ്ധ്യങ്ങളും സന്ദിഗ്ദ്ധതകളും സൂചിപ്പിക്കാം.

ക. കാട്ടുമൃഗങ്ങളെപ്പോലെ പെരുമാറിയ സ്വന്തക്കാരിൽനിന്ന് ജീവനുംകൊണ്ട് ഭാഗ്യമുണ്ടെങ്കിൽ ഓടിരക്ഷപ്പെടുകയോ, തന്നെ തൊട്ട രോഗിയോ വൃദ്ധനോ ആയ കൊടും തീണ്ടലുകാരൻെറ ഭാര്യയാവേണ്ടിവരികയോ, വല്ല സേട്ടോ കത്തനാരോ വിലയ്ക് വാങ്ങിയോ മതം മാറ്റിയോ അഭയം കൊടുക്കുകയോ ഒക്കെ വേണ്ടിവന്ന *യാതൊരു തെറ്റും ചെയ്തിട്ടില്ലാത്ത സാധുസ്ത്രീ* എന്ന് പേടിയിൽപ്പെട്ടവളെ അദ്ദേഹം ഒരിടത്ത് വിശേഷിപ്പിക്കുന്നു.

ഖ. പേടിക്കാലം ഏതെന്നും മൂന്നുവയസ്സ്മാത്രം പ്രായമുള്ള ഒരാൺകുട്ടിയെങ്കിലും തുണയുണ്ടെങ്കിൽ ആരും പേടിപ്പിക്കില്ല എന്നും മുൻകൂട്ടി അറിയാമായിരുന്നിട്ടും *ആരെങ്കിലും പേടിയിൽ പെട്ടിട്ടുണ്ടെങ്കിൽ അത് പുലയനോട് സംസർഗ്ഗം ഇഷ്ടപ്പെട്ടവരായിരിക്കില്ലേ* എന്ന് അദ്ദേഹം വേറൊരിക്കൽ സംശയിക്കുന്നു.

ഗ. പേടിപ്പിച്ച തീണ്ടൽജാതിക്കാരും അതിന് നിന്നുകൊടുത്ത മേൽജാതിക്കാരും ഒരുപോലെ പൂർവാചാരത്തിൻെറയും ശിഷ്ടാചാരത്തിൻെറയും പിടിയിലായിരുന്നെന്ന്, മൂന്നാമതൊരിടത്ത് പറയുന്നു.

ഘ. ഇതിനെല്ലാറ്റിനും പുറമേ, നാട്ടിൽ അടിമകളുടെ എണ്ണം വർധിപ്പിക്കാനുള്ള ഒരു പാധിയായി *രാഷ്ട്രം നായർസ്ത്രീകളെ പിടിച്ചുകൊണ്ടുപോകാനുള്ള അവകാശം താഴ്ന്ന ജാതിക്കാർക് കൊടുത്തതാണെന്ന്* കെ.പി. പദ്മനാഭമേനോനെ തെറ്റായി ഉദ്ധരിച്ചുകൊണ്ട് നാലാമതൊരിടത്ത് പറയുന്നു.

ഇത്രയും കൊണ്ടുതന്നെ പേടി ആചരിച്ച രീതിയെപ്പറ്റി നമുക്കുകിട്ടിയ വിവരണങ്ങൾക്ക് കുഴപ്പമുണ്ടെന്ന് ഉറപ്പിക്കാവുന്നതാണ്. എന്നാൽ ആചാരത്തിന് അത് ഉടലെടുത്ത സാമൂഹ്യവ്യവസ്ഥയുമായി ബന്ധമുണ്ടായിരുന്നെന്ന് ഇളങ്കുളം വാദിച്ച സ്ഥിതിക്ക് പേടിയുടെ ഉൽഭവത്തെപ്പറ്റിയുള്ള അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങൾ കൂടി പരിശോധിച്ചുനോക്കാം.

## പുലപ്പേടിയുടെ ഉത്ഭവം

ഇളങ്കുളത്തിൻെറ അഭിപ്രായത്തിൽ പുലപ്പേടിയുടെ തുടക്കം ക്രി. വ. പതിനൊന്നാം നൂറ്റാണ്ടിനു ശേഷമായിരുന്നു. അക്കാലംവരെ, അതായത് ചാതുർവർണ്യം കേരളത്തിൽ ഉറയ്ക്കുന്നതുവരെ, 'എല്ലാവരും ഏതാണ്ട് തുല്യവർഗക്കാരായിരുന്നു' എന്ന് അദ്ദേഹം വിശ്വസിച്ചു. ഈ 'വസ്തുത' ആധാരമാക്കി പേടിയുടെ ഉത്ഭവത്തെപ്പറ്റി അദ്ദേഹം ഇങ്ങനെ രണ്ടു സിദ്ധാന്തങ്ങൾ ഉന്നയിക്കുകയുണ്ടായി.

*ക. പുലയർകും പറയർകും മറ്റും (സമൂഹത്തിൽ) പണ്ടുണ്ടായിരുന്ന സ്ഥാനത്തെപ്പറ്റി ഞാൻ മുമ്പ് പല ലേഖനങ്ങളിലും പരാമർശിച്ചിട്ടുണ്ട്....വാസ്തവത്തിൽ വെളുത്തേടനായരുടെ വർഗക്കാരൻതന്നെ മണ്ണാൻ...തിറകെട്ടി ആടുന്ന മണ്ണാനെ വിളക്കും നിറപറയുംവെച്ച് സ്വീകരിക്കാൻ നായർസ്ത്രീകൾ മടിക്കുന്നില്ല...ഒരുകാലത്ത് തെക്കേ ഇന്ത്യയിൽ തുടിയൻ (തുടികൊട്ടുന്നവൻ), പറയൻ (പറകൊട്ടുന്നവൻ), പാണൻ (പാട്ടു തൊഴിലായി സ്വീകരിച്ചിട്ടുള്ളവൻ), കടമ്പൻ (കൃഷിക്കാരൻ) എന്ന് നാലുജാതിക്കാരേ ഉണ്ടായിരുന്നുള്ളുവെന്നാണല്ലോ സംഘകവിയായ മാങ്കുടി മരുതനാർ പറഞ്ഞിട്ടുള്ളത്.*

*തുല്യനിലയിലുള്ള സ്ത്രീകൾക്ക് അനിയന്ത്രിതമായ സ്വാതന്ത്ര്യം ചില പ്രത്യേക ദിവസങ്ങളിൽ എല്ലാരാജ്യങ്ങളിലും അനുവദിച്ചിട്ടുള്ളതായി കാണുന്നുണ്ട്. ജർമനിയിലും ഫ്രാൻസിലും സ്പെയിനിലും മറ്റും നടപ്പുള്ള കാർണിവൽ ആഘോഷം ഒരുദാഹരണമാണ്... ദേവീക്ഷേത്രങ്ങളിൽവെച്ച് ഇങ്ങനെയുള്ള സ്വാതന്ത്ര്യദിനങ്ങൾ (അന്യപുരുഷൻമാരുമായി വ്യഭിചരിക്കാൻ) വ്രതാനുഷ്ഠാനമെന്ന നിലയിൽ ഫിനീഷ്യ, സിറിയാ മുതലായ രാജ്യങ്ങളിലും ആഘോഷിച്ചിരുന്നു. ഇന്ത്യയിലും കാപാലികൻമാരുടെയും ലോകായതികൻമാരുടെയും ഇടയിൽ ഇതു സാധാരണമാണ്... പുലപ്പേടിയുടെ ഉത്ഭവവും ഈ രീതിക്കായിരിക്കുമോ?*

*ഇങ്ങനെയുള്ള സന്തോഷപ്രകടനം ധാന്യസമൃദ്ധിക്ക് നിദാനമായി കരുതിയിരുന്നിരിക്കുമോ?*

*ഖ. കൊല്ലവർഷാരംഭത്തിൽ അടിമകൾ വളരെ ദുർല്ലഭമായിരുന്നു...മിക്കവാറും ആളുകൾ പ്രയത്ന ശീലരായിരുന്നതുകൊണ്ട് അടിമകളുടെ ആവശ്യവും അധികമുണ്ടായിരുന്നില്ല. എന്നാൽ 11ാംശതകം മുഴുവൻ നീണ്ടുനിന്ന ചേര-ചോളയുദ്ധത്തോടുകൂടി സ്ഥിതിഗതികൾ മാറി. കളരി സമ്പ്രദായവും ചാവേറ്റുപടയും ഉടലെടുത്തു. ഭൂമിയിൽ പ്രയത്നിക്കുവാൻ നായൻമാർക് സമയമില്ലെന്നായി...ആ പരിതഃസ്ഥിതിയിൽ അടിമകളുടെ സംഖ്യ വർദ്ധിപ്പിക്കേണ്ടത് രാഷ്ട്രത്തിൻെറ ആവശ്യമായിത്തീർന്നു. അതിന്നുള്ള ഒരുപാധിയായി പള്ളം, ഓച്ചിറ മുതലായ പടനിലങ്ങളിൽനിന്നും പടയണികാണാൻവരുന്ന നായർസ്ത്രീകളെ പിടിച്ചുകൊണ്ടുപോകാനുള്ള അവകാശം താഴ്ന്ന ജാതിക്കാർക് ലഭിച്ചു.*

*അടിമകളുടെ സംഖ്യ വർദ്ധിപ്പിക്കുവാനുള്ള ഒരുപായമായും ഇതിനെ പ്രോത്സാഹിപ്പിച്ചിരിക്കാം. പഴയകാലത്ത് കേരളത്തിലെ സവർണഹിന്ദുക്കൾ മുഴുവൻ അവർണരുടെ പ്രയത്നം കൊണ്ടാണ് ജീവിച്ചിരുന്നത്. ഈഴവരും പുലയർ, പറയർ തുടങ്ങിയ അടിമവർഗക്കാരും മാത്രമേ ഭൂമിയിൽ പ്രവർത്തിച്ചിരുന്നുള്ളു. അതുകൊണ്ട് അടിമകളുടെ എണ്ണം വർദ്ധിപ്പിക്കേണ്ടത്രാഷ്ട്രത്തിൻെറ ഒരാവശ്യമായിരുന്നു.. ഭൂമിയിൽ പ്രവർത്തിക്കുന്നത് അഭിമാനക്കുറവായും കൂലിച്ചേവത്തിനു (കൂലിക്ക് യുദ്ധത്തിന്) പോകുന്നത് അഭിമാനമായും കരുതിയിരുന്ന നായൻമാരെയും ജൻമിമാരെയും മറ്റും തീറ്റിപ്പോറ്റുവാൻ വലിയ ഒരു സംഘം അടിമകളെ കൂടാതെ കഴിയുമായിരുന്നില്ല.*

ഈ അഭിപ്രായങ്ങളെ ഇങ്ങനെ സംഗ്രഹിക്കാവുന്നതാണ്.

ക. സമൂഹത്തിലെ എല്ലാവർഗക്കാരും ഏതാണ്ട് തുല്യരായിരുന്ന ഒരു വ്യവസ്ഥിതി, ബ്രാഹ്മണാധിനിവേശത്തിനുമുമ്പ് ഉണ്ടായിരുന്നു (ഇത് ക്രി. വ. ഏഴാംനൂറ്റാണ്ടുവരെയെന്നു ഇളങ്കുളം വേറെ നിരൂപിച്ചിട്ടുണ്ട്). പുലയരും നായരും തമ്മിൽ ഭേദമില്ലാതിരുന്ന അക്കാലത്ത് എല്ലാ സ്ത്രീപുരുഷൻമാർകും കൊല്ലത്തിലൊരിക്കൽ വ്യഭിചരിക്കാൻ സ്വാതന്ത്ര്യമു

ണ്ടായിരുന്നിരിക്കണം. ജാതിവ്യവസ്ഥ നിലവിൽ വന്നതിനുശേഷവും തുടർന്നുപോന്ന ഈ സ്വാതന്ത്ര്യമായിരിക്കുമോ പുലപ്പേടി?

ഖ. പതിനൊന്നാം നൂറ്റാണ്ടിലെ 'മഹായുദ്ധം' വരെ നായരും പുലയനുമെല്ലാം കൃഷിപ്പണിയെടുത്തിരുന്നു. യുദ്ധം വന്നതുതൊട്ട് നായൻമാർ അതിനുപോകാതായി. കൃഷി അടിമകളുടെ ജോലിയായി. എന്നാൽ അടിമകൾ ആ ജോലിക്ക് തികഞ്ഞില്ല. പ്രസ്തുത സാഹചര്യത്തിൽ അടിമകളുടെ എണ്ണം കൂട്ടാൻവേണ്ടി നായർസ്ത്രീകളെ പിടിച്ചു സന്തത്യുൽപാദനം നടത്താനുള്ള 'അവകാശം' അടിമജാതികൾക്ക് 'രാഷ്ട്രം' അനുവദിച്ചുകൊടുത്തു. പുലപ്പേടി ഇതിന്റെ തുടർച്ചയാവണം.

ഒറ്റ നോട്ടത്തിൽതന്നെ ഈ രണ്ട് ഊഹങ്ങളും രണ്ടു വ്യത്യസ്ത കാലഘട്ടങ്ങളെ സംബന്ധിക്കുന്നതും, രണ്ടു വ്യത്യസ്ത സാമൂഹ്യവ്യവസ്ഥകളെ പേടിയുടെ ഉൽഭവത്തിന് പശ്ചാത്തലമാക്കുന്നതും, വ്യത്യസ്ത ലക്ഷ്യവും സ്വഭാവവും ആചാരത്തിന് കൽപിക്കുന്നതും ആണെന്നു കാണാവുന്നതാണ്. ഇനി, ഇത് രണ്ടും ഒരൊറ്റ സിദ്ധാന്തംതന്നെയാണെന്നും, ചൂണ്ടിക്കാട്ടിയ രണ്ടു സാധ്യതകളും പേടിയുടെ രണ്ടു ഘട്ടങ്ങളെ സംബന്ധിക്കുന്നതാണെന്നും ഇളങ്കുളം വിചാരിച്ചിരുന്നോ എന്നറിയില്ല. ഏതായാലും ബ്രാഹ്മണാധിനിവേശത്തിനും മുമ്പ് നിലവിലിരുന്ന സ്വാതന്ത്ര്യം പതിനൊന്നാംനൂറ്റാണ്ടിനുശേഷം പുതിയൊരു സ്വഭാവവും ലക്ഷ്യവും കൈവന്ന് പേടിയായി രൂപാന്തരപ്പെട്ടതാണെന്ന് അദ്ദേഹം എവിടെയും പറഞ്ഞിട്ടില്ല. പകരം *പറയരും പുലയരും മറ്റും മേലാളരുടെ ചൂഷണം കൊണ്ട് സാമ്പത്തികമായി തീരെ അധഃപതിക്കുന്നതിനു മുമ്പുള്ള സാമൂഹ്യസ്ഥിതിയിലായിരിക്കണം പുലപ്പേടിയുടെ ഉൽഭവം എന്നൂഹിക്കുന്നതാണ് യുക്തം* എന്ന് പറയുന്നുമുണ്ട്. കാലഗണനപ്രകാരം അതെന്നായിരുന്നെന്ന് അദ്ദേഹം വ്യക്തമാക്കുന്നില്ല. *തീരെ അധഃപതിക്കുന്നതിനുമുമ്പ്* എന്നതിന്, അധഃപതനം ആരംഭിച്ചുവെങ്കിലും മുഴുവനായിട്ടില്ലാത്ത ഘട്ടം എന്നാണല്ലോ അർഥം. അതായത് സുമാർ ഒമ്പതാം നൂറ്റാണ്ടിന്റേയും പതിനൊന്നാം നൂറ്റാണ്ടിന്റേയും ഇടയ്ക്കെപ്പോഴോ ആണ് പേടി തുടങ്ങിയതെന്ന്. ഇതാവട്ടെ മുൻപറഞ്ഞ രണ്ടൂഹങ്ങളിൽനിന്ന് ഭിന്നമായ മൂന്നാമതൊരൂഹവുമാണ്. ഇത്രയുംകൊണ്ടു പുലപ്പേടി തുടങ്ങിയ കാലത്തെപ്പറ്റി ഇളങ്കുളം ധരിച്ചതും പറഞ്ഞതും അവ്യക്തമാണെന്ന് മനസ്സിലാവുമല്ലോ. ഇനി പേടി ഉൽഭവിച്ച സാമൂഹ്യപശ്ചാത്തലത്തെപ്പറ്റി അദ്ദേഹത്തിനുണ്ടായിരുന്ന ധാരണ വിശകലനം ചെയ്തുനോക്കാം.

## വർണ്ണരഹിത സമൂഹവും കൂട്ടവ്യഭിചാരവും മറ്റും

സമൂഹത്തിലെ എല്ലാവിഭാഗങ്ങളും 'ഏതാണ്ട്' തുല്യരായിരുന്ന ഒരു വ്യവസ്ഥിതി ബ്രാഹ്മണാധിനിവേശത്തിനുമുമ്പ് കേരളത്തിലുണ്ടായിരുന്നുവെന്ന 'വസ്തുത'യാണ് ഇളങ്കുളത്തിന്റെ ആദ്യസിദ്ധാന്തത്തിന്റെ അടിത്തറ. ഇതിന് അദ്ദേഹം ഹാജരാക്കുന്ന വാദങ്ങളും ഊഹങ്ങളും താഴെ കൊടുക്കാം.

ക. സംഘംപാട്ടുകളിലെ ചേരൻമാർ തന്നെയാവണം പിൽക്കാലത്തെ ചെറുമരും പുലയരും. കാരണം ചേരൻമാർ=ചേരമർ=ചെറുമർ എന്ന് കെ.പി.പദ്മനാഭമേനോൻ അനുമാനിച്ചിട്ടുണ്ട്. ചെറുമരും പുലയരും ഒരുപോലെ അടിമജാതികളുമാണ്.

ഖ. 'പഴയകാലത്തെ' വില്ലവരാണ് പിൽക്കാലത്തെ ഈഴവരും തീയ്യരും. കാരണം വില്ലവർ=വില്ലുമായിനടക്കുന്നവർ=ചേകോൻമാർ=ഈഴവരും തീയ്യരും. ഈ വർഗത്തിൽപ്പെട്ടവർതന്നെ തുളുനാട്ടിലെ ബില്ലവരും മദ്ധ്യഭാരതത്തിലെ ഭീൽവർഗക്കാരും.

ഗ. ചേരൻമാരും വില്ലവരും ഒരേ വർഗത്തിൽ പെട്ടിരുന്നുവെന്നാണ് തോന്നുന്നത്. കാരണം രണ്ടുകൂട്ടരുടേയും കൊടിയടയാളം വില്ലായിരുന്നു.

ഘ. ക്ഷത്രിയരിലും നായൻമാരിലും വില്ലവർ ധാരാളം ലയിച്ചിട്ടുണ്ട്. കാരണം മൂന്നുകൂട്ടരും യോദ്ധാക്കളായിരുന്നു.

ങ. കൊല്ലവർഷാരംഭം വരെ കേരളത്തിലെ ജനസംഖ്യയിൽ ഒരു വലിയ വിഭാഗം ആയൻമാരായിരുന്നു. അവരും ക്ഷത്രിയരിലും നായൻമാരിലും ലയിച്ചിരിക്കണം.

ച. മിക്കവാറും ബില്ലവർ, ഇടയർ, വെള്ളാളർ തുടങ്ങി ഇവിടെ ഉണ്ടായിരുന്ന അന്നത്തെ പരിഷ്കൃതവർഗക്കാരിൽനിന്നാണ് നമ്പൂതിരിമാർ നായൻമാരേയും ക്ഷത്രിയരേയും സൃഷ്ടിച്ചതെന്ന് കരുതണം.

ഛ. നാടുവാഴികളായിരുന്ന ചാത്തൻമാരും (ബൗദ്ധൻമാർ) മറ്റും ക്ഷത്രിയരിൽ ലയിച്ചിട്ടുണ്ട്. കാരണം നാടുവാഴൽ ക്ഷത്രിയർക് പറഞ്ഞതാണല്ലോ.

ജ. സംഘകാലത്ത് കേരളം വാണിരുന്ന ആദിചേരൻമാരിൽ ആരെങ്കിലും ഇന്ന് കേരളത്തിലുള്ള ക്ഷത്രിയരിൽ ലയിച്ചിട്ടുണ്ടെന്ന് തീർചയാണ്. കാരണം രണ്ടുകൂട്ടരും മരുമക്കത്തായികളായിരുന്നു.

ഇങ്ങനെ 'ഒന്നായും' 'ലയിച്ചും' നിന്നിരുന്ന വർണരഹിത സമൂഹത്തെ വിവിധജാതികളാക്കിത്തിരിച്ച ബ്രാഹ്മണർ എട്ടാംശതകത്തോടുകൂടിയേ കേരളത്തിലെത്തിയുള്ളു എന്നതുകൊണ്ടും പതിനൊന്നാം ശതകത്തിലെ ചേര-ചോളയുദ്ധംവരെ ഇവിടെ ശൂദ്രർ ആവശ്യമില്ലാതിരുന്നതുകൊണ്ടും *കേരളത്തിൽ എട്ടാംശതകംവരെ ക്ഷത്രിയരോ പത്താംശതകംവരെ ശൂദ്രരോ ഉണ്ടായിരുന്നില്ലെന്നാണ് വിചാരിക്കേണ്ടത്* എന്ന് ഇളങ്കുളം സമാഹരിക്കുന്നു.[5]

ഇവിടെ എടുത്തുപറഞ്ഞ ഓരോ ജാതിയുടെയും ഉൽപത്തിയും വികാസവും ഇളങ്കുളം നിരുപിച്ചതുപോലെ തന്നെയോ എന്നന്വേഷിക്കാൻ വേണ്ടത്ര തെളിവുകൾ തൽക്കാലം ലഭ്യമല്ല. അടുത്തെങ്ങും കിട്ടുമെന്നും തോന്നുന്നില്ല. ഇത് പക്ഷേ ജാതിവ്യവസ്ഥയെപ്പറ്റി തോന്നിയതെന്തും പറയാനുള്ള സ്വാതന്ത്ര്യമായിക്കൂടാ. ഇളങ്കുളത്തിൻെറ ജാതിവിചാരത്തെ 'നയിച്ചത് പ്രധാനമായി രണ്ടു വിശ്വാസങ്ങളാണെന്ന് കാണാം. ഒന്ന്, ഇന്ത്യയിൽ എവിടെയുള്ളവരായാലും സാമ്യമുള്ള പേരോ ആചാരമോ ഒരേ തൊഴിലോ ഉള്ളവരെല്ലാം ഒരൊറ്റ ജാതിതന്നെ. രണ്ട്, ജാതികളെ ഓരോരോ ആവശ്യത്തിനുവേണ്ടി ബ്രാഹ്മണർ സൃഷ്ടിച്ചതാണ്.

ജാതിവ്യവസ്ഥയിലെ വൈവിദ്ധ്യങ്ങളോ സങ്കീർണതകളോ ഒന്നും കണക്കിലെടുക്കുന്നില്ലെങ്കിൽമാത്രം ചെന്നെത്താവുന്ന ഒന്നാണ് ഇതിൽ ആദ്യത്തെ വിശ്വാസം. പല ജാതികൾക്ക് ഒരേ പേരുണ്ടാവലും, ഒരു ജാതി പലതൊഴിലെടുക്കലും, പലജാതികൾ ഒരു തൊഴിലെടുക്കലും, ഒരേ ആചാരം വച്ചുപുലർതലും സാധാരണമാണ്.[6] അതുകൊണ്ടാണ് ധർമശാസ്ത്രങ്ങളിലും ഗൃഹ്യസൂത്രങ്ങളിലും മറ്റുമുള്ള നിയമങ്ങളും വിലക്കുകളും എന്തുതന്നെയായാലും അനുഭവത്തിൽ ജാതിയുടെ നിർണായക ലക്ഷണം പെണ്ണിനെ എടുക്കലും കൊടുക്കലും, ഭക്ഷണത്തിൻെറയും കുടിനീരിൻെറയും കാര്യത്തിൽ പാലിച്ച ശുദ്ധാശുദ്ധ

5 കൊല്ലവർഷാരംഭത്തിൽ കേരളത്തിൽ 'അടിമകളും അധഃകൃതരുമായി ഒട്ടധികം ആളുകൾ ഉണ്ടായിരുന്നുവെന്ന ചരിത്രസത്യം മറക്കാവതല്ല' എന്ന് ഇളങ്കുളം തന്നെ വേറൊരിടത്തു പറയുന്നു. ഇളങ്കുളം പി.എൻ. കുഞ്ഞൻപിള്ള 'കേരളം കൊല്ലവർഷാരംഭത്തിൽ', *കേരളചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ* (1953, കോട്ടയം : നാഷണൽ ബുക്ക്സ്റ്റാൾ, 1970), പു. 42

6 ഡബ്ലിയു. ഡബ്ലിയു. ഹണ്ടർ, *ദി ഇൻഡ്യൻ എംപയർ : ഇറ്റ്സ് പീപ്പ്ൾ, ഹിസ്റ്ററി ആൻഡ് പ്രോഡക്ട്സ്* (ദൽഹി : ഓറിയൻറൽ പബ്ലിഷേഴ്സ്, 1973), പു. 242-5. ഇതേ നിരീക്ഷണം ജാതിവ്യവസ്ഥിതിയെക്കുറിച്ചുള്ള പല പഠനങ്ങളിലും കാണാം. ഉദാ: ജി.എസ്. ഗുര്യെ, *കാസ്റ്റ് ആൻഡ് ക്ലാസ് ഇൻ ഇന്ത്യ* (ബോംബെ: പോപ്പുലർ ബുക്ക് ഡിപ്പൊ, 1950), ജെ.എച്ച്. ഹട്ടൻ, *കാസ്റ്റ് ഇൻ ഇൻഡ്യ : ഇറ്റ്സ് നേച്ചർ, ഫംഗ്ഷൻ ആൻഡ് ഒറിജിൻസ്* (കേംബ്രിഡ്ജ്: യൂണിവേഴ്സിറ്റി പ്രസ്സ്, 1946), മോർടൺ ക്ലാസ്, *കാസ്റ്റ്: ദി എമേർജൻസ് ഓഫ് ദ സൗത്ത് ഏഷ്യൻ സോഷ്യൽ സിസ്റ്റം* (ഫിലഡൽഫിയ: 1980)

ങ്ങളും ഉണ്ടാക്കിയ ചാർച്ചകളും അകൽചകളുമൊക്കെയാണെന്ന അഭിപ്രായമുണ്ടായത്. ജാതിയുടെ തത്വവും പ്രയോഗവും തമ്മിൽ ധാരാളം വ്യത്യാസം എല്ലാകാലത്തും ഉണ്ടായിരുന്നു. രൂപം, ഭാഷ, വേഷം, തൊഴിൽ, ആചാരം എന്നിവയിലൂടെയോ മുൻപരിചയത്തിലൂടെയോ ജാതി തിരിച്ചറിയാവുന്നേടത്തേ ജാതിക്കു പ്രസക്തിയുണ്ടായിരുന്നുള്ളു. ഈ തിരിച്ചറിയലിന് പുറത്തുള്ളവരെല്ലാം *കേരളോൽപത്തി*കാരൻമാരുടെ ഭാഷയിൽ *മ്ലേച്ഛരും അസുരസന്തതികളു*മായത് ഇക്കാരണം കൊണ്ടാണ്. മറ്റെല്ലാനിലയ്ക്കും സമാനരും ജാതിനിയമമനുസരിച്ച് ഒരേവിഭാഗത്തിൽ പെടേണ്ടവരും ആണെങ്കിലും, അന്യോന്യം പരിചയമില്ലാത്ത ജാതിക്കൂട്ടങ്ങൾ - സങ്കീർണ ജാതികളെന്നോ, ഉപജാതികളെന്നോ (സബ്കാസ്റ്റ്) സാധാരണ വിളിക്കപ്പെടുന്നവ - വ്യത്യസ്ത ജാതികളെപ്പോലെ പെരുമാറിയതും ഇക്കാരണം കൊണ്ടുതന്നെയാണ്.[7]

ഏതായാലും ആദിയിൽ മനുഷ്യരെല്ലാം ഒരൊറ്റ വർണമായിരുന്നെന്നും കാലക്രമത്തിൽ ഇഴപിരിഞ്ഞ് നാലുവർണങ്ങളും പിന്നെയും പിരിഞ്ഞു ഇക്കണ്ട നാനാജാതികളും ഉണ്ടായി എന്നും വിചാരിക്കാൻ ചരിത്രത്തിൽ തെളിവില്ല. മറിച്ച്, മുന്നേ ഇഴപിരിഞ്ഞു നിന്നിരുന്ന സമൂഹത്തെ ഒരു കേന്ദ്രീകൃത നിയന്ത്രണത്തിൽ കൊണ്ടുവരാനും അങ്ങനെ സ്വന്തം വർഗതാൽപര്യം സംരക്ഷിക്കാനും വേണ്ടി ശാസ്ത്രങ്ങളുടെയും സൂത്രങ്ങളുടെയുമെല്ലാം പ്രോക്താക്കളും കർതാക്കളും ഉണ്ടാക്കിയ വെറും കെട്ടുകഥകളാണ് ജാതികളുടെ ഉൽപത്തികഥകളെന്നും വിചാരിക്കാൻ തെളിവുണ്ടുതാനും. എന്നാൽ ഇതൊന്നും കാര്യമല്ലാത്തതുപോലെ വാദിക്കാനാണ് ഇളങ്കുളം ശ്രമിച്ചത്. ഉദാഹരണത്തിന്, അദ്ദേഹത്തിനു പരിചയമുള്ള കാലത്ത് താലികെട്ടും അമ്മാമൻെറ മകളെ വിവാഹംകഴിക്കലും ഇരുകൂട്ടർകും പൊതുവായതുകൊണ്ട് വെളുത്തേടനായരും മണ്ണാനും ഒരേ വർഗക്കാരായിരുന്നെന്നും തെയ്യംകെട്ടിവന്ന മണ്ണാനെ നായർ സ്ത്രീകൾ വിളക്കും നിറപറയും വെച്ചു സ്വീകരിച്ചതുകൊണ്ട് മണ്ണാൻ നായർക്ക് ബഹുമാന്യനായിരുന്നെന്നും അദ്ദേഹം നിരുപിച്ചു. ഇവിടെ വാസ്തവത്തിൽ അന്വേഷിക്കേണ്ടത് മണ്ണാൻ എപ്പോഴെങ്കിലും വെളുത്തേടത്തിക്ക് താലികെട്ടിയിരുന്നോ എന്നും, തെയ്യംകെട്ടാത്ത മണ്ണാനെയും നായർസ്ത്രീകൾ സ്വീകരിച്ചിരുന്നോ എന്നുമായിരുന്നു. എങ്കിലല്ലേ വർഗങ്ങളുടെ ഐക്യവും തുല്യതയും സ്ഥാപിക്കാനാവൂ?

സ്വന്തം നിലപാടുറപ്പിക്കാൻവേണ്ടി ഇളങ്കുളം ഉദ്ധരിക്കുന്ന സംഘം കൃതികളും അദ്ദേഹത്തിനു ഏറെയൊന്നും ഗുണം ചെയ്യില്ല. *പുറനാനൂറിൽ*നിന്ന് മാങ്കുടി മരുതനാരുടെ അപൂർണവും, സന്ദർഭം എന്തെന്ന് വ്യക്തമല്ലാത്തതുമായ ഒരു പാട്ടിലെ *തുടിയൻ പാണൻ പറൈയൻ കടമ്പനെൻറിന്നാങ്കല്ലതു കുടിയുമില്ലൈ* എന്ന വരി വ്യാഖ്യാനിച്ചുകൊണ്ടാണല്ലോ തെക്കെ ഇന്ത്യയിൽ സംഘകാലത്തു നാലുകുടികളേ ഉണ്ടായിരുന്നുള്ളു എന്ന് അദ്ദേഹം പ്രസ്താവിച്ചത്. എന്നാൽ അതേ പാട്ടിൽ ഈ വരിക്ക് തൊട്ടുമുമ്പുള്ളത് *കുരവ് തളവ് കുരുന്തം മുല്ല ഇങ്ങനെ നാലല്ലാതെ പൂക്കളില്ല, വരക് തിന കൊൾ അവര ഇങ്ങനെ നാലല്ലാതെ ഭക്ഷണ പദാർഥങ്ങളില്ല* എന്നുമാണ്.[8]

ഇതൊരു വസ്തുസ്ഥിതി കഥനമല്ല തീർച്ച. *പുറനാനൂറിൽ*തന്നെ പല പാട്ടുകളിലായി കുറവർ, വേട്ടുവർ, ആയർ, മറവർ, ഉഴവർ, വെള്ളാളർ, പരതവർ, വണികർ, അന്തണർ, കൂത്തർ, തച്ചർ, കൊല്ലർ, കുശവർ, വണ്ണാർ എന്നിങ്ങനെ വേറെയും കുടികളെ പെരെടുത്ത് പറയുന്നുണ്ട്. മരുതനാരുടെ തന്നെ പാണ്ടിയൻ നെടുമഞ്ചെഴിയനെപ്പറ്റിയുള്ള പാട്ടിൽ ഉഴവരെയും നുളയരെയും പറ്റി പറഞ്ഞതുപോലും സംഘകാലത്തിലെ

7 മോർട്ടൺ ക്ലാസ്, *കാസ്റ്റ്*

8 വി.ആർ.പരമേശ്വരൻപിള്ള (വിവ.), *പുറനാനൂറ്* (തൃശൂർ: കേരളസാഹിത്യഅക്കാദമി, 1964), പു. 435

വർണരഹിത സമൂഹത്തിനു വേണ്ടി വാദിക്കുന്ന സന്ദർഭത്തിൽ ഇളങ്കുളം കണക്കിലെടുത്തില്ല! ഈ കുടികളെയെല്ലാം അദ്ദേഹം അറിഞ്ഞിരുന്നുവെന്നത് തീർച്ചയാണ്. കാരണം അദ്ദേഹത്തിൻെറതന്നെ *മരുമക്കത്തായം കേരളത്തിൽ* എന്ന പ്രബന്ധത്തിൽ രണ്ടിടത്തായി ഇങ്ങനെ കൊടുത്തിട്ടുണ്ട്.

> *പുറനാനൂറിൽ മാങ്കുടി കിഴാർ പറയുന്നത് തുടിയൻ, പറയൻ, പാണൻ, കടമ്പൻ എന്നു നാലുജാതിക്കാരേ കേരളത്തിലുണ്ടായിരുന്നുള്ളുവെന്നാണ്. പത്തുപ്പാട്ടിൽ ഒന്നായ 'പെരുമ്പാൺആറ്റുപ്പടൈ' എന്ന കൃതിയിൽ വലയർ, വണികർ, ഉഴവർ എന്നീ മൂന്നുകൂട്ടരെ കൂടി പറഞ്ഞതിനോട് ചേർത് ഏഴു ജാതിക്കാരുണ്ടായിരുന്നതായി പറയുന്നു.*

> *ഏഴാംശതകത്തിനുമുമ്പ് അന്തണർ, വില്ലവർ, ഈഴവർ, മറവർ, വേടർ, കമ്മാളർ, ആയൻമാർ, വെള്ളാളർ, കുറവർ, പുലയർ, പരവർ, പറയർ, പാണർ, മുക്കുവർ, കോനാൻമാർ, ചാലിയൻമാർ തുടങ്ങിയ വർഗക്കാരായിരുന്നു കേരളത്തിൽ വസിച്ചിരുന്നത്.*

ജാതിയെന്നും വർഗമെന്നും ഇളങ്കുളം മാറിമാറി പറയുന്ന ഈ അസംഖ്യം കുടികളുടെ പേരുകൾ മിക്കതും തൊഴിലിനെ ആസ്പദമാക്കിയുള്ളതും ഇന്നും ജാതിപ്പേരുകളായി നിലനിന്നു പോരുന്നതുമാണെന്ന് കാണാം. കൃഷിയിലും കച്ചവടത്തിലും കൈത്തൊഴിലുകളിലും, ഉൽപാദനവുമായി നേരിട്ടു ബന്ധമില്ലാത്ത കൊട്ട്, പാട്ട്, കൂത്ത് തുടങ്ങിയവയിലും ഏർപെട്ട വ്യത്യസ്ത വിഭാഗങ്ങളായിരുന്നു അവയെന്നും കാണാം. ജാതിവ്യവസ്ഥയിൽപ്പെട്ട ഒരു സമൂഹത്തിൽ കാണാവുന്ന, കണ്ടുവരുന്ന വിഭാഗങ്ങളാണവ. ഇവയ്ക്കെല്ലാം ഒരേ സമയം തുല്യമായ സാമ്പത്തിക-സാമൂഹ്യ-ഔപചാരിക-നിലയായിരുന്നെന്ന് കരുതാൻ വിഷമമുണ്ട്. അയിത്തവും തീണ്ടലും കീഴ്മേൽക്രമവും കുലത്തൊഴിലും പെണ്കൊടനിയമങ്ങളും മറ്റും ജാതിവ്യവസ്ഥയിലെന്നപോലെ സംഘകാല സമൂഹത്തിൽകർശനമായിരുന്നില്ല എന്നേ ഇളങ്കുളം ഉദ്ദേശിച്ചുള്ളു എന്നു വരുമോ? നിശ്ചയമില്ല.

സംഘകാലത്ത്, രക്തബന്ധത്തിലധിഷ്ഠിതമായ ഗോത്രങ്ങളേ ഉണ്ടായിരുന്നുള്ളു എന്ന് പൊതുവെ പറയാറുണ്ട്.[9] എങ്കിൽ അന്ന് ജാതിവ്യവസ്ഥ ഉണ്ടായിരുന്നില്ലല്ലോ എന്ന് തോന്നാവുന്നതാണ്. ഈ തോന്നൽ പക്ഷേ, ഗോത്രവ്യവസ്ഥയിൽ നിന്ന് ജാതി വ്യവസ്ഥയിലേക്കുള്ള മാറ്റം ഒന്നിൻെറ അവസാനവും മറ്റേതിൻെറ തുടക്കവും ആണെന്ന് ധരിച്ചുപോയാൽ മാത്രം ഉണ്ടാകാവുന്നതാണ്. ജാതിവ്യവസ്ഥയുടെ പ്രകടമായ ലക്ഷണങ്ങൾ സമൂഹത്തിൽ കണ്ടുതുടങ്ങിയതിനുശേഷവും പല വിഭാഗങ്ങളും അവയുടെ ഗോത്രസ്വഭാവം നിലനിർത്തിപ്പോന്നിരുന്നു എന്നതാണ് വസ്തുത. ഗോത്രങ്ങൾ പൊതുസമൂഹത്തിൽ ലയിക്കുന്നതാണ് ഇന്ത്യാചരിത്രത്തിൻെറ മുഴുവൻ ഗതിയും കാണിച്ചുതരുന്നത്. *ഇന്ത്യൻ സമൂഹത്തിൻെറ ഏറ്റവും പ്രധാനഘടകമായ ജാതിയുടെ മുഖ്യ അടിസ്ഥാനംതന്നെ ഈ പ്രതിഭാസമാണ്* എന്ന് കൊസാംബി പറഞ്ഞതിൻെറ പൊരുൾ ഇതാണ്.[10]

ബ്രാഹ്മണർ സൃഷ്ടിച്ചതാണ് ജാതികളെന്ന ഇളങ്കുളത്തിൻെറ വിശ്വാസവും ഇത്രതന്നെ ദുർബലമാണെന്ന് കാണാം. ഒരു നിലയ്ക്കല്ലെങ്കിൽ വേറൊരു നിലയ്ക് ബ്രാഹ്മണരെ ജാതിവ്യവസ്ഥയുടെ സ്രഷ്ടാക്കളാക്കുന്ന സിദ്ധാന്തങ്ങൾ ഇന്ത്യയിലെ ആദ്യകാല കാനേഷുമാരിയുടെ ചുമതലയുണ്ടായിരുന്ന റിസ്‌ലിയും ഇബെറ്റ്സണും പോലുള്ള ബ്രിട്ടീഷ് ഉദ്യോഗസ്ഥൻമാർ തൊട്ട് മാക്സ് വെബർ, ലൂയീ ദ്യുമോ തുടങ്ങിയ ആധുനിക സാമൂഹ്യ നരവംശശാസ്ത്രജ്ഞൻമാർ വരെ പലരും ആവിഷ്കരിച്ചിട്ടുണ്ട്. ബ്രാഹ്മണജൻമിത്വത്തിൻെറ ആവിർഭാവവുമായി ബന്ധപ്പെടുത്തികൊണ്ട് കേരളത്തിലെ ജാതിസമ്പ്രദായത്തിൻെറ ഉൽപത്തി വിശദീകരിക്കുന്ന ഒരു

9 കെ.എൻ.ഗണേശ്, *കേരളത്തിൻെറ ഇന്നലെകൾ*

10 ഡി.ഡി. കൊസാംബി, *എൻ ഇൻട്രഡക്ഷൻ ടു ദ സ്റ്റഡി ഓഫ് ഇൻഡ്യൻ ഹിസ്റ്ററി* (ബോംബെ: പോപ്പുലർ പ്രകാശൻ, 1975) പു. 27

ലേഖനം രാജൻ ഗുരുക്കൾ കുറച്ചുമുമ്പ് പ്രസിദ്ധീകരിക്കുകയുണ്ടായി.[11] ക്രിസ്തു വർഷം ഏഴുംഎട്ടും നൂറ്റാണ്ടുകളിൽ വൻതോതിലുള്ള ബ്രാഹ്മണകുടിയേറ്റം കേരളത്തിൽ നടന്നതിനുശേഷം ഭൂവുടമകളായിരുന്ന അവരുമായി *ആപേക്ഷികബന്ധം സങ്കൽപിച്ചു കൊണ്ട് എല്ലാ തൊഴിൽവിഭാഗങ്ങളും ആഭിജാത്യക്രമത്തിലുള്ള ജാതികളാക്കിത്തിരിക്കപ്പെട്ടു* എന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. പുരോഹിതരെന്ന നിലയിൽ ജീവിതസൗകര്യങ്ങൾ ഏറ്റവും കൂടിയവരായതുകൊണ്ടോ ഗൂഢവിദ്യകളഭ്യസിച്ചവരായതുകൊണ്ടോ ബ്രാഹ്മണർ മറ്റുള്ളവരിൽനിന്നകന്ന് സ്വയം അടഞ്ഞ ഒരു വിഭാഗമായി മാറിയപ്പോൾ, അവരെ അനുകരിച്ചോ വേറെ മാർഗമില്ലാത്തതുകൊണ്ടോ മറ്റുള്ളവരും അടഞ്ഞ വേറെവേറെ കൂട്ടങ്ങളായെന്നും, ഇങ്ങനെയാണ് ജാതിവ്യവസ്ഥ നിലവിൽ വന്നിരിക്കുക എന്നും ഇബ്ബെറ്റ്സണും വെബറും മറ്റും ഊഹിച്ചിരുന്നു. ഏതാണ്ടിതു തന്നെയാണ് *കേരളോൽപത്തിക്കഥയെ* മാർക്സിയൻ ചരിത്രവീക്ഷണവും പുരാവസ്തുവിജ്ഞാനീയവുമായി സമന്വയിപ്പിക്കുന്നുവെന്ന് തോന്നിക്കുന്ന രാജൻ ഗുരുക്കളുടെ വിശദീകരണവും. ഇതിൻെറ ശരിയും തെറ്റും പരിശോധിക്കണമെങ്കിൽ ചുരുങ്ങിയത് രണ്ടു ചോദ്യങ്ങൾക്കെങ്കിലും ഉത്തരം കാണേണ്ടിവരും. ഒന്ന്, ജാതിവ്യവസ്ഥയുടെ ഉൽപത്തി എന്നതുകൊണ്ട് എന്താണുദ്ദേശിക്കേണ്ടത്? രണ്ട്, ജാതിവ്യവസ്ഥപോലുള്ള അതിസങ്കീർണമായ സാമൂഹ്യവ്യവസ്ഥകൾ ആരെങ്കിലും സൃഷ്ടിക്കുന്നതാണോ?

ഈ രണ്ടു ചോദ്യങ്ങളും ഇന്ത്യാചരിത്രത്തിൻെറ പൊതുപശ്ചാത്തലത്തിൽ വളരെയധികം ചർച്ചചെയ്യപ്പെട്ടിട്ടുണ്ട്. അതിൽനിന്ന് ഉരുത്തിരിഞ്ഞ ചില നിഗമനങ്ങൾ താഴെ കുറിക്കാം:

ജാതീയസമൂഹം ഒരു പ്രത്യേക കാലഘട്ടത്തിൽ അതിൻെറ എല്ലാ ലക്ഷണങ്ങളോടും കൂടി പെട്ടെന്ന് പ്രത്യക്ഷപ്പെട്ടതല്ല, അതിനു മുമ്പുണ്ടായിരുന്ന സമൂഹത്തിൻെറ തുടർച്ചമാത്രമാണത്. പൊതുവെ എല്ലാ സമൂഹങ്ങളേയുംപോലെ അതും പരിണാമക്ഷമവും പരിണാമവിധേയവുമായിരുന്നു. ഹരപ്പാസംസ്കാരത്തെപ്പറ്റി ആയിരത്തിത്തൊള്ളായിരത്തിഅറുപതുകളിലും എഴുപതുകളിലും നടന്ന പഠനങ്ങളിൽനിന്ന് മനസ്സിലാവുന്നത് അത് പെട്ടെന്ന് പൊട്ടിമുളച്ചതായിരുന്നില്ലെന്നും, വൈദിക സംസ്കാരത്തിലേക്ക് ക്രമേണ പരിണമിക്കുകയാണ് ചെയ്തതെന്നുമാണ്. ഈ മാറ്റവും തുടർച്ചയും ഇന്ത്യൻ സമൂഹത്തിലും സംഭവിച്ചിട്ടുണ്ട്. അതുകൊണ്ട് ജാതിവ്യവസ്ഥയുടെ ഉൽപത്തി പുതിയ ഒന്നിൻെറ തുടക്കം എന്ന മട്ടിൽ അന്വേഷിക്കുന്നത് വെറുതെയാണ്.

സ്മൃതികളിലും സൂത്രങ്ങളിലും വിവരിക്കുന്നതുപോലെയല്ല ജാതികളും ജാതിവ്യവസ്ഥയും ഉടലെടുത്തത്. ജാതിവ്യവസ്ഥയുടെ ഗുണഭോക്താക്കളായിരുന്ന ഉപരിവർഗം ജാതികളേയും ജാതി ബന്ധങ്ങളേയും സൃഷ്ടിക്കുകയല്ല, മറിച്ച് മുന്നേ നിലവിലിരുന്ന വിഭാഗങ്ങളേയും ബന്ധങ്ങളേയും തങ്ങൾക്കനുകൂലമായ വിധത്തിൽ ക്രമീകരിക്കാനും നിയന്ത്രിക്കാനും ശ്രമിക്കുകമാത്രമാണ് ചെയ്തത്. ആരുടെയെങ്കിലും സൃഷ്ടിയാണ് ജാതികളും ജാതിവ്യവസ്ഥയുമെന്ന സിദ്ധാന്തം ജാതീയ സമൂഹം ഏകരൂപിയും പരിണാമരഹിതവുമാണെന്ന തെറ്റിദ്ധാരണയിൽനിന്നുണ്ടായതാണ്.[12]

ഇനി, ഇതൊന്നും സംഘകാലസമൂഹത്തിന് ബാധകമല്ലെന്നും വ്യത്യസ്തകുടികൾ തമ്മിൽ ഏതാണ്ടൊരു തുല്യത ഉണ്ടായിരുന്നെന്നും വന്നാൽതന്നെയും അതുകൊണ്ടുമാത്രം അവരുടെ ഇടയിൽ സ്വതന്ത്രവ്യഭിചാരം നടന്നിരിക്കണമെന്നുണ്ടോ? ജർമനിയിലും

11 രാജൻ ഗുരുക്കൾ, 'കേരളീയ സമൂഹം : ജന്മിസമ്പ്രദായത്തിലേക്കുള്ള പരിണാമപ്രക്രിയകൾ', *വിചിന്തനം* (കൊടുങ്ങല്ലൂർ :സൊസൈറ്റി ഫോർ സോഷ്യലിസ്റ്റ് സ്റ്റഡീസ് പ്രസിദ്ധീകരണം), ഏപ്രിൽ - സെപ്ത. 1987

12 ഈ ആശയത്തിൻെറ വിശദീകരണം മോർട്ടൺ ക്ലാസിൻെറ കൃതിയിൽ കാണാം.

ഫ്രാൻസിലും കാർണിവലും ഋതുപൂജയും, ഫിനീഷ്യയിലും സിറിയയിലും അഡോണിസ് ആരാധനയും അനുഷ്ഠാനവ്യഭിചാരവും നടന്നിട്ടുണ്ടെങ്കിൽത്തന്നെ, അവയെ പുലപ്പേടിയുമായി ബന്ധപ്പെടുത്തുന്നതിന് നേരിട്ട് ഒരു തെളിവുമില്ല. പൊതുസാമൂഹ്യജീവിതത്തിന്റെ പുറത്തായിരുന്ന കാപാലികൻമാരും ലോകായതികൻമാരും അവരുടെ ഇടയിൽ മാത്രം നടത്തിയിരുന്ന ഗൂഢാചാരങ്ങളെ, എല്ലാനിലക്കും വലിയ അന്തരമുണ്ടായിരുന്ന രണ്ടുജാതികൾ തമ്മിൽ സമൂഹം അംഗീകരിച്ചു നടത്തിയതെന്ന് ഇളങ്കുളംതന്നെ വിശേഷിപ്പിച്ച പുലപ്പേടിയുമായി ബന്ധപ്പെടുത്തിയതും അനാവശ്യമാണ്. ധാന്യസമൃദ്ധിക്കുവേണ്ടി സന്തോഷപൂർവം നടത്തിയ 'അഡോണിസ് പൂജ'യെ, അത്യന്തം ഭീകരമെന്ന് ഇളങ്കുളം തന്നെ വിശേഷിപ്പിച്ച പുലപ്പേടിയുടെ ഉൽഭവവുമായി ബന്ധിപ്പിച്ചു ചിന്തിച്ചതും അതുപോലെതന്നെ. ഒന്നുമില്ലെങ്കിൽ സന്തോഷത്തിനു പകരം വെറും പേടിയായി രൂപാന്തരപ്പെട്ടിട്ടും, ശല്യം ചെയ്തവരെ അപേക്ഷിച്ച് ശേഷിയും ബലവുമുണ്ടായിരുന്ന നായൻമാർ ഇങ്ങനെയൊരുആചാരം തുടരാനനുവദിച്ചിരിക്കുമോ എന്നെങ്കിലും അദ്ദേഹത്തിന് സംശയിക്കാമായിരുന്നു.

## അടിമകളും 'രാഷ്ട്ര'വും 'അവകാശ'വും മറ്റും

ചേര-ചോളയുദ്ധത്തിന്റെ പ്രത്യാഘാതമായിരുന്നു പുലപ്പേടി എന്ന സിദ്ധാന്തത്തിന്നടിസ്ഥാനമായി രണ്ടു 'വസ്തുത'കളാണ് ഇളങ്കുളം അവതരിപ്പിച്ചത്:

ക. കൊല്ലവർഷാരംഭത്തിൽ കേരളത്തിൽ അടിമകൾ വളരെ കുറവായിരുന്നു.

ഖ. യുദ്ധത്തോടുകൂടി മുമ്പ് എല്ലാജാതികളും ഏർപ്പെട്ടിരുന്നതും പിന്നീട് അടിമജാതികളുടേത് മാത്രമായിത്തീരുകയും ചെയ്ത കൃഷിപ്പണിക്കും മറ്റും ആളുകൾ തികയാതെ വന്നു.

ഇതിൽ ആദ്യത്തെ വസ്തുതയ്ക്കാധാരം അടിമകളുടെ ആവശ്യം ഏറെ ഉണ്ടാവാതിരുന്നതും മിക്കവാറും ജനങ്ങൾ പ്രയത്നശീലരായതുമാണെങ്കിൽ, രണ്ടാമത്തെ വസ്തുതയുടെ ഫലം 'രാഷ്ട്ര'ത്തിന് അടിമകളുടെ എണ്ണം വർധിപ്പിക്കേണ്ടിവന്നതും താഴ്ന്ന ജാതിക്കാർക്ക് നായർ സ്ത്രീകളെ പിടിച്ച് സന്തത്യുൽപാദനം നടത്താൻ 'അവകാശം' കൊടുത്തതുമാണെന്ന് പിന്നോട്ടും മുന്നോട്ടും വാദിച്ചുകൊണ്ടാണ് അദ്ദേഹം ഇക്കാര്യം സാധിച്ചത്.

ചേരൻമാരും ചോളൻമാരും തമ്മിൽ ഒരു 'നൂറ്റാണ്ട്' യുദ്ധമുണ്ടായിരുന്നെന്നും അത് കേരളചരിത്രത്തിലെ സുപ്രധാനമായ വഴിത്തിരിവായിരുന്നെന്നും നമ്പൂതിരി ജൻമിമേധാവിത്വവും മരുമക്കത്തായവും മറ്റും യുദ്ധത്തിന്റെ അനന്തരഫലങ്ങളാണെന്നുമുള്ള ഇളങ്കുളത്തിന്റെ സങ്കൽപനങ്ങളെ ഗൗരവമായി എടുക്കേണ്ടതില്ല. അതുകൊണ്ട് പുലപ്പേടിയുടെ ഉൽഭവവും യുദ്ധവും തമ്മിൽ ബന്ധമുണ്ടായിരുന്നു എന്നും കരുതേണ്ടതില്ല. എങ്കിലും അതല്ലെങ്കിൽ വേറെ ഏതെങ്കിലും സാഹചര്യത്തിൽ, അദ്ദേഹം വിശ്വസിച്ചതുപോലുള്ള 'അവകാശം' താഴ്ന്നജാതികൾക്ക് 'അനുവദിച്ചു' കിട്ടിയിരിക്കുമോ എന്നും പേടിയുടെ ഉൽപത്തി അത്തരം ഒരവകാശത്തിൽ നിന്നായിരിക്കുമോ എന്നും അന്വേഷിക്കാവുന്നതാണ്.

ഇളങ്കുളത്തിന്റെ കണക്കനുസരിച്ച് പന്ത്രണ്ടാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ 'കുലശേഖരചക്രവർതി'മാരുടെ ഭരണം അവസാനിക്കുകയും കേരളം പല നാടുകളായി മുറിഞ്ഞുപോവുകയും ചെയ്ത അതേ കാലത്താണ് അടിമകളുടെ എണ്ണം പോരാതെവന്നതും താഴ്ന്നജാതിക്കാർക്ക് രാഷ്ട്രം അവകാശം കൊടുത്തതും. എന്നാൽ ഇങ്ങനെ ഒരാവശ്യമുണ്ടായതായോ അതിന്റെ പേരിൽ ആരെങ്കിലും ഒരവകാശം കൊടുത്തതായോ ചരിത്രത്തിൽ നേരിട്ട് ഒരു തെളിവുമില്ല. സമുദായത്തിന്റെ അനുവാദത്തോടുകൂടി നാടുവാഴിയാവാം അവകാശം കൊടുത്തതെന്ന് തോന്നിപ്പിക്കത്തക്ക നിലയിൽ, ചേലനാട്ട് അച്യുതമേ

നോൻെറ, *കാളിവർഷിപ്പ് ഇൻ കേരള* എന്ന പുസ്തകത്തിൽ നിന്ന് ഇങ്ങനെ ഒരു ഭാഗം ഇളങ്കുളം ഉദ്ധരിക്കുന്നുണ്ട്.

> *കൊല്ലത്തിലൊരിക്കൽ താണജാതിക്കാർക് നാടുവാഴിയുടെ അനുമതിയോടുകൂടി കാവുകളിൽ പൂരവും വേലയും നടക്കുന്ന കാലത്ത് ഒരുതരം സ്വാതന്ത്ര്യം അനുവദിച്ചിരുന്നു... അന്ന് അവർക് വഴിയിൽ കാണുന്ന സ്ത്രീകളെ തൊടുകയുമാവാം... ഇങ്ങനെ സർവസ്വാതന്ത്ര്യമനുവദിക്കുന്ന കാലം നാടുവാഴികൾ മുൻകൂട്ടി കൊട്ടിയറിയിക്കും.*

എന്നാൽ ഈ അനുമതിയും അറിയിപ്പും അടിമകളുടെ എണ്ണം കൂട്ടാനായിരുന്നെന്ന് അച്യുതമേനോൻ പറഞ്ഞിട്ടില്ല. നാടുവാഴികളുടെ തന്നെ ജാതിക്ക് ദോഷം വരുത്തുന്ന ഇത്തരമൊരാചാരം അനുവാദത്തോടെയാണ് നടന്നതെന്ന് വിചാരിക്കാൻ വിഷമവുമുണ്ട്. തങ്ങളുടെ സ്വാധീനവലയത്തിന്നകത്തുള്ളവരുടെ ആചാരങ്ങളെയും അനുഷ്ഠാനങ്ങളെയും പറ്റി ജാതിവ്യവസ്ഥയുടെ പേരിൽ തീർപുകൽപിച്ചിരിക്കാവുന്ന നമ്പൂതിരിഭൂവുടമകളും വൈദികരും പേടിയെ സംബന്ധിക്കുന്ന എന്തെങ്കിലും നിശ്ചയിച്ചതായി ഒരു തെളിവും കിട്ടിയിട്ടില്ല. അവകാശം കൊടുത്തത് നായൻമാരാവാനും വഴിയില്ല. കാരണം 'തൊടൽ' അത്ര എളുപ്പമായിരുന്നില്ല, *ആയുധപാണികളായ നായൻമാർ എപ്പോഴും കൂടെ ഉണ്ടായിരിക്കുമെന്നതുകൊണ്ട്* എന്ന് ഇളങ്കുളംതന്നെ എടുത്തുപറഞ്ഞിട്ടുണ്ട്. ഇതൊന്നുമല്ല, പൂർവാചാരത്തിൻേറയും ശിഷ്ടാചാരത്തിൻേറയും പിടിയിലകപ്പെട്ടതുകൊണ്ടാണ് പേടി നടന്നുപോന്നതെങ്കിൽ അതിന് പ്രത്യേകിച്ച് ഒരവകാശം ആരും കൊടുക്കേണ്ടതുമില്ലല്ലോ.

വാസ്തവത്തിൽ പന്ത്രണ്ടാം നൂറ്റാണ്ടിലേയോ അതിന് തൊട്ടുമുമ്പും പിമ്പുമുള്ള കാലത്തെയോ രാഷ്ട്രീയ സാമൂഹ്യ വ്യവസ്ഥിതി ഇങ്ങനെ ഒരവകാശം കൊടുക്കാനും കിട്ടാനും പറ്റിയതായിരുന്നില്ല. ഇന്ത്യയിലെ മറ്റേതു ഫ്യൂഡൽ സമൂഹത്തിലുമെന്നതുപോലെ ഇവിടെയും രാഷ്ട്രീയാധികാരം പരിമിതവും സാമൂഹ്യജീവിതം ആചാരബദ്ധവുമായിരുന്നു. അധികാരത്തിൻെറ മുഖ്യ സ്രോതസ്സ് ഭൂമിയും അതിൽനിന്നുള്ള വരുമാനവുമായതുകൊണ്ട് അതുമായി നേരിട്ട് ബന്ധമില്ലാത്ത ജാതികളുടെയും, ഒരു പരിധിക്കപ്പുറം ബന്ധമുള്ളവയുടെ തന്നെയും കുലത്തൊഴിലുകളും ആചാരങ്ങളും നിശ്ചയിച്ചതും നിയന്ത്രിച്ചതും അവയ്ക്ക് പുറത്തുള്ള ഒരു പൊതു അധികാരസ്ഥാനമായിരുന്നില്ല, അതത് ജാതിക്കകത്തുതന്നെയായിരുന്നു. ഭരണം, നിയമങ്ങൾ തുടങ്ങിയവ അധികാരകേന്ദ്രത്തോട് തൊട്ടുനിന്ന പ്രദേശങ്ങളേയും ജനങ്ങളേയും മാത്രമേ, - അതും അധികാരത്തിൻെറ ഭദ്രതയ്ക്കാവശ്യമായത്രമാത്രം - കാര്യമായി ബാധിച്ചിരിക്കൂ. ഏതായാലും കേരളം മുഴുവൻ അനുസരിക്കേണ്ടിയിരുന്ന ഒരു നിബന്ധന നടപ്പാക്കാനുള്ള ശേഷിയോ താൽപര്യമോ ഇവിടത്തെ നാടുവാഴികൾക്കോ, 'മാകോതൈ' യിലെ പെരുമാക്കൻമാർകോ ഉണ്ടായിരുന്നെന്ന് കരുതാനുള്ള തെളിവുകൾ തൽക്കാലം ലഭ്യമല്ല.

ചുരുക്കത്തിൽ നായൻമാരുടെ മേൽ അവർകുതന്നെ ദോഷം വരുത്തുന്ന ഒരാചാരം അടിച്ചേൽപിക്കാവുന്ന സാഹചര്യമായിരുന്നില്ല കേരളത്തിലേത്, പ്രത്യേകിച്ച് അവകാശം കിട്ടിയ ജാതിയും അവകാശത്തിനിരയാവേണ്ടിയിരുന്ന ജാതിയും തമ്മിലുള്ള ഭീമമായ അന്തരങ്ങളും ആചാരത്തിൻെറ ഭീകരസ്വഭാവവും കൂടി കണക്കിലെടുക്കുമ്പോൾ. പൊതുവെ നോക്കിയാൽ ലോകത്തെവിടെയെങ്കിലും പുലയരെപ്പോലുള്ള അവശവിഭാഗത്തിന് ഇത്തരം ഒരവകാശം സമൂഹത്തിൽനിന്ന് കിട്ടിയതായിക്കാണില്ല. പതിനാറാം നൂറ്റാണ്ടിൻെറ തുടക്കത്തിൽ കേരളത്തിലെ 'നാട്ടുകാരത്തികളെ' തൻെറ 'പടജനങ്ങളെ' കൊണ്ടു വിവാഹം കഴിപ്പിക്കുവാനും അതിലൂടെ, *യുദ്ധങ്ങളുണ്ടായാൽ മതിയാകുന്ന പട്ടാളത്തെ ഇക്കരയിൽത്തന്നെ സൃഷ്ടിക്കുവാനും* പറങ്കിഗവർണരായ ആൽബുക്കർക് ഒരു ശ്രമം നടത്തിയിരുന്നു.[13] എന്നാൽ തണ്ടും ശേഷിയും കൂടുതലുണ്ടായിട്ടും തീരദേശത്തുള്ള താഴ്ന്ന ജാതിക്കാരെ മാത്രമേ ഈ പരീക്ഷണത്തിന് അദ്ദേഹത്തിന് കിട്ടിയിരുന്നുള്ളു. അവർകോ പിന്നീടുവന്ന ലന്തക്കാർകോ പരന്ത്രീസു

കാർകോ ഇംഗ്ലീഷുകാർകോ ഒന്നും പിടിച്ചുപറ്റാൻ കഴിയാതിരുന്ന ഒരവകാശം നായർ പ്രമാണികൾ പുലയനും പറയനും മണ്ണാനും അനുവദിച്ചുകൊടുത്തെന്ന് കരുതാൻ വിഷമമുണ്ട്. ഇളങ്കുളം കൽപിച്ചതുപോലെ, മണ്ണാനും നായരുമെല്ലാം മുമ്പ് ഒരൊറ്റ വർഗമായിരുന്നെന്നും അന്ന് സ്വതന്ത്രമായ വ്യഭിചാരം നടന്നിരുന്നെന്നും വിശ്വസിച്ചാൽപോലും, ജാതിവ്യവസ്ഥയും അതിൻെറ കർകശമായ പെങ്കൊടനിയമങ്ങളും കീഴ്മേൽക്രമവും ചാർചകളും അകൽചകളും ശുദ്ധാശുദ്ധവും മറ്റും ഉറച്ചതിനുശേഷവും മേൽജാതിക്കാർ സ്വന്തം പെൺമക്കളെയും പെങ്ങൻമാരെയും ഭാര്യമാരെയും പിടിച്ചുകൊണ്ടുപോകാൻ തീണ്ടൽജാതിക്കാർക് അവകാശം കൊടുത്തു എന്നു കരുതാൻ വിഷമമുണ്ട്. മനുഷ്യസ്വഭാവത്തെയും കുടുംബബന്ധത്തിൻെറ നിലനിൽപിനുള്ള കാരണങ്ങളെയും പറ്റി ഒന്നും ആലോചിക്കാതെയും അസ്വാഭാവികമായതിനെ വീണ്ടുവിചാരമില്ലാതെ സ്വീകരിച്ചും ചരിത്രരചന നടത്തുമ്പോഴേ ഇത്തരത്തിലുള്ള സിദ്ധാന്തങ്ങൾ ഉടലെടുക്കൂ.

ജാതിനിയമങ്ങൾ ക്രോഡീകരിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്ത മനു, യാജ്ഞവൽക്യൻ, നാരദൻ തുടങ്ങിയവരെല്ലാം പ്രതിലോമബന്ധങ്ങളെ (ഉയർന്നജാതിയിലെ സ്ത്രീയും താഴ്ന്നജാതിയിലെ പുരുഷനും തമ്മിൽ) കർശനമായി നിരോധിക്കുകയും അതിലുണ്ടാവുന്ന സന്തതികളെ ഏറ്റവും അധമരായി കണക്കാക്കുകയും ചെയ്തപ്പോൾ, ഏറെ അന്തരമില്ലാത്ത ജാതികൾ തമ്മിലുള്ള അനുലോമ ബന്ധങ്ങളെ (ഉയർന്ന ജാതിയിലെ പുരുഷനും താഴ്ന്ന ജാതിയിലെ സ്ത്രീയും തമ്മിൽ) അതിലുണ്ടാവുന്ന സന്തതികൾക്ക് അച്ഛൻെറ സ്വത്തിൽ അവകാശം കൊടുത്തുകൊണ്ട് അംഗീകരിച്ചിട്ടുണ്ട്. ഉയർന്നജാതിയിലെ പുരുഷൻ താഴ്ന്ന ജാതിയിലെ സ്ത്രീയെ ഇണയാക്കുന്നത് ഇന്ത്യയിൽ പലഭാഗങ്ങളിലും നടന്നിട്ടുമുണ്ട്(നമ്പൂതിരിമാരുടെ സംബന്ധം ഒരുദാഹരണം). എന്നാൽ മറിച്ചൊരു സമ്പ്രദായം എവിടെയെങ്കിലും ഉണ്ടായിരുന്നതായി അറിയില്ല. ഇളങ്കുളംതന്നെ പതിനഞ്ചാംനൂറ്റാണ്ടിലോ മറ്റോ കാർതികപ്പള്ളിയിലെ രാജാവ് പുറപ്പെടുവിച്ച ഒരു വിളംബരം പരാമർശിക്കുന്നുണ്ട്. *നമ്മുടെ രാജ്യത്ത് സ്വജാതിയിലോ ഉയർന്ന ജാതിയിലോ പെട്ട പുരുഷന് വശംവദയാകാത്ത സൻമാർഗഹീനകളായ സ്ത്രീകൾ ഉണ്ടെങ്കിൽ അവരെ ഉടനെ വധിക്കേണ്ടതാണ്.* ചുരുങ്ങിയത് ഇത് നിലവിലുണ്ടായിരുന്നേടത്തെങ്കിലും മറിച്ചൊരാചാരം നിലനിന്നിരിക്കില്ലല്ലോ.

ചാതുർവർണ്യം കർകശമായതോടെയാണ് പേടിപ്പിക്കാനുള്ള അവകാശം കൊടുത്തതെന്ന ഊഹത്തിലും പൊരുത്തക്കേടുണ്ടെന്ന് തോന്നുന്നു. പേടിയിൽപെട്ട നായർ സാധ്വിമാരുടെ ഭാഗം പിടിച്ചു പൂർവാചാരത്തേയും ശിഷ്ടാചാരത്തേയും പഴിക്കുന്ന കൂട്ടത്തിൽ, ജാത്യാചാരങ്ങൾ ഒരു 'രാക്ഷസനാ'യിരുന്നെന്നും അതിനെ ഭയന്ന്, സ്വയം ഒരു കുറ്റവും ചെയ്യാത്ത സാധുനായർസ്ത്രീകളെ വീട്ടിൽ കയറ്റാതിരുന്ന ബന്ധുക്കൾ കാട്ടുമൃഗങ്ങളെപ്പോലെയാണ് പെരുമാറിയതെന്നും ഇളങ്കുളം പറയുന്നുണ്ട്. പുലയനോ പറയനോ നേരിൽ തൊടാതെ എവിടെയെങ്കിലും പമ്മിയിരുന്ന് 'കണ്ടേകണ്ടേ' എന്ന് വിളിച്ചതേ ഉള്ളുവെങ്കിൽ പോലും 'സ്വന്തം രക്ത'ത്തിലുള്ളവരെ പിന്നീട് വീട്ടിൽ കയറ്റാതിരിക്കാനും കയ്യിൽകിട്ടിയാൽ കൊന്നുകളയാനും മാത്രം രാക്ഷസീയമായിരുന്നു നായൻമാരുടെമേൽ അയിത്താചാരത്തിൻെറ പിടിത്തം എങ്കിൽ അവർ തീണ്ടൽജാതിക്കാരെ അത്രയ്ക്കത്ര അകറ്റിനിർത്തില്ലായിരുന്നോ? നാട്ടിലുള്ള അടിമകളുടെ എണ്ണം കൂട്ടാനെന്നല്ല, സ്വന്തം പാടത്തെ പണിയരുടെ എണ്ണം കൂട്ടാനായാൽപോലും പേടിപ്പിക്കാനുള്ള 'അവകാശ'വും 'സ്വാതന്ത്ര്യ'വും അവർക് കൊടുക്കുമായിരുന്നോ? മാത്രമല്ല, അടിമകളുടെ എണ്ണം കൂട്ടാൻ മാത്രമായിരുന്നു അവകാശം കൊടുത്തതെങ്കിൽ സ്വന്തം രക്ത

13 ഹെർമൻ ഗുണ്ടർട്ട്, *കേരളപ്പഴമ* (കോട്ടയം : വിദ്യാർത്ഥിമിത്രം ബുക്ക് ഡിപ്പൊ, 1964), പു. 94

ത്തിലുള്ളവരെ തീണ്ടൽജാതിക്കാരെക്കൊണ്ട് പിടിപ്പിക്കുന്നതിനുപകരം പുലച്ചികളേയും പറച്ചികളേയും മണ്ണാത്തികളേയും പിടിക്കുക യായിരുന്നില്ലേ നായൻമാർക് എളുപ്പവും സ്വാഭാവികവും? അതിലുണ്ടാകുന്ന കിടാങ്ങൾ ധർമശാസ്ത്രപ്രകാരവും നാട്ടുനടപ്പുപ്രകാ രവും അടിമകളായിരിക്കുകയും ചെയ്യുമല്ലോ.

ഇളങ്കുളത്തിൻെറ ഊഹം തെറ്റാണെന്ന് സൂചിപ്പിക്കുന്ന ഒരു തെളിവുകൂടി ഉന്നയിക്കാം. കൊല്ലവർഷം 871ൽ (ക്രി.വ. 1696) വീരകേര ളവർമ ചിറവാ മൂത്തതമ്പുരാൻ പേടി നിരോ ധിച്ചുകൊണ്ട് ഒരു വിളംബരം ഇറക്കിയിരുന്നു. അതിലെ പ്രസക്തഭാഗം ഇങ്ങനെയാണ്:

> *തോവാളെയ്ക്ക് മേക്കു കണ്ണേറ്റിക്കു കിഴക്കു കടലിനും മലൈയ്ക്കും അകത്തു അകപ്പെട്ട നാട്ടിൽ പിലപ്പേടിയും മണ്ണാപ്പേടിയും ഇല്ല.... (ഈ) കൽപന മറുത്തു പിലപ്പേടിയും മണ്ണാ പ്പേടിയും ഉണ്ടാംകാലത്തു പിലയിരിടെയും മണ്ണാരിടെയും വകിറ്റിപ്പിള്ള ആതിയായ തോണ്ടിവെട്ടിമാറും. ഇന്ത കൽപന മറുത്തു പുലപ്പേടിയും മണ്ണാപ്പേടി എന്ന വകൈ പെണ്ണുംപിള്ളയ്ക്കുണ്ടായാൽ പെണ്ണുംപിള്ള കുളിച്ചുകര ഏറിക്കൊണ്ടാൽ തോഴമല്ല എന്നും കൽപിച്ചതു.*

ഇളങ്കുളത്തിൻെറ കണക്കനുസരിച്ച് പേടി തുടങ്ങിയത് ഇതിന് മൂന്നോ നാലോ നൂറ്റാണ്ടു കൾക്കുമുമ്പായിരുന്നു. ഈ കൽപന ഇറക്കു ന്നതുവരെ സ്ഥിതി എന്തായിരുന്നാലും അതി നുശേഷം വേണാട്ടിലെയെങ്കിലും അടിമജാതി ക്കാർക് പേടിപ്പിക്കാൻ അവകാശമുണ്ടായിരു ന്നില്ലെന്ന് വ്യക്തമാവേണ്ടതല്ലേ?

'രാഷ്ട്രം', 'സ്വാതന്ത്ര്യം', 'അവകാശം' ഇത്യാദികളിൽ നിന്ന് ഒട്ടും ഭേദമല്ല ഇളങ്കുള ത്തിൻെറ 'അടിമകളും'. പുലയരും പറയരും മണ്ണാൻമാരും അടിമജാതികളായതുകൊ ണ്ടാണ് അടിമകളേയും അടിമക്കച്ചവട ത്തേയും പറ്റി അദ്ദേഹം പരതി അന്വേഷിച്ച തെന്ന് വ്യക്തം. എന്നാൽ ആരാണ് അടിമകൾ എന്ന് അദ്ദേഹം ഒരിക്കൽപോലും തെളിച്ചു പറഞ്ഞിട്ടില്ല.

മണ്ണിൽനിന്ന് അടർത്തി വിൽക്കുകയും വാങ്ങുകയും ചെയ്ത മനുഷ്യമാടുകളും (സ്ലേവ്സ്) ഭൂമിയോടുകൂടിമാത്രം കൈമാറ്റം ചെയ്യപ്പെട്ട അടിയാളരും (സെർഫ്സ്)ജാതിവ്യ വസ്ഥയിൽ മാത്രം കണ്ടുവന്ന അടിമജാതി കളും (ലോഗൻ സൂചിപ്പിക്കുന്ന അഗ്രെസ്റ്റിക് സ്ലേവ്സ്) എല്ലാം അദ്ദേഹത്തിന് അടിമകളാ യിരുന്നു. അതുകൊണ്ട് *പാണ്ടിനാട്ടിലും സിലോണിലും ജാവയിലുംനിന്ന് പോർചുഗീ സുകാർ പിടിച്ചുകൊണ്ടുവന്ന അടിമകളേയും, മാപ്പിളമാർ കയ്യിൽകിട്ടിയവരെയെല്ലാം വിറ്റു ണ്ടായ അടിമകളേയും, ജാതിനഷ്ടപ്പെട്ടവരും വലിയകുറ്റം ചെയ്തവരുമായ നായൻമാ രെയും ചേകോൻമാരേയും മറ്റും രാജാക്ക ൻമാർ വിറ്റുണ്ടായി* എന്നു വിഷ്ഷർ പറയുന്ന *അടിമകളേയും, പുലയർ, പറയർ തുടങ്ങിയ അടിമവർഗക്കാരെയും* എല്ലാം അദ്ദേഹം ഒരേ കൂട്ടത്തിൽപെടുത്തി. ഇതിനു പുറമെ അടിമ ജാതികളുടെ അടിമത്തത്തിനുകാരണം അവ *സ്വാർഥതയിലടിയുറച്ച ചാതുർവർണ്യത്തി ൻെറ ദംഷ്ട്രകളിൽ* പെട്ടുപോയതാണെന്നും നമ്പൂതിരിമാരാണ് ഏഴാംനൂറ്റാണ്ടിനിപ്പുറം ചാതുർവർണ്യം ഇവിടെ നടപ്പിലാക്കിയ തെന്നും അതിനുമുമ്പ് നാലുജാതികളേ (കൂടി യാൽ ഏഴ്) ഉണ്ടായിരുന്നുള്ളു എന്നും തൊഴി ലിനെ ബഹുമാനിച്ചതും ഉച്ചനീചത്വങ്ങളില്ലാ ത്തതുമായ ഒരു സാമൂഹ്യസാമ്പത്തികവ്യ വസ്ഥയായിരുന്നു അക്കാലത്ത്കേരളത്തി ലെന്നും പറയുന്ന ഇളങ്കുളംതന്നെ, എട്ടാം നൂറ്റാ ണ്ടുവരെ ഇവിടെ അപൂർവമായെങ്കിലും 'അടി മ'കളുണ്ടായിരുന്നെന്നും ഒമ്പതാംനൂറ്റാണ്ടി ൻെറ തുടക്കത്തിൽ അടിമകളും അധഃകൃതരു മായി ഒട്ടധികം ആളുകളുണ്ടായിരുന്നെന്നും പറയുന്നു.[14]

ഇങ്ങനെയെല്ലാം കുഴച്ചുപറയാൻ അദ്ദേ ഹത്തെ പ്രേരിപ്പിച്ച ഒരു തെളിവ് തരിസാപ്പള്ളി ചെപ്പേടി (ക്രി.വ. 849) ലുള്ള അടിമപ്പരാമർശ മാണെന്നു തോന്നുന്നു. അതിങ്ങനെയാണ്: *ഇവകൾ കൊള്ളും അടിമൈക്ക് ആൾക്കാച്*

14 കുഞ്ഞൻപിള്ള, കുറിപ്പ് 5 കാണുക

*കൊള്ളപ്പെറാരാകവും.* പള്ളിക്കാർവാങ്ങുന്ന അടിമയ്ക്ക് ആൾക്കാശ് കൊടുക്കേണ്ട എന്ന ഈ പരാമർശത്തെ വേറെ ചിലരും ഭാവനയ്ക്കൊത്ത് വ്യാഖ്യാനിച്ചുകണ്ടിട്ടുണ്ട്. ഉദാഹരണത്തിന് 'ആൾക്കാശ്' വ്യവസ്ഥാപിതമായ രീതിയിൽ പിരിച്ചുപോന്ന ഒരു നികുതിയാണെന്നും അടിമയെ വാങ്ങിയത് ദൂരദേശവാണിജ്യത്തിനുവേണ്ടിയാണെന്നും ആൾക്കാശ് പുലയർകുമാത്രമേ ബാധകമാവൂ എന്നും ഊഹിച്ചുകൊണ്ട് അക്കാലത്ത് പുലയരെ അടിമകളാക്കി വിപുലമായ ക്രയവിക്രയം നടന്നിട്ടുണ്ടാവണമെന്ന് രാഘവവാരിയരും രാജൻഗുരുക്കളും പറഞ്ഞു. തഴച്ച ഒരു അടിമച്ചന്ത മദ്ധ്യകാലകേരളത്തിൽ നിലനിന്നിരുന്നെന്ന് എം.ജി. എസ്. നാരായണനും.

എന്നാൽ 'ആൾക്കാശ്' ഒരു നികുതിയായിരുന്നോ അതോ വിലയായിരുന്നോ എന്ന് ചെപ്പേടിൽനിന്ന് വ്യക്തമല്ല. ജാതിഭ്രഷ്ടുവന്നവരേയും വലിയ കുറ്റം ചെയ്തവരേയും നാടുവാഴികൾ അടിമപ്പണിക്ക് വിൽക്കാറുണ്ടെന്ന് അറിവുള്ളതാണല്ലോ. അടിമയെ വാങ്ങിയത് കടത്തിക്കൊണ്ടുപോയി വിൽക്കാനാണെന്ന് തോന്നുന്നില്ല. കാരണം അതേ ചെപ്പേടിൽത്തന്നെ, കരയിൽ വാഹനം വരുമ്പോഴും പോകുമ്പോഴും എട്ടുകാശും, വെള്ളത്തിൽ വെടിയും പടവും വരുമ്പോഴും പോകുമ്പോഴും നാലുകാശും വാങ്ങാവുന്നതാണെന്നും ചുങ്കം ഉള്ളചരക്കാണെങ്കിൽ പള്ളിക്കാരെ കൂടെനിർത്തി ചുങ്കം നിശ്ചയിക്കേണ്ടതാണെന്നും പറയുന്നുണ്ട്. വാങ്ങിയത് പുലയരെയാവണമെന്നുമില്ല. കാരണം വാണിയരെയും ഐങ്കമ്മാളരെയും അടിമകളായി കൊടുക്കുന്നെന്ന ഒരു പരാമർശം 'വീരരാഘവപ്പട്ടയ' (ക്രി.വ.1225) ത്തിലുണ്ട്. ആൾ=പുലയൻ മാത്രം എന്നു ഒരർഥം ഭാഷയിലും പ്രചാരത്തിലുണ്ടായിരുന്നില്ല. മിക്കവാറും ഈ പരാമർശം പള്ളിയുടെ ആവശ്യത്തിനുവേണ്ടി വാങ്ങിയ അടിമകളുടെ കാര്യംമാത്രമാണ് സൂചിപ്പിക്കുന്നതെന്നേ തോന്നുന്നുള്ളു.

ബലപ്രയോഗമോ കീഴ്വഴക്കമോ കാരണം നിർബന്ധമായി അടിമവേല എടുക്കേണ്ടിവന്നവർ സാമൂഹ്യചരിത്രം തുടങ്ങുമ്പോഴേ മനുഷ്യൻെറകൂടെ ഉണ്ടായിരുന്നെന്നുവേണം കരുതാൻ[15] (അമേരിക്കൻ ഇന്ത്യൻ ഗോത്രങ്ങളെപ്പറ്റിയുള്ള മോർഗൻെറ വികലവും കാൽപനികവുമായ നരവംശപഠനങ്ങളെ അവലംബിച്ചുള്ളതാണ് പ്രാകൃതകമ്മ്യൂണിസ്റ്റുവ്യവസ്ഥയെപ്പറ്റിയുള്ള മാർക്സിൻെറ സൂചനയും എംഗൽസിൻെറ വിശദീകരണവും). അതുകൊണ്ട് അടിമത്തത്തിൻെറ ആവിർഭാവത്തെക്കുറിച്ച് പുലപ്പേടിയുമായി ബന്ധപ്പെടുത്തി അന്വേഷിക്കുന്നത് വിശേഷിച്ച് ഒരു പ്രയോജനവും ചെയ്യില്ല. പുരാതന ഗ്രീസിലേയും റോമിലേയും അടിമവ്യവസ്ഥയെപ്പറ്റിയുള്ള അറിവ് കേരളത്തിലെ അടിമജാതികളെ മനസ്സിലാക്കാൻ ഏറെയൊന്നും ഉപകരിക്കില്ല.[16] ജാതിവ്യവസ്ഥയുടെ പശ്ചാത്തലത്തിലേ അതിനെ മനസ്സിലാക്കാൻ കഴിയൂ. ആ വ്യവസ്ഥ അടിമജാതികളെ കച്ചവടച്ചരക്കാക്കാൻ അനുകൂലമായിരുന്നില്ല. പോർതുഗീസുകാർ വരുന്നതുവരെ കേരളത്തിൽനിന്നുള്ള കച്ചവടച്ചരക്കുകളുടെ കൂട്ടത്തിൽ അടിമകൾ പെട്ടിരുന്നില്ല. അതിന് ശേഷവും അടിമജാതികളും അടിമക്കച്ചവടവും തമ്മിൽവലിയ ബന്ധമുണ്ടായിരുന്നില്ല. കാരണം ഇംഗ്ലീഷുകാർ വന്ന കാലത്തെങ്കിലും, അടിമകളായി വിൽക്കാൻ വേണ്ടി കേരളത്തിൽനിന്ന് പിടിച്ചുകൊണ്ടുപോയത് പ്രധാനമായും തിയ്യരെയും ഈഴവരേയുമായിരുന്നെന്നാണ് ഇംഗ്ലീഷ് ഈസ്റ്റിന്ത്യാകമ്പനി കമ്മീഷണർമാരുടെ റിപ്പോർട്ടുകളിലുള്ളത്. തിയ്യരും ഈഴവരും പേടിപ്പിച്ച ജാതികളിൽപെട്ടവരല്ലല്ലോ.

---

15 എം.ഐ. ഫിൻലി, *ഏൻഷ്യൻറ് സ്ലേവറി ആൻഡ് മോഡേൺ ഐഡിയോളജി* (ഹാർമണ്ട്സ്വർത്ത് : പെൻഗ്വിൻ, 1983), പു. 67

16 മറ്റു ഭാഷകളിലും സമൂഹങ്ങളിലും വ്യത്യസ്ത സാമൂഹ്യവിഭാഗങ്ങളെ വ്യത്യസ്ത വാക്കുകൾ കൊണ്ട് വ്യവഹരിക്കുന്നു; എന്നാൽ മലയാളത്തിൽ 'അടിമ' എന്ന വാക്കാണ് പൊതുവായി ഉപയോഗിക്കുന്നത്. ഈ പ്രശ്നത്തെക്കുറിച്ചുള്ള ചർച്ചക്ക് ഫിൻലിയുടെ പുസ്തകം, അദ്ധ്യായം 2 കാണുക.

ഇംഗ്ലീഷ് ഈസ്റ്റിന്ത്യാകമ്പനി 1792ൽ മലബാറിലെ ഭരണം ഏറ്റെടുക്കുമ്പോൾ 'അടിമസമ്പ്രദായം' നിലവിലുണ്ടെന്ന് ധരിച്ച കമ്പനികമ്മീഷണർ അക്കൊല്ലംതന്നെ അതു നിരോധിച്ചുകൊണ്ട് ഒരു വിജ്ഞാപനം ഇറക്കിയിരുന്നു. ഇതു പക്ഷേ പ്രധാനമായി തിയ്യരുടെ വീടുകളിൽനിന്ന് മാപ്പിളമാർ കുട്ടികളെ തട്ടിയെടുത്ത് മാഹിയിലെ പരന്ത്രീസുകാർകും കൊച്ചിയിലെ ലന്തക്കാർകും വിൽക്കുന്നതിനെതിരെ ഉള്ളതായിരുന്നു; അടിമജാതികളെ സംബന്ധിക്കുന്നതായിരുന്നില്ല. എന്നാൽ കമ്പനി ഉദ്യോഗസ്ഥൻമാരുടെ കത്തുകളിലും റിപ്പോർട്ടുകളിലും ചെറുമരേയും പുലയരേയും മറ്റും പരാമർശിച്ചത് 'അടിമകൾ' എന്നുതന്നെയായതുകൊണ്ട് അടിമകളും അടിമജാതികളും തമ്മിലുള്ള വ്യത്യാസം മനസ്സിലാവാതെപോയ കമ്പനി ഡയറക്ടർമാർ 'അടിമത്തം പാടേ ഉൻമൂലനം ചെയ്യണം' എന്ന് 1842ൽ ഉത്തരവിട്ടു. ഈ കൽപന പുറപ്പെടുവിക്കാൻ പെട്ടെന്നുണ്ടായ കാരണം കോഴിക്കോട് തുക്ക്ടി ആയിരുന്ന ഈ.ബി.തോമസ് അക്കൊല്ലം അയച്ച ഒരു റിപ്പോർട്ടായിരുന്നു. അടിമക്കച്ചവടം നിരോധിക്കാൻ ശ്രമിച്ചിട്ടും, 1835ൽ 1,44,000 ആയിരുന്ന അടിമകളുടെ എണ്ണം 1842ൽ 1,59,000 ആയി പെരുകി എന്ന് അതിൽ വേവലാതിപ്പെട്ടിരുന്നു. ഈ കണക്കു പക്ഷേ അടിമകളുടേതായിരുന്നില്ല; അടിമജാതികളുടേതായിരുന്നു. ഏതായാലും പിന്നീട് കലക്ടർ ആയി വന്ന കൊണല്ലി, സമകാലീന യൂറോപ്യർക് പരിചയമുള്ള അടിമകളല്ല അടിമജാതികളെന്നും ഫ്യൂഡൽവ്യവസ്ഥിതിയിലുള്ളതുപോലെ ജൻമമായും കാണമായും പണയമായും കൈവശംവെക്കാവുന്ന അടിയാളരാണെന്നും മനസ്സിലാക്കിക്കൊടുത്തതോടെ അടിമക്കച്ചവടം മാത്രം നിരോധിക്കുകയും അടിമജാതികളെ അവരുടെ പാട്ടിന് വിടുകയും ചെയ്തു.

അതിനുമുമ്പ് സർകാരിലേക്കുള്ള നികുതി കുടിശ്ശികയാക്കിയ ഭൂമികൈവശക്കാർ കൈവശഭൂമിയിലുള്ള ചെറുമരെ ചിലപ്പോൾ കമ്പനിക്ക് കൈമാറുകയും കമ്പനി അവരെ അപൂർവമായിമാത്രം ലേലത്തിൽ വിൽക്കുകയും ചെയ്യാറുണ്ടായിരുന്നു. 1836ൽ മലബാർജില്ലയിൽനിന്ന് ഇങ്ങനെ വിറ്റുകിട്ടിയത് 927 രൂപ 13 അണയായിരുന്നെന്നും ഏതാണ്ട് ആ കാലത്തു പത്തുവയസ്സോടടുത്ത ചെറുമക്കുട്ടിയുടെ വില സുമാർ 3 രൂപ 8 അണയായിരുന്നെന്നും (പെൺകുട്ടിക്ക് അൽപം കുറവ്) ആ കൊല്ലംവിറ്റത് സുമാർ 265 കുട്ടികളെ മാത്രമായിരുന്നെന്നും ലോഗൻ ഉദ്ധരിക്കുന്ന കമ്പനി കണക്കുകളിൽ കാണാം. ഈ കച്ചവടംപോലും, മലബാറിൽ മുഴുവൻ ഒരേ രൂപത്തിലുള്ള ഭരണം ഏർപെടുത്തിയ ഇംഗ്ലീഷുകമ്പനിയുടെ കാലത്തേ നടന്നിരുന്നുള്ളു എന്നാണ് മനസ്സിലാവുന്നത്. അവരാവട്ടെ അത് പെട്ടെന്ന് നിരോധിക്കുകയും ചെയ്തിരുന്നു.[17] ഇതൊക്കെത്തന്നെയായിരുന്നോ അടിമകളെപ്പറ്റി പറഞ്ഞപ്പോൾ ഇളങ്കുളവും മനസ്സിൽകരുതിയത്? അതോ ലണ്ടനിലിരുന്ന് മലബാറിലെ കാര്യങ്ങൾ നിരുപിക്കാൻശ്രമിച്ച കമ്പനിഡയറക്ടർമാരെപ്പോലെയായിരുന്നോ അദ്ദേഹവും?

പത്താംനൂറ്റാണ്ടുവരെ അടിമകൾ കുറവായിരുന്നു. പക്ഷേ ആ കുറവ് ഫലത്തിൽ അനുഭവപ്പെട്ടിരുന്നില്ല. അതിനുകാരണം നായൻമാരും കൃഷിപ്പണിയെടുത്തതാണ്. പന്ത്രണ്ടാം നൂറ്റാണ്ടുമുതൽ അടിമകൾ തികയാതെവന്നു. ആ കുറവുനികത്താൻവേണ്ടിയാവണം നായർസ്ത്രീകളിൽ ബലമായി സന്തത്യുൽപാദനം നടത്താൻ തീണ്ടൽജാതിക്കാരെ അനുവദിച്ചത് എന്നൊക്കെ അദ്ദേഹം പറഞ്ഞത് അക്കാലത്തെ മൊത്തം ജനസംഖ്യ, നായൻമാരുടെയും അടിമജാതികളുടെയും എണ്ണം, ഉൽപാദിപ്പിച്ച നെല്ലിൻെറ അളവ്, കൃഷിഭൂമിയുടെ വിസ്തൃതി എന്നിവ അറിഞ്ഞിട്ടാണെന്ന് തോന്നുന്നില്ല. ഈ കണക്കുകളോ, ഏതെങ്കിലും കൊല്ലത്തിൽ പേടിയിൽപെട്ട

17 വില്യം ലോഗൻ, *മലബാർ*, വോ. 1 (തിരുവനന്തപുരം: ചരിത്രം പബ്ലിക്കേഷൻസ്, 1981), പു. 178-82

നായർസ്ത്രീകളുടെ സംഖ്യയോ ഇതുവരെ ആരും എടുത്തുപറഞ്ഞു കണ്ടിട്ടുമില്ല.

കേരളത്തിൽ ശീമക്കൊച്ചി ഉൾപ്പെട്ട മലബാറിലാണ് ആദ്യത്തെ കാനേഷുമാരി നടന്നത്; 1867നും 1876നും ഇടയിൽ. (തിരുവിതാംകൂർ-കൊച്ചിയിൽ 1875ലും). ഇതാണ് 1872ലെ കാനേഷുമാരി എന്നറിയപ്പെടുന്നത്.[18] മലബാർ ഉൾപ്പെട്ട മദിരാശിസംസ്ഥാനത്തെ കാനേഷുമാരിയുടെ ചുമതല ഉണ്ടായിരുന്ന സർജൻ ജനറൽ കോർണിഷ് അതേപ്പറ്റിപറഞ്ഞത്, ചില മുൻവിധികളോടെയേ ജനങ്ങളെ തരംതിരിക്കാൻ കഴിഞ്ഞിരുന്നുള്ളു എന്നാണ്. യൂറോപ്പിൽ നിലവിലിരുന്ന തൊഴിൽപരമായ തരംതിരിവ് ഇവിടെയും സാധിക്കുമെന്ന് വിചാരിച്ചതാണ് ആ മുൻവിധികളിലൊന്ന്. ജാതിതിരിച്ചുള്ള കണക്കെടുക്കാത്തതിനാൽ വയലിൽ പണിയെടുത്ത നായൻമാരെയും തിയ്യരെയും പുലയരെയുമെല്ലാം അവർ 'കൃഷി' എന്ന വിഭാഗത്തിൽപ്പെടുത്തി. കൂടുതൽ വിപുലമായി നടന്ന 1881ലെ കാനേഷുമാരിയും ജാതിതിരിച്ചുള്ള കണക്ക് എടുത്തിരുന്നില്ല. എടുത്ത കണക്കിനാകട്ടെ, കൃത്യതയും കുറവായിരുന്നു. കുനിയിലും കുറ്റിക്കാട്ടിലും പൊയിലിലും പൊറുത്തിരുന്ന പുലയന്റെ തീണ്ടാപ്പാട്, ലോഗൻ പറഞ്ഞതുപോലെ 64 അടിയായിരുന്നെങ്കിൽ, എന്യൂമറേഷനു പോയ സർകാർ സാറൻമാർ അടിമജാതികളെപ്പറ്റി എന്തു കണക്കാണെടുത്തിരിക്കുക എന്ന് ഊഹിക്കാവുന്നതേയുള്ളു. കാനേഷുമാരി എടുത്തുതുടങ്ങിയ പത്തൊമ്പതാം നൂറ്റാണ്ടിന്റെ പോലും സ്ഥിതി ഇതായിരുന്നെങ്കിൽ പത്താംനൂറ്റാണ്ടിലെയും പന്ത്രണ്ടാം നൂറ്റാണ്ടിലെയും അവസ്ഥ ഊഹിക്കാമല്ലോ.

ഇനിയും എന്തിന്റെ ബലത്തിലാവും ഇളങ്കുളം അടിമജാതികളെയും അടിമവൃത്തികളെയും അതുമായി ബന്ധപ്പെടുത്തി പേടിയുടെ ഉൽപത്തിയെയും പറ്റി പറഞ്ഞിരിക്കുക? അധികപക്ഷവും സംഘകൃതികളിൽ പ്രതിഫലിക്കുന്ന സാമൂഹ്യവ്യവസ്ഥയെയും 'നൂറ്റാണ്ടുയുദ്ധത്തി'ന്റെ പ്രത്യാഘാതങ്ങളെയും പറ്റി അദ്ദേഹത്തിനുണ്ടായിരുന്ന സങ്കൽപങ്ങളുടെ അടിസ്ഥാനത്തിലായിരിക്കണമത്. കറുപ്പല്ലെങ്കിൽ വെളുപ്പ് എന്ന് ശഠിച്ചുകൊണ്ട് ബ്രാഹ്മണാധിനിവേശത്തിന് മുമ്പും പിമ്പുമുള്ള അവസ്ഥകളെ അദ്ദേഹം കടുത്ത വിരുദ്ധാവസ്ഥകളാക്കി. *ഏഴാംനൂറ്റാണ്ടുവരെ തൊഴിലുകളെ ആസ്പദമാക്കിയുള്ള ജാതിവിഭാഗമേ ഉണ്ടായിരുന്നുള്ളു* എന്നും, അവയെല്ലാം *ഏതാണ്ട് തുല്യമായിരുന്നു* എന്നും പറയുന്ന അദ്ദേഹം, അക്കാലംവരെ കുലത്തൊഴിലുകൾ ഉണ്ടായിരുന്നില്ലെന്നും എല്ലാ തൊഴിലും ഒരുപോലെ മാന്യമായിരുന്നെന്നും പെങ്കൊട, സഹഭോജനം തുടങ്ങിയ കാര്യങ്ങളിൽ ചാതുർവർണ്യം പിൽക്കാലത്ത് കർശനമാക്കിയ വിലക്കുകളൊന്നും അന്നു നിലവിലുണ്ടായിരുന്നില്ലെന്നും വിശ്വസിച്ചതായി തോന്നുന്നു. അതിനാൽ കൃഷിപ്പണിക്കും പിൽക്കാലത്ത് അടിമജാതികൾ മാത്രം എടുത്ത ജോലികൾക്കും വേണ്ടത്ര ആളുകളെ വേണ്ടപ്പോൾ കിട്ടിയിരുന്നെന്നും അദ്ദേഹം കരുതി. ഇനിയും ആർകും ശങ്കവേണ്ടെന്ന് വെച്ചാവണം, *അക്കാലത്ത് മിക്കവാറും ആളുകൾ പ്രയത്നശീലരായിരുന്നു* എന്ന് ഒരു സ്വഭാവസർടിഫിക്കറ്റും കൊടുത്തു.

സംഘകാല സമൂഹത്തെയും പൊതുവെ കേരളത്തിലെ സാമൂഹികപരിണാമത്തെയും പറ്റി ഇളങ്കുളത്തിനുണ്ടായിരുന്ന തെറ്റായ ചില ധാരണകളുടെ ഫലമായിരുന്നു ഇതെന്ന് മനസ്സിലാക്കാം. എന്നാൽ *തൊഴിലിനെ അടിസ്ഥാനമാക്കിയുള്ള ജാതിവിഭാഗം* എന്ന് സ്വയം പ്രയോഗിച്ചതിന്റെ അർഥംപോലും അദ്ദേഹം ശ്രദ്ധിക്കാതിരുന്നത് ദുരൂഹമായിരിക്കുന്നു. 'ജാതി'ക്കു *ജൻമംകൊണ്ടുസിദ്ധം* എന്നാണർഥമെങ്കിൽ തൊഴിലിനെ അടിസ്ഥാനമാക്കിയുള്ള ജാതി, *കുലത്തൊഴിലുള്ള ജാതി* ആവണ്ടേ? കുലത്തൊഴിലുകളുള്ള വെവ്വേറെ കൂട്ട

18 വിശദാംശങ്ങൾക്ക് വിക്ടർ പെട്രോഫ്, *ഇന്ത്യ : സ്പോട്ട്ലൈറ്റ് ഓൺ പോപ്പുലേഷൻ* (മോസ്കോ: പ്രോഗ്രസ് പബ്ലിഷേഴ്സ്, 1985), അദ്ധ്യായം 2 കാണുക

ങ്ങളായിരുന്നു സംഘകാലത്തെ കുടികളെങ്കിൽ അവ തമ്മിൽ തുല്യത ഉണ്ടായിരിക്കാൻ ഒട്ടും സാധ്യതയില്ല. ബ്രാഹ്മണരുടെ സൃഷ്ടിയല്ല ജാതിവിഭജനമെന്നും അടിമജാതികൾ അടിമജാതികളായിപ്പോയത് അവരുടെ കുലത്തൊഴിലിൻെറ അധമത്വം കാരണമാണെന്നും സംശയിക്കാൻ സംഘകാലത്തെപ്പറ്റി തനിക്കുതന്നെ അറിയാവുന്ന കാര്യങ്ങൾ ഇളങ്കുളത്തെ പ്രേരിപ്പിക്കേണ്ടതായിരുന്നു. എന്നാൽ ചാതുർവർണ്യത്തെ പഴിക്കാനും സംഘകാലത്തെ പൊന്നുപൂശാനുമുള്ള ഉൽസാഹത്തിൽ അദ്ദേഹം സാമൂഹ്യമായ തുല്യത സങ്കൽപ്പിച്ചെടുക്കാനും അതിൻെറ പേരുപറഞ്ഞ് എല്ലാവരേയും അന്യോന്യം വ്യഭിചരിപ്പിക്കാനുമാണ് ഒരുങ്ങിയത്.

ഇത്രയുംകൊണ്ട് പുലപ്പേടിയെപ്പറ്റി ഇളങ്കുളത്തിനുണ്ടായിരുന്ന ധാരണകളും, അതിൻെറ ഉൽഭവം അത് നിലനിൽക്കാനുണ്ടായ സാഹചര്യം എന്നിവയെ കുറിച്ച് അദ്ദേഹം രൂപപ്പെടുത്തിയ സിദ്ധാന്തങ്ങളും തെറ്റാണെന്ന് ബോദ്ധ്യമാവുന്നു. ഇളങ്കുളത്തിന് തെറ്റിയെങ്കിൽ പാഠപുസ്തകങ്ങളിലും പൊതുധാരണയിലും ഉള്ളതും കൂടി തെറ്റാണ്. അതുകൊണ്ട് പേടി യഥാർഥത്തിൽ എന്തായിരുന്നു എന്ന് ഒരിക്കൽകൂടി അന്വേഷിക്കേണ്ടിയിരിക്കുന്നു.

അതിനുമുമ്പ്, പേടി ആചരിച്ചിരുന്നുവെന്ന് വിശ്വസിച്ചുകൊണ്ടാണെങ്കിൽപോലും അതിൻെറ സ്വഭാവത്തെപ്പറ്റി ഇളങ്കുളത്തിൻേറതിൽനിന്ന് വ്യത്യസ്തമായ ചില അഭിപ്രായങ്ങളുള്ളത് ഈ സന്ദർഭത്തിൽ പരിഗണിക്കാമെന്ന് തോന്നുന്നു. അവയിൽ ഒന്ന് എം.ജി. എസ്.നാരായണൻേറതാണ്. മറ്റൊന്ന് കെ.എൻ. ഗണേശിൻേറതും.

*പുലപ്പിടി, പറപ്പിടി എന്നീ ആചാരങ്ങൾ, അന്തരീക്ഷം പൊതുവേ സൗഹാർദത്തിൻേറയും സമാധാനത്തിൻേറതുമായിരുന്നെങ്കിലും, അതിൽ അന്തർലീനമായിരുന്ന നായർ-പുലയസംഘർഷത്തെപ്പറ്റി നമ്മെ ഓർമിപ്പിക്കുന്നു* എന്ന് എം.ജി.എസ്.[19]

*പരമ്പരാഗതസമൂഹത്തിൽ വർഗവിദ്വേഷം പ്രകടിപ്പിക്കുന്നത് ആചാരവിശ്വാസങ്ങളിലും പരമ്പരാഗതമര്യാദകളുടെ ലംഘനത്തിലുമായിരിക്കും... തെക്കൻ കേരളത്തിലെ മണ്ണാപ്പേടിയും പുലപ്പേടിയും പിന്നീട് ആചാരങ്ങളായി മാറിയ കീഴ്മര്യാദകളുടെ ലംഘനത്തിനുദാഹരണമാണ്* എന്ന് ഗണേശ്.[20]

ഈ രണ്ടഭിപ്രായങ്ങൾക്കും മാർക്സിൻെറ വർഗസിദ്ധാന്തത്തോടുള്ള കടപ്പാട് ശ്രദ്ധേയമാണ്. നായൻമാരും പുലയരും രണ്ട് വിരുദ്ധ വർഗങ്ങളിലുള്ളവരായതുകൊണ്ട് അവർതമ്മിൽ വർഗവിദ്വേഷവും വർഗസംഘർഷവും ഉണ്ടാവേണ്ടതാണെന്ന് രണ്ടുപേരും വിശ്വസിക്കുന്നു. എന്നാൽ അടിമകളായിരുന്ന പുലയർ, *സമൂഹത്തിലെ ജാതിഹീനരായതുകൊണ്ടും അവരുടെ മനുഷ്യവകാശങ്ങൾ പരിപൂർണമായി അടിച്ചമർത്തപ്പെട്ടതുകൊണ്ടും ഒരു കാര്യത്തിലും അവർക് എന്തെങ്കിലും പറയാൻ അവകാശമില്ലാതിരുന്നതുകൊണ്ടും ശ്രദ്ധിക്കാനും രേഖപ്പെടുത്താനുംപോന്ന ഒരു സാമൂഹ്യസംഘർഷം എവിടെയുമുണ്ടായിരുന്നില്ല.*[21] എന്ന് എം.ജി.എസ്. പറഞ്ഞപ്പോൾ വർഗവിദ്വേഷം ശരിക്കും പ്രകടിപ്പിച്ചെന്ന് തന്നെ ഗണേശ് വിശ്വസിച്ചു.

എവിടെയുമില്ലാതിരുന്ന ഒരു സംഘർഷം സമൂഹത്തിൽ അന്തർലീനമായിരുന്നു എന്ന അഭിപ്രായത്തിന് വിശേഷിച്ച് ഒരർഥവുമില്ല. അതൊരു 'സൈദ്ധാന്തിക റിഫ്ലക്സ്' മാത്രമാണ്. പുലയരെപ്പോലുള്ള ഒരു ആശ്രിതജാതി ഉപരിവർഗത്തിനെതിരെ പ്രതിഷേധിച്ചിട്ടുണ്ടെങ്കിൽത്തന്നെ നിരുപദ്രവകരമല്ലാത്തേടത്തോ

---

19 എം.ജി.എസ്. നാരായണൻ, കൾച്ചറൽ സിംബയോസിസ് ഇൻ കേരള (കോഴിക്കോട് : സന്ധ്യാ പബ്ലിക്കേഷൻസ്, 1972), പു. 3

20 ഗണേശ്, *കേരളത്തിൻെറ ഇന്നലെകൾ*, പു. 329

21 നാരായണൻ, *കൾച്ചറൽ സിംബയോസിസ്*, പു. 3

ഉംകാലം അതിന് ഒരാചാരമാകാനുള്ള അവകാശവും അവസരവും കിട്ടിയിരിക്കില്ല. വിവരണങ്ങളിലുള്ളതുപോലെയാണ് പേടി ആചരിച്ചിരുന്നതെങ്കിൽ അത് നിരുപദ്രവകാരി ആയിരുന്നില്ലെന്ന് മാത്രമല്ല, അത്യന്തം ഭയാനകവുമായിരുന്നു. *പറയൻമാരും മറ്റു അയിത്തജാതികളും ചെയ്യാവുന്ന ഒടിവിദ്യയിലും കൂടോത്രത്തിലുമുണ്ടായിരുന്ന വിശ്വാസവും ഭയവും ഉപരിവർഗങ്ങളുടെ അരക്ഷിതാവസ്ഥയേയും കൂടി കാണിക്കുന്നു*[22] എന്ന് ഗണേശ്തന്നെ പറഞ്ഞിട്ടുമുണ്ടല്ലോ. ഇതും ആ നിലക്ക് ഒരു പ്രത്യേക ചരിത്രവിശകലന രീതിയോടുള്ള യാന്ത്രിക പ്രതിബദ്ധതയാണ് കാണിക്കുന്നത്.

*മാർക്സിയൻ ചരിത്രവിശകലനസങ്കേതം ഉപയോഗിക്കുന്നത് മാർക്സ് അതു സ്വയം ഉപയോഗിച്ച കാരണംകൊണ്ടുമാത്രമേ ആകാവൂ: ലോകത്തെ കൂടുതൽ നന്നായി മനസ്സിലാക്കാനും അങ്ങനെ ലോകത്തെ മാറ്റാനും* എന്ന് ലെനിൻ ഉദ്ബോധിപ്പിച്ചിട്ടുണ്ടല്ലോ. അതുകൊണ്ട് ആദ്യം നിശ്ചയിക്കേണ്ടത് ജാതിസമൂഹത്തെ വിശകലനംചെയ്യാൻ വർഗസിദ്ധാന്തം എത്രത്തോളം സമർഥമാണെന്നാണ്.

ഇന്ത്യാചരിത്രകാരൻമാർ വളരെയധികം ചർചചെയ്തുകഴിഞ്ഞ ഈ പ്രശ്നത്തെപ്പറ്റി തർകിക്കാൻ ഇവിടെ ഒരുമ്പെടുന്നില്ല. എന്നാൽ പുലപ്പേടിയെ മനസ്സിലാക്കാൻ വർഗസിദ്ധാന്തം അപര്യാപ്തമായേക്കും എന്ന് തോന്നിക്കുന്ന ചില കാര്യങ്ങൾ ചൂണ്ടിക്കാണിക്കാം.

ആരംഭത്തിൽ സ്ഥിതി എന്തുതന്നെ ആയിക്കോട്ടെ, വ്യവസ്ഥാപിതമായിക്കഴിഞ്ഞ ഒരു ജാതിസമൂഹത്തിലെ തട്ടുകളുടെ തിരിവ് പ്രധാനമായി ഉൽപാദനബന്ധങ്ങളെ ആശ്രയിച്ചായിരുന്നില്ല. ജാതിയായിരുന്നു അതിലെ നിർണായക ഘടകം. തൊഴിലും ആചാരവും ഭാഷയും തൊലിയുടെ നിറവുമെല്ലാം അനുബന്ധങ്ങൾ മാത്രമായിരുന്നു. ജാതികളുടെ എണ്ണം അത്ര അധികമായതുകൊണ്ടും ഏറ്റവും മുന്തിയ നമ്പൂതിരിമാർകും ഏറ്റവും താഴ്ന്ന തീണ്ടൽജാതിക്കാർകും ഇടയിലുള്ള എല്ലാ ജാതികളും തത്വത്തിൽ ഒരേസമയം ചൂഷകരും ചൂഷിതരുമായതുകൊണ്ടും ലളിതമായ ഒരു വർഗധ്രുവീകരണം (യൂറോപ്യൻ സമൂഹത്തിലെന്നപോലെ?) ഇവിടെ സങ്കൽപിക്കാൻപോലും സാധ്യമല്ല. ഈ വിഭാഗങ്ങളെയെല്ലാം ചേർത് 'ഒരു സമൂഹം' എന്ന് പറയുന്നതുതന്നെ സാഹസമാണ്. കാരണം എല്ലാവരേയും ഒന്നായിച്ചേർത് കാണാവുന്ന ഒരു പൊതുസ്വഭാവം-ചുരുങ്ങിയത് മനുഷ്യൻ എന്ന പരിഗണനപോലും - അന്നത്തെ സമൂഹം അംഗീകരിച്ചിരുന്നില്ല (പറച്ചിപെറ്റ പന്തിരുകുലത്തെയും പാക്കനാരെയുമൊന്നും ആരും ഇവിടെ വലിച്ചുകൊണ്ടുവരില്ലെന്ന് പ്രതീക്ഷിക്കുന്നു). അന്യോന്യമുള്ള അടുപ്പത്തിലല്ല അകൽച്ചയിലാണ് ജാതി-വ്യവസ്ഥ ഊന്നിയത്. അനാചാരങ്ങളും തീണ്ടലും അയിത്തവും മറ്റും കേരളത്തിലെ സാമൂഹ്യജീവിതത്തിൽ പരമപ്രധാനമായത് ഈ സാഹചര്യത്തിലാണ്. ഇവിടെ നമ്പൂതിരിയും പുലയനും തമ്മിലുള്ളതിനേക്കാൾ അടുപ്പവും ജീവിതസാഹചര്യങ്ങളിലെ സാമ്യവും നിലനിന്നത് ഉഴവുമാടും പുലയനും തമ്മിലായിരുന്നല്ലോ.

അടിമജാതികളെ അടിമകളാക്കിനിർതിയത് അവരുടെ ജാതിയായിരുന്നു. ജാതിതന്നെയായിരുന്നു അടിമത്തം. കൂടപ്പിറപ്പായ ഒരവസ്ഥയെ അവനവന് അന്യമായോ ഭാരമായോ കാണേണ്ട ഒരാവശ്യം അവർകുണ്ടായിരുന്നില്ല. മാനസികമായോ സാമൂഹ്യമായോ അതിനെ വെറുക്കാനോ അതിനോട് പ്രതിഷേധിക്കാനോ അവസരവുമുണ്ടായിരുന്നില്ല. അടിമത്തം പോയാലും ജാതിപോവാത്തതുകൊണ്ടും ജാതിപോവാത്തേടത്തോളം ജീവിതസാഹചര്യത്തിൽ ഒരു മാറ്റവും വരുത്താനോ അനുഭവിക്കാനോ കഴിയാത്തതുകൊണ്ടും, പുലയനും പറയനും പുലയനും പറയനുമായിത്തന്നെ തലമുറകളോളം ജീവിച്ചുപോ

22 ഗണേശ്, *കേരളത്തിന്റെ ഇന്നലെകൾ*, പു. 329

ന്നു; മതപരിവർത്തനം, ഭരണവർഗങ്ങളുടെ മാറ്റം പുതിയ ഉപജീവനമാർഗങ്ങൾ തുടങ്ങിയവയുടെ ഫലമായി രക്ഷപെടാനുള്ള സങ്കേതങ്ങൾ പ്രത്യക്ഷപ്പെടുന്നതുവരെ.

ജാത്യാ അടിമകളായവരും യുദ്ധത്തടവുകാരോ അധമർണരോ ആയതിനാൽ അടിമകളാവേണ്ടിവന്നവരും തമ്മിലുള്ള വ്യത്യാസം ഇവിടെ ശ്രദ്ധിക്കാവുന്നതാണ്. മുറുകെ അടഞ്ഞുകിടന്നിരുന്ന ജാതിവ്യവസ്ഥയിൽനിന്ന് രക്ഷപ്പെടാൻ ജാതികൊണ്ട് അടിമകളായവർക്ക് ഒരു പഴുതുമുണ്ടായിരുന്നില്ല. സാമൂഹ്യശ്രേണിയിലെ ഒരു നിശ്ചിതസ്ഥാനവും മറ്റുജാതികളുമായുള്ള ഒരു നിശ്ചിതബന്ധവുമായിരുന്നു ജാതി. ജാതി പോയവൻ ഗതികെട്ടുപോകും. ജാതിഭ്രഷ്ട് ഏറ്റവും കഠിനമായ ഒരു ശിക്ഷയായിത്തീർന്നത് ഇക്കാരണംകൊണ്ടാണ്. ഘനീഭവിച്ചതെന്ന് തോന്നിക്കുമെങ്കിലും ജാതികൾക്കകത്തും ജാതികൾക്കിടയിലും സ്ഥാനം, ബന്ധങ്ങൾ എന്നിവയ്ക്ക് ഒരു മാറ്റവുമുണ്ടായിരുന്നില്ല എന്നല്ല വിവക്ഷ. മറിച്ച് പുതിയ അവസരങ്ങൾ തുറന്നുകിട്ടുന്നതുവരെ മാറ്റങ്ങളുടെ ആക്കവും ആഴവും പരിമിതമായിരുന്നു എന്നു മാത്രമാണ്. ഏതായാലും അടിമജാതികളുടെ ഇടയിൽ, പുതിയ അവസരങ്ങൾ, അവയെപ്പറ്റിയുള്ള ബോധം അതിൽനിന്നുണ്ടായ ഉണർവ് എന്നിവ മറ്റുജാതികളെ അപേക്ഷിച്ച് കേരളത്തിൽ വളരെ വൈകിയേ ഉണ്ടായുള്ളൂ.

ജാതിസമൂഹത്തിനുപുറത്ത് അടിമകളായിത്തീർന്നവർക് പലപ്പോഴും കലാപംനടത്താനും, സ്വാതന്ത്ര്യം നേടാനും, സ്വാതന്ത്ര്യം നേടിയാൽ അടിമകളാക്കിയ സമൂഹത്തിൽത്തന്നെ ചേരാനും, അല്ലെങ്കിൽ സ്വന്തം സമൂഹത്തിലേക്ക് തിരിച്ചുപോകാനും അവസരം കിട്ടിയിരുന്നു. അവരെ അടിമകളാക്കിനിർത്തിയത് ബലപ്രയോഗത്തിലൂടെ ആയതിനാൽ സ്വാഭാവികമായും വിദ്വേഷത്തിനും, പ്രതിഷേധത്തിനും സംഘർഷത്തിനും അത് ഇടയാക്കിയിരുന്നു. പുരാതനറോമിൽ സ്പാർടാക്കസിന്റെയും മറ്റും നേതൃത്വത്തിൽ നടന്ന അടിമക്കലാപങ്ങൾ ഇക്കൂട്ടത്തിൽപെട്ടതാണ്.[23]

ഇത്രയും ശരിയാണെങ്കിൽ, രക്ഷപ്പെടാനുള്ള മാർഗമോ സങ്കേതമോ ഇല്ലാത്ത, ബലപ്രയോഗം വേണ്ടിവന്നിട്ടില്ലാത്ത, ചൂഷണത്തെപ്പറ്റി ബോധമില്ലാത്ത ഒരു കാലഘട്ടത്തിലും സമൂഹത്തിലും വർഗസമരത്തിന്റെ ദൃഷ്ടാന്തങ്ങളന്വേഷിക്കുന്നത് വെറുതെയാണ്.[24] ഇക്കാരണം കൊണ്ടാണ് എം.ജി.എസ് തുറന്നുപറഞ്ഞതുപോലെ മദ്ധ്യകാല കേരളത്തിൽ ഒരു സാമൂഹ്യസംഘർഷം എവിടെയും കാണാതെപോയത്. വർഗവിദ്വേഷവും സംഘർഷവും ഉണ്ടാവാൻ വർഗവ്യത്യാസങ്ങളുണ്ടായാൽ മാത്രംമതി എന്ന് പ്രതീക്ഷിക്കുന്നത് മാർക്സിനും ചരിത്രത്തിനും ഒരുപോലെ അന്യമായ നിലപാടാണ്. നായരും പുലയനും തമ്മിൽ വർഗസംഘർഷമുണ്ടായിരുന്നതിന് വേറെയും തെളിവുണ്ടെങ്കിൽ അതുകൊണ്ട് പുലപ്പേടി ഒരു പക്ഷേ ആചരിച്ചിരുന്നിരിക്കാം എന്ന് വാദിച്ചുനോക്കാമായിരുന്നു. എന്നാൽ ഇവിടെ പുലപ്പേടിയെ വർഗസംഘർഷത്തിന്റെ ദൃഷ്ടാന്തമായി ആദ്യം വ്യാഖ്യാനിക്കുകയും അതുകൊണ്ട് വർഗസംഘർഷമുണ്ടായിരുന്നു എന്ന് സമർഥിക്കുകയും ചെയ്യേണ്ടിവരികയല്ലേ?

## പേടി യഥാർഥത്തിൽ

ഇനി, പൊതുവെ വിവരിച്ചുകാണുന്ന രീതിയിൽ പേടി ശരിക്കും ആചരിച്ചിരുന്നുവെങ്കിൽ അതെത്ര ദുഷ്കരമായിരിക്കുമെന്ന് കാണുക.

23 ഫിൻലി, *ഏൻഷ്യൻറ് സ്ലേവറി,* അദ്ധ്യായം 2

24 ഇൻഡ്യൻ ഹിസ്റ്റോറിക്കൽ റെവ്യൂ, വോല്യം, XV, ജൂലായ് 1988 ഉം ജനുവരി 1989 ഉം (ഇന്ത്യൻ കൗൺസിൽ ഒഫ് ഹിസ്റ്റോറിക്കൽ റിസർച്ച് പ്രസിദ്ധീകരണം). ഡേവിഡ് ഗെയ്ഗ്സ്, 'ദ കോസേഷൻ ഒഫ് സ്ലേയ്വ് റബല്യൻസ് : ഏൻ ഓവർവ്യൂ', എന്ന പഠനം (പു. 116-129) പ്രത്യേകം ശ്രദ്ധാർഹമാണ്.

ക. പേടിക്കാലം നാട്ടിൽ മുൻകൂട്ടിഅറിയാം. ചിലേടങ്ങളിൽ കൊട്ടി അറിയിക്കാറുമുണ്ട്. പേടിയിൽ പെടാതിരിക്കണമെങ്കിൽ സന്ധ്യക്കുശേഷം വെളിയിൽ ഇറങ്ങാതിരുന്നാൽ മാത്രം മതി. അത്യാവശ്യമാണെങ്കിൽ മൂന്നുവയസ്സിൽ കുറയാത്ത പ്രായമുള്ള ഒരാൺതരിയെ കൂട്ടി ഇറങ്ങുകയുമാവാം.

ഖ. പേടിക്കാലത്ത് ഉപദ്രവം ഒഴിവാക്കാൻവേണ്ടി സദാ ഊരിയവാളുമായി നടക്കുന്ന നായന്മാരുണ്ട്. അവർക് പേടിപ്പിച്ചവനേയും അവൻെറ ജാതിയിൽപെട്ട കണ്ണിൽകണ്ടവരേയും കൊല്ലാം, തളരുന്നതുവരെ ഭേദ്യംചെയ്യാം. ആരോടും കണക്ക് പറയേണ്ട.

ഗ. രൂപം, ഭാഷ, വേഷം എന്നിവയിലൂടെ പെട്ടെന്ന് തിരിച്ചറിയാവുന്നവരായതുകൊണ്ട് തീണ്ടൽജാതിക്കാർക് ആരെങ്കിലും കാണെ നായർവീടുകൾക്കടുത്തുപോലും ചെല്ലാൻ പറ്റുമായിരുന്നില്ല.

ഈ തടസ്സങ്ങളെല്ലാമുണ്ടായിട്ടും ആരെങ്കിലും പേടിച്ചെങ്കിൽ അത് രണ്ടുസാഹചര്യത്തിലേ നടന്നിരിക്കൂ:

ഒന്ന്, ഇളങ്കുളം ഒരു വേള സംശയിച്ചതുപോലെ, സ്ത്രീ തൊടാൻ നിന്നുകൊടുത്തിരിക്കണം.

രണ്ട്, പേടിപ്പിച്ചവർക് അമാനുഷമായ കഴിവുകളുണ്ടായിരിക്കണം.

കാമവെറികൊണ്ടോ മറ്റോ സ്ത്രീ പുലയസംസർഗം ഇഷ്ടപ്പെട്ടിരിക്കുമോ എന്നൊന്നും ചോദിക്കില്ലെങ്കിൽ ആദ്യത്തെ സാഹചര്യം ഒരിക്കലും ഉണ്ടായിട്ടില്ലെന്നേ പറയാനാവൂ. കാരണം രണ്ടു ജാതികളുടേയും ജീവിതസാഹചര്യങ്ങൾ തമ്മിലുള്ള അന്തരം അത്രയ്ക്കധികമായിരുന്നു. ആണും തൂണുമില്ലാത്ത പാവം കുടുംബങ്ങളെയല്ല മറിച്ച് ബർബോസ വിവരിച്ചതുപോലുള്ള കുലീനകുടുംബങ്ങളെയാണ് പേടി ബാധിച്ചതെങ്കിൽ പ്രത്യേകിച്ചും. (തമ്പുരാട്ടിമാരെയാണ് തട്ടിക്കൊണ്ടുപോവാറുള്ളതെന്ന് ഇളങ്കുളം പറഞ്ഞിട്ടുണ്ടല്ലോ.) പേടി വിവരിക്കുന്നതിനുതൊട്ടുമുമ്പ് ബർബോസ പുലയരെപ്പറ്റി ഇങ്ങനെ ഒരു വിവരണം തരുന്നുണ്ട്:

*ബാക്കിയുള്ള എല്ലാവരിലും വെച്ച് ശപിക്കപ്പെട്ടവരും പുറംതള്ളപ്പെട്ടവരുമായാണ് പുലയർ കരുതപ്പെടുന്നത്.ഉയർന്നജാതിക്കാർ അബദ്ധത്തിലല്ലാതെ വേറൊരു നിലയ്ക്കും ചെന്നുപെടാനിടയില്ലാത്ത പാടങ്ങളിലേയും ചളിപ്രദേശങ്ങളിലേയും നിഗൂഢമായ സ്ഥലത്ത് അവർ ഒളിച്ചുപാർകുന്നു. അവരുടെ കൂരകൾ നന്നേ ചെറുതും ജീവിതം പരമദരിദ്രവുമാണ്. ...നായൻമാരോട് വളരെ ദൂരെനിന്നല്ലാതെ അവർഉരിയാടാറില്ല. അതുതന്നെ, അകലെനിന്നേ കേൾക്കാൻവേണ്ടി വളരെ ഉച്ചത്തിലായിരിക്കും. വഴിയിലൂടെ പോകുമ്പോൾ അവർ ഉറക്കെ കൂവിക്കൊണ്ടിരിക്കും. അത് കേൾക്കുന്നവർ പുലയർ പോയിമറയുന്നതുവരെ വഴിയിൽനിന്ന് മാറിനിൽകും. അവർ തൊടാനിടയാകുന്ന സ്വജാതിക്കാരെ ആണായാലും പെണ്ണായാലും നായൻമാർ കൊന്നുകളയും. പകപോക്കാൻവേണ്ടി പുലയരേയും അവനവൻ വശംകെടുന്നതുവരെ കൊല്ലും. ഇതിന് നായൻമാർക് ശിക്ഷയൊന്നുമില്ല.*

പതിനാറാം നൂറ്റാണ്ടിലെ ഈ സ്ഥിതിതന്നെയാണ് പതിനെട്ടാം നൂറ്റാണ്ടിൻെറ ഒടുവിലുമെന്ന് വാർഡും കോണറും എഴുതിയ തിരുവിതാംകൂർ-കൊച്ചി സർവേയിലുണ്ട് :

*പുലയരുടെ പേര് തീർതും അറപ്പും ഓക്കാനവുമുണ്ടാക്കുന്നു. മഹാമാരിയെയെന്നപോലെ അവർ വെറുക്കപ്പെടുന്നു.... അവർ അടുത്തുകൂടി പോയാൽമതി, നഗരങ്ങളും, ചന്തകളും പോലും തീണ്ടി അശുദ്ധമാക്കിയതായി കരുതപ്പെടും.*

ഈ ഒരു സാഹചര്യത്തിലേക്ക് ഏതെങ്കിലും നായർസ്ത്രീ, അസാധാരണമായ എന്തെങ്കിലും സമ്മർദം സ്വന്തം കുടുംബത്തിൽനിന്ന് ഉണ്ടായില്ലെങ്കിൽ, ഇഷ്ടത്തോടെ സ്വയം ചെന്നുകയറുമെന്ന് വിശ്വസിക്കാൻ കുറഞ്ഞ ഭാവനയൊന്നും പോര. എങ്കിൽ ആ സമ്മർദം എന്തായിരുന്നിരിക്കും?

പത്തൊമ്പതാം നൂറ്റാണ്ടിൻെറ തുടക്കം വരെ നായൻമാർകിടയിൽ കുടുംബബന്ധം അയഞ്ഞതായിരുന്നുവെന്ന് പൊതുവെ ഒരു ധാരണയുണ്ട്. മരുമക്കത്തായം, നമ്പൂതിരിസംബന്ധം, ഉറപ്പില്ലാത്ത വിവാഹബന്ധം, ബഹുഭർതൃത്വം തുടങ്ങിയവയാണ് ഈ ധാരണയ്കാ

ധാരം. വർതേമ, ബർബോസ എന്നിവരെ പ്പോലെ പുറത്തുനിന്നു വന്നവരാണ് ഇങ്ങനെ ഒരു ചിത്രം ആദ്യം തന്നത്. പിന്നീടെഴുതിയവർ അത് പൊങ്ങും ചരടും ചൂണ്ടയും അടക്കം വിഴുങ്ങുകയും ചെയ്തു.

പതിനാറാംനൂറ്റാണ്ടിൽ മലബാറിലെ നായർസ്ത്രീകളുടെ സൻമാർഗ നിലവാരം മോശമായിരുന്നുവെന്ന പിൽക്കാലത്തെ ധാരണയ്ക്കും ആധാരം, അവർ തൻേറടികളായിരുന്നെന്നും, ഉൽസവസ്ഥലങ്ങളിൽ അണിഞ്ഞൊരുങ്ങിച്ചെന്ന് വിലസാറുണ്ടെന്നും, ഒരേ സമയം പല പുരുഷൻമാരെ ഭർതാക്കൻമാരാക്കാറുണ്ടെന്നും ഇഷ്ടംപോലെ ബന്ധം ഒഴിവാക്കാറുണ്ടെന്നും മറ്റുമുള്ള ബർബോസയുടേയും കൂട്ടരുടേയും വിവരണമാണ്. *ഒരു നായർസ്ത്രീക്ക് അഞ്ചും ആറും ചിലപ്പോൾ എട്ടും ഭർതാക്കൻമാരുണ്ട്. അവൾ അവരോടൊത്ത് മാറിമാറി അന്തിയുറങ്ങുന്നു. കുട്ടികൾ ഉണ്ടാവുമ്പോൾ ഇന്നകുട്ടി ഇന്നാളുടേതെന്ന് സ്ത്രീ പറയും. അതാണ് നടപ്പ്* എന്നാണ് വർതേമയുടെ നിരീക്ഷണം. ഇത്തരം വിവരണങ്ങൾ പതിനെട്ടാം നൂറ്റാണ്ടിൽ ഇവിടം സന്ദർശിച്ച ഹാമിൽട്ടണെപ്പോലുള്ളവർ വലിയ വ്യത്യാസമൊന്നുമില്ലാതെ ആവർതിച്ചതാണ്, താൻ മലബാർ കലക്ടറാവുന്നതിനുമുമ്പുള്ള കാലങ്ങളിൽ നായൻമാരുടെ വിവാഹബന്ധവും സൻമാർഗനിലവാരവും തരംതാണതാണെന്ന് പരോക്ഷമായി സൂചിപ്പിക്കാൻ ലോഗനെ പ്രേരിപ്പിച്ചത്. വാസ്തവത്തിൽ ഇതിൻെറയൊക്കെ പറയാപ്പുറങ്ങൾ കൂടി അന്വേഷിച്ചാലേ യഥാർഥസ്ഥിതി ഊഹിക്കുവാൻ കഴിയൂ. എന്തിന്, ലോഗൻ തന്നെ തൻെറ കാലത്തെ സ്ഥിതിയെപ്പറ്റി പറയുന്നത് ഇങ്ങനെയാണ്:

> *വിവാഹബന്ധം, അത് അനൗപചാരികമായിട്ടുപോലും, നായൻമാരുടെ ഇടയിലുള്ളെടത്തോളം വെറെ എവിടെയും ഇത്ര സൂക്ഷ്മമായി പാലിക്കുകയും അംഗീകരിക്കുകയും ഇത്ര കർശനമായി സംരക്ഷിക്കുകയും അതിൻെറ ലംഘനത്തിന് ഇത്ര മൃഗീയമായിശിക്ഷിക്കുകയും ചെയ്യുന്നില്ല. നിയമം അയഞ്ഞതായതുകൊണ്ട് തന്നെ ബന്ധം മുറുക്കാംകൂടിയതാണ്. എളുപ്പം നഷ്ടപ്പെടാനിടയുള്ളത് സൂക്ഷിക്കാൻ മനുഷ്യർ ഏറെ ജാഗരൂകരായിരിക്കുമല്ലോ.*

1894ലെ മലബാർ മാരിയേജ് കമ്മീഷൻ റിപ്പോർടിൽ ഒ. ചന്തുമേനോനും ഇതേ വിലയിരുത്തൽ നടത്തിയിട്ടുണ്ട്. ഇത് പത്തൊമ്പതാം നൂറ്റാണ്ടിലെ മാത്രം സ്ഥിതിയായിരുന്നെന്ന് വിചാരിക്കാൻ പ്രത്യേകിച്ച് തെളിവൊന്നുമില്ല, അതിനു മുമ്പും ഇങ്ങനെതന്നെയായിരുന്നു എന്ന് കരുതാൻ സാഹചര്യത്തെളിവുകളുണ്ടുതാനും. ഉദാഹരണത്തിന് ദായക്രമത്തിൻെറ കാര്യമെടുക്കാം.

മരുമക്കത്തായമായതുകൊണ്ടു സ്വത്തവകാശം സ്ത്രീകൾക്കായിരുന്നെന്നും അതാണവരെ തൻേറടികളാക്കിയിരിക്കുക എന്നും തോന്നാവുന്നതാണല്ലോ. എന്നാൽ ഭാഗംവെക്കാത്തതും കൊള്ളക്കൊടുക്കയില്ലാത്തതുമായ സ്വത്തിൻമേലുള്ള അവകാശം വെറുമൊരു സങ്കൽപമാണ്. അതിൻെറ പേരിൽ ഒരു സ്ത്രീക്കും തൻേറടിയാവാൻ കഴിഞ്ഞിട്ടുണ്ടാവില്ല. ജനിച്ച വീട്ടിൽതന്നെ മരണംവരെ കഴിയേണ്ടിവന്നവരാണവർ. കുടുംബത്തിൽനിന്ന് പുറത്തുപോകുന്നെങ്കിൽത്തന്നെ സ്വത്തിൽനിന്ന് യാതൊന്നും കൂടെ കൊണ്ടുപോകാനും പറ്റുമായിരുന്നില്ല. പരിചയമുള്ള കാലത്തുള്ള ഇത്തരമൊരു കൂട്ടുകുടുംബവ്യവസ്ഥയെ ഇനി പേടിയുമായി ബന്ധപ്പെടുത്തി സങ്കൽപിച്ചുനോക്കാവുന്നതാണ്.

തറവാട്ടിലെ എല്ലാസ്ത്രീകളും കാരണവരുടേയും മൂത്ത സ്ത്രീയുടേയും (മിക്കവാറും ആർതവം നിന്നവരും അതുകൊണ്ട് ആരെങ്കിലും തൊടുമെന്ന പേടി വേണ്ടാത്തവരും) ചൊൽപടിയിൽ. വീട്ടിനുപുറത്തുപോകാനുള്ള അവസരങ്ങൾ കുറവ്. സഞ്ചാരസ്വാതന്ത്ര്യം മിക്കവാറും നാലുകെട്ടിൻേറയോ എട്ടുകെട്ടിൻേറയോ തൊടിക്കകത്തും കാവുവരെയും മാത്രം (ഇട്ടിയമ്മ ചാടിയാൽ കൊട്ടിയമ്പലം വരെ). സംബന്ധക്കാരെ കൊണ്ടുവന്നതും ഒഴിവാക്കിയതും തറവാട്ടിലെ കാരണവരുടേയും മൂത്ത സ്ത്രീകളുടേയും ഇഷ്ടപ്രകാരം. ആസ്തിയും പ്രതാപവും കൂടിയതനുസരിച്ച് ഈ നിയന്ത്രണങ്ങൾ കൂടുതൽ കർശനമായിട്ടേ

ഉണ്ടാവൂ. ഈ ഒരവസ്ഥയിൽ കൈകാര്യകർത്താക്കൾ നിശ്ചയിച്ചതിനെ ധിക്കരിച്ചവൾ തറവാട്ടിൻെറ മാനം കളഞ്ഞവളും തെറിച്ചവളും പെഴച്ചവളും ഒക്കെയാവുക സ്വാഭാവികമാണ്. അങ്ങനെയുള്ളവളെ പുലയൻ തൊട്ടെന്ന് വരുത്തിയാൽ വേണമെങ്കിൽ കൊല്ലാം. അല്ലെങ്കിൽ ഏതെങ്കിലും പുലയൻെറകൂടെ പൊറുക്കാനൊ, ആരുടെയെങ്കിലും വെപ്പാട്ടിയോ അടിമയോ യോഗിയോ ആയി എവിടെയെങ്കിലും പോയി തുലയാനോ വേണ്ടി ആട്ടിയോടിക്കാം. തൊടൽ ഗൂഢമായി മാത്രം നടക്കാവുന്നതായതുകൊണ്ട് സാക്ഷികൾ വേണ്ട. വിചാരണയില്ല. ആരെയും ബോധിപ്പിക്കാനുമില്ല. കൊന്നതിനോ ആട്ടിപ്പറഞ്ഞയച്ചതിനോശേഷം മാത്രമേ ആരെങ്കിലും അറിയണമെങ്കിൽത്തന്നെ വിവരം പുറത്തെത്തിക്കേണ്ടതുള്ളു.

കൈകാര്യകർത്താക്കളുടെ ചൊൽപടിയിൽ നിൽക്കാത്തതുകൊണ്ട് തറവാട്ടിന് വേണ്ടാതായ സ്ത്രീകളെ ഒതുക്കാൻ ഇത്തരം ഒരു പേടി വളരെ ഫലവത്തായിരുന്നിരിക്കും എന്ന കാര്യത്തിൽ സംശയമില്ല. ചൊൽപടിയിൽ നിന്നില്ലെങ്കിൽ ഇങ്ങനെയൊക്കെ സംഭവിക്കും എന്ന ഭയം സ്ത്രീകളെ ഒതുങ്ങിക്കഴിയാനും പ്രേരിപ്പിച്ചിരിക്കാം. ഇനി ആകെ ഉണ്ടാകാവുന്ന സംശയം, ആണുങ്ങൾക്കും മറ്റുള്ളവർകും വേണമെങ്കിൽ കരുതിയിരുന്ന് തൊടൽ ഒഴിവാക്കിക്കൂടായിരുന്നോ എന്നാണ്. എന്നാൽ അതിനുള്ള മറുപടി തൊടുന്ന ജാതിക്കാർക്ക് മാത്രം വശമായിരുന്ന ദുർമന്ത്രവാദത്തിലുണ്ട്. ഒടിയും കൂടോത്രവും യഥാർഥത്തിൽ നടന്നുവോ എന്ന് ഇവിടെ അന്വേഷിക്കേണ്ടതില്ല. നടക്കുമെന്ന വിശ്വാസത്തിൻെറ മറപറ്റി എത്ര വലിയ ശൂരനും നിസ്സഹായത നടിക്കാൻ കഴിയുമായിരുന്നു എന്നതാണ് ഇവിടെ പ്രധാനം. തീണ്ടലുള്ള ഏതുജാതിക്കാരൻ തൊട്ടാലും ഭ്രഷ്ട് വരുമായിരുന്നെങ്കിലും പുലയനും പറയനും മണ്ണാനും മാത്രം പേടിയുമായി ബന്ധപ്പെട്ടുനിൽക്കാനുള്ള കാരണവും ഇതുതന്നെയായിരിക്കാം. തമ്പ്രാൻെറ കൽപന അനുസരിക്കാൻ അവർ ബാദ്ധ്യസ്ഥരുമായിരുന്നല്ലോ.

ഇതാണ് സംഭവിച്ചിരിക്കുക എന്ന് വിചാരിക്കാനാവശ്യമായ ഒരു കാര്യംകൂടി പറയാം. ക്രി.വ.1696ൽ വേണാട്ടിൽ പേടി നിരോധിച്ചുകൊണ്ട് ചിറവാ മൂത്തതമ്പുരാനിറക്കിയ വിളംബരമനുസരിച്ച് തൊട്ടപെണ്ണ് കുളിച്ചുകയറിയാൽ മാത്രം മതിയായിരുന്നു ദോഷം മാറാൻ. എന്നാൽ തൻെറ ഏതാനും തലമുറ മുമ്പുവരെ അപൂർവമായെങ്കിലും പേടി ആചരിച്ചിരുന്നുവെന്ന ഇളങ്കുളത്തിൻെറ കേട്ടുകേൾവി ശരിയായിരുന്നെങ്കിൽ തമ്പുരാൻ വിധിച്ച ലളിതമായ ദോഷപരിഹാരം ബന്ധപ്പെട്ട തറവാട്ടുകാർ അനുവദിച്ചിരുന്നില്ലെന്നല്ലേ കരുതേണ്ടത്? അതും പേടിപ്പിച്ചവനേയും അവൻെറ കുടുംബത്തേയും അവരുടെ ഗർഭത്തിലുള്ള കരുവിനെപോലും വെട്ടിനുറുക്കുമെന്ന് കൽപിച്ചിട്ടും! ഒരുമ്പെട്ടവളെ എന്തുതന്നെ വന്നാലും ഒതുക്കുമെന്ന് കൈകാര്യകർത്താക്കൾക്ക് വാശിയുണ്ടെങ്കിലല്ലേ ഈ സാഹചര്യത്തിൽ ആരെങ്കിലും പേടിക്കേണ്ടിവന്നിട്ടുണ്ടാവൂ?

സാമാന്യമായിപ്പറഞ്ഞാൽ സ്വന്തം സ്ത്രീകളുടെ സദാചാരത്തെയും അച്ചടക്കത്തെയും പറ്റിയുള്ള കർകശമായ നിയന്ത്രണങ്ങൾ സമൂഹത്തിലെ പുരുഷമേധാവിത്വത്തിൻെറ ലക്ഷണമാണ്. അറിയാവുന്ന കാലത്ത് കുലീന നായർകുടുംബങ്ങളിലെ സ്ഥിതിയും ഇതുതന്നെയായിരുന്നു. മക്കത്തായികളായ നമ്പൂതിരിസമൂഹത്തെ അപേക്ഷിച്ച് മരുമക്കത്തായികളായ നായൻമാരുടെ ഇടയിലായിരുന്നു പുരുഷമേധാവിത്വത്തിൻെറ കാർകശ്യം ഏറെ എന്നുംകൂടി തോന്നുന്നു. കാരണം അടുക്കളദോഷം ആരോപിക്കപ്പെട്ട അന്തർജനത്തിന് പേടിയിൽപ്പെട്ട നായർസ്ത്രീയെ അപേക്ഷിച്ച് കൂടുതൽ കാരുണ്യം കിട്ടിയിരുന്നു എന്നതുതന്നെ. ഒന്നുമില്ലെങ്കിൽ സ്മാർതവിചാരത്തിലെ മാനസികവും ശാരീരികവുമായ പീഡനങ്ങളെല്ലാം കണക്കിലെടുത്താലും, 'ശങ്കയും തുമ്പും' തേടുന്നതുതൊട്ട് 'സാധനം പിഴച്ചു' എന്നു വിധിക്കുന്നതുവരെയുള്ള സുദീർഘമായ തെളിവെടുപ്പും പകതോന്നിയവരെ ജാരൻമാരുടെ കൂട്ടത്തിൽ പേരുപറഞ്ഞു കുടുക്കി നശിപ്പിക്കാനുള്ള അവസരവും അത് സ്ത്രീക്ക് അനുവദിച്ചുകൊടുത്തിരുന്നല്ലോ. □

# തുളുപഠനങ്ങൾ ഒരു പൂർവപക്ഷം

*വെളുത്താട്ടു കേശവൻ*

തുളുനാടിൻെറ സാംസ്കാരിക ചരിത്രത്തിന് സി. രാഘവൻ എഴുതിയ 'ആമുഖം' (*കേരളപഠനങ്ങൾ* 2) ശ്രദ്ധേയമാണ്. കേരള-കർണാടക സംസ്ഥാനങ്ങൾക്കിടയിൽ കിടക്കുന്ന ഈ മഞ്ജൂഴപ്രദേശത്തിൻെറ ചരിത്രവും സംസ്കാരവും പഠിക്കുന്നത് ഇരു ഭാഗങ്ങളിലുള്ളവർകും പ്രയോജനകരമാവും. ആ നിലയ്ക്ക് മലയാളത്തിലെ വായനക്കാരെ അതിൻെറ പ്രാധാന്യത്തെക്കുറിച്ച് ബോധവാൻമാരാക്കാൻ അദ്ദേഹത്തിൻെറ ലേഖനം സഹായിക്കും. എന്നാൽ 'അവഗണന'യെന്ന് അക്ഷരലക്ഷം ഉരുക്കഴിച്ച് ഗതിവരുത്തേണ്ടിടത്തോളം ശോചനീയമല്ല തുളുനാടിൻെറ ചരിത്രത്തിൻെറയും ഭാഷാസംസ്കാരാദികളുടെയും പഠനത്തിൻെറ നില. ഇന്ത്യയിലെ മറ്റ് ഏതു പ്രദേശത്തോടും തോളൊത്തുനിൽക്കാവുന്ന ഒരു സ്ഥിതി തുളുപഠനങ്ങൾക്കും അവകാശപ്പെടാമെന്നാണ് എനിക്കു തോന്നിയിട്ടുള്ളത്. ഗ്രന്ഥസ്ഥമായ വാങ്മയം കഷ്ടിയായിട്ടുപോലും - ഒരുപക്ഷേ അക്കാരണം കൊണ്ട് - വിദേശീയരും ഇന്നാട്ടുകാരുമായ പല പണ്ഡിതൻമാരും ഈ വഴിക്ക് പരിശ്രമിച്ചിട്ടുണ്ട്. ഇതുവരെ നടന്നിട്ടുള്ള തുളുപഠനങ്ങളെക്കുറിച്ച് ഒരു ദിങ്മാത്രദർശനം നടത്താനാണ് ഈ കുറിപ്പിലൂടെ ശ്രമിക്കുന്നത്.

ഇന്ത്യയിലെ മറ്റു പ്രദേശങ്ങൾക്കെന്നപോലെ തനതായൊരു ചരിത്രരചനാപാരമ്പര്യം തുളുനാടിനുമുണ്ടായിരുന്നു. സംസ്കൃതത്തിലുള്ള സഹ്യാദ്രിഖണ്ഡവും കന്നടത്തിലുള്ള ഗ്രാമപദ്ധതിയും തുളുവിലുള്ള കണക്കറ്റ പാഡ്ദനങ്ങളുമൊക്കെ ഈ പാരമ്പര്യത്തെ സമ്പന്നമാക്കിയ ഘടകങ്ങളാണ്. എന്നാൽ പതിനെട്ടാംനൂറ്റാണ്ടിൻെറ അവസാനത്തോടെ കാനറജില്ല ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് അധീനമായതോടെ ഈ പാരമ്പര്യത്തിൽ കാര്യമായ മാറ്റംവന്നു. പഴയ ഈ വിജ്ഞാനപാരമ്പര്യത്തെ നിരാകരിച്ച് വസ്തുനിഷ്ഠമെന്ന് ഊറ്റംകൊള്ളുന്ന പാശ്ചാത്യസമ്പ്രദായത്തിൽ ചരിത്രമെഴുതേണ്ടത് കോളനിയജമാനൻമാർക് ആവശ്യമായിരുന്നു. കാനറയുടെ ആദ്യത്തെ കലക്ടറായിരുന്ന സർ തോമസ് മൺറോ ഇവിടുത്തെ ഭൂനികുതിവ്യവസ്ഥ ബംഗാൾ സംസ്ഥാനത്തേതിൽനിന്നും ബോംബേ സംസ്ഥാനത്തേതിൽ നിന്നും വ്യത്യസ്തമായി 'റയ്യത്ത്വാരി' സമ്പ്രദായത്തിലാക്കാൻ ശുപാർശ ചെയ്ത വിശദമായ റിപ്പോർടുപോലും ഒരു പ്രത്യേകരീതിയിൽ ഈ പ്രദേശത്തിൻെറ ചരിത്രം വായിച്ചെടുത്തതിനെ തുടർന്നായിരുന്നു. തുടർന്ന്, കാലാകാലങ്ങളിലെ ജമാബന്ദി റിപ്പോർടുകളിലും ഭരണ റിപ്പോർടുകളിലുമൊക്കെ അന്നന്നത്തെ ഭരണാധികാരികൾ കാനറയ്ക്കുവേണ്ടി 'സുദൃഢവും ഉപയോഗയോഗ്യവുമായ ഒരു ഭൂതകാലം' സൃഷ്ടിച്ചെടുത്തു. 1830-31ൽ തുളുനാട്ടിൽ നടന്ന നികുതിനിഷേധത്തെക്കുറിച്ച് - കൂട്ട

കലാപം (കൂട്ട്സ് റെബല്യൺ) എന്നാണിതറിയപ്പെടുന്നത് · ജോൺ സ്റ്റോക്സ് എന്ന കമ്പനി ഉദ്യോഗസ്ഥൻ നടത്തിയ അന്വേഷണത്തിൻെറ റിപ്പോർട് ഇതിനെ വ്യക്തമായി ഉദാഹരിക്കുന്നു. ഇവിടുത്തുകാരായ കൊങ്കണി സംസാരിക്കുന്ന ക്രിസ്ത്യാനികളെ നാട്ടുകാരായ മറ്റുള്ളവരിൽനിന്ന് വേർതിരിച്ചുകാണിക്കാനും അങ്ങനെ കോളനിയജമാനൻമാരുടെ സഹായികളാക്കിത്തീർകാനുമുള്ള ശ്രമം ഇവിടെ കാണാം. ഈ ഭരണാധികാരികളെയും അവരുടെ പരിപാടികളെയും നേരിട്ടുബാധിക്കുന്നതായിരുന്നു, ഈ പ്രദേശത്തിൻെറ ഭൂതകാലവും നിയമസംഹിതകളും പിന്തുടർച്ചാക്രമവും സാമൂഹ്യബന്ധങ്ങളും മതാചാരങ്ങളുമൊക്കെ. അതുകൊണ്ടുതന്നെ അവർ ആ വഴിക്കൊക്കെ ഊർജിതമായ അന്വേഷണംനടത്തുകയും ചെയ്തു. ഇങ്ങനെ ആദ്യകാലത്ത് അവർ തുളുനാടിൻെറ ചരിത്രവും സംസ്കാരവും ഭാഷയുമൊക്കെ പഠിച്ചത് രാഷ്ട്രീയമായ ഉദ്ദേശ്യത്തോടു കൂടിയായിരുന്നുവെങ്കിലും അതിൻെറ ഫലം ആ വിഷയങ്ങളിലൊക്കെ വ്യാപകമായ വെളിച്ചം വീശുകയെന്നതായിരുന്നു.

പത്തൊമ്പതാം നൂറ്റാണ്ടിൻെറ മദ്ധ്യത്തോടെ മംഗലാപുരം കേന്ദ്രമാക്കി ബാസൽ മിഷൻ തുളുനാട്ടിൽ പ്രവർത്തനമാരംഭിച്ചു. ക്രിസ്തുമതപ്രചാരണമായിരുന്നു മിഷൻെറ ലക്ഷ്യം. തുളുഭാഷയുടെ ആദ്യത്തെ വ്യാകരണം സംഘത്തിലെ ജർമൻ പണ്ഡിതനായ ബ്രിഗെയ്ൽ രചിച്ചു. ഏറെത്താമസിയാതെ റെവ. എ.മാനർ ഒരു *തുളു-ഇംഗ്ലീഷ് നിഘണ്ടുവും* നിർമിച്ചു. മംഗലാപുരത്ത് ബാസൽ മിഷൻെറ തന്നെ മറ്റൊരു പാതിരിയായിരുന്ന റെവ. കിറ്റലിൻെറ *കന്നട-ഇംഗ്ലീഷ് നിഘണ്ടുവും* ഈ വകുപ്പിൽപെടുത്താം. തുളുനാട്ടിലെ വരേണ്യസംസ്കാരത്തിൻെറ ഭാഷ കന്നടമായിരുന്നു; വരമൊഴിക്കുള്ള ഉപാധിയും സാമാന്യേന കന്നടമായിരുന്നു. കർണാടകത്തിലൊട്ടാകെ ഉപയോഗയോഗ്യമായെങ്കിലും കിറ്റെൽനിഘണ്ടുവിൻെറ തുളുനാടൻ ഉൽപത്തി തുളുപഠനങ്ങളുടെ കൂട്ടത്തിൽ എടുത്തുപറയേണ്ടതാണ്. അതുപോലെ, അതിലെ പല ശബ്ദാർഥങ്ങളിലും *തുളുത്തങ്ങൾ* (തുളുവിസംസ്) കാണാമെന്ന വസ്തുത രസകരമാണ്. ഏതാണ്ട് ഇതേകാലത്തുതന്നെ ബിഷപ്പ് കാൾഡ്വെൽ *ദ്രാവിഡ ഭാഷകളുടെ താരതമ്യ വ്യാകരണം* എന്ന തൻെറ പ്രസിദ്ധമായ ഗ്രന്ഥത്തിലൂടെ തുളുവിനെ ദ്രാവിഡഭാഷകളിലൊന്നായി പ്രതിഷ്ഠിച്ച് സമകാലികമായ ഇന്തോളജിയിൽ അതിന് അംഗീകാരംനേടിക്കൊടുത്തു.

ഇതിനോടൊപ്പംതന്നെ തുളുജ്ഞാനപദസാഹിത്യകലകളെക്കുറിച്ചും ബാസൽ മിഷൻ സംഘത്തിലെ പണ്ഡിതൻമാർ പഠിക്കുന്നുണ്ടായിരുന്നു. തുളുനിഘണ്ടുകാരനായ മാനർ തന്നെ കുറേ തുളുപാഡ്ദനങ്ങൾ സമാഹരിച്ച് പ്രസിദ്ധപ്പെടുത്തി. പ്രസിദ്ധ ഇന്തോളജിസ്റ്റായ എ.സി. ബർണൽ കുറേക്കൂടി പാഡ്ദനങ്ങൾ സംഭരിക്കുകയും അവയിൽ ചിലവ മാനറിൻെറയും മറ്റും സഹായത്തോടെ ഇംഗ്ലീഷിലേക്ക് വിവർതനം ചെയ്യുകയും ചെയ്തു. വാസ്തവത്തിൽ ഈ പാഡ്ദന പാഠങ്ങളും അവയുടെ ഇംഗ്ലീഷ് വിവർതനങ്ങളും ചില ഭൂത കോലങ്ങളുടെ അനുഷ്ഠാനങ്ങൾ ബർണൽ നേരിട്ടുകണ്ടതിൻെറ വിവരണങ്ങളുമൊക്കെ ചേർതാണ് റിച്ചേഡ് ടെംപ്ൾ *ഇന്ത്യൻ ആൻറികചറി*യുടെ താളുകളിലൂടെ ബർണലിൻെറ പേരിൽ അദ്ദേഹത്തിൻെറ മരണശേഷം 'തുളുവരുടെ ഭൂതാരാധന'യെന്ന പരമ്പര പ്രസിദ്ധപ്പെടുത്തിയത്. കൊടകിൻെറ ഗസറ്റിയറെഴുതിയ റെവ. മെഗ്ളിങ്ങും തുളുഭൂതാരാധനയെക്കുറിച്ച് എഴുതിയിട്ടുണ്ട്. മദിരാശി ബിഷപ്പായിരുന്ന വൈറ്റ്ഹെഡ് *ദക്ഷിണേന്ത്യയിലെ ഗ്രാമീണദേവതകൾ* എന്ന പുസ്തകത്തിൽ തുളുനാട്ടിലെ ഭൂതാരാധനയെക്കുറിച്ച് എടുത്തുപറഞ്ഞിട്ടുണ്ട്.

ക്രിസ്ത്യൻപാതിരിമാരുടേതായ ഈ ശ്രമങ്ങൾക്ക് ഒരു പ്രത്യേകതയുണ്ട്. മതപ്രചാരണമായിരുന്നു അവരുടെ ഉദ്ദേശ്യമെന്ന് പറഞ്ഞുവല്ലോ. അതിനൊരു ഉപാധിയായിട്ടാണവർ ഇവിടുത്തെ ഭാഷ പഠിച്ചത്. നിഘണ്ടുക്കളും വ്യാകരണവുമൊക്കെ കാണിക്കുന്നത് അതാണ്. ആരാധനാരീതികളെക്കുറിച്ച് ഇത്ര

കിണഞ്ഞുപഠിച്ചതിൻെറ പിന്നിലും ശുദ്ധവും നിർദോഷവുമായ അന്വേഷണത്വര മാത്രമായിരുന്നുവെന്ന് പറഞ്ഞുകൂടാ. ഇവിടുത്തെ ആരാധനാരീതിയുടെ പ്രാകൃതത്വം എടുത്തുകാട്ടി ക്രൈസ്തവ പദ്ധതിക്ക് അതിൻെറ മേലുള്ള മെച്ചം പ്രഖ്യാപിക്കാനും അതുവഴി ക്രിസ്തുമതത്തിലേക്ക് ആളെക്കൂട്ടാനുമുള്ള ലക്ഷ്യം ഇവിടെ കാണാം. ഭൂതാരാധനയെ ഡെവിൾ വർഷിപ്പ് എന്നും ഡെമൺ ഒലേറ്ററിയെന്നുമൊക്കെ തർജുമചെയ്ത്, ഇവിടുത്തുകാർ ആരാധിക്കുന്നത് ചെകുത്താനെയാണെന്നവർ വരുത്തിത്തീർതു. ഭൂതകോലങ്ങൾ അരങ്ങേറുന്നസമയത്തുള്ള ബഹളവും ക്രൂരതയുമൊക്കെ അതിശയോക്തികലർതി വിവരിച്ച് അതിൻെറ പ്രാകൃതത്വം അവർ പൊക്കിക്കാട്ടി. ഏകദൈവവിശ്വാസം - ചെകുത്താനെയാരാധിക്കുന്ന സമ്പ്രദായം, നിയതമായ മതസ്ഥാപനം - പ്രാകൃതമായ അനുഷ്ഠാനങ്ങൾ, ഗ്രന്ഥസ്ഥമായ ദൈവശാസ്ത്രം - വാമൊഴി വഴക്കത്തിലൂന്നിയ അന്ധവിശ്വാസങ്ങൾ-ഇവയെ താരതമ്യപ്പെടുത്തി ഈ ദ്വന്ദ്വങ്ങളിൽ ആദ്യംവരുന്നവയ്ക്ക് രണ്ടാമതുവരുന്നവയുടെ മേലുള്ള മെച്ചം വിളിച്ചോതുകയാണ് ഈ പാതിരിമാരും അവരുടെ ശിഷ്യൻമാരും ചെയ്തത്. ഒപ്പം, കോളനികളിലെ പ്രജകൾക്കു മേൽ യജമാനൻമാർക് സാംസ്കാരികമായും മേൻമനേടാൻ ഇവർ സഹായിച്ചു. എന്തൊക്കെയായാലും ഇതിൻെറയൊക്കെ ഫലമായി തുളുഭാഷയെയും സംസ്കാരത്തെയും കുറിച്ചുള്ള പല വിവരങ്ങളും ഏട്ടിൽപതിഞ്ഞുകിട്ടി.

കാനറ ജില്ലയെ വടക്കൻ കർണാടകമെന്നും തെക്കൻ കർണാടകമെന്നും രണ്ടായി വിഭജിച്ചതും അതിൽ വടക്കൻ കർണാടകത്തെ ബോംബേ സംസ്ഥാനത്തോടും തെക്കൻ കർണാടകത്തെ മദിരാശി സംസ്ഥാനത്തോടും ചേർതതും ആയിടയ്ക്കായിരുന്നു. വടക്കും തെക്കും കുറച്ച് കന്നട-മലയാളപ്രദേശങ്ങളുള്ള തൊഴിച്ചാൽ പ്രായേണ തുളുനാടു തന്നെയായിരുന്നു തെക്കൻകർണാടകജില്ല. മദിരാശി സംസ്ഥാനത്തിലെ മറ്റെല്ലാ ജില്ലകളെയും പോലെ തെക്കൻകർണാടകജില്ലയ്ക്കും ഒരു മാന്വലുണ്ടായി. അവിടുത്തെ അന്നത്തെ കലക്ടറായിരുന്ന ജോൺ സ്റ്ററോക്കാണ് അത് തയ്യാറാക്കിയത്. ഇതിൽ ഈ പ്രദേശത്തിൻെറ പാശ്ചാത്യസമ്പ്രദായത്തിലെഴുതിയ ചരിത്രം കാണാം. സ്റ്റുവർട് ഈ മാന്വലിന് ഒരു അനുബന്ധമെഴുതിച്ചേർതു. അവിടുന്നിങ്ങോട്ട് പാശ്ചാത്യ രീതിശാസ്ത്രത്തിൽ തുളുനാടിൻെറ ചരിത്രം പഠിക്കാൻ പല വഴിക്കും ശ്രമങ്ങൾ നടന്നിട്ടുണ്ട്. മദിരാശിസർകാർ പുരാലിഖിതങ്ങൾ പഠിക്കാൻ പ്രത്യേക വകുപ്പു തന്നെ ആരംഭിച്ചു. ആ വകുപ്പിൻെറ ആദ്യത്തെ അദ്ധ്യക്ഷനായിരുന്ന ഇ. ഹുൾഷിൻെറ തന്നെ മേൽനോട്ടത്തിൽ തുളുനാട്ടിലെ പല ശാസനങ്ങളും പഠനവിഷയമായി. നൂറുക്കണക്കിന് ലിഖിതങ്ങളെക്കുറിച്ച് വകുപ്പിൻെറ വാർഷിക റിപ്പോർട്ടുകളിൽ സൂചനകൾ വന്നു; പലതിൻെറയും പാഠങ്ങൾ *സൗത്ത് ഇന്ത്യൻ ഇൻസ്ക്രിപ്ഷൻസിൻ*െറ ഏഴും ഒമ്പതും വോള്യങ്ങളിൽ പ്രകാശിതമായി. മൈസൂറിലെയും കൊടകിലെയും ലിഖിതങ്ങൾ കണ്ടെടുത്ത് പ്രകാശിപ്പിച്ച ലൂയി റൈസും ജോൺ ഫ്ലീറ്റും തുളുനാട്ടിലെ ശാസനങ്ങളെ തങ്ങളുടെ


**കേരളപഠനങ്ങൾ**

**5**

**ഗ്രാമീണ തൊഴിൽ മേഖലയിലെ പുതിയ പ്രവണതകൾ**

*ജി. ഗോപിക്കുട്ടൻ*

*ടി.ടി. ശ്രീകുമാർ*

പഠനങ്ങളിൽ ധാരാളമായി ഉപയോഗിച്ചു. ദക്ഷിണേന്ത്യയിലെ മറ്റു ഭാഗങ്ങളിൽനിന്ന് കണ്ടെടുത്ത് പ്രസിദ്ധപ്പെടുത്തിയ ശാസനങ്ങളിലും തൗളവരെക്കുറിച്ചുള്ള പരാമർശങ്ങളുണ്ടായിരുന്നു; ഇവയും പണ്ഡിതരുടെ ശ്രദ്ധയിൽപെട്ടു.

തുളുനാട്ടിലെ വിവിധ ജന-ജാതികളെക്കുറിച്ച് നരവംശ ശാസ്ത്രജ്ഞൻമാരും അന്വേഷണം നടത്തുന്നുണ്ടായിരുന്നു. കാനേഷുമാരി റിപ്പോർട്ടുകളിലും മറ്റും ആദ്യകാലത്ത് ചിതറിക്കിടന്നിരുന്ന വിവരങ്ങൾ പത്തൊമ്പതാംനൂറ്റാണ്ടിൻെറ അവസാനമാവുമ്പോഴേക്ക് *എത്ത്നോഗ്രഫി*യെന്ന ഒരു വിജ്ഞാനശാഖതന്നെയായി രൂപംകൊണ്ടു. ദക്ഷിണേന്ത്യയിലെ ജാതികളെയും ഗോത്രവർഗങ്ങളെയുംകുറിച്ച് വിസ്തരിച്ചെഴുതിയ എഡ്ഗർ തഴ്സ്റ്റൻ തുളുനാടിനെയും തൻെറ പഠനത്തിൽ വിശദമായ ചർചയ്ക്ക് വിധേയമാക്കി. തുളുനാട്ടിലെ ബണ്ട-ബില്ലവജാതിക്കാരും മറ്റുചിലകൂട്ടരും തുടർന്നുപോന്ന അളിയസന്താന കട്ട് നരവംശ ശാസ്ത്രജ്ഞൻമാർകും സാമൂഹ്യശാസ്ത്രജ്ഞൻമാർകും താൽപര്യമുണർത്തി. മോർഗൻെറ സ്വാധീനം ശക്തിയായുണ്ടായിരുന്ന അന്നത്തെ നരവംശ ശാസ്ത്രജ്ഞൻമാർ പ്രാകൃതസമൂഹത്തിനൊരു മാതൃകയായി തുളുനാടിനെ എടുത്ത് പഠിച്ചു. പുരാതത്വപഠനങ്ങൾ വളരെയൊന്നും നടന്നില്ലെങ്കിലും ഇവിടുത്തെ കുറേ പാണ്ടുകുഴികളും നന്നങ്ങാടികളും അന്വേഷണവിധേയമായി. ചുരുക്കിപ്പറഞ്ഞാൽ ഇരുപതാംനൂറ്റാണ്ടിൻെറ ആദ്യപാദത്തോടെ ഇത്തരം സാമഗ്രികളുടെയൊക്കെ അടിസ്ഥാനത്തിൽ തുളുനാടിൻെറ ചരിത്രമെഴുതാമെന്നായി.

ആധുനിക ഭാരതത്തിൽ ദേശീയ പ്രസ്ഥാനം കൊടികുത്തിയ കാലമായിരുന്നുവല്ലോ അത്. ആ പ്രസ്ഥാനത്തെയും അതിൻെറ പ്രത്യയശാസ്ത്രത്തെയും വലിയൊരളവിൽ സഹായിച്ചത് ഒരു പ്രത്യേകതരം ചരിത്രരചനയായിരുന്നു. സ്വാതന്ത്ര്യസമരത്തിൽ നേരിട്ടും ഒളിച്ചും പലവിധത്തിൽ പങ്കുകൊണ്ടവരായിരുന്നു ഇന്ത്യയിലെ അന്നത്തെ ചരിത്രകാരൻമാർ ഏറിയകൂറും. അവരുടെകൂട്ടത്തിൽ മുൻപന്തിയിൽത്തന്നെ സ്ഥാനമുള്ള ബി.എ. സാലെത്തൂർ തൻെറ ചരിത്രരചനാ പരിപാടിയിൽ തുളുനാടിന് സ്ഥാനംകൊടുത്തു. പ്രാചീനഭാരതത്തിലെ രാഷ്ട്രീയ ചിന്തയും വ്യവസ്ഥകളുമൊക്കെ യൂറോപ്പിലുണ്ടായിരുന്നവയെക്കാൾ മുന്തിയവയാണെന്നും വിജയനഗരസാമ്രാജ്യം കൊണ്ടുള്ള മേൻമ തെലുങ്കരെക്കാൾ കന്നടികർക്ക് അവകാശപ്പെട്ടതാണെന്നും വാദിച്ച അതേ ഉൽസാഹത്തോടെ തുളുനാട്ടിലെ രാജവംശാവലികളെയും സാമൂഹ്യ-സാംസ്കാരിക വ്യവസ്ഥകളെയും സാലെത്തൂർ പുകഴ്ത്തിപ്പാടി. *പ്രാചീന കർണാടകം* എന്ന അദ്ദേഹത്തിൻെറ ഗ്രന്ഥത്തിൻെറ ആദ്യ വോള്യമായ *തുളുവചരിത്രം* 1936ൽ പുറത്തുവന്നു; ബാക്കി വോള്യങ്ങൾ വെളിച്ചംകണ്ടില്ല. കർണാടകചരിത്രത്തിൻെറ ആദ്യവോള്യം തുളുചരിത്രമായിരിക്കണമെന്ന സാലെത്തൂറിൻെറ ദേശാഭിമാനം പ്രശംസനീയമായിരിക്കാം; ശാസ്ത്രീയമാണ് അത് എന്ന് ഒട്ടും പറഞ്ഞുകൂടാ. ഈ തുളു സങ്കുചിതത്വത്തിനപ്പുറത്തും പ്രാഥമികപ്രമാണങ്ങളുപയോഗിച്ച് വിമർശനാത്മകമായി എഴുതിയ ആദ്യത്തെ തുളുവചരിത്രമെന്ന മിടുക്ക് ഈ പുസ്തകത്തിനവകാശപ്പെടാം. *കർണാടകത്തിൻെറ സമുദ്രാന്തരബന്ധ*ത്തെക്കുറിച്ച് അദ്ദേഹമെഴുതിയ പുസ്തകത്തിലും (1956) തുളുനാടിന് അതിൻെറ പങ്ക് കൊടുക്കുന്നുണ്ട്. *സൗത്ത് കാനറാ മാന്വലി*ൻെറ 1938ലെ പതിപ്പിൽ ചരിത്രത്തെക്കുറിച്ചുള്ള അദ്ധ്യായം വിസ്തരിച്ച് പരിഷ്കരിച്ചത് സാലെത്തൂരാണ്. സ്റ്ററോക്കിൻെറ മാന്വലിലെയും ഈ പുതിയ അവതാരത്തിലെയും ചരിത്രഖണ്ഡങ്ങൾ താരതമ്യപ്പെടുത്തിയാൽമതി, നാല് പതിറ്റാണ്ടുകൊണ്ട് ചരിത്രരചന തുളുനാട്ടിൽ കൈവരിച്ച പുരോഗതി മനസ്സിലാവാൻ. സാലെത്തൂരിൻെറ പുസ്തകം വരുന്നതിനുമുമ്പുതന്നെ കന്നടത്തിൽ ഗണപതിറാവു ഐഗൾ ദക്ഷിണകന്നട ജില്ലയുടെ പ്രാചീന ഇതിഹാസം എഴുതിയിരുന്നു. അത്താവരദൈവങ്ങളുടെ കഥയും അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിരുന്നു (തുളുവിൽ *ദെയ്യൊ* എന്നു പറയുന്ന ഇത് നമ്മുടെ *തെയ്യം* തന്നെ).

ശാസ്ത്രോക്തമായ പാണ്ഡിത്യത്തെക്കാളേറെ ആവേശവും ഉൽസാഹവുമാണ് ഐഗളുടെ കൃതികളിൽ കാണുക.

ദേശീയതയുടെ ഈ ലഹരി ഭാഷാ-സാഹിത്യ-സംസ്കാര പഠനങ്ങളെയും സാരമായി ബാധിച്ചു. എൽ.വി. രാമസ്വാമി അയ്യരുടെ നിശിതമായ ഭാഷാന്വേഷണം തുളുവിലുമെത്തി. തുളുശബ്ദരൂപത്തെയും ക്രിയാപദങ്ങളെയും ഭാഷാശാസ്ത്രത്തെയുമൊക്കെപ്പറ്റി അദ്ദേഹം വിശദമായി ഉപന്യസിച്ചു. അതേകാലത്തുതന്നെയാണ് ഇന്ത്യയിലെ മറ്റൊരു ഉജ്ജ്വല പ്രതിഭ തുളുനാടിനെക്കുറിച്ച് പ്രവർത്തിക്കാൻ തുടങ്ങിയത് - മഞ്ജേശ്വര ഗോവിന്ദ പൈ. കല, സാഹിത്യം, ചരിത്രം, സംസ്കാരം ഇങ്ങനെ വിവിധ തുറകളെ സമ്പന്നമാക്കിയ അദ്ദേഹം മാതൃഭാഷയായ കൊങ്കണിയോടൊപ്പം തുളുവിനെയും സേവിച്ചു. കാസറഗോഡു നടന്ന മുപ്പത്തൊന്നാം കന്നഡ സാഹിത്യസമ്മേളനത്തിന്റെ അനുസ്മരണഗ്രന്ഥമായി പൈയുടെ പത്രാധിപത്യത്തിൽ തയ്യാറാക്കിയ *തെങ്കനാട്* എന്ന ഒരൊറ്റ കൃതി മതി, തുളുപഠനങ്ങളുടെ കാര്യത്തിൽ ഗോവിന്ദ പൈയുടെ പേർ അനശ്വരമാക്കാൻ. ശീനപ്പ ഹെഗ്ഡെ, പി.കെ. നാരായണ, കയ്യാറ കിഞ്ഞണ്ണ റൈ എന്നിവരെയും ഈ സന്ദർഭത്തിൽ സ്മരിക്കാവുന്നതാണ്.

സ്വാതന്ത്ര്യലബ്ധി, ഭാഷാസംസ്ഥാനങ്ങളുടെ പുനഃസംഘടന എന്നിവയ്ക്കുശേഷം തുളുപഠനങ്ങൾക്ക് പുതിയൊരു മാനം ലഭിച്ചു. തുളുനാടിന്റെ വലിയൊരുഭാഗം കർണാടക സംസ്ഥാനത്തിലായി. തുളുവൻമാർക്, പ്രത്യേകിച്ച് കാസറഗോഡ് ജില്ലയിലുള്ളവർക്, ഒരു അന്യതാബോധം വരുത്തിത്തീർതു ഇത്. തീരപ്രദേശത്തെ തുളുനാടിനെ പൊതുവേ കർണാടക സർകാർ തഴയുന്നുണ്ടോ എന്ന ശങ്ക തുളുവരെ വേട്ടയാടുന്നു. അത്യുത്തരകേരളത്തിലെ തുളു ന്യൂനപക്ഷത്തോട് കേരള സർകാർ വേണ്ടത്ര നീതിപുലർതുന്നില്ല എന്ന പരാതി അങ്ങനെയും. ഒരുപക്ഷേ, സി. രാഘവന്റെ 'അവഗണനാ'മന്ത്രത്തിന്റെ അടിയിൽ ഈയൊരു അരക്ഷിതത്വബോധം കാണാൻകഴിഞ്ഞേക്കാം. അതിരിക്കട്ടെ, 1956നുശേഷം മൈസൂർ(കർണാടക)സംസ്ഥാനത്തിൽ നടന്ന തുളുപഠനങ്ങൾ ആശയപരമായി തുളുനാടിനെ ആ സംസ്ഥാനത്തിന്റെ ഭാഗമായി 'ഏറ്റെടുക്കാൻ'നടന്ന ശ്രമത്തിന്റെ ഭാഗമായി കാണാവുന്നതാണ്. കർണാടകത്തിലെ സർവകലാശാലകളിൽ - വിശേഷിച്ചും മൈസൂറിലും ധാർവാറിലും - ജാനപദ സംസ്കാരത്തെയും കലകളെയും ചരിത്രത്തെയും പുരാതത്വത്തെയുമൊക്കെക്കുറിച്ച് നടന്നുവന്നിരുന്ന വിശദമായ ഗവേഷണപരിപാടിയുടെ അന്വേഷണ മേഖല തുളുനാട്ടിലേക്കുകൂടി വ്യാപിപ്പിച്ചു.

ചരിത്രപരമായും ഭാഷാപരമായും സാംസ്കാരികമായും ഒട്ടൊക്കെ തനിമപുലർതുന്ന തുളുനാടിനെ കർണാടകത്തിന്റെ ഭാഗമായി ചിത്രീകരിക്കാൻവേണ്ടി ചരിത്രത്തെയും ജാനപദസംസ്കാരത്തെയും മറ്റും ഒരു പ്രത്യേകതരത്തിൽ വ്യാഖ്യാനിച്ചെടുക്കേണ്ടത് ആവശ്യമായിരുന്നുവെന്ന് സൂചിപ്പിച്ചുവല്ലോ. ഇവിടെ നടപ്പുണ്ടായിരുന്ന ചരിത്രരചനാപദ്ധതിയും അത് സ്വീകരിച്ച ചട്ടക്കൂടും ഇതിന് ഏറ്റവും അനുയോജ്യവുമായിരുന്നു. എന്തൊക്കെ ദേശീയത ആരോപിച്ചാലും സാലെത്തൂരും കൂട്ടരും എഴുതിവച്ച ചരിത്രം വിൻസെൻറ് സ്മിത്തിന്റെ സാമ്രാജ്യ-രാജ്യഭരണ പരീതമായ ചരിത്രം തന്നെയായിരുന്നു മാതൃകയാക്കിയത്. അതിൻവണ്ണം തെക്കൻ കർണാടക ചരിത്രമെന്നാൽ തെക്കൻകർണാടകം ഭരിച്ച രാഷ്ട്രീയശക്തികളുടെ ചരിത്രമെന്നായിരുന്നു അർഥം. കാലാകാലങ്ങളിൽ ഇവിടെ അധീശത്വമാണ്ടത് ഘട്ടത്തിനുമേലുള്ള ശക്തികളായിരുന്നു - ചൊമ്പുച്ചയിലെ (ഹുംച്ച) ആളുപൻമാർ, ദ്വാരാസമുദ്രത്തിലെ ഹോയ്സളൻമാർ, വിജയനഗരത്തിലെ രായൻമാർ, ഇക്കേരിയിലെ നായക്കൻമാർ, മൈസൂറിലെ സുൽത്താൻമാർ എന്നിങ്ങനെ. ഏറിയകൂറും ഭരണവുമായി ബന്ധപ്പെട്ട രാഷ്ട്രീയരേഖകളായ ശിലാ-താമ്രശാസനങ്ങളൊക്കെ ഇവിടെ സ്വാഭാവികമായും കന്നഡത്തിലായിപ്പോയത് ലിപി, ഭാഷ, മുതലായവ രാഷ്ട്രീയാധിപത്യത്തിനുള്ള ഉപകരണമാവുന്നതിന്റെ മികച്ച തെളിവാണ്. അതെന്തായാലും

സാലെത്തൂർ തുടർന്നു പോന്ന വിൻസെൻറ് സ്മിത്ത് ചരിത്രപദ്ധതി കർണാടകത്തിന് തുളുനാടിൻെറ മേലുള്ള രാഷ്ട്രീയാധിപത്യത്തിന് പൂർവകാലപ്രാബല്യം കൊടുക്കാനുതകി. ഇങ്ങനെയൊരു ഉദ്ദേശ്യം സാലെത്തൂരിന് വ്യക്തമായി ഉണ്ടായിരുന്നുവെന്നല്ല പറഞ്ഞുകൊണ്ടുവരുന്നത്. സാലെത്തൂരിനെത്തുടർന്നു വന്ന ചരിത്രകാരൻമാരുടെ കൃതികളിലും ഈ പ്രവണത കാണാം.

ചട്ടക്കൂടിൻെറ കാര്യത്തിൽ സാലെത്തൂർപദ്ധതിയിൽനിന്ന് ഏറെ ഭിന്നമല്ലെങ്കിലും കെ.വി. രമേശ് എഴുതിയ ദക്ഷിണ കന്നഡചരിത്രം (*എ ഹിസ്റ്ററി ഓഫ് സൗത്ത് കാനറ*) ആധുനികരീതിയുപയോഗിച്ച് എഴുതിയ ഒന്നാന്തരം ചരിത്രഗ്രന്ഥമാണ്. വിജയനഗരത്തിൻെറ ആധിപത്യമടങ്ങുന്ന പ്രാചീന-മദ്ധ്യകാലങ്ങളിലെ രാഷ്ട്രീയ ചരിത്രമാണ് രമേശിൻെറ അന്വേഷണവിഷയം. ആദ്യകാല സാഹിത്യകൃതികളും - തമിഴ്, സംസ്കൃതം, കന്നഡം - വിദേശികളുടെ കുറിപ്പുകളും ശിലാ-താമ്രശാസനങ്ങളും നിഷ്കൃഷ്ടമായി ഉപയോഗിച്ച് അവയിൽനിന്നുകിട്ടുന്ന തെളിവുകളെ നിശിതമായി വ്യാഖ്യാനിച്ചും വിമർശിച്ചും എഴുതിയ ഇപ്പുസ്തകമൊന്ന് മതി, തുളുനാടിൻെറ ചരിത്ര രചന അഭിമാനിക്കാവുന്ന തലങ്ങളിലെത്തിനിൽക്കുന്നുവെന്ന് തെളിയിക്കാൻ. രമേശ് തന്നെ *തുളുനാടിൻെറ ഇതിഹാസം* എന്നൊരു പുസ്തകം കന്നഡത്തിലും എഴുതിയിട്ടുണ്ട്. അദ്ദേഹവും അദ്ദേഹത്തിൻെറ സഹപ്രവർത്തകനായ എം.ജെ. ശർമയുംകൂടി തുളുനാട്ടിലെ ശാസനങ്ങൾ കന്നഡയക്ഷരത്തിൽ കന്നഡവ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. രമേശിൻെറ മുഖ്യകൃതിയായ *ദക്ഷിണകന്നഡചരിത്രം* ധാർവാറിലെ കർണാടക സർവകലാശാലയിൽ പി.എച്ച്.ഡി.പ്രബന്ധമായി അവതരിപ്പിക്കപ്പെട്ടതാണ്. ഈ വകുപ്പിൽത്തന്നെ മറ്റുപല പ്രബന്ധങ്ങളും തുടർന്ന് വന്നിട്ടുണ്ട്.

എന്നാൽ സർവകലാശാലകളുടെയോ മറ്റു ഗവേഷണസ്ഥാപനങ്ങളുടെയോ സഹായമില്ലാതെ സ്വന്തംനിലയ്ക്ക് ഗവേഷണം ചെയ്ത് തുളുനാടിൻെറ ചരിത്രമെഴുതിയ മറ്റൊരു പണ്ഡിതനുണ്ട് - പരേതനായ പി. ഗുരുരാജ ഭട്ട്. ചരിത്രപഠനം അദ്ദേഹത്തിന് ജീവിതദൗത്യമായിരുന്നു. *തുളുനാട്, തുളുനാടിൻെറ ചരിത്രത്തിൽ സ്ഥാനികർ, തുളുനാടിൻെറ ചരിത്രത്തിൽ ബാരക്കൂർ* മുതലായ കന്നഡ പുസ്തകങ്ങൾക്കുപുറമേ *സ്റ്റഡീസ് ഇൻ തുളുവ ഹിസ്റ്ററി ആൻഡ് കൾച്ചർ* എന്ന ചരിത്രവിജ്ഞാന കോശവും അദ്ദേഹം തയ്യാറാക്കിയിട്ടുണ്ട്. ഇതിൻെറയൊക്കെ പിന്നിലുണ്ടായിരുന്ന നിതാന്തപരിശ്രമവും അർഥച്യുതിയുമാണ് അദ്ദേഹത്തിൻെറ ജീവനൊടുക്കിയത് എന്ന ദുഃഖസത്യംകൂടി ഇവിടെ രേഖപ്പെടുത്തേണ്ടതുണ്ട്. അറിവിൻെറ ഈ ഭൺഡാഗാരങ്ങളുടെ നേരേ പാൺഡിത്യഗർവിൻെറ ആന്ധ്യംമൂലം നാം നോക്കാതിരുന്നുകൂടാ.

സർവകലാശാലാ ഗവേഷണത്തിൻെറ ചട്ടക്കൂട്ടിൽ വന്ന ആദ്യത്തെ തുളുചരിത്ര പ്രബന്ധം വില്യം മാസ്കറീഞ്ഞാസ്, ബോംബേയൂണിവേഴ്സിറ്റിയിൽ 1931ൽ അവതരിപ്പിച്ച *ഹൈദരാലിയും ടിപ്പുസുൽത്താനും കാനറയിൽ* എന്നതാവുമെന്ന് തോന്നുന്നു (കേരളചരിത്രത്തെക്കുറിച്ച് ഒരു ഗവേഷണ പ്രബന്ധം വന്നത് 1960നുശേഷമാണെന്നോർക്കുക). ബോംബെയിൽത്തന്നെ 1961ൽ യു. സൂര്യനാഥ കമ്മത്ത് *വിജയനഗരത്തിനു കീഴിലെ തുളുവരെക്കുറിച്ച്* ഗവേഷണം ചെയ്ത് ഡോക്ടർബിരുദം നേടി. മൈസൂർ-ധാർവാർ സർവകലാശാലകളിലും ഇത്തരം ഗവേഷണങ്ങൾ പലതും നടന്നിട്ടുണ്ട്. കൂട്ടത്തിൽ ഗണനീയമായിട്ടുള്ളവ കെ.ജി. വസന്തമാധവ, പി.എൻ. നരസിംഹമൂർത്തി, ബി. വസന്തശെട്ടി മുതലായ ഗവേഷകരുടെ കൃതികളാണ്. ഇപ്പോഴും പ്രവൃത്തി നിരതരായിരിക്കുന്ന ഗവേഷകരാണിവർ. പുരാതത്വഗവേഷണത്തിൻെറ കാര്യത്തിൽ ശെട്ടിയുടെ ഉപരിപ്രവർതനങ്ങൾ ശ്ലാഘനീയമാണ്. ഇന്ത്യയിലെ തന്നെ ഒന്നാംകിട പുരാതത്വജ്ഞൻമാരിലൊരാളായ എ. സുന്ദരയും ഈ പ്രദേശത്തെ ചരിത്രാതീതകാലത്തെക്കുറിച്ച് ഏറെ പഠനങ്ങൾ നടത്തിയിട്ടുണ്ട്. യുവ ഗവേഷകനായ

പുൺഡികായ് ഗണപയ്യ ഭട്ടിൻെറ പേരും ഈ സന്ദർഭത്തിൽ എടുത്തുപറയേണ്ടതുണ്ട്.

1980 അവസാനത്തോടെ മംഗലാപുരം ആസ്ഥാനമാക്കി പുതിയൊരു സർവകലാശാല സ്ഥാപിച്ചതോടെ തുളുപഠനങ്ങൾക്ക് പുതിയൊരു ആക്കംകിട്ടിയിട്ടുണ്ട്. തുളു ഭാഷാസംസ്കാരാദികളുടെ സ്വയംനിർണയാവകാശം ആശയതലത്തിൽ അംഗീകരിക്കപ്പെടാൻ ഒരുപക്ഷേ ഈ ശ്രമങ്ങൾ സഹായിച്ചേക്കും. കന്നടവിഭാഗത്തിൽ ബിരുദാനന്തരതലത്തിൽ തുളു ഒരു മുഴുവൻപേപ്പറാണ്. ഇതിൽ തുളു ജാനപദ സാഹിത്യത്തിന് വലിയൊരു സ്ഥാനമാണ് കൊടുത്തിട്ടുള്ളത്. കന്നടവിഭാഗത്തിലെ അദ്ധ്യാപകരും ഗവേഷകരും തുളു ജാനപദവിജ്ഞാനത്തിന് അമൂല്യമായ സംഭാവനകൾ നൽകിയിട്ടുണ്ട്. ഔദ്യോഗികസഹായങ്ങളൊന്നും കാര്യമായില്ലാതെ ഒരു മ്യൂസിയവും ആർകൈവ്സും ലൈബ്രറിയും അവിടെയവർ ഉണ്ടാക്കിയിട്ടുണ്ട്. തുളു ജാനപദ വിജ്ഞാനത്തെക്കുറിച്ച് ഗവേഷണംചെയ്യുന്ന കാലിഫോർണിയയിലെ പീറ്റർ ക്ലോസും ഹൈഡൽബർഗിലെ ഹൈഡ്രുൺ ബ്രൂക്നറും ഫിൻലൻറിലെ തുർകു സർവകലാശാലയിലെ ലോറി-അന്നെലി ഹോങ്കോ ദമ്പതികളും മംഗലാപുരം സർവകലാശാലയിലെ കന്നഡ വിഭാഗവുമായി ബന്ധപ്പെട്ട് പ്രവർത്തനം നടത്തിവരുന്നു. കൂടാതെ, ഹോങ്കോ ദമ്പതികളും ഇവിടുത്തെ അദ്ധ്യാപകരായ വിവേക റൈയും ചിന്നപ്പഗൗഡറും ചേർന്ന് ലോകത്ത് പലഭാഗത്തുമുള്ള വാമൊഴി-ഇതിഹാസങ്ങളെ വിശദമായി പഠിക്കുന്നു. അഞ്ഞൂറോളം ഇതിഹാസകാവ്യങ്ങളടങ്ങുന്ന ഒരു വിവരശേഖരം (ഡാറ്റാബേസ്) ഇപ്പൊഴേ തയ്യാറായിക്കഴിഞ്ഞു. ഇതിൽ കുറേ തുളു ഇതിഹാസകാവ്യങ്ങളുമുണ്ട്.

മംഗലാപുരം സർവകലാശാലയിലെ കന്നഡവിഭാഗത്തിലെ അദ്ധ്യാപകരും ഗവേഷകരും കന്നഡഭാഷാസാഹിത്യങ്ങളിൽ മാത്രമല്ല ശ്രദ്ധകേന്ദ്രീകരിച്ചിരിക്കുന്നതെന്ന് പറഞ്ഞുവല്ലോ. ഇവിടുത്തെ അദ്ധ്യാപകനായ ബി.എ. വിവേക റൈയുടെ പി.എച്ച്.ഡി. പ്രബന്ധംതന്നെ *തുളു ജാനപദ സാഹിത്യ*ത്തെക്കുറിച്ചാണ്. പ്രസിദ്ധ ജാനപദ വിദ്വാനായ ഹാ. മാ.നായക്കിൻെറ മേൽനോട്ടത്തിൽ മൈസൂർ സർവകലാശാലയിലാണ് ഈ പ്രബന്ധം സമർപിച്ചതെങ്കിലും അതിനുവേണ്ട ഗവേഷണമത്രയും നടന്നിട്ടുള്ളത് തുളുനാട്ടിൽത്തന്നെ. എണ്ണമറ്റ തുളു പാഡ്ദനങ്ങൾ, നാടൻകഥകൾ, പഴഞ്ചൊല്ലുകൾ, കടങ്കഥകൾ എന്നിവ ആധാരമാക്കി ആധുനിക നരവംശ ശാസ്ത്രത്തിൻെറയും ജാനപദവിജ്ഞാനത്തിൻെറയും രീതിശാസ്ത്രമവലംബിച്ച് റൈ നടത്തിയ ഈ ഗവേഷണം മാതൃകാപരം എന്ന വിശേഷണം തന്നെ അർഹിക്കുന്നു. അദ്ദേഹത്തിൻെറ മാർഗനിർദേശത്തോടെ സുള്ള്യപ്രദേശത്തെ ഗൗഡ ജനാംഗത്തെക്കുറിച്ച് ഗവേഷണം ചെയ്ത് ഡോക്ടറേറ്റെടുത്ത പുരുഷോത്തമ ബിളിമലെയും (ഇന്നദ്ദേഹം ഹമ്പിയിലെ കന്നഡ സർവകലാശാലയിൽ അദ്ധ്യാപകനാണ്) തുളു ഭൂതാരാധനയെക്കുറിച്ച് പഠിച്ച ചിന്നപ്പ ഗൗഡറും തുളുജാനപദ വിജ്ഞാനത്തിന് മികച്ച സംഭാവനകൾ നൽകിയിട്ടുണ്ട്. ഗൗഡറുടെ കൃതിയായ *ഭൂതാരാധന*യ്ക്ക് ശിവരാമകാരന്ത പ്രതിഷ്ഠാന അവാർഡ് ലഭിച്ചിട്ടുണ്ടെന്നത് അഭിമാനാർഹമാണ്.

ഇവിടുത്തെ കന്നഡവിഭാഗത്തിൽ വിജയകരമായി പൂർതിയാക്കിയിട്ടുള്ള മറ്റു ഗവേഷണ പരിപാടികളിൽ ചിലവയാണ്, തുളുനാട്ടിലെ സസ്യജാനപദത്തെക്കുറിച്ച് ശിവരാമശെട്ടിയും തുളുനാട്ടിലെ വടക്കനതിർത്തിയിലെ കോട്ടപ്രദേശത്തെ ജനങ്ങളുടെ ഭാഷാസംസ്കാരാദികളെക്കുറിച്ച് പി.എൻ.മയ്യരും നടത്തിയ പഠനങ്ങൾ. തുളുതീരത്തെ മൊഗെരജനങ്ങളെക്കുറിച്ച് അഭയകുമാർ, നലികെജനങ്ങളുടെ ആട്ടത്തിൽ നിഴലിക്കുന്ന ലോകദർശനത്തെക്കുറിച്ച് പാൽത്താടി രാമകൃഷ്ണ ആചാർ, തുളുനാട്ടിലെ നാടൻ കളികളെക്കുറിച്ച് യെക്കാർ ഗണനാഥ ശെട്ടി, തുളുനാട്ടിലെ നാഗാരാധനയെക്കുറിച്ച് സിദ്ധാപുര വാസുദേവ ഭട്ട്, ജാനപദത്തിലെ പ്രാണിലോകത്തെക്കുറിച്ച് അശോക് ആൾവ തുടങ്ങിയവർ തങ്ങളുടെ ഗവേഷണ പഠനം പൂർതിയാക്കിക്കൊണ്ടിരിക്കുന്നു. ഫോക്ലോറിസ്റ്റിക്സ് എന്ന വിഷയത്തിൽ

എം.ഫിൽ. തലത്തിൽ ഇവിടെ ഗവേഷണം നടക്കുന്നുണ്ട്; തുളു ജാനപദത്തെക്കുറിച്ച് ആറോളം എം.ഫിൽ. തിസീസ്സുകൾ അവതരിപ്പിച്ചു കഴിഞ്ഞു. ഈയടുത്തകാലത്ത് കന്നഡ വകുപ്പുമായി ബന്ധപ്പെട്ട് ഒരു പ്രത്യേക തുളു പീഠം തന്നെ (തുളുചെയർ) യൂനിവേഴ്സിറ്റി ഏർപെടുത്തിയിട്ടുണ്ട്. തുളുഭാഷാ സാംസ്കാരിക പഠനങ്ങൾക്ക് കൂടുതലായൊരു പുരോഗതി പ്രതീക്ഷിക്കാവുന്നതാണ്.

ഇതെഴുതുന്ന ആൾ ജോലിനോക്കുന്ന ചരിത്രവിഭാഗം ദക്ഷിണ കന്നഡചരിത്രത്തിൽ വിശേഷമായ ശ്രദ്ധ കേന്ദ്രീകരിക്കുന്നുണ്ടെന്ന് പറയാൻവയ്യ. എങ്കിലും ചില എളിയ സംഭാവനകൾ ഞങ്ങളും ചെയ്യുന്നുണ്ട്. ദക്ഷിണകന്നഡചരിത്രം ബിരുദാനന്തരതലത്തിൽ ഐച്ഛികമായി പഠിക്കാവുന്ന ഒരു പേപ്പറാണ്. നാലു പേരെങ്കിലും ഇവിടെനിന്ന് വിജയകരമായി ഡോക്ടറേറ്റ് തലത്തിൽ തുളുനാടിന്റെ ചരിത്രത്തിൽ ഗവേഷണം പൂർത്തിയാക്കിക്കഴിഞ്ഞിട്ടുണ്ട്. രണ്ടുപേർ ഇപ്പോൾ പഠനം നടത്തിക്കൊണ്ടിരിക്കുന്നുമുണ്ട്. ഇവിടുന്ന് ഡോക്ടറേറ്റ് എടുത്തവരിൽ എൻ. ശ്യാം ഭട്ട്, *ദക്ഷിണകന്നഡത്തിലെ കൊളോണിയൽ ഭരണവും പ്രാദേശിക പ്രതികരണങ്ങളും* എന്ന വിഷയത്തെക്കുറിച്ചും മാലതി കെ.മൂർത്തി, *കൊളോണിയൽ കാലഘട്ടത്തിലെ വ്യാപാരബന്ധങ്ങളെക്കു*റിച്ചും ചെയ്ത പഠനങ്ങൾ പ്രത്യേകം ശ്രദ്ധേയമാണ് - ദക്ഷിണകന്നഡജില്ലയുടെ ആധുനികചരിത്രം പഠിക്കുന്ന ആദ്യത്തെ ഗവേഷണ പ്രബന്ധങ്ങളാണിവ. പീറ്റർ വിൽസൺ പ്രഭാകർ, ബാസൽ മിഷന്റെ ദക്ഷിണകന്നഡത്തിലെ പ്രവർതനത്തെക്കുറിച്ച് നടത്തിയ പഠനവും ഇതേ വകുപ്പിൽപെടുത്താം. ബി. ജഗദീശശെട്ടിമാത്രമാണ്, ആദ്യകാലചരിത്രം പഠിക്കാനൊരുമ്പെട്ടിട്ടുള്ളത്. ലിഖിതപ്രമാണങ്ങളുടെ സഹായത്തോടെ ദക്ഷിണ കന്നഡത്തിലെ കാർഷിക സമ്പദ്വ്യവസ്ഥയെക്കുറിച്ച് ശെട്ടി എഴുതിയ പ്രബന്ധം ഈ മേഖലയിൽ പുതിയ മാനങ്ങൾ സൃഷ്ടിക്കുന്നു. ഇന്ത്യാചരിത്രത്തിൽ ഇന്ന് സജീവമായി നടന്നുകൊണ്ടിരിക്കുന്ന സംവാദങ്ങൾ - പ്രത്യേകിച്ചും ഫ്യൂഡലിസത്തെക്കുറിച്ചും കൊളോണിയലിസത്തെക്കുറിച്ചും - ശെട്ടിയും ശ്യാം ഭട്ടും തങ്ങളുടെ പഠനങ്ങളിൽ ഉപയോഗിക്കുന്നു. അതുപോലെ, ഇവിടെ പഠിച്ച് പാസ്സായിപ്പോയ എ.കെ.ഹിമകര ഇപ്പോൾ ന്യൂദില്ലിയിലെ ജവഹർലാൽ നെഹ്റു സർവകലാശാലയിൽ ഗവേഷണംചെയ്യുന്നു. അദ്ദേഹത്തിന്റെ എം.ഫിൽ.പ്രബന്ധം - *ദക്ഷിണകന്നഡത്തിൽ പതിനെട്ടാംനൂറ്റാണ്ടിലുണ്ടായിരുന്ന കാർഷികോൽപാദനത്തിന്റെ ചരിത്രം* - എടുത്തു പറയത്തക്കതാണ്. ഇവിടുത്തെ അദ്ധ്യാപകരായ സുരേന്ദ്ര റാവുവും ഈ ലേഖകനുംകൂടിയാണ്, ഇവിടുത്തെ തുളുചരിത്രഗവേഷണത്തിന് മേൽനോട്ടംനൽകുന്നത്. ഞങ്ങൾ ചില ഗവേഷണലേഖനങ്ങൾ തുളുചരിത്രത്തെക്കുറിച്ച് എഴുതിയിട്ടുമുണ്ട്.

തുളുസംസ്കാരത്തെക്കുറിച്ച് പഠിക്കുന്ന കാര്യം പറയുമ്പോൾ അടുത്തകാലത്ത് ഉടുപ്പിയിലെ റീജിയണൽ റിസോഴ്സ് സെൻറർ എന്ന സ്ഥാപനം ചെയ്ത സംഭാവനകൾ പ്രഥമ ഗണനീയമാണ്. ഫോർഡ് ഫൗണ്ടേഷന്റെ സഹായത്തോടുകൂടി തുടങ്ങിയ ഈ കേന്ദ്രം


**കേരളപഠനങ്ങൾ**

**5**

**വൃദ്ധകേരളം**

*മാറുന്ന*

*പ്രായഘടനയെപ്പറ്റി*

*ലീലാ ഗുലാട്ടി*

തുളു ജാനപദ പഠനത്തിനാവശ്യമായ ഒരു മ്യൂസിയവും ആർകൈവ്സും ലൈബ്രറിയും ഇവിടെ സംഘടിപ്പിച്ചിട്ടുണ്ട്. ആയിരത്തിലേറെ മണിക്കൂർ നീളമുള്ള ഓഡിയോ ടേപ്പുകളും അഞ്ഞൂറോളം മണിക്കൂർ നീളമുള്ള വീഡിയോ ടേപ്പുകളും തുളു അനുഷ്ഠാനകലകളെ മാത്രം സംബന്ധിക്കുന്നവയായി ഇവിടെയുണ്ട്. ഫോക്‌ലോർ പഠനത്തിന് ദക്ഷിണേഷ്യയിലെ ഏറ്റവും നല്ല ആർകൈവ്സ് എന്ന ബഹുമതി ഈ കേന്ദ്രം ഇപ്പൊഴേ നേടിക്കഴിഞ്ഞു. സാങ്കേതികമായ കഴിവും യോഗ്യതയും സാമഗ്രികളുമുള്ള ഒരു നല്ല ഫീൽഡ്‌വർക് ടീം ഇവിടെയുണ്ട്. വിദേശിയരും ഇന്നാട്ടുകാരുമായ പല പണ്ഡിതരും ഈ കേന്ദ്രവുമായി ബന്ധപ്പെട്ട് ഗവേഷണപഠനങ്ങൾ നടത്തുന്നു. കു.ശി. ഹരിദാസഭട്ടരുടെ നേതൃത്വത്തിൽ ഈ കേന്ദ്രം പല വിധത്തിലും തുളുപഠനങ്ങൾക്ക് നേതൃത്വം കൊടുക്കുന്നു. പല ദേശീയ-അന്തർദേശീയ സെമിനാറുകളും വർക്‌ഷോപ്പുകളും ഈ കേന്ദ്രത്തിൻെറ ആദ്യവസാനത്തിൽ നടക്കുന്നു. കഴിഞ്ഞ ഒരൊറ്റക്കൊല്ലംമാത്രം 18 ഗവേഷണപദ്ധതികൾക്ക് - തുളുപഠനത്തിനുമാത്രം -ഇവിടെനിന്ന് ധനസഹായംനൽകി. തുളുഭാഷാ ജാനപദങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ ശേഖരിക്കാനും സൂക്ഷിക്കാനും പ്രസിദ്ധീകരിക്കാനും പല പദ്ധതികളും ഇവിടെ ആവിഷ്കരിച്ചിട്ടുണ്ട്.

തുളു ഭാഷയെക്കുറിച്ച് ഭാഷാശാസ്ത്രത്തിൻെറ അച്ചടക്കത്തോടു കൂടി വന്ന പഠനങ്ങൾ വിരളമല്ല. മാനറുടെ നിഘണ്ടുവിനു പുറമെ മരിയപ്പ ഭട്ടും ശങ്കര കെദിലായരും കൂടി മറ്റൊരു തുളുനിഘണ്ടു രചിച്ചിട്ടുണ്ട്. ഉടുപ്പിയിലെ, രാഷ്ട്രകവി ഗോവിന്ദ പൈ സംശോധനാകേന്ദ്രത്തിൽ ബൃഹത്തായ ഒരു തുളു ലെക്സിക്കൺ രൂപംകൊണ്ടുവരുന്നു - അതിൻെറ ആദ്യത്തെ രണ്ടു വോള്യം പുറത്തു വന്നുകഴിഞ്ഞു. കേരളം, മദിരാശി, പൂണെ സർവകലാശാലകളിൽ തുളുഭാഷയുടെ വിവിധവശങ്ങളെക്കുറിച്ച് പഠനങ്ങൾനടക്കുന്നു. എൻെറ അറിവിൽ പെട്ടിടത്തോളം അരഡസൻ തീസിസുകളെങ്കിലും തുളുവിൻെറ ഭാഷാശാസ്ത്രത്തെക്കുറിച്ച് വന്നുകഴിഞ്ഞിട്ടുണ്ട്. ഇൻററനാഷനൽ സൊസൈറ്റി ഫോർ ദ്രവീഡിയൻ ലിംഗ്വിസ്റ്റിക്സ് തുളുപഠനത്തിന് മാന്യമായ സ്ഥാനം കൊടുത്തിട്ടുണ്ട്.

തുളുപഠനങ്ങൾ വേണ്ടിടത്തോളമായിട്ടുണ്ടെന്നോ മതിയെന്നോ ഒന്നും ഞാൻ അർഥമാക്കുന്നില്ല. പുതിയ തെളിവുകൾ തേടിയും കണ്ടെടുത്തും,അതുപോലെ, ലഭ്യമായ തെളിവുകൾ പുതിയപുതിയ രീതിയിൽ വ്യാഖ്യാനിച്ചും തുളുപഠനങ്ങൾക്ക് കൂടുതൽ ഉന്നതമായ തലങ്ങളിൽ എത്തിച്ചേരാൻകഴിയും. സി. രാഘവനെപ്പോലുള്ളവരുടെ ആത്മാർഥതയും ഉൽസാഹവും അതിന് എന്നും പ്രേരണയാവും.

**അനുബന്ധം : സി.രാഘവൻ ചൂണ്ടിക്കാണിച്ച അടൂർശാസനത്തെക്കുറിച്ച്**

ഈ ശാസനത്തെക്കുറിച്ച് സാലെത്തൂർ പറഞ്ഞതായിരിക്കാം ശ്രീധരമേനോൻ ഉപയോഗിച്ചത്. ഇളങ്കുളം, സാലെത്തൂരിനെയാണ് ഇവിടെ ഉദ്ധരിക്കുന്നത്. അടൂരിലെ കീർതിവർമൻെറ ശാസനം കാസറഗോഡേക്ക് ആവാഹിച്ചതും ചാലൂക്യർക് ആരോപിച്ചതും സാലെത്തൂരാണ് (*ഏൻഷ്യൻറ് കർണാടക*, വോ. 1, പു.203). സാലെത്തൂർ അവലംബിക്കുന്നത് *എപിഗ്രാഫിയ ഇൻഡിക്കയുടെ* ഏഴാം വോള്യത്തിൽ കീൽ ഹോൺ എടുത്തുകൊടുത്തിട്ടുള്ള *എ ലിസ്റ്റ് ഓഫ് ഇൻസ്ക്രിപ്ഷൻസ് ഫ്രം സതേൺ ഇന്ത്യ ഫ്രം എബൗട്ട് എ.ഡി.500* എന്ന പട്ടികയിലെ (പു.9) അമ്പതാംനമ്പർ ശാസനമാണ്. കീൽ ഹോൺ ഇത് കാസറഗോഡാണെന്ന് പറഞ്ഞിട്ടില്ല. ഫ്ലീറ്റ് തൻെറ *ഡൈനാസ്റ്റീസ് ഓഫ് ദ കാനറീസ് ഡിസ്ട്രിക്റ്റ്സ്* എന്ന ഗ്രന്ഥത്തിൽ ചാലൂക്യരോടു ബന്ധപ്പെടുത്തി ഈ ശാസനത്തെ പരാമർശിക്കുന്നുണ്ട് (പു. 377 മുതൽ). ശാസനാപാഠം *ഇന്ത്യൻ ആൻറിക്വറിയുടെ* പതിനൊന്നാം വോള്യത്തിൽ 69മുതൽ പുറങ്ങളിൽ കാണാം. ധാർവാർജില്ലയിലാണിത്. ശാസനത്തിൽ ചാലൂക്യൻമാരെക്കുറിച്ച് പരാമർശവുമില്ല. □

# കേരളചരിത്രവിമർശം
# നിരുത്തരവാദപരമായ മറുപടികൾ

*ടി.ടി.ശ്രീകുമാർ*

**അ**ഹന്താനിർഭരമായ ജൽപനങ്ങൾ ചരിത്ര വിചാരത്തിന് പകരംനിൽക്കുമെന്ന ധാരണ യിൽ രാഘവവാരിയരും രാജൻഗുരുക്കളും ചേർന്ന് എഴുതിക്കൂട്ടിയ മറുപടി (*കേരളപഠനങ്ങൾ* 3), ഉത്തരം മുട്ടിപ്പോയ രണ്ട് പാണ്ഡിത്യപ്രമത്തൻമാരുടെ നിർഗതിയും നിസ്സഹായതയും വെളിവാക്കുന്നതാണ്. സൗമ്യമായ അക്കാദമിക് നിരീക്ഷണങ്ങളോടു പോലും അസഹിഷ്ണുത പുലർതുന്ന ഗർവി ഷ്ഠൻമാരായിത്തീർന്നിരിക്കുന്നു നമ്മുടെ 'പൊട്ടക്കുളത്തിലെ ഫണീന്ദ്രൻമാ'രെന്നത് ദൗർഭാഗ്യകരമായ ഒരു സാമൂഹികശാസ്ത്ര പ്രതിഭാസമാണ്. വിമർശനങ്ങൾ ഉന്നയിക്കപ്പെ ട്ടാൽ അവയ്ക്ക് കാര്യകാരണസഹിതം മറുപടി പറയുന്നതിന് പകരം പുച്ഛവും പരിഹാ സവും വാരിവിതറി കുറേ കുയുക്തികൾ എയ്തുവിട്ടാൽ മതിയാവും എന്ന ലേഖകരുടെ തെറ്റുധാരണ നീക്കുവാൻവേണ്ടിയാണ് അവർ മറുപടിപറയാൻ വിസമ്മതിക്കുകയോ തെറ്റായി വ്യാഖ്യാനിക്കുകയോ ചെയ്ത എന്റെ ലേഖനത്തിലെ നിഗമനങ്ങളെ ഒരു പ്രത്യുത്തരത്തിലൂടെ ഇവിടെ പുനരവതരിപ്പി ക്കുന്നത്. കൂടാതെ അവരുടെ വസ്തുതാപര മായ ചില തെറ്റുദ്ധാരണകളും ചൂണ്ടിക്കാട്ടേ ണ്ടതുണ്ട്.

2. ആദ്യമായി പി.കെ. ബാലകൃഷ്ണ നെക്കുറിച്ച്. ലേഖകർ കരുതുന്നതുപോലെ *ലിഖിത പ്രമാണങ്ങളെ ഒന്നോടെ തള്ളിക്കള യുകയല്ല* ബാലകൃഷ്ണൻ ചെയ്യുന്നത്. മറിച്ച്, അവയെ ആധാരമാക്കി ചില ചരിത്രകാര ൻമാർ നടത്തിയ വ്യാഖ്യാനങ്ങളുടെ അടിസ്ഥാ നപരമായ പാളിച്ചകൾ വെളിവാക്കുകയാണ്. ഇതുതന്നെയാണ് വിദേശസഞ്ചാരികളുടെ കുറിപ്പുകളുടെയും വിവരണങ്ങളുടെയും കാര്യത്തിലും അദ്ദേഹം ചെയ്യുന്നത്. അദ്ദേഹ ത്തിന്റെ മനസ്സും വിജ്ഞാനവും കോളനീക രിക്കപ്പെട്ട വ്യക്തിയുടേതാണെന്നും പാശ്ചാ ത്യധാരണകളും മുൻവിധികളും നിറഞ്ഞ വിവ രണങ്ങളെ സ്വന്തംനാടിന്റെ ചരിത്രരൂപംകാ ണാൻ കണ്ണാടിയാക്കുകയാണ് അദ്ദേഹം ചെയ്തതെന്നുമുള്ള നിരീക്ഷണം ശരിയല്ല. പാശ്ചാത്യന്റെ നോട്ടവും കേരളീയന്റെ നോട്ടവും തിരിച്ചറിയാനുള്ള സൂക്ഷ്മദർശനം ബാലകൃഷ്ണന് ഉണ്ടായിരുന്നുവെന്നതിന് ഒരു ഉദാഹരണംനോക്കുക - ബുക്കാനിൻ, മനക്കു ളത്തുരാജാവിനെ കള്ളുകുടികൊണ്ട് 'ബ്ലിങ്കിയ' ഒരു ദരിദ്രക്കിഴവനായും അദ്ദേഹത്തിന്റെ കൊട്ടാരത്തെ കല്ലുകൊണ്ടും ചളികൊണ്ടും നിർമിച്ച ഓടുമേഞ്ഞ ഒരു ചെറിയ കെട്ടിട മായും വിവരിച്ചത് ഉദ്ധരിച്ചശേഷം ബാല കൃഷ്ണൻ എഴുതുന്നു:

> *കൊച്ചീരാജാവ് ഉൾപ്പെടെയുള്ള കേരള രാജാ ക്കൻമാർ കൊട്ടാരം ഓടുകൊണ്ട് മേയാൻ സാമൂതിരി സമ്മതിക്കുമായിരുന്നില്ലെന്ന് ബുക്കാനിൻ അറിഞ്ഞിരുന്നെങ്കിൽ മനക്കുളം*

*രാജാവിൻെറ ഓടുമേഞ്ഞ കൊട്ടാരത്തെ ഇത്ര നിസ്സാരമായി തള്ളിപ്പറയുമായിരുന്നുവെന്ന് തോന്നുന്നില്ല. മണിപ്രവാള വേശ്യാധാമങ്ങളുടെ ചന്ദ്രോൽസവം കൊണ്ടാടാൻ രംഗമൊരുക്കിയ പ്രസിദ്ധ രാജാവാണ് ഈ മനക്കുളം രാജാവെന്ന അറിവും ബുക്കാനിനില്ല*

(ബാലകൃഷ്ണൻ [1987], പു. 100). വാരിയരും ഗുരുക്കളും കരുതുന്നതുപോലെ വിദേശിയർ കുത്തിവരച്ച ചിത്രങ്ങളിൽ സ്വന്തം പൈതൃകത്തിൻെറ പ്രതിച്ഛായകാണുന്ന ഒരാളല്ല ബാലകൃഷ്ണൻ. മറിച്ച്, വിദേശികളുടെയും ചരിത്രബോധം കമ്മിയായ സ്വദേശികളുടെയും കാഴ്ചയുടെ പരിമിതികളെ വെളിവാക്കുന്ന സാർഥകപരിശ്രമമാണ് അദ്ദേഹത്തിൻേറത്. ആ പരിശ്രമം ആത്മവിമർശത്തിൻെറ പ്രാധാന്യത്തിന് മൂർചകൂട്ടിയെന്ന് ഇപ്പോഴെങ്കിലും സമ്മതിക്കാൻ ലേഖകർ തയ്യാറായത് സ്വാഗതാർഹമാണ്. ഗ്രന്ഥത്തിൽത്തന്നെ ഇതാവാമായിരുന്നു. അത്രയെങ്കിലും ഇപ്പോൾ അവർക്ക് ദൃശ്യമായത് മഹാഭാഗ്യം! തങ്ങൾ വിളമ്പിവയ്ക്കുന്ന അബദ്ധങ്ങളും അസംബന്ധങ്ങളും വെട്ടിവിഴുങ്ങി കുഴിയിൽ ചാടാൻ മറ്റുള്ളവർ തയ്യാറാവാത്തതിനുള്ള കാരണങ്ങളിലൊന്ന് ബാലകൃഷ്ണൻെറ പഠന ഗ്രന്ഥമാണെന്ന തിരിച്ചറിവാണ് അദ്ദേഹത്തിനുനേരെ ഈറകൊള്ളാൻ ഇരുവരെയും പ്രേരിപ്പിക്കുന്നത്.

3. ഇനി 'പഴന്തമിഴ്കാല'ത്തെകുറിച്ച്. തൻെറ വിമർശനത്തിൻെറ ഒന്നാംഭാഗത്തിൽ എം.ജി.എസ്. നാരായണൻ ഗ്രന്ഥകാരൻമാരുടെ ഈ സങ്കൽപനത്തെ ചോദ്യംചെയ്യുന്നുണ്ട്. എന്നാൽ അതിനുള്ള മറുപടിയിൽ ആ ഭാഗം സൗകര്യപൂർവം ഒഴിവാക്കിയവർ 'സംഘകാല'പ്രയോഗത്തിൻെറ പേരിൽ എൻെറമേൽ കുതിരകയറുന്നത് കൗതുകമുണർത്തുന്നു. ഞാൻ ഉന്നയിച്ച അടിസ്ഥാന പ്രശ്നത്തിന് മറുപടി പറയുന്നതിൽനിന്നും ഒഴിഞ്ഞുമാറാനുള്ള ഒരു പൂഴിക്കടകനാണ് ഇവരുയർത്തുന്ന ഈ സംഘകാലകോലാഹലം. ആ ഭാഗത്ത് ഞാൻ ഉന്നയിക്കാൻ ശ്രമിച്ച ചില പ്രശ്നങ്ങൾ വിശദീകരിക്കാം. ഭൂപ്രകൃതിയുടെ അടിസ്ഥാനത്തിൽ വ്യത്യസ്ത ജീവകസമ്പ്രദായങ്ങൾക്ക് രൂപംനൽകിയ അഞ്ച് ഗോത്രങ്ങളുടെ സമുച്ചയമായി പല ചരിത്രകാരൻമാരും അക്കാലത്തെ സാമൂഹികരൂപീകരണത്തെ വിശേഷിപ്പിച്ചിട്ടുണ്ട്. എന്നാൽ 'ഒരൊറ്റ ചരിത്രകാരനും' ഇത്തരമൊരു വ്യാഖ്യാനം നടത്തിയിട്ടില്ലെന്നും ഗോത്രങ്ങളും തിണകളും സാമൂഹ്യരൂപീകരണവും കാവ്യസങ്കൽപങ്ങളും അടുത്തകാലത്തുണ്ടായ ചില വ്യാഖ്യാനങ്ങളുമൊക്കെ മനസ്സിൽ കുഴഞ്ഞുമറിഞ്ഞുകിടക്കുന്നതുകൊണ്ട് എനിക്കുപറ്റിയ ഒരു അബദ്ധമാണിതെന്നും ലേഖകർക്ക് വെളിപ്പെടുന്നു. തങ്ങൾ കണ്ടിട്ടില്ലാത്തതൊന്നും പ്രപഞ്ചത്തിൽ നിലനിൽക്കുന്നില്ലെന്നതോ മറ്റോ ആവണം ഇവരുടെ ദർശനവിശേഷം. രണ്ട് ഉദാഹരണങ്ങൾ നോക്കുക:

*[ക] പ്രാഗ്ചരിത്രകാലത്ത് ദക്ഷിണേന്ത്യയിലെ ജനങ്ങൾ നിരവധി ഗോത്രങ്ങളായി വിഭജിക്കപ്പെട്ടിരുന്നു. ഇവ തമ്മിലുള്ള പ്രധാന വ്യത്യസ്തതകൾ മുഖ്യമായും അവയുടെ ഭൂമിശാസ്ത്രപരമായ സവിശേഷതകളിൽനിന്നും ഉരുത്തിരിഞ്ഞതാണ്. കാർഷികവൃത്തിയിലേർപ്പെട്ടിരുന്നവർ, ഇടയൻമാർ, വേടൻമാർ, കടൽത്തീരത്തുള്ളവർ, മരുപ്രദേശത്തുള്ളവർ തുടങ്ങിയവർ ഇതിൽപെടുന്നു. കാലക്രമേണ ഇടയൻമാർകിടയിലും കാർഷികവൃത്തിയിലേർപ്പെട്ടവർകിടയിലും ഉള്ള സാമൂഹിക സംഘാടനം ഒരു നിശ്ചിതരൂപം കൈക്കൊള്ളുകയും അത് രാഷ്ട്രീയ സംഘടനാരൂപത്തിൻെറ ഉൽഭവത്തിന് കാരണമാവുകയും ചെയ്തു*

(ടി.വി.മഹാലിംഗം [1955], *സൗത്ത് ഇന്ത്യൻ പൊളിറ്റി*, പു. 11).

*[ഖ] പിൽക്കാല തമിഴ്വ്യാകരണത്തിലെ 'തിണ'വിഭജനം അനുസരിച്ച്... തൊഴിലിൻെറ അടിസ്ഥാനത്തിൽ വിഭജിക്കപ്പെട്ട അഞ്ച് വ്യത്യസ്തമേഖലകളിൽ കഴിഞ്ഞിരുന്ന അഞ്ച് ഗോത്രങ്ങളാണ് ഈ പ്രദേശത്ത് അധിവസിച്ചിരുന്നത്*

(കെ.എൻ.ശിവരാജപിള്ള [1932], *ദ ക്രോണോളജി ഒഫ് ഏർളി തമിൾസ്*, പു. 64).

ഇത്തരം ചില നിരീക്ഷണങ്ങൾ തമിഴ്ചരിത്രകാരൻമാർ നടത്തിയിട്ടുള്ളത് എൻെറ ശ്രദ്ധയിൽപെട്ടതും അത് ഞാൻ ചൂണ്ടിക്കാട്ടിയതും 'വിവരക്കേടാ'യിപ്പോയെന്നാണ് ലേഖ

കരുടെ വ്യാഖ്യാനമെങ്കിൽ അതവരുടെ അക്കാദമിക് സംസ്കാരം.

4. ഇനി കൈക്കിളയെയും പെരുന്തിണയെയുംകുറിച്ച്. അവ രണ്ടും ഞാൻ എടുത്തു പറഞ്ഞത് *കേരളചരിത്ര*ത്തിൽ അത് സൂചിപ്പിക്കുകപോലും ചെയ്യാത്തതുകൊണ്ടാണ്. 'തിണ' എന്ന സങ്കൽപനത്തിൻെറ സാദ്ധ്യതകൾ വ്യക്തമാക്കാൻ അത് ഉപകരിക്കും എന്നതുകൊണ്ടും. അവ അലങ്കാരപ്രതീകങ്ങൾമാത്രമാണെന്ന് ഞാൻതന്നെ എടുത്തുപറഞ്ഞിട്ടുള്ളത് ഒഴിവാക്കി എന്നെ ഉദ്ധരിച്ചശേഷം ഇവ രണ്ടും ഐന്തിണകൾക്ക് സമാനമാണെന്ന് ഞാൻ കരുതുന്നതായി തെറ്റായി വായനക്കാരെ ധരിപ്പിക്കാൻ ശ്രമിച്ചത് എന്തിനാണെന്ന് മനസ്സിലാവുന്നില്ല. *യഥാർഥത്തിൽ അഞ്ചല്ല, ഏഴ് തിണകളുണ്ട്...ഇതിൽ കൈക്കിളയും പെരുന്തിണയും യഥാക്രമം വിഫലപ്രണയത്തിൻെറയും കാമാസക്തിയുടെയും അലങ്കാരപ്രതീകങ്ങൾമാത്രമാണെന്ന് തോന്നുന്നു. മറ്റു തിണകളെപ്പോലെ ഇവയ്ക്ക് ഏതെങ്കിലും ഭൂപ്രദേശമോ ദേവതയോ ചെടിയോ ഒന്നും കൽപിച്ചുകാണുന്നില്ല* എന്നാണ് ഞാൻ എഴുതിയിട്ടുള്ളത്. അപ്രമാദികളുടെ കണ്ണിൽ ഇത് പെടാതിരുന്നതോ അതോ, സർവജ്ഞാനികളെന്ന മുഖംമൂടി അടർന്നുവീഴാതിരിക്കാനുള്ള കൗശലമോ?

5. 'ഉൽപാദനരൂപം' എന്ന പ്രയോഗത്തിൻെറ വിശകലന സാദ്ധ്യതയെക്കുറിച്ചുള്ള എൻെറ വിമർശനം ലേഖകർക്ക് തീരെ മനസ്സിലായില്ലെന്ന് തോന്നുന്നു. സൈദ്ധാന്തിക മാതൃകകൾ പ്രയോഗിക്കാനുള്ള ശേഷിക്കുറവ് പുസ്തകത്തിലുടനീളം മുഴച്ചുനിൽക്കുന്നുണ്ട് എന്നതിനാൽ ഇങ്ങനെ സംഭവിച്ചതിൽ അൽഭുതമില്ല. തങ്ങൾ വായിച്ചറിഞ്ഞ ചില 'വിവരങ്ങൾ' വാരിവലിച്ച് എങ്ങനെയെങ്കിലും പടച്ചുണ്ടാക്കിയ ഒരു സൈദ്ധാന്തിക ചട്ടക്കൂടിനുള്ളിൽ കുത്തിനിറച്ച് പ്രദർശിപ്പിക്കുകയാണ് അവർ ചെയ്യുന്നത്. തങ്ങളുപയോഗിക്കുന്ന സൈദ്ധാന്തിക മാതൃകകൾക്ക് സന്ദർഭത്തിനനുസരിച്ചുള്ള സാംഗത്യമുണ്ടായിരിക്കണമെന്ന നിർബന്ധമൊന്നും അവർകില്ല. അവരുടേത്, മറ്റുചിലരിൽ കാണപ്പെടുന്ന സൈദ്ധാന്തിക വിമുഖതയല്ല, മറിച്ച് അത്തരം ഉയർന്ന പഠന രീതികൾ പിന്തുടരുന്നതിനുള്ള ത്രാണിക്കുറവാണ്. ഞാൻ ഉന്നയിച്ച പ്രശ്നം മനസ്സിലാക്കുന്നതിന് രീതിശാസ്ത്രത്തിൽ പ്രാഥമികജ്ഞാനംമാത്രം മതി. തലങ്ങും വിലങ്ങും സൈദ്ധാന്തികഗണങ്ങൾ ഉൽപാദിപ്പിച്ചിറക്കാനുള്ള തത്രപ്പാടിൽ അവർ രീതിശാസ്ത്രത്തിലെ അടിസ്ഥാനപാഠങ്ങളെങ്കിലും പഠിക്കാൻ മറന്നുപോയിരിക്കുന്നു. പഠിപ്പിക്കുന്നവർ ഇടയ്ക്കൊക്കെ പഠിക്കുന്നതും നന്ന്. അതിൻെറ അഭാവമാണ് പലയിടത്തും 'അമർന്നിരുന്ന്' ശ്രമിച്ചിട്ടും അവരുടെ 'വിദ്യാ'വിലാസം ഇമ്മാതിരി വിലക്ഷണമായിപ്പോവാനുള്ള കാരണം. 'തിണ'യെത്തന്നെ സാമ്പത്തികവും സാംസ്കാരികവും ഭൂമിശാസ്ത്രപരവും രാഷ്ട്രീയവും ആയ നിദർശനങ്ങൾ ഉൾച്ചേർന്നിട്ടുള്ള സവിശേഷ ഘടനയായി സങ്കൽപിക്കാമെന്നിരിക്കെ അവയെ 'ഉൽപാദനരൂപ'ങ്ങളായി വെട്ടിച്ചുരുക്കുന്നത് വിശകലനപര

**കേരളപഠനങ്ങൾ 5**

**ദിലീപ് എം. മേനോൻെറ**
***കാസ്റ്റ്, നാഷണലിസം ആൻഡ് കമ്മ്യൂണിസം ഇൻ സൗത്ത് ഇന്ത്യ: മലബാർ 1900-1948*** **എന്ന പുസ്തകത്തെക്കുറിച്ച്**

*എം. കബീർ*

മായ പാളിച്ചയാണ്. എന്ത് 'രൂപ'മാണാവോ ഇവിടെ 'ഉൽപാദന'ത്തിനുള്ളത്?

6. പ്രസക്തകാലത്തെ തമിഴകത്തിൽ 'കേരളം' ഉൾപ്പെട്ടിരുന്നോ എന്നതാണ് മറ്റൊരു പ്രശ്നം. ഇതിന് മറുപടിപറയാതെ എന്തു കൊണ്ടാണ് ഇവർ ഒഴിഞ്ഞുമാറിയത്? ഇ.എം.എസും ബാലകൃഷ്ണനും മറ്റും ഇതേക്കുറിച്ച് നൽകിയിട്ടുള്ള സൂചനകളുടെ വെളിച്ചത്തിലാണ് ഞാൻ ഈ പ്രശ്നം ഉന്നയിച്ചത്. അതിന് മറുപടിപറഞ്ഞാൽ തിണകളും ഉൽപാദനരൂപങ്ങളുമെല്ലാം കമിഴ്ത്തിവച്ച് ഒഴിച്ച വെള്ളമെല്ലാം കുടിച്ചുതീർകേണ്ടിവരുമെന്ന് അവർകറിയാം. അക്കാലത്തെ പരിവർത്തനത്തിന്റെ മുഖ്യ ചാലകശക്തി ബ്രാഹ്മണരായിരുന്നുവെന്ന് ഒരിടത്ത് പറയുകയും എന്നാൽ അതേകാലത്ത് തങ്ങൾ ചർചചെയ്യുന്ന പ്രദേശത്ത് ബ്രാഹ്മണരുണ്ടായിരുന്നോ എന്ന് സന്ദേഹിക്കുകയും ചെയ്യുന്ന ലേഖകരുടെ 'നിഷ്കളങ്കത' ശരിക്ക് മനസ്സിലാവുന്നുണ്ട്. പുസ്തകത്തിന്റെ പുറം 71മുതൽ 81വരെ ഒന്നുകൂടി വായിച്ചുനോക്കണംപോലും! തമിഴ്നാട്ടിൽ നടന്ന പരിണാമത്തെക്കുറിച്ച് വിസ്തരിക്കുകയും, പുനർവിതരണവും അതിൽ ബ്രാഹ്മണർക് ലഭിച്ച പ്രാമുഖ്യവും പരിവർത്തനത്തിന് കാരണമായെന്ന് കണ്ടെത്തുകയും ചെയ്യുന്ന ലേഖകർക് അക്കാലത്ത് കേരളത്തിൽ ബ്രാഹ്മണരുണ്ടോ എന്ന് നിശ്ചയമില്ലെങ്കിൽപിന്നെ പാഴായ കടലാസ്സുകളെയും മഷിയെയുംകുറിച്ച് വേദനിക്കുവാനും അവരോട് സഹതപിക്കുവാനും മാത്രമേ നമുക്ക് കഴിയൂ. പുസ്തകത്തിന്റെ മുക്കാൽപങ്കും ഇത്തരം പാഴ്വേലയാണെന്നിരിക്കെ, അത് ചൂണ്ടിക്കാട്ടുന്നവരുടെയെല്ലാം നേരേ ഇവർ കലിതുള്ളുന്നതിൽ അൽഭുതപ്പെടാനില്ല.

7. നരവംശശാസ്ത്രസങ്കൽപനങ്ങൾ ഉപയോഗിക്കുന്നതിൽ അവർക് പറ്റിയ പാളിച്ചകൾ കഴിഞ്ഞ ലേഖനത്തിൽ വിശദമാക്കിയതാണ്. അതിന് വ്യക്തമായ ഉത്തരമൊന്നും ലേഖകർകില്ല. രീതിശാസ്ത്രത്തിലുള്ള തങ്ങളുടെ പിടിപ്പുകേട് എത്ര തവണയെങ്കിലും പരസ്യപ്രദർശനത്തിനുവയ്ക്കാൻ തങ്ങൾക്ക് മടിയില്ലെന്നുമാത്രമേ പൊളാനിയെക്കുറിച്ചും ദാനനിർവചനത്തെക്കുറിച്ചും പരാമർശിക്കുന്ന ഖണ്ഡികയിലൂടെ ലേഖകർ വ്യക്തമാക്കുന്നുള്ളു. എന്തെങ്കിലും കുറേ പരികൽപനകൾ സ്ഥാനത്തും അസ്ഥാനത്തും പ്രയോഗിച്ചാൽ പാണ്ഡിത്യപ്രകടനമാവുമെന്ന് ഇവർ ധരിച്ചിട്ടുള്ളതായി തോന്നുന്നു. ഇവരുടെ ഈ മനോഭാവം എം.ജി.എസ്. നാരായണനും ചൂണ്ടിക്കാട്ടുന്നുണ്ട്.

8. കേരളചരിത്രം രചിക്കുമ്പോൾ 'വങ്കത്ത'ങ്ങൾ ഒഴിവാക്കുന്നതിനാവശ്യമായ ഭൂമിശാസ്ത്രത്തെക്കുറിച്ചുള്ള ചരിത്രബോധം തീരെ കമ്മിയായതിനാലാണ് 'പഴയ കേരള'ത്തെക്കുറിച്ച് യഥാതഥമായ ഒരു ചിത്രം വരച്ചുകാട്ടാൻ അവർക് കഴിയാതെ പോയത്. ഇതേക്കുറിച്ച് ഉന്നയിച്ച പ്രശ്നങ്ങൾക്കൊന്നും വ്യക്തമായ ഉത്തരംനൽകാൻ ലേഖകർക്കു കഴിഞ്ഞിട്ടില്ല. എന്റെ ലേഖനത്തിലെ മൂന്ന്, നാല് ഭാഗങ്ങളിൽ ഉന്നയിച്ചിട്ടുള്ള വാദങ്ങൾ ഇവിടെ ആവർത്തിക്കുന്നില്ല. ഒരു കാലഘട്ടത്തെക്കുറിച്ച് പറയുമ്പോൾ, ഒരിടത്ത് കാർഷികവ്യവസ്ഥയിൽ മാറ്റമൊന്നും ഉണ്ടായില്ലെന്നും, മറ്റൊരിടത്ത് അതേ കാലഘട്ടത്തിൽവമ്പിച്ച മാറ്റങ്ങൾ ഉണ്ടായി എന്നും പറഞ്ഞുവയ്ക്കുന്നതിലെ പൂർവാപര വൈരുദ്ധ്യം പോലും ശ്രദ്ധിക്കാതെ പോകുന്നവരാണ് ഈ ചരിത്രകാരൻമാർ എന്നുവരുമ്പോൾ അവരിൽനിന്ന് കൂടുതലെന്തെങ്കിലും പ്രതീക്ഷിക്കുന്നതാണ് തെറ്റ്.

9. *ഒന്നിൽനിന്ന് മറ്റൊന്നിലേക്കുള്ള മാറ്റത്തിന്റെ ചാലകശക്തികളെ കണ്ടെത്തുവാൻ* ലേഖകർകു കഴിഞ്ഞിട്ടില്ലെന്ന എം.ജി.എസ്സിന്റെ നിരീക്ഷണം നോക്കുക. *സംക്രമണകാലങ്ങളെ തിരിച്ചറിയാനോ വിശദീകരിക്കാനോ* ഇവർകു കഴിഞ്ഞിട്ടില്ലെന്ന് ഞാനും സൂചിപ്പിച്ചിരുന്നു. അശിക്ഷിതമായ ഒരു ഘടനാവാദത്തിന്റെ ബന്ദികളാണ് ഈ ഗവേഷകരെന്ന വസ്തുത ഇവർകു നിഷേധിക്കാനാവുമോ? ഈ മറുകുറി ഇനി നീട്ടുന്നില്ല. എന്റെ 'സ്വതന്ത്രലേഖന'ത്തിൽ 'കൂട്ടത്തിൽകുറിച്ച' ചില കാര്യങ്ങളുടെ പേരിൽ കുറേനേരം ഉറ

ഞ്ഞുതുള്ളി രംഗം കൊഴുപ്പിച്ചതിന് ഞാൻ ലേഖകർക്ക് നന്ദിപറയുന്നു. അവരുടെ 'നെഞ്ചിൽ കിഞ്ചിൽകിടക്കും നെടിയ കുടില ത'യ്ക്ക് നമോവാകവും.

## അനുബന്ധം : 'പരീക്ഷാസഹായി'യെക്കുറിച്ച്

രാഘവവാരിയരും രാജൻഗുരുക്കളും ചേർന്നെഴുതിയ *കേരളചരിത്രം* ഒരു പരീക്ഷാ സഹായിയാണെന്ന എം.ജി.എസ്.നാരായണ ൻെറ നിരീക്ഷണം ചിരിയ്ക്കു വക നൽകുന്നു. ഇപ്പോഴത്തെ പല പരീക്ഷാസഹായികളു ടേയും നിലവാരം മനസ്സിൽ വച്ചുകൊണ്ടാവാം ഇങ്ങനെ അഭിപ്രായപ്പെട്ടത്. എന്നാൽ പുസ്ത കത്തിൻെറ 160-ാം പുറം തൊട്ട് 40-ലധികം പുറങ്ങളിൽ നടത്തുന്ന വിവരണങ്ങളിൽ ഒളി ച്ചുകളിയും പാളിച്ചകളുമൊന്നുമില്ലെന്ന്, എഴു തിയത് ശ്രദ്ധിച്ചു. അവരുടെ 'ഉപസ്ഥിതി'യ്ക്ക് ഉദാഹരണമാകാവുന്ന അബദ്ധങ്ങളുടെ ഒരു പരമ്പര തന്നെ ഈ പുറങ്ങളിൽ നിറഞ്ഞി ട്ടുള്ളത് അദ്ദേഹം കാണാതെ പോയത് ദൗർഭാ ഗ്യകരമായിപ്പോയി. *ഉണ്ണുനീലി സന്ദേശ*ത്തി ൽനിന്നുള്ള ലേഖകരുടെ ഉദ്ധരണികളും വ്യാഖ്യാനങ്ങളും മാത്രം നോക്കിയാൽ മതി ചരിത്ര 'സൃഷ്ടി'യിൽ ഇവർക്കുള്ള പ്രാഗൽഭ്യം മനസ്സിലാവാൻ.

പുറം 173-ൽ ഉദ്ധരിച്ചിരിക്കുന്ന ശ്ലോക ത്തിൻെറ ആദ്യവരിയിൽ 'കരിപരിഗളൽ' എന്നത് 'കരിപരിഗ ഇത്' എന്ന് എഴുതിയിരി ക്കുന്നു. അസംബന്ധമാണിത്. ഒരുപക്ഷേ അച്ച ടിപ്പിശകാവാം. എന്നാൽ ഈ ശ്ലോകത്തിൻെറ വ്യാഖ്യാനത്തിലൂടെ എത്തിച്ചേർന്ന നിഗമനം നോക്കുക. തെന്നിന്ത്യക്കാർക്ക് കുതിരകളെപാ ലിക്കാൻ അറിഞ്ഞുകൂടാ എന്ന മാർക്കോപോ ളോയുടെ നിരീക്ഷണത്തോടൊപ്പമാണ് പൂർവ്വ സന്ദേശത്തിലെ ഈ 60-ാം ശ്ലോകം ഉദ്ധരിച്ചി രിക്കുന്നത്. മാർകോപോളോ വിവരിക്കുന്ന തരം 'ഉറക്കം തൂങ്ങി'കളായ കുതിരകളെയാ ണത്രേ ഈ ശ്ലോകത്തിൽ വർണ്ണിച്ചിരിക്കു ന്നത്!' 'ആനകളുടെ വിയർപ്പിനാൽ നനവു

# കേരളപഠനങ്ങൾ

# 5

പുതിയ പംക്തി

## *രീതിവിമർശം*

ആദ്യലേഖനം

## ഗണിതശാസ്ത്രത്തിലെ യൂറോകേന്ദ്രവാദം

*ജോർജ് ഗീവർഗീസ് ജോസഫ്*

വീണ തേൻമാവുകളുടെ തണലിൽ...ആകാര വടിവൊത്ത കുതിരകൾ ഉറങ്ങുന്നു' എന്നാണ് ഈ ശ്ലോകത്തിൻെറ അർഥം. കുതിരകളുറങ്ങുന്നു എന്ന് ഒരു കവി എഴുതിപ്പോയാൽ ആ കുതിരകൾ ഉറക്കം തൂങ്ങികളാണെന്ന് വ്യാഖ്യാനിക്കാനാവശ്യമായ സാമാന്യത്തിൽ കവിഞ്ഞ വങ്കത്തം അവർക്ക് വേണ്ടുവോളമുണ്ടെന്നർഥം.

പുറം 199-ൽ ആദിത്യവർമ്മൻെറ കുതിരപ്പടയെക്കുറിച്ച് *ഉണ്ണുനീലി*സന്ദേശത്തിൽ സൂചനയുള്ളതായി പറഞ്ഞിരിക്കുന്നു. ആദിത്യവർമ്മൻെറ കുതിരകളെക്കുറിച്ച് പരാമർശം ഉണ്ടെന്നുള്ളത് ശരിയാണ്. അവയാകട്ടെ നേരത്തേ ഇവർ തന്നെ ഉറക്കം തൂങ്ങികളായി ചാപ്പകുത്തിയ അതേ കുതിരകളാണ്. കുതിര എന്നെഴുതിക്കണ്ടാൽ ഉടനെ കുതിരപ്പടയെ സൃഷ്ടിക്കും. അവയൊന്നുറങ്ങിയാൽ ഉറക്കം തൂങ്ങികളാക്കും.

ഇതേ ആദിത്യവർമ്മൻെറ കുതിരയെ ഇന്ദ്രൻെറ ഉച്ചൈ:ശ്രവസ്സെന്ന കുതിരയെവെല്ലുന്ന അഴകും ശക്തിയുമുള്ള വെള്ളക്കുതിരയായി *ഉണ്ണുനീലി സന്ദേശ*കാരൻ ചിത്രീകരിച്ചിട്ടുണ്ട് (പൂർവ സന്ദേശം ശ്ലോകം 21) *ഉണ്ണുനീലി സന്ദേശ*ത്തിലെവിടെയും കുതിരകളുടെ കായികശേഷിക്കുറവിനെക്കുറിച്ച് പറയാൻ കഴിയുന്ന തെളിവുകളൊന്നുമില്ലെന്ന് സാരം. മാർകോപ്പോളോയുടെ നിരീക്ഷണം സ്വീകരിച്ചശേഷം, ഒരു കാവ്യപ്രമാണത്തെ തെറ്റായി വ്യാഖ്യാനിച്ച് കൂട്ടുപിടിക്കുകയാണവർ ചെയ്യുന്നതെന്ന് വ്യക്തം. ഇവരുടെ മനസ്സും വിജ്ഞാനവും 'കോളനിവൽക്കരിക്കപ്പെട്ട'തുകൊണ്ടാവുമോ ഇങ്ങനെ സംഭവിച്ചത്? അതോ മാർകോപ്പോളോയും മണിപ്രവാളവും പൂർവസൂരികളുടെ ചില വ്യാഖ്യാനങ്ങളും ബാലകൃഷ്ണൻെറ നിശിത നിരീക്ഷണങ്ങളും എല്ലാം കൂടി തലച്ചോറിൽ കുഴഞ്ഞുമറിയുന്ന തുമൂലമുണ്ടാകുന്ന ചുഴൽച്ചയോ?

ഇതുപോലെതന്നെ 'ശ്രദ്ധേയ'മാണ് മുച്ചന്തിയും പുത്തിടിയും കൊല്ലത്തിൻെറ ഉപനഗരങ്ങളാണെന്ന ഇവരുടെ കണ്ടുപിടുത്തം. ലോകമെങ്ങും കീർത്തികേട്ടതെന്ന് *ഉണ്ണുനീലി സന്ദേശ* കർത്താവ് അതിശയോക്തി പറയുന്ന, കൊല്ലത്തിനു തെക്കുള്ള വർക്കലക്കും തെക്കാണ് പുത്തിടി. മുച്ചന്തി എന്ന കൊല്ലത്തിനടുത്തുള്ള അന്തിച്ചന്തയും ചിറയിൻകീഴിനടുത്തുള്ള പുത്തിടിയും കൊല്ലത്തിൻെറ ഉപനഗരങ്ങളാക്കുന്ന 'ചരിത്രനിർമ്മാണം' ഭൂമിശാസ്ത്രത്തിൽ കൂടി ഇവർക്കുള്ള ഉപസ്ഥിതിയ്ക്ക് ഉത്തമനിദർശനമാകുന്നുണ്ട് (പു. 191)

അതുപോലെ *ചൊങ്കും ചമ്പ്രാണിയുമുടനുടൻ* എന്നതിലെ ചമ്പ്രാണി (ചാമ്പ്രാണി എന്നു ലേഖകർ) ചെറിയ ചീനക്കപ്പലാണെന്ന് ഇളങ്കുളവും നിഘണ്ടുകാരൻമാരും പറയുമ്പോൾ തങ്ങൾക്കുമാത്രമറിയാവുന്ന ഏതോ കാരണത്താൽ അതിൻെറ ഉടമസ്ഥാവകാശം ലേഖകർ അറബികൾക്കു നൽകുന്നു. (പു. 191)

> *ചോനകക്കുതിര ചോണാട്ട് വിറ്റാൽ നമു-*
> *ക്കാനയച്ചുടനിരണ്ടായിരം കിട്ടുമി-*
> *ൻറാനവിറ്റാലുമെണ്ണായിരം കിട്ടലാം*

എന്ന വരികൾ ഉദ്ധരിച്ചശേഷം, *ഇത് കുതിരക്കച്ചവടത്തിലെ ലാഭത്തെപറ്റി ഉണ്ണിച്ചിരുതേവിചരിതം പറയുന്നതാണ്* എന്നെഴുതിയിരിക്കുന്നത് (പു. 172-3) *ഉണ്ണിയച്ചിചരിത* മെഴുതിയ തേവൻ ചിരികുമാരൻ വക്കീൽ നോട്ടീസയക്കില്ലെന്ന ധൈര്യത്തിലാവണം. ഉദ്ധരിക്കുന്ന വരികൾ ഏതു ഗ്രന്ഥത്തിലെയാണെന്നുപോലും ശരിയ്ക്കറിയാത്തവരുടെ ചരിത്ര പുസ്തകം പരീക്ഷാസഹായിയല്ല, തെറ്റുതിരുത്തിപ്പഠിയ്ക്കാനുള്ള എക്സർസൈസ് ബുക്കാണ്. □

# സംസ്കൃതനാടകത്തിന്റെ കേരളപാഠങ്ങൾ

സി. രാജേന്ദ്രൻ

ഒരു നാടകവാങ്മയം അത് രൂപമെടുത്ത സാഹചര്യത്തിൽ നിന്ന് വ്യത്യസ്തമായ ഒരു സാംസ്കാരിക പശ്ചാത്തലത്തിലേക്ക് പറിച്ചു നടപ്പെടുകയും പുതിയ സാഹചര്യങ്ങളിൽ മൂലരൂപത്തെ പാടേ മാറ്റിമറിക്കുന്നരീതിയിൽ വളരുകയും ചെയ്യുന്ന അത്യന്തം അസാധാരണമായ പ്രതിഭാസത്തെയാണ് കൂടിയാട്ടം പ്രതിനിധാനംചെയ്യുന്നത്. ഒരു ഭാഷ സംസാരിക്കുന്ന ജനവിഭാഗം മറ്റൊരു പ്രദേശത്ത് കുടിയേറിപ്പാർകുന്നതിനോടും മിത്തുകളുടെയും അനുഷ്ഠാനങ്ങളുടെയുമെല്ലാം ബൃഹത്പാരമ്പര്യം ലഘുപാരമ്പര്യത്തിൽ പ്രാദേശിക വൈവിധ്യം കൈവരിക്കുന്നതിനോടുമെല്ലാം ഈ പ്രതിഭാസത്തെ താരതമ്യപ്പെടുത്താവുന്നതാണ്. കൂടിയാട്ടത്തെ ആത്യന്തികമായി ഒരു സംസ്കൃതനാടകാവതരണരീതിയായി കാണാനാണ് പൺഡിതൻമാരും ഗവേഷകൻമാരും ശ്രമിച്ചിട്ടുള്ളത്. എന്നാൽ കേരളക്കരയിൽ നൂറ്റാണ്ടുകളുടെ വളർചയിലൂടെ അത് ഒരു അനുഷ്ഠാനവും സ്വതന്ത്രമായ ആഖ്യാനകലയുമെല്ലാമായി രൂപാന്തരപ്പെടുകയാണുണ്ടായത്. ഈ രൂപാന്തരങ്ങളെല്ലാം സമഗ്രവും സമഞ്ജസവുമാണെന്നൊന്നും ഇവിടെ വിവക്ഷയില്ല. പലതരം മാറ്റങ്ങളും ഏച്ചുകൂട്ടിയ പ്രതീതി ഉളവാക്കുന്നുണ്ടുതാനും. എന്നാൽ അവയ്ക്ക് ഒരു അനിവാര്യസ്വഭാവം

ഉണ്ടായിരുന്നുവെന്നാണ് ഈ പരിണാമങ്ങളു ളവാക്കിയ സാമൂഹ്യവും സാംസ്കാരികവു മായ സാഹചര്യങ്ങളുടെ പഠനം നമ്മെ കൊണ്ടുചെന്നെത്തിക്കുന്ന നിഗമനം. ആര്യാ വർത്തത്തിൽ ഈ സഹസ്രാബ്ദത്തിൻെറ ആദ്യ ശതകങ്ങളിൽ രൂപമെടുത്ത സംസ്കൃതനാടക ത്തിന് കൂടിയാട്ടത്തിലൂടെ കൈവന്ന പാഠാന്ത രങ്ങളുടെ സാംസ്കാരിക സവിശേഷതക ളെന്തെന്ന് ആരായുകയാണ് ഈ പഠനത്തി ൻെറ ഉദ്ദേശ്യം. *പ്രതിജ്ഞായൗഗന്ധരായണം, നാഗാനന്ദം, മത്തവിലാസം, ഭഗവദജ്ജുകം* എന്നീ ബൃഹൽപാരമ്പര്യനാടകങ്ങളെയാണ് ഈ പഠനത്തിൽ കൂടുതലായി അവലംബിക്കു ന്നത്. കേരളത്തിൽത്തന്നെ രൂപമെടുത്ത *ആശ്ചര്യചൂഡാമണി, സുഭദ്രാധനഞ്ജയം, തപതീസംവരണം* തുടങ്ങിയ കൃതികളുടെ കാര്യത്തിൽ ഇത്തരമൊരു അന്വേഷണ മേഖല നിലവിലില്ലാത്തതിനാലും *അഭി ഷേകം*പോലുള്ള നാടകങ്ങൾ ബൃഹത്പാരമ്പ ര്യത്തിലെ ഭക്തിസ്രോതസ്സുമായി ബന്ധപ്പെട്ട തിനാലും അവയെക്കുറിച്ച് ആനുഷംഗികമാ യിമാത്രമേ സൂചിപ്പിക്കുന്നുള്ളൂ.[1]

ഇനിയും സ്ഥാനനിർണയം സാധിച്ചിട്ടി ല്ലാത്ത ഒരു ജനപദത്തിൽനിന്ന് സവിശേഷത കൾ വിശദമല്ലാത്ത ഒരു കുടിയേറ്റത്തിലൂടെ കേരളഗ്രാമങ്ങളെ അധിനിവേശിച്ച നമ്പൂതിരി ബ്രാഹ്മണരുടെ സാംസ്കാരികപൈതൃകത്തി ലാണ് കൂടിയാട്ടത്തിൻെറ ബൃഹത്പാരമ്പര്യ ത്തിൻെറ അടിവേരുകൾ നിലകൊള്ളുന്നത്. ഇവർ വൈദികപാരമ്പര്യവും അതിൻെറ കൈമുദ്രകളും ഉച്ചാരണരീതികളും ശ്രൗത -സ്മാർത്ത കർമങ്ങളും മറ്റനുഷ്ഠാനങ്ങളും കേരളത്തിലേക്ക് കൊണ്ടുവന്നിട്ടുണ്ടാവണം. കൂട്ടത്തിൽ നാടകാവതരണവും ഈ പൈതൃ കത്തിൻെറ ഭാഗമായി ഇവിടെ നടപ്പിലായിട്ടു ണ്ടാവണമെന്ന് അഭ്യൂഹിക്കാം. പല്ലവരാജാ വായ മഹേന്ദ്രവിക്രമൻെറ *മത്തവിലാസ*പ്രഹ സനം കേരളപൈതൃകത്തിൻെറ ഭാഗമായി ത്തീർന്നത് ബൃഹത്പാരമ്പര്യത്തിൻെറ വ്യാപ നകഥയിലേക്ക് അൽപം വെളിച്ചംവീശുന്നുണ്ട്. ഭ്രഷ്ടു കൽപിക്കപ്പെടുന്ന നമ്പൂതിരിമാരായ ചാക്യാൻമാരും അബ്രാഹ്മണരായ പാണി വാദൻമാരും ആണ് കൂടിയാട്ടത്തിന് നിയുക്ത രായ ജനവിഭാഗങ്ങൾ. ചാക്യാൻമാരുടെ ജീവി തക്രമത്തിലും ഉച്ചാരണത്തിലുമെല്ലാം നമ്പൂ രിത്തം വളരെ പ്രകടമാണ്. *ഓത്തു പിഴച്ചാൽ കൂത്ത്* എന്ന ചൊല്ല് ഇവരുടെ ബൃഹൽപാരമ്പ ര്യബന്ധം സ്ഫുടമാക്കുന്നു.

നമ്പൂതിരിമാരുടെ വ്യാപകമായ കുടി യേറ്റത്തിന് വളരെ മുമ്പുതന്നെ തമിഴകത്തിൽ കൂത്തും ചാക്യാരും പരിചിത നാമങ്ങളായിരു ന്നുവെന്ന് തെളിയിക്കുന്ന ഒട്ടനേകം പരാമർശ ങ്ങൾ പ്രാചീനസാഹിത്യത്തിലുണ്ട്.[2] പ്രാചീന കാലത്ത് തമിഴകത്തിലുണ്ടായിരുന്ന ബുദ്ധമ താനുയായികളായിരുന്ന ചാക്യാൻമാർ (ശാക്യ ൻമാർ) ആര്യവൽക്കരണത്തിനുശേഷം പൗരാ ണിക കഥാഖ്യാനത്തിനും നടനത്തിനും നിയുക്തൻമാരായിത്തീർന്നുവെന്നും ക്ഷേത്ര കേന്ദ്രിതമായ സമ്പദ്വ്യവസ്ഥ രൂപംകൊണ്ട കേരളത്തിൽ അവരുടെ പിന്തുടർചക്കാരും ജാതിഭ്രഷ്ടു കൽപിക്കപ്പെട്ട നമ്പൂതിരിമാരും അടങ്ങുന്ന ചാക്യാർസമൂഹം കൂടിയാട്ടത്തി ൻെറ പ്രയോഗത്തിൽ വ്യാപൃതരായിത്തീർന്നു വെന്നും അഭ്യൂഹിച്ചാൽ തെറ്റുണ്ടാവില്ല.[3]

---

1 കൂടിയാട്ടത്തിൻെറ സാമാന്യസ്വഭാവം വിവരിക്കുന്ന കൃതികളിൽ കെ.പി.നാരായണ പിഷാരോടിയുടെ *കൂത്തമ്പലങ്ങളിൽ* (കോട്ടയം: എൻ.ബി.എസ്.,1981), കെ.കുഞ്ചുണ്ണിരാജായുടെ *കൂടിയാട്ടം* (ന്യൂദൽഹി: സംഗീത നാടക അക്കാദമി, 1964), അമ്മാമൻതമ്പുരാൻെറ *കൂത്തും കൂടിയാട്ടവും* (കോഴിക്കോട്: മാതൃഭൂമി പ്രിൻറിങ് ആൻഡ് പബ്ലിഷിങ് കമ്പനി, 1989), ഈ ലേഖകൻെറ *ദ ട്രെഡീഷണൽ സാൻസ്ക്രിറ്റ് തിയേറ്റർ ഓഫ് കേരള* (കോഴിക്കോട് സർവകലാശാല, 1989) എന്നിവ ഉൾപ്പെടുന്നു.

2 കെ.എൻ. എഴുത്തച്ഛൻ, 'കൂത്തും കൂടിയാട്ടവും', *ഉഴുതനിലങ്ങൾ* (തൃശൂർ: കറൻറ് ബുക്സ്, 1968), പു. 9-52

3 എം.ആർ.രാഘവവാരിയർ, 'ടെമ്പിൾ ഫെസ്റ്റിവൽസ് ഇൻ മിഡീവൽ കേരള', *ജേണൽ ഓഫ് കേരളാ സ്റ്റഡീസ്,* പു.62-3

ഇക്കാര്യം കൂടുതൽ ഗവേഷണമർഹിക്കുന്ന ഒരു മേഖലയാണ്. ഏതായാലും ബൃഹത്പാരമ്പര്യത്തിൻെറയും പ്രാദേശികസ്രോതസ്സുകളുടെയും അന്തർധാരകൾകൊണ്ട് സമ്പുഷ്ടമായൊരു കലാപൈതൃകത്തെയാണ് ഇവർ പ്രതിനിധാനംചെയ്യുന്നത് എന്നതിൽ സംശയമില്ല.

ഉത്തരേന്ത്യയിലെ വൽസരാജ്യത്തിലെ സുഖലോലുപനായ ഉദയനനെന്ന രാജാവിനെ മന്ത്രിയായ യൗഗന്ധരായണൻ ശത്രുക്കളിൽനിന്ന് മോചിപ്പിക്കുന്ന കഥ ആഖ്യാനംചെയ്യുന്ന ഭാസകവിയുടെ *പ്രതിജ്ഞായൗഗന്ധരായണം* പോലുള്ള ഒരു നാടകം കേരളത്തിലെ കൂടിയാട്ടത്തിൽ സ്ഥാനംപിടിച്ചപ്പോൾ എന്തെല്ലാം രൂപാന്തരങ്ങൾക്ക് വിധേയമായെന്ന് അന്വേഷിക്കുന്നത് രസകരമായിരിക്കും. വേഷവിധാനത്തിലും അരങ്ങിൻെറ അലങ്കരണത്തിലും വാദ്യങ്ങളിലുമെല്ലാം ബൃഹത്പാരമ്പര്യം കേരളീയതയ്ക്ക് വഴിമാറിക്കൊടുത്തതിൻെറ സൂചനകൾ ഇവിടെ ധാരാളം കാണാം. പച്ച, പഴുക്ക തുടങ്ങിയ വേഷങ്ങളും നിറപറയും കുരുത്തോലയും മറ്റുംവച്ച് അലങ്കരിച്ചു വിതാനിച്ച അരങ്ങും, മിഴാവ്, കുഴിതാളം, ഇടയ്ക്ക, കുറുംകുഴൽ തുടങ്ങിയ വാദ്യങ്ങളുമെല്ലാം തനിക്കേരളീയമായ പാരമ്പര്യത്തിൻെറ ഭാഗങ്ങളാണ്. ഭാസകവിയുടേതെന്ന് കരുതപ്പെടുന്ന മൂലകൃതി ബൃഹത്പാരമ്പര്യത്തിൻേറതും. ഇവ തമ്മിലുള്ള സവിശേഷമായ മേളനത്തിലൂടെയാണ് കൂടിയാട്ടം ഉരുത്തിരിഞ്ഞുവന്നത്.

ഒരു നാടകം എഴുതപ്പെടുന്നത് അരങ്ങേറാനാണെങ്കിൽ അരങ്ങേറുന്നത് സവിശേഷമായ ചില സാംസ്കാരികാവശ്യങ്ങളെ നിറവേറ്റാനാണെന്നത് എടുത്തുപറയേണ്ടതില്ലല്ലോ. ഈ സാംസ്കാരികാവശ്യങ്ങൾ പലപ്പോഴും പ്രത്യയശാസ്ത്രപരമായ ദൗത്യങ്ങളെ നിർവഹിക്കുന്നുണ്ടെന്നതും നിർവിവാദമാണ്. സചിവായത്ത സിദ്ധിയായ രാജാവിനെ സംരക്ഷിക്കുക സചിവൻെറ ധർമമാണെന്ന കൂറിൻെറ തത്വം പറഞ്ഞുറപ്പിച്ചുകൊണ്ട് പ്രാചീനഭാരതത്തിലെ രാജവ്യവസ്ഥയിൽ വളരെ സ്വാഭാവികമായ ഒരു പ്രത്യയശാസ്ത്രദൗത്യമാണ് ഭാസകവിയുടെ മൂലകൃതിനിർവഹിക്കുന്നത്. കേവലമായ ബുദ്ധിശക്തികൊണ്ട് ഉദയനനെ ശത്രുവ്യൂഹത്തിൽനിന്ന് മോചിപ്പിച്ച്, അതിമാനുഷതലത്തിലേക്ക് ഉയരുന്ന യൗഗന്ധരായണനെന്ന അമാത്യനാണിവിടെ കേന്ദ്ര ബിന്ദുവിൽ നിലകൊള്ളുന്നത്. നാടകത്തിൻെറ പേർ സൂചിപ്പിക്കുന്നതും അതാണല്ലോ.

ആര്യവൽകൃതമായ കേരളസമൂഹത്തിൽ ഇത്തരമൊരു നാടകത്തിന് ബൃഹത്പാരമ്പര്യത്തിൻെറ പ്രസക്തിയും പ്രാധാന്യവും തുടർന്നും ലഭിച്ചുപോന്നിരുന്നതിൻെറ സൂചനയാണല്ലോ *പ്രതിജ്ഞായൗഗന്ധരായണം* കൂടിയാട്ടത്തിൽ സ്ഥാനംപിടിച്ചത് നൽകുന്നത്. *ശാകുന്തളം, മൃച്ഛകടികം, മുദ്രാരാക്ഷസം* തുടങ്ങിയ മുഖ്യധാരാ നാടകങ്ങൾ കൂടിയാട്ടത്തിൽ സ്ഥാനംപിടിക്കാത്തതെന്തുകൊണ്ടെന്നും നാം അന്വേഷിക്കേണ്ടതുണ്ട്. മദ്ധ്യകേരളസമൂഹത്തിലുണ്ടായിരുന്ന സവിശേഷസാഹചര്യം *അർഥശാസ്ത്രം, ധർമശാസ്ത്രഗ്രന്ഥങ്ങൾ* എന്നിവയുടെ കമ്മട്ടത്തിൽ കരുപ്പിടിപ്പിക്കപ്പെട്ട ഒരു ഭരണവ്യവസ്ഥയ്ക്കാണ് വഴിയൊരുക്കിയത്. *ഭാഷാകൗടലീയം*പോലുള്ള കൃതികൾക്ക് കേരളത്തിലുണ്ടായിരുന്ന വമ്പിച്ച പ്രചാരം ഈ വസ്തുതയിലേക്ക് വിരൽചൂണ്ടുന്നു. കേരളത്തിലെ രാജാക്കൻമാർ ബൃഹത്പാരമ്പര്യത്തിൻെറ പിന്തുടർച്ച അവകാശപ്പെടുന്നതിന് തങ്ങളുടെ വംശങ്ങളെ പ്രസിദ്ധങ്ങളായ സൂര്യചന്ദ്രാദി വംശങ്ങളോട് ബന്ധിപ്പിക്കാനും വർണാശ്രമവ്യവസ്ഥയെ കേരളീയസാഹചര്യങ്ങൾക്കനുസൃതമായി ഇവിടെ നടപ്പിലാക്കാനും ബോധപൂർവം ശ്രമിച്ചിരുന്നു. സചിവൻ രാജാവിനോട് നിരുപാധികമായ കൂറു പുലർത്തുകയെന്ന ആശയം ഈ വ്യവഹാര മണ്ഡലത്തിൽ വളരെ പ്രസക്തമാണല്ലോ. *അർഥശാസ്ത്ര*ത്തിൽ വിവരിക്കപ്പെടുന്ന 'ആസന്നവർഗം' പോലുള്ള വിഭാഗങ്ങളോട് വളരെ സാദൃശ്യം പുലർത്തുന്ന ചാവേറുകൾ, മുന്നൂറ്റവർ, അഞ്ഞൂറ്റവർ മുതലായ ആത്മഹത്യാസംഘങ്ങൾ കേരളത്തിലെ രാജവ്യവസ്ഥയുടെ അവിഭാജ്യ ഘടകങ്ങളായിരുന്നുവെന്ന് എം.ജി.എസ്. നാരായണൻ

ചൂണ്ടിക്കാട്ടുന്നു.[4] ഇത്തരമൊരു സാഹചര്യത്തിൽപ്രതിജ്ഞായൗഗന്ധരായണം പോലുള്ള ഒരു നാടകത്തിന് ലഭിച്ച പ്രാധാന്യം സ്വാഭാവികംതന്നെ.

എന്നാൽ കൂടിയാട്ടത്തിൽ ഉൾപ്പെടുത്തപ്പെട്ട *പ്രതിജ്ഞാനാടകം* മൂലരൂപത്തിൽനിന്ന് തിരിച്ചറിയാൻ പോലും വിഷമമായ വിധത്തിൽ മാറ്റത്തിന് വിധേയമായ കാര്യം കുറേ അസാധാരണമാണ്. ഇവിടെ തികച്ചും അപ്രധാനകഥാപാത്രമായ വിദൂഷകൻ യൗഗന്ധരായണനെ തള്ളിമാറ്റിക്കൊണ്ട് ഏകദേശം നായകൻെറ പദവിയിലേക്ക് ഉയരുന്നുണ്ട്. മൂലകഥയിൽ അമാത്യരായ രുമണ്വാനോടും യൗഗന്ധരായണനോടുമൊത്ത് പ്രച്ഛന്നവേഷനായി കാര്യാലോചനയ്ക്കുവരുന്ന ഈ പാത്രം നാൽപത്തൊന്ന് ദിവസം നീണ്ടുനിൽക്കുന്ന മന്ത്രാങ്കത്തിൻെറ (മൂന്നാമത്തെ അങ്കം) അവതരണത്തിലെ ആദ്യ വേഷക്കാരനായി മാറുന്ന കാഴ്ച അസാധാരണം തന്നെയാണ്.[5] മലയാളം സംസാരിക്കുകയും കഥാഭാഗങ്ങൾ വിസ്തരിക്കുകയും സാദ്ധ്യമായ എല്ലാ ഘട്ടങ്ങളിലും ശാഖാചംക്രമണം ചെയ്ത് ഉപകഥകൾ പറയുകയും ശിവസാരൂപ്യംപ്രാപിച്ച 'ഡിൺഡിക'ൻെറ പ്രച്ഛന്നവേഷത്തെ സാധൂകരിക്കുമാറുള്ള അനുഷ്ഠാനനൃത്തങ്ങളിൽ പങ്കാളിയാവുകയും ചെയ്തുകൊണ്ട് വിദൂഷകൻ രംഗപാഠത്തെ മൂലപാഠത്തിൽനിന്ന് ആമൂലാഗ്രം മാറ്റിയിരിക്കുന്നത് കാണാം. പാഞ്ചാലീസ്വയംവരമുൾപ്പെടെയുള്ള പതിനൊന്നോളം പ്രബന്ധങ്ങളും പതിനേഴോളം പേക്കഥകളും ഒട്ടനേകം ശ്ലോകങ്ങളും വിവരണങ്ങളും ആ വാഗ്ധോരണിയിൽ ഭാഗഭാക്കുകളാണ്. ഇവയിൽ ബഹുഭൂരിഭാഗവും മൂലകഥയുമായി പുലബന്ധംപോലുമില്ലാത്തവയാണെന്ന വസ്തുത അടിവരയിട്ടു പറയേണ്ടതാണ്. പുരാണകഥകൾ, നാടോടിക്കഥകൾ, തമാശക്കഥകൾ, പതിവിനങ്ങൾ എന്നിങ്ങനെയുള്ള വലിയൊരു കേരളീയ വാമൊഴിപാരമ്പര്യത്തിലെ എണ്ണങ്ങളാണവ. മൂലകഥ ഈ വാഗ്ധോരണിക്കുവേണ്ടിയുള്ള ഒരു ദുർബലമായ പശ്ചാത്തലം മാത്രമാകുന്നു.

ഈ പാഠാന്തരങ്ങളുടെ സവിശേഷതകൾ നിർധാരണംചെയ്യുമ്പോൾ നാം മുഖ്യമായും മൂന്ന് വസ്തുതകളിലാണ് ചെന്നെത്തുന്നത്. ഒന്നാമത്തെ വസ്തുത, നാടകം ഒരു ക്ഷേത്രകലയായി രൂപാന്തരപ്പെടുന്നതാണ്. സമകാലികജീവിതത്തെ പ്രതിഫലിപ്പിക്കാനുള്ള തന്ത്രങ്ങൾ വിദൂഷകനിലൂടെ ആവിഷ്കരിക്കപ്പെടുന്ന കാഴ്ചയാണ് രണ്ടാമത്തെ ശ്രദ്ധേയമായ വസ്തുത. മൂന്നാമത്തേതായ സവിശേഷത, നാടകാഭിനയം കേരളീയ ദൃശ്യവേദിയിൽ തമിഴകത്ത് നിലവിലുണ്ടായിരുന്ന കൂത്തുപാരമ്പര്യത്തിൻെറ സ്വാധീനമേറ്റ് ഒരു ആഖ്യാനകലയായതും നമ്പൂതിരിമാരുടെ സവിശേഷ സാമൂഹിക പശ്ചാത്തലത്തിൽ അത് ഹാസ്യരസപ്രധാനമായതുമാണ്. ഈ മൂന്ന് സവിശേഷതകളും നമ്മുടെ പ്രത്യേക നിരീക്ഷണമർഹിക്കുന്നവയാണ്.

ആദ്യമായി ബൃഹത്പാരമ്പര്യത്തിലെ നാടകത്തിൻെറ മിക്കവാറും മതനിരപേക്ഷമായ തലമെടുക്കാം. മറ്റെല്ലാ നാടകപാരമ്പര്യങ്ങളുമെന്നപോലെ, സംസ്കൃതനാടകവും അനുഷ്ഠാനങ്ങളിൽനിന്നായിരിക്കണം രൂപം പൂണ്ടതെന്ന സാദ്ധ്യത ഇവിടെ നിരാകരിക്കുന്നില്ല. എന്നാൽ ഭാരതീയ സാമൂഹികജീവിതത്തിൻെറ വികാസത്തിൽ നാടകവും ആദിമപാരമ്പര്യത്തെ അതിഗമിച്ചുകൊണ്ട് മതേതരതലങ്ങളിലേക്ക് വളർന്നു വന്നുവെന്ന വസ്തുത സുപ്രധാനമാണ്. വാസ്തവത്തിൽ *ശാകുന്തളം, മൃച്ഛകടികം, മുദ്രാരാക്ഷസം* തുടങ്ങിയ പല പ്രമുഖകൃതികളും നാഗരികജീവിതം രൂഢമൂലമായ ഈ സാഹചര്യത്തി

4 *എം.ജി.എസ്. നാരായണൻ, കമ്പാനിയൻസ് ഓഫ് ഓണർ: ആസ്പെക്ട്സ് ഓഫ് ആര്യനൈസേഷൻ ഇൻ കേരള* (തിരുവനന്തപുരം: കേരളാ ഹിസ്റ്റോറിക്കൽ സൊസൈറ്റി, 1973), പു. 1-20

5 ഈ അവതരണത്തിൻെറ വിശദാംശങ്ങൾക്ക് പി.കെ.നാരായണൻനമ്പ്യാരുടെ *മന്ത്രാങ്കം* (തൃശൂർ: കേരള സാഹിത്യ അക്കാദമി, 1980) നോക്കുക.

ലാണ് എഴുതപ്പെട്ടത്. ക്ഷേത്രരൂപവൽക്കരണവുമായി ബന്ധപ്പെട്ട കേരളത്തിൻെറ നാടകവേദിയിൽ ഇത്തരം നാടകങ്ങൾ സ്ഥാനംപിടിക്കാതെ പോയതുവച്ചുനോക്കുമ്പോൾ, അതേ പാരമ്പര്യത്തിൽപെട്ട *പ്രതിജ്ഞായൗഗന്ധരായണ*ത്തിന് വന്നുചേർന്ന പരിണാമങ്ങൾ അസ്വാഭാവികങ്ങളല്ല.

*പ്രതിജ്ഞായൗഗന്ധരായണ*ത്തിലെ മന്ത്രാങ്കം കേരളത്തിലെ തളിപ്പറമ്പ്, പെരുവനം, അവിട്ടത്തൂർ, അന്നമനട തുടങ്ങിയ പല ക്ഷേത്രങ്ങളിലും അവതരിപ്പിച്ചിരുന്നു.[6] ഇവിടുത്തെ വസന്തക വിദൂഷകൻ ശിവസാരൂപ്യവും ശിവാനുഗ്രഹവും നേടിയ അർധദിവ്യപാത്രമാണ്. നാൽപത്തൊന്ന് ദിവസത്തെ കൂത്തിൽ നിരവധി അനുഷ്ഠാനങ്ങളിലും നൃത്തങ്ങളിലും ഭാഗഭാക്കാവുന്ന ഈ ആദ്യന്ത വേഷത്തിന് കഥാപാത്രമെന്ന നിലയെ അടിപ്പെടുത്തുന്ന അനുഷ്ഠാനപ്രാധാന്യമുണ്ട്. മുടിയക്കിത്ത എന്ന ചടങ്ങിൽ ദൺഡ നമസ്കാരം ചെയ്തതിനുശേഷം കൂത്തവസാനിപ്പിക്കുന്നത് വിദൂഷകനാണ്. കൂടിയാട്ടം അവസാനിച്ചാൽ ഭ്രാന്തനായി രംഗത്തുവരുന്ന യൗഗന്ധരായണൻെറയും ഡിൺഡികനായ വസന്തകൻെറയും വേഷം രംഗത്തുവച്ച് തീയിട്ട് ആ ഭസ്മം എല്ലാവരും തൊടുന്ന ചടങ്ങുമുണ്ട്.[7] ബുദ്ധഭിക്ഷുവായി വേഷംമാറി രംഗത്തുവരുന്ന രുമണ്വാൻ എന്ന മറ്റേ മന്ത്രിയുടെ പ്രവേശനം ഒഴിവാക്കപ്പെടുകയും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം 'കിം ബ്രവീഷി' (നീ എന്താണ് പറഞ്ഞത്?) എന്ന സങ്കേതത്തിലൂടെ പ്രകാശിപ്പിക്കപ്പെടുകയുംചെയ്യുന്നത് ഏറെ ശ്രദ്ധേയമാണ്. മൂലകൃതി കൈവരിക്കുന്ന അനുഷ്ഠാനപരമായ മൂല്യങ്ങളെ വിശദമാക്കാൻ ഈ വസ്തുതകൾ മതി.

അവൈദികമായ പാശുപതാദി മതങ്ങളെയും ബൗദ്ധദർശനത്തെയും പരിഹസിക്കുവാൻ മഹേന്ദ്രവിക്രമനെന്ന പല്ലവരാജാവ് രചിച്ച *മത്തവിലാസ*മെന്ന പ്രഹസനം കൂടിയാട്ടത്തിലവതരിപ്പിക്കപ്പെടുന്ന വിധം പരിശോധിച്ചാൽ അനുഷ്ഠാനാംശത്തിന് നൽകപ്പെടുന്ന പ്രാധാന്യം കൂടുതൽ വ്യക്തമാകും.[8] കപാലിയായ സത്യസോമൻ തൻെറ കപാലം മോഷ്ടിച്ചത് ബുദ്ധഭിക്ഷുവായ നാഗസേനനാണെന്ന് തെറ്റിദ്ധരിച്ച് വഴക്കുകൂടുന്നതും മദോൻമത്തനായ അയാൾക്ക് നഷ്ടപ്പെട്ട കപാലം ഒടുവിൽ ഒരു ഭ്രാന്തനിൽനിന്ന് ലഭിക്കുന്നതും വിവരിക്കുന്ന ഈ കൃതി വൈദികമതത്തിൻെറ കാഴ്ചപ്പാടിൽ നിന്ന് അവൈദികമതങ്ങളുടെ അധഃപതനത്തെ ചിത്രീകരിക്കുന്നു. ഈ പ്രഹസനം കൂടിയാട്ടത്തിലാവുമ്പോൾ ശിവക്ഷേത്രങ്ങളിൽവച്ച് സന്താനലാഭത്തിനുവേണ്ടി നടത്തപ്പെടുന്ന ഒരു വഴിപാടായി മാറുന്നു. സത്യസോമൻ തൻെറ ബ്രഹ്മഹത്യാപാപം മാറുന്നതിനുവേണ്ടി ശിവനെ തപസ്സുചെയ്ത് പ്രത്യക്ഷപ്പെടുത്തി അനുഗ്രഹം വാങ്ങിച്ചാണ് കപാലിവേഷം ധരിക്കുന്നതെന്ന പൂർവകഥ നിർവഹണത്തിലുണ്ട്. വഴിപാടു കൂത്തിൽ സൂത്രധാരൻെറ മംഗളശ്ലോകം, കപാലിയുടെ ഒരു വാക്യം, ഒരു ശ്ലോകം എന്നിവമാത്രമേയുള്ളു. *കുമാരസംഭവ*ത്തെ ആസ്പദമാക്കിയുള്ള ഒരു ശിവചരിതാനുകീർത്തനമായി *മത്തവിലാസ*മെന്ന ഹാസ്യരസപ്രധാനമായ കൃതിയെ മാറ്റിയിരിക്കയാണ് കേരളപാഠം.

എന്നാൽ ഹാസ്യരസപ്രധാനകൃതികളിൽ ഹാസ്യം ഇല്ലാതാക്കുന്നതിനെക്കാൾ വ്യാപകമായ വിധത്തിലാണ് കൂടിയാട്ടത്തിൽ ഹാസ്യമില്ലാത്ത സന്ദർഭങ്ങളിൽ വിദൂഷകൻെറ ആഖ്യാനരീതി ഹാസ്യമുണ്ടാക്കാനുപയോഗിക്കുന്നത്. സംസ്കൃതത്തിനും പ്രാകൃതത്തിനും പുറമേ മലയാളത്തിലും സംസാരിക്കാൻ

6 നാരായണൻ നമ്പ്യാർ, ആമുഖം, *മന്ത്രാങ്കം*, പു.12

7 നാരായണൻ നമ്പ്യാർ, *മന്ത്രാങ്കം*, പു. 133

8 എം.പി.ശങ്കുണ്ണിനായർ, 'കുട്ടനീമതാദിയിൽനിന്ന്', *നാട്യമണ്ഡപം* (കോഴിക്കോട്: മാതൃഭൂമി പ്രിൻറിങ് ആൻഡ് പബ്ലിഷിങ് കമ്പനി, 1987), പു. 198.

സ്വാതന്ത്ര്യമുള്ള, അരിമാവണിഞ്ഞ് മേൽക്കൊമ്പും കീഴ്ക്കൊമ്പുമായി മീശയും കുടുമയും മറ്റു വിചിത്രമായ വേഷവിധാനങ്ങളുമായി പ്രത്യക്ഷപ്പെടുന്ന ഈ തനിക്കേരളീയകഥാപാത്രം പാത്രമെന്നനിലവിട്ട് ഉച്ഛൃംഖലസ്വാതന്ത്ര്യമുള്ള ഒരു വ്യാഖ്യാതാവായിത്തീരുന്നു. വിദൂഷകവേഷമില്ലാത്ത കൂടിയാട്ടത്തിന് ഒരു അപൂർണതതോന്നിക്കുമാറ് സജീവമാണ് ആ പാത്രത്തിൻെറ സാന്നിദ്ധ്യം. *മന്ത്രാങ്കം, ഭഗവദജ്ജുകം, മത്തവിലാസം, സുഭദ്രാധനഞ്ജയം, തപതീസംവരണം, നാഗാനന്ദം* തുടങ്ങിയ കൃതികളിലെല്ലാം പ്രധാന പാത്രങ്ങളെ അപ്രധാന സ്ഥാനത്തേക്ക് തള്ളിമാറ്റിക്കൊണ്ട് വിദൂഷകൻ അരങ്ങു തകർകുന്ന കാഴ്ചയാണ് കാണുന്നത്.

കൂടിയാട്ടത്തിൽ വിദൂഷകന് മലയാളമുപയോഗിക്കാമെന്ന സുപ്രധാനവ്യവസ്ഥ നിലവിൽവന്നത് നമ്പൂതിരിമാരുടെ സംസ്കൃതപാരമ്പര്യം മണിപ്രവാളത്തിലൂടെ മലയാളത്തിന് വഴിമാറിക്കൊടുത്ത സാമൂഹിക സാഹചര്യത്തിലായിരിക്കണം. മൂലസംസ്കൃതം അതേപടി മനസ്സിലാക്കാൻ വൈഷമ്യമുള്ള ഒരു സദസ്സ് പയ്യെപ്പയ്യെ രൂപമെടുത്തുവന്ന കാലത്തായിരിക്കണം ഈ പരിഷ്കരണം നടപ്പിലായത്. ഇതു നടപ്പിലാക്കിയത് കുലശേഖരനും തോലമഹാകവിയുമാണെന്ന ഐതിഹ്യം വാസ്തവമാകാം.[9] കൂട്ടത്തിൽ, അവതരണം നാടകങ്ങളുടെ ഏതെങ്കിലുമൊരു അങ്കത്തിലേക്ക് ചുരുക്കിക്കഴിഞ്ഞിരുന്നതിനാൽ പൂർവകഥ 'നിർവഹണ'മെന്ന സങ്കേതത്തിലൂടെ വിവരിക്കേണ്ടതായും വന്നു. വിദൂഷകനുള്ള രംഗങ്ങളിൽ ഇത് മലയാളത്തിൽ വിസ്തരിക്കാനും അവസരം കൈവന്നു. മൂലകഥയുടെ എല്ലാ സ്രോതസ്സുകളും ആനുഷംഗികകഥകളും ശാഖാചംക്രമണംചെയ്തുകൊണ്ടുള്ള രാമായണാദി കഥകളും പ്രബന്ധങ്ങളുമെല്ലാം ഇത്തരം നിർവഹണങ്ങളിൽ ഉൾപ്പെട്ടിരുന്നതിനാൽ ഒരു കഥ കണ്ടാൽ എല്ലാ പൗരാണിക വിജ്ഞാനവും സ്വായത്തമായിത്തീരുന്ന നില വന്നു.

നിർവഹണത്തിൽ പൂർവകഥാഖ്യാനത്തിന് നിയുക്തനായ കൂടിയാട്ടവിദൂഷകൻെറ വേഷം തന്നെയാണ് ചമ്പൂപ്രബന്ധമെടുത്ത് കൂത്തുപറയുന്ന ചാക്യാർ അണിയുന്നതെന്ന വസ്തുത ശ്രദ്ധേയമാണ്. അഭിനയം, ആഖ്യാനം, വ്യാഖ്യാനം എന്നിവ ചാക്യാർകൂത്തിലും കൂടിയാട്ടവിദൂഷകനിർവഹണങ്ങളിലും ഒന്നിക്കുന്നു. കേരളാന്തരീക്ഷത്തിൽനിന്ന് തികച്ചും വ്യത്യസ്തമായ സ്ഥലകാല സമൂഹങ്ങളെ പ്രതിനിധാനംചെയ്യുന്ന ബൃഹത്പാരമ്പര്യ നാടകങ്ങളെ സമകാലിക സമൂഹവുമായി ബന്ധിപ്പിക്കുന്ന കണ്ണിയായി വിദൂഷകൻ ഇവിടെ മാറുന്നു. നാടകത്തിൻെറയും സാമാജികൻെറയും സ്ഥലകാലങ്ങളിൽ ഇടവുംവലവും നോക്കാതെ സ്വതന്ത്രമായി വ്യവഹരിക്കുന്ന അസാധാരണ പാത്രമാവുന്നു വിദൂഷകൻ. ഇതേ സവിശേഷത ഓട്ടൻതുള്ളൽപോലുള്ള മറ്റു കേരളീയകലകളിലും കാണാം. അരങ്ങത്തെ കഥയുടെ ലോകത്തിലെ മറ്റു കഥാപാത്രങ്ങളാണ് പ്രേക്ഷകരെന്ന് സങ്കൽപിച്ചുകൊണ്ട് അവരെ കളിയാക്കാൻ വിദൂഷകവേഷധാരിയായ ചാക്യാർക് പൂർണസ്വാതന്ത്ര്യമുണ്ട്. സമകാലികസമൂഹംതന്നെയാണ് നാടകത്തിൽ പ്രതിഫലിക്കുന്നതെന്ന പ്രതീതിയും ചാക്യാരുണ്ടാക്കുന്നു. *നാഗാനന്ദം, സുഭദ്രാധനഞ്ജയം, തപതീസംവരണം* എന്നീ നാടകങ്ങളിലെ വിദൂഷകൻമാർ ഉത്തരേന്ത്യയിലെ വിടെയോ ജനിച്ചുവളർന്ന പ്രാകൃതഭാഷസംസാരിക്കുന്ന പൗരാണിക കഥാപാത്രങ്ങളല്ല. കേരളത്തിലെ ഏതോ ഒരു നമ്പൂതിരിഗ്രാമത്തിൻെറ ഹാസ്യാനുകരണമായ അനധീതമംഗലത്തിൽ ജനിച്ചുവളർന്ന നിർധനരായ നമ്പൂതിരിമാരാണ്. ഈ ഗ്രാമം തളിപ്പറമ്പോ ഇരിങ്ങാലക്കുടയോ തൃശൂരോ ഏതുമാവാം. ഇല്ലത്ത് മുരിങ്ങയിലയല്ലാതെ ഒന്നും തിന്നാനില്ലാത്ത നിലവരുമ്പോൾ അവർ അർജുനൻെറയോ ജീമൂതവാഹനൻെറയോ ഒക്കെ നർമസചിവ

9 അമ്മാമൻതമ്പുരാൻ, 'കൂത്തും കൂടിയാട്ടവും', പു. 19

ൻമാരായിത്തീരുന്നു. കുലശേഖരപ്പെരുമാളെ ചെന്നുകണ്ട് അദ്ദേഹത്തിൻെറ പ്രീതിക്കു പാത്രമായിത്തീർന്ന് അദ്ദേഹത്തിൻെറ ആസ്ഥാനവിദ്വാനും നർമസചിവനും കൃതികളുടെ വ്യാഖ്യാതാവുമെല്ലാമായിത്തീർന്ന ഒരു ബ്രാഹ്മണൻ വ്യംഗ്യവ്യാഖ്യയിൽ തൻെറ കഥ വിവരിക്കുന്നുണ്ട്. കൂടിയാട്ടത്തിന് ഹാസ്യപാഠങ്ങളേർപ്പെടുത്തിയ തോലമഹാകവി ഇദ്ദേഹംതന്നെയാണെന്ന് ഐതിഹ്യമുണ്ട്. ഏതായാലും ആ നർമസചിവൻെറ പൂർവകഥയുമായി സാദൃശ്യംപുലർത്തുന്ന പീഠികയാണ് കൂടിയാട്ടത്തിലെ വിദൂഷകനുള്ളത്.

ഈ വിദൂഷകൻമാരുടെ പൂർവകഥാഖ്യാനത്തിലൂടെ തെളിയുന്നത് അധഃപതനത്തിലാണ്ടുകിടക്കുന്ന കേരളീയ മദ്ധ്യകാലഗ്രാമമാണെന്ന് പറയാം. ധർമാർഥകാമമോക്ഷങ്ങളുടെ സ്ഥാനത്ത് ഇവിടെ പ്രതിഷ്ഠിക്കപ്പെടുന്ന പുരുഷാർഥങ്ങൾ വേശ്യാവിനോദം, വേശ്യാവഞ്ചനം, അശനം, രാജസേവ എന്നിവയാണ്.[10] ഓതിക്കനും ശാന്തിക്കാരനുംതൊട്ട് അമ്പലവാസികളും ശൂദ്രൻമാരുമെല്ലാം ഉൾപ്പെടുന്ന ഒരു കേരളീയ സമൂഹം അതിൻെറ എല്ലാ മൂല്യത്തകർചയോടുംകൂടി ഇവിടെ പ്രത്യക്ഷപ്പെടുന്നു. സമൂഹത്തിലെ ഉന്നതശ്രേണിയിലെ മാന്യരെല്ലാവരും വേശ്യാവിനോദത്തിന് നിസ്സങ്കോചം ഇറങ്ങിത്തിരിക്കുന്നതും സദ്യയൂണിന് ആർത്തിയോടുകൂടി ആളുകൾ അടിഞ്ഞുകൂടുന്നതുമെല്ലാം നിർദയമായ നിസ്സംഗതയോടെ ചിത്രണംചെയ്യപ്പെടുന്നു. നൂറായിരം ജാതികളായിത്തിരിഞ്ഞ സമൂഹത്തിലെ ഓരോ ജാതിക്കാരനെക്കുറിച്ചുമുള്ള ഹാസ്യചിത്രം വിദൂഷകൻ വരച്ചുകാണിക്കുന്നു.

ഈ ഹാസ്യത്തിൻെറ പുറകിലുള്ളത് നമ്പൂതിരിമാരുടെ *ചിരിക്കലൊഴികെ മറ്റൊന്നും ചെയ്യാനാവാത്ത നിസ്സംഗതയുടെ മനശ്ശാസ്ത്ര*മായിരുന്നുവെന്ന് കെ.സി.നാരായണൻ ചൂണ്ടിക്കാട്ടിയിട്ടുണ്ട്.[11] നമ്പൂതിരിമാരിൽനിന്ന് കാലാന്തരത്തിൽ ഉയർന്നുവന്ന ഒരു അവാന്തര ജാതിയാണല്ലോ ചാക്യാരുടേത്. *സ്നേഹിക്കാൻ സ്വന്തം കുടുംബമില്ലാത്തവരും ലാളിക്കാൻ കിടാങ്ങളില്ലാത്തവരും ഒന്നിനോടും ഗാഢമായ ബന്ധമില്ലാത്തവരുമായ* ഒരു വർഗത്തിൻെറ മാനസികഘടനയോട് അടുപ്പമുള്ളതാണ് ഈ ഹാസ്യം. ക്ഷേത്രകേന്ദ്രിതമായ സമ്പദ്‌വ്യവസ്ഥയെയും വർണധർമങ്ങളെയും അനുഷ്ഠാനങ്ങളിലൂടെ അരക്കിട്ടുറപ്പിക്കുക, എല്ലാ മൂല്യചർചകളെയും നിസ്സംഗമായ ഹാസ്യത്തിലൂടെ നിഷേധിക്കുക എന്ന ദ്വിമുഖമായ ധർമമാണ് കൂടിയാട്ടത്തിലൂടെ നിർവഹിക്കപ്പെട്ടതെന്ന് പറയുന്നതിൽ തെറ്റില്ല. വിദൂഷകൻ ചിത്രണംചെയ്യുന്ന സമകാലികസമൂഹം ചമ്പുക്കളിലും സന്ദേശകാവ്യങ്ങളിലുംമുതൽ ചന്തുമേനോൻെറ *ഇന്ദുലേഖ*യിലും *ശാരദ*യിലുംവരെ മാറ്റമൊന്നുമില്ലാതെ തുടർന്ന് പ്രത്യക്ഷപ്പെടുന്നുണ്ടെന്ന വസ്തുതയും പ്രാധാന്യമർഹിക്കുന്നു.

സമകാലികസമൂഹത്തെ ചിത്രണംചെയ്യുന്ന നാടകങ്ങൾ കേരളക്കരയിൽ എഴുതപ്പെടുകയോ അനുഷ്ഠാനപരിവേഷമാണ്ട കൂടിയാട്ടസാഹിത്യത്തിലേക്ക് പ്രവേശിക്കപ്പെടുകയോ ഉണ്ടായില്ല. വർതമാനസമൂഹത്തിന് വിദൂഷകവചസ്സുകളിലൂടെ മാത്രമേ പഴയ നാടകങ്ങളിൽ സ്ഥാനംപിടിക്കാൻ കഴിഞ്ഞുള്ളു. ഏതായാലും കുലശേഖരൻെറകാലത്ത് തോലമഹാകവി ഏർപെടുത്തിയതായി പറയപ്പെടുന്ന ഈ പരിഷ്കാരത്തിലൂടെ ബൃഹത്പാരമ്പര്യം ഏതാണ്ട് സമ്പൂർണമായിത്തന്നെ ലഘുപാരമ്പര്യത്തിന് കീഴടങ്ങിയതായി പറയാം. സ്വന്തം കൂടാരത്തിൽ ഒട്ടകത്തിന് സ്ഥാനം കൊടുത്ത അറബിയുടെ അനുഭവമാണ് ബൃഹത്പാരമ്പര്യത്തിന് ഇക്കാര്യത്തിൽ നേരിടേണ്ടിവന്നത്. മൂലകഥകളിലെ നാടകീയമുഹൂർതങ്ങളെയും വൈകാരികഘടനയെയും

10 വി.ആർ. കൃഷ്ണചന്ദ്രൻെറ *പുരുഷാർഥക്കൂത്ത്* (തൃശൂർ: കേരള സാഹിത്യ അക്കാദമി, 1977) ഈ പുരുഷാർഥവിവരണം മുഴുവൻ രേഖപ്പെടുത്തുന്നു.

11 കുഞ്ഞുണ്ണി, ചില പഴയ ചിരികൾ, *നമ്പൂരിഫലിതങ്ങൾ* (കോട്ടയം: എൻ.ബി.എസ്., 1991) പു.31-2

അലങ്കോലപ്പെടുത്തുന്ന വിദൂഷകപാഠം നിലവിൽവരുമ്പോൾ ഉണ്ടാവുന്ന രംഗങ്ങൾ അൽപം അമ്പരപ്പുളവാക്കും. മന്ത്രാങ്കത്തിൽ ഭ്രാന്തവേഷത്തിൽ വരുന്ന യൗഗന്ധരായണനോട് വിദൂഷകൻ 'അങ്ങ് ഐരാവതമാണോ?' എന്ന് ചോദിക്കുമ്പോൾ 'അതെ'യെന്ന അർഥത്തിൽ 'ആമ' എന്നാണ് യൗഗന്ധരായണന്റെ സംസ്കൃതത്തിലുള്ള മറുപടി. വിദൂഷകൻ ഇത് മലയാളത്തിലെ ആമയാക്കി കളിയാക്കുമ്പോൾ നിർവികാരനായി നിൽക്കാനേ ബൃഹത്പാരമ്പര്യത്തിലെ യൗഗന്ധരായണന് നിവൃത്തിയുള്ളൂ. *സുഭദ്രാധനഞ്ജയ*ത്തിലെ അർജുനൻ 'സഖേ' എന്ന് വിളിക്കുമ്പോൾ അത് തവളകരയുന്നതാണെന്നുംമറ്റുമുള്ള വ്യാഖ്യാനങ്ങൾ അടിച്ചേൽപിച്ചതിനുശേഷംമാത്രമേ വിദൂഷകനായ കൗണ്ഡിന്യൻ കഥയ്ക്കകത്തേക്ക് പ്രവേശിക്കാൻ കൂട്ടാക്കുന്നുള്ളൂ.

നായകന്റെ മൂലശ്ലോകങ്ങൾക്കുള്ള ഹാസ്യാനുകരണമായ പ്രതിശ്ലോകങ്ങൾ വിദൂഷകൻ ചൊല്ലുന്ന സമ്പ്രദായവും നിലവിൽവന്നപ്പോൾ ഹാസ്യപാഠപ്രക്രിയ പാരമ്യത്തിലെത്തുന്നു. *സ്വപ്നവാസവദത്ത*ത്തിലെ ഉദയനൻ താൻ വീണപഠിപ്പിക്കുമ്പോൾ തന്നിലേക്കുറ്റുനോക്കി ആകാശത്തേക്ക് വീണവായിക്കുന്ന വാസവദത്തയെ അനുസ്മരിക്കുമ്പോൾ, തന്നെനോക്കി മുറം താഴെവീണതറിയാതെ ആകാശത്ത് അരിചേറുന്ന ചക്കിയുടെ ചിത്രം വരച്ചേ വിദൂഷകൻ പിൻമാറുന്നുള്ളൂ. നായകന്റെ പ്രണയ-വീരകഥകൾക്കെല്ലാം സമാന്തരമായി വിദൂഷകന് തന്റെ അനുഭവങ്ങൾ പറയാനുള്ളതു നിമിത്തം മൂലകഥ നാടകത്തിലൊരു പ്രശ്നമേ ആകാത്ത നിലവരുന്നു.

നാടകാഭിനയം, വാദ്യം, വേഷം, സംഗീതം തുടങ്ങിയ മേഖലകളെയും ഇതേ അളവിലല്ലെങ്കിലും ലഘുപാരമ്പര്യം സ്വാധീനിച്ചിട്ടുണ്ട്. നാട്യശാസ്ത്രമുദ്രകളല്ല, *ഹസ്ത ലക്ഷണദീപിക*യെന്ന കേരളഗ്രന്ഥത്തിലെ മുദ്രകളാണ് കൂടിയാട്ടത്തിൽ. വീണയും ഓടക്കുഴലുമെല്ലാം ഉൾപ്പെടുന്ന സ്വരവാദ്യങ്ങളുടെ ബൃഹത്പാരമ്പര്യം മിഴാവും ഇടയ്ക്കയും ഇലത്താളവുമടങ്ങിയ കേരളീയ താളവാദ്യങ്ങൾക്ക് സ്ഥാനം മാറിക്കൊടുക്കുന്നു. കേരളീയ ദൃശ്യകലകളിലെയും കളമെഴുത്തിലെയും വർണ-രേഖാഘടനകൾ ഉത്തരേന്ത്യൻപാരമ്പര്യത്തെ മാറ്റി വേഷങ്ങളിൽ സ്വാധീനം ചെലുത്തുന്നു. ജാതി-സ്വരാധിഷ്ഠിതമായ നാട്യശാസ്ത്രഗാനപൈതൃകം ദ്രാവിഡത്തനിമയെയും നമ്പൂതിരിമാരുടെ വേദോച്ചാരണത്തെയും ഒരേസമയം അനുസ്മരിപ്പിക്കുന്ന സ്വരങ്ങൾക്ക് വഴിയൊഴിഞ്ഞുകൊടുക്കുന്നു.

സംസ്കൃതവൽക്കരണത്തിനുമുമ്പ് തമിഴകത്ത് നിലവിലുണ്ടായിരുന്ന കൂത്തുപാരമ്പര്യം നൃത്തങ്ങളും ആഖ്യാനങ്ങളുമെല്ലാം ഉൾക്കൊള്ളുന്ന ഒരു ദൃശ്യകലാപാരമ്പര്യമായിരുന്നു. ബൃഹത്പാരമ്പര്യത്തെ ഈ ദ്രാവിഡപൈതൃകം ഗണനീയമായി സ്വാധീനിച്ചതുനിമിത്തമായിരിക്കണം കൂടിയാട്ടം ആട്ടവും ആഖ്യാനവുമെല്ലാമായി ചമഞ്ഞത്. *കങ്ങചണ്ടണ*കളിൽനിന്ന് *അമ്പത്തൊന്നക്ഷരാളീകലിതതനുലത*യായ മലയാൺമ ഉരുത്തിരിഞ്ഞതിനു സമാന്തരമായി വിപരീതദിശയിൽ ഉത്തരേന്ത്യൻ കൊട്ടാരസദസ്സുകളിൽനിന്ന് പല്ലവസാമ്രാജ്യംവഴി കേരളക്കരയിലെത്തിപ്പെട്ട നാടകകല ഇവിടുത്തെ ദൃശ്യകലാപാരമ്പര്യത്തിന്റെ സ്രോതസ്സുകളുമായിച്ചേർന്ന് നിറപറയും നിലവിളക്കും ചുവപ്പുതുണിയും മലയാളമൊഴിയും പരിഹാസവും അനുഷ്ഠാനങ്ങളുമെല്ലാം ഉൾച്ചേർന്ന ഒരു കേരളീയാനുഭവമായി മാറിയ കഥ അത്യന്തം രസകരമാണ്. □


**കേരളപഠനങ്ങൾ**
**5**

*ഘോഷയാത്ര*

**പതിനെട്ടാം നൂറ്റാണ്ടിലെ ഒരു ജനസംവാദം**

*കെ.എൻ. ഗണേശ്*

# പ്രാചീന തമിഴകവും കേരളത്തിലെ സ്ഥലനാമങ്ങളും

*വി.വി.കെ. വാലത്ത്*

**കേ**രളചരിത്രത്തിൻെറ വേരുകൾ പ്രാചീന തമിഴകത്തിലാണ്. ആകയാൽ, കേരളത്തിലെ പഴക്കംചെന്ന സ്ഥലനാമങ്ങളെല്ലാം തമിഴാകുന്നു. കേരളത്തിൽനിന്ന് തമിഴ്ഭാഷപോയി, പകരം മലയാളഭാഷ ആവിർഭവിച്ചിട്ട് ഏതാനും നൂറ്റാണ്ടുകളേ ആയിട്ടുള്ളു. എം. ശ്രീനിവാസ അയ്യങ്കാർ പറയുന്നതുപോലെ, മലയാളം ഭാഷയുടെ പേരിലല്ല, മറിച്ച് നാടിൻെറ പേരിലാണ് ഉൽഭവിച്ചത്.[1]

മലയാളമെന്ന വാക്കുപോലും മലയാളമല്ല. മലൈ എന്നും അളം എന്നുമുള്ള രണ്ട് തമിഴ് വാക്കുകൾ ചേർന്നതാണത്. അളം എന്നാൽ കടൽ. ആ വഴിക്ക്, ഉപ്പുവിളയുന്ന കടൽത്തീരത്തിന് ഉപ്പളം എന്ന് പേരുകിട്ടി. കടപ്പുറത്ത് പലജാതി ലോഹമണൽ കണ്ടുവരുന്നു. പണ്ട് കടൽവക്കിൽനിന്ന് സ്വർണം അരിച്ചെടുത്തിരുന്നത്രേ. 'കോവം' എന്നാൽ തമിഴിൽ സ്വർണത്തരി എന്ന് അർഥമുണ്ട്. കന്യാകുമാരിയിലെ കൗതുകകരമായ മിനുങ്ങുന്ന മണൽ സ്വർണാഭരണങ്ങൾ മിനുക്കാൻ ഉപയോഗിക്കാറുണ്ടായിരുന്നു. തിരുവനന്തപുരത്തും കന്യാകുമാരിയിലും കോവളം എന്ന പേരിൽ സ്ഥലങ്ങളുണ്ട്.

മലയ്ക്കും അളത്തിനും മദ്ധ്യേയുള്ള സ്ഥലമായതുകൊണ്ട് മലയാളം എന്ന് പേർവന്നു. ക്രമേണ മലയാളക്കരയിലെ പുതിയ ഭാഷയ്ക്കും കിട്ടി മലയാൺമ, മലയാളം എന്ന പേർ. ഇനി, കേരളം എന്ന വാക്ക് മലയാളമാണോ? അല്ല. തമിഴകത്തിലെ ചേരം, ചോളം, പാണ്ഡ്യം എന്നീ മൂന്ന് നാടുകളിൽ ഒന്നായ ചേര, ആര്യശബ്ദത്തിൽ 'കേര'മായി മാറി. സംസ്കൃതത്തിലും അശോകൻെറ ഗിർണാർ രേഖയിലും 'ച'കാരമല്ല, 'ക'കാരമാണ് ഉപയോഗിച്ചിട്ടുള്ളത്. ആ വഴിക്ക് ചേരളം കേരളമായി.

## മണ്ണ് ഒരു മാനദണ്ഡം

പ്രാചീന തമിഴ്സംഘംകൃതികളിൽ കേരളത്തിൻെറ ഭൂമിശാസ്ത്രപരവും സാമൂഹികവുമായ ധാരാളം ചിത്രങ്ങൾ അടങ്ങിയിരിക്കുന്നു. അതിനു കാരണം കേരളം തമിഴകത്തിൻെറ അവിഭാജ്യഘടകമായിരുന്നതാണ്. തമിഴ്പണ്ഡിതൻമാർ ഭൂമിശാസ്ത്രത്തിൻെറ അടിസ്ഥാനത്തിൽ മനുഷ്യജീവിതത്തെയും സമസ്ത ജീവിവർഗങ്ങളെയും സസ്യവർഗങ്ങളെയും വിലയിരുത്തുകയും വ്യാഖ്യാനിക്കുകയും ചെയ്തു. ഭൂപ്രകൃതിയെ അവർ അഞ്ചു

1 എം. ശ്രീനിവാസ അയ്യങ്കാർ, *തമിൾ സ്റ്റഡീസ്* (ന്യൂഡൽഹി: പുനഃപ്രസിദ്ധീകരണം, 1986), പു. 341

തരമായി - ഐന്തിണകൾ - തിരിച്ചു. ഓരോ തിണയിലെയും വ്യത്യസ്ത ജീവിവർഗ ത്തെയും സസ്യവർഗത്തെയും തൊഴിലു കളെയും അവർ വിലയിരുത്തി. മാത്രമല്ല, ഓരോ തിണയിലെയും പരിസ്ഥിതിക്ക് മനു ഷ്യന്റെ സ്വഭാവത്തെയും മനസ്സിനെയും സ്വാധീനിക്കാൻകഴിയുമെന്ന് അവർ മനസ്സിലാ ക്കി. കുറിഞ്ഞി, മുല്ല, പാല, മരുതം, നെയ്തൽ (യഥാക്രമം മല, കാട്, മരുഭൂമി, കൃഷിപ്രദേ ശം, കടൽത്തീരം) എന്നിങ്ങനെയുള്ള ഐന്തി ണവ്യവസ്ഥയെ അവർ സാഹിത്യരചനയ്ക്ക് അടിസ്ഥാനമാക്കി. തിണയുടെ അടിസ്ഥാന ത്തിൽ നായികാനായകൻമാരെ കൃതികളിൽ അവതരിപ്പിച്ചു. തിണകളുടെ പേരിൽ അവർ കവിതകൾക്ക് - പാട്ടുകൾക്ക് - പേരിട്ടു; കുറി ഞ്ഞിപ്പാട്ട്, മുല്ലപ്പാട്ട്, പാലപ്പാട്ട്, മരുതംപാട്ട്, നെയ്തൽപാട്ട്. ഭൂമിശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ എഴുതപ്പെട്ട ഒരു വ്യാകര ണഗ്രന്ഥം *തൊൽക്കാപ്പിയം*പോലെ ലോകഭാ ഷയിൽ മറ്റേതാണുള്ളത്?

കേരളമുൾപ്പെട്ട ദക്ഷിണേന്ത്യയിലെ സ്ഥലപ്പേരുകൾക്കെല്ലാം അടിസ്ഥാനം ഈ ഐന്തിണവ്യവസ്ഥയാകുന്നു. ഓരോ സ്ഥല പ്പേരും ഓരോ തിണയെ പ്രതിനിധാനം ചെയ്യു ന്നു. അഥവാ, ഓരോന്നിന്റെയും അവാന്തര വിഭാഗത്തെ പ്രതിനിധാനം ചെയ്യുന്നു.

വരണ്ടപ്രകൃതിയായ പാലത്തിണയ്ക്ക് കേരളത്തിൽ അത്രയ്ക്ക് പ്രസക്തിയുണ്ടായിരു ന്നില്ല. താരതമ്യേന ചൂടുകൂടിയ തമിഴ്നാടി ന്റെ പ്രാകൃതികസ്വഭാവം, പാലക്കാട്ടുചുരമാ കുന്ന പഴുതിൽക്കൂടി പടിഞ്ഞാറോട്ട് കവിഞ്ഞി റങ്ങി. തൃശൂർജില്ലയിൽപെട്ട വടക്കാഞ്ചേരി, മുള്ളൂർകര എന്നീ സ്ഥലങ്ങൾവരെ തമിഴ്നാ ട്ടിലെ കരിമ്പനപ്രകൃതിയെ കാണിച്ചിരുന്നു. വേനലിൽ ശുഷ്കിച്ചുപോകുന്ന ഭാരതപ്പു ഴയ്ക്ക് പാലക്കാടിന്റെ ചെറിയ ദാഹം തീർകാ ൻപോലും സാദ്ധ്യമല്ല. അതുകൊണ്ട് പാല ത്തിണയുടെ പേർ കേരളത്തിലെ പാലക്കാടി നുകിട്ടി.

ചേരരാജാവിന്റെ നാട് പലതരം തിണ കളെക്കൊണ്ട് നിറഞ്ഞതാണെന്ന് *പുറനാനൂറി*ൽ 49-ാമത്തെ പാട്ടിൽ കാണാം. ഓരോ തിണ യുടെയും പേരിൽ ഉണ്ടായിട്ടുള്ള നൂറുനൂറ് സ്ഥലപ്പേരുകൾ ഇന്നും കേരളത്തിൽ നിലനി ന്നുപോരുന്നു.

കുറിച്ചിക്ക് (കുറിഞ്ഞി, കുറിഞ്ചി എന്നും) മല, കോട്, കുന്ന്, പാറ, കല്ല്, അറ തുടങ്ങി ധാരാളം ഉൾപ്പിരിവുകളുണ്ട്. ഇവയൊക്കെ സ്ഥലനാമങ്ങളെ സൃഷ്ടിക്കുന്നു. മലയു ടെയും കടലിന്റെയും ഭാഗത്ത് 'കോട്' ചേർന്ന സ്ഥലപ്പേരുകളുണ്ട്. *മലൈയിൻ മുടിയൈ കോടുയെൻറും ചൊൽ കുറിപ്പതാകും* എന്ന് *തമിഴകം - ഊരും പേരും* എന്ന ഗ്രന്ഥത്തിൽ സേതുപിള്ളൈ പറയുന്നു. നെല്ലിയാംപതിമ ലയ്ക്കടുത്തുള്ള കൊല്ലങ്കോട് ഇതിന് ഉദാഹര ണമാണ്. കുറിഞ്ഞിത്തിണയിലെ 'പാറ' ചേർന്ന പേരുകൾ തമിഴ്നാട്ടിലും കേരള ത്തിലും അസംഖ്യങ്ങളാണ്. പൂപ്പാറ, പിച്ചി പ്പാറ, തട്ടൈപ്പാറ തുടങ്ങിയവ തമിഴ്നാട്ടിൽ കാണുമ്പോൾ, പോത്തുപ്പാറ, വട്ടപ്പാറ, ആന പ്പാറ തുടങ്ങിയവ കേരളത്തിൽ കാണാം. പാറ യുടെ വകഭേദമായ 'കല്ല്' തമിഴ്നാട്ടിലും കേര ളത്തിലും സ്ഥലപ്പേരുകളെ സൃഷ്ടിച്ചിട്ടുണ്ട്. കുറിഞ്ഞിത്തിണയിൽപെടുന്ന 'കല്ല്', പാറതുര ന്നുണ്ടാക്കിയ ഗുഹാക്ഷേത്രത്തിനും അതു ൾപ്പെട്ട സ്ഥലത്തിനും പേരായിമാറിയിട്ടുണ്ട്. മധുരയ്ക്കടുത്തുള്ള 'ഉണ്ടൻകല്ലും' എറണാ കുളം ജില്ലയിലെ പെരുമ്പാവൂരിലെ 'കല്ലിൽ' എന്നതും ഉദാഹരണങ്ങളാണ്. കുറിഞ്ഞിയുടെ വകഭേദമായ 'അറ', തിരുവെള്ളറൈ എന്ന സ്ഥലപ്പേരിന് കാരണമായി. നൂറ്റെട്ട് വൈഷ്ണവ തിരുപ്പതികളിലൊന്നായ അത് ആദിയിൽ ഒരു ജൈനക്ഷേത്രമായിരുന്നു. തിരു മങ്കൈ ആൾവാറും മറ്റും അതിനെ കീർത്തിച്ചു പാടിയിട്ടുണ്ട്. ദക്ഷിണ ആർകാട്ടിൽ തിരുക്കോ യിലൂർ താലൂക്കിൽ ഒരു പാറയുടെ പാർശ്വ ത്തിലുള്ള 'അറൈപ്പള്ളി നല്ലൂർ' എന്ന ഒരു സ്ഥലപ്പേരുണ്ട്. വൈഷ്ണവക്ഷേത്രമാകുന്ന തിനുമുമ്പ് അതും ജൈനപുണ്യസ്ഥലമായി രുന്നു. 'പള്ളി' 'അറ' എന്നീ വാക്കുകൾ ജൈന രിൽനിന്നും ബൗദ്ധരിൽനിന്നും കടംകൊണ്ടി ട്ടുള്ളവയത്രേ.

കേരളത്തിലും, ആദിയിൽ ജൈനരുടെയും ബൗദ്ധരുടെയുമായിരുന്ന 'അറ'കളും 'പള്ളി'കളും ധാരാളമുണ്ട്. കരുനാഗപ്പള്ളിയും കാർത്തികപ്പള്ളിയും മറ്റും അത്തരം സ്ഥലപ്പേരുകളാണ്. വെള്ളറക്കാട് (തൃശൂർജില്ല), വെള്ളാറപ്പള്ളി (വെള്ള അറ പള്ളി-എറണാകുളംജില്ല) തുടങ്ങി ഇനിയും എത്രയെത്ര ഉദാഹരണങ്ങൾ.

കൃഷി മരുതത്തിണയിലെ മുഖ്യവ്യവസായമായിരുന്നതുകൊണ്ട് മുല്ലത്തിണയിൽ കന്നുകാലിമേച്ചിലിന് സാദ്ധ്യതയുണ്ടായി.[2] മുല്ലത്തിണയുടെ ഒരു ഉൾപ്പിരിവായ 'കാട്' മറ്റൊരു സ്ഥലനാമ മൂലകമായി. *കാട്ടു കൊൻറു നാടാക്കി കുളം തൊട്ടു വളം പെരുക്കി* എന്ന് *പട്ടിനിപ്പാലൈ*യിൽ (283) കാണുന്നു. വനമേഖലയിൽ തമിഴ് സംഘകാലംതൊട്ടേ കുടിയേറ്റം ആരംഭിച്ചിരുന്നു. കുടിയേറ്റം, 'കാട്' ചേർന്ന പുതിയ പുതിയ സ്ഥലപ്പേരുകൾക്ക് വഴിവച്ചു. മുല്ലത്തിണയുടെ മറ്റ് ഉൾപ്പിരിവുകളാണ് കാവ്, ചോല, തോപ്പ്, ചുരം, പാടി, പട്ടി, കാനം, വളം തുടങ്ങിയവയും.

*വൻചൊൽ വയനർ വളതാടാണ്ടു* എന്ന് *ചിലപ്പതികാര*ത്തിൽ കാണാം (28-ാം ഗാഥ). 'വളം' ചേർന്ന സ്ഥലപ്പേരുകൾ കേരളത്തിൽ കുറവല്ല. വളവിളാകം, വളമംഗലം തുടങ്ങിയ ഉദാഹരണങ്ങളുണ്ട്.

മുല്ലത്തിണയുടെതന്നെ പര്യായമായ 'ചോല'യെ *ചുനൈ കൊൾപ്പൂഞ്ചോലൈ, തിരുവളർചോലൈ* എന്നെല്ലാം *തിരുവായ്മൊഴി*യിൽ നമ്മാൾവാർ വർണിക്കുന്നു. *പഴമുതിർചോലൈ മലൈക്കിഴവോനേ* എന്ന് തിരുമുരുകാറ്റുപ്പടയിൽ. സേലംജില്ലയിൽ 'തലൈച്ചോലൈ' എന്നതും, തിരുച്ചിറപ്പള്ളിയിൽ 'തിരുവളർചോലൈ' എന്നതും സ്ഥലപ്പേരുകളാണ്. കേരളത്തിൽ 'ചോല' എന്ന നാമം ഒറ്റയ്ക്കും കൂട്ടുനാമമായും വരുന്നു. 'ചോല' കരുനാഗപ്പള്ളിയിലെ ഒരു സ്ഥലപ്പേരാണ്. കൂട്ടുപദമായിവരുന്ന 'ചോലത്തടം' കോട്ടയംജില്ലയിലെ സ്ഥലപ്പേരാണ്. തൃശൂർജില്ലയിലെ വിനോദ സഞ്ചാരകേന്ദ്രമായ ഇന്നത്തെ 'ഷോളയാർ' പഴയ 'ചോലയാ'റിൻെറ പരിഷ്കരിച്ച രൂപമാകുന്നു.

വൃക്ഷങ്ങളുടെ പേരിലുള്ള സ്ഥലനാമങ്ങളും മുല്ലത്തിണയോട് ബന്ധപ്പെട്ടതാണ്. തമിഴ് നാട്ടിലും കേരളത്തിലും ഇതിന് ഉദാഹരണങ്ങൾ നിരവധിയാണ്. വൃക്ഷങ്ങളിൽ അമ്മദൈവത്തെ പ്രതിനിധാനം ചെയ്യുന്നവയും പെടുന്നു. ഇലഞ്ഞി, കാഞ്ഞിരം, പന, പാല, നെല്ലി തുടങ്ങിയവയെല്ലാം സ്ഥലപ്പേരുകളെ വഹിക്കുന്നു.

*പുറവുംപുറ പണൈ പുറവണി മുല്ലൈ അന്നിലത്തൂർപ്പെയർ പാടിയെൻപ* എന്ന് *പിംഗളനിഘണ്ടു*വിൽ കാണാം. 'പാടി'ക്കടിസ്ഥാനവും മുല്ലത്തിണയാണ്. പുതുപ്പാടി, വടയംപാടി തുടങ്ങിയ 'പാടി'കൾ കേരളത്തിൽ കുറവല്ല. മുല്ലക്കുടുംബത്തിലെ ശാഖയാണ് 'പട്ടി'. 'പട്ടി'യെന്നാൽ ഊരാണ്. തമിഴ്നാട്ടിൽ കോവിൽപട്ടിപോലെ നൂറുകണക്ക് 'പട്ടി'കൾ ഉണ്ട്. പട്ടിമറ്റം (എറണാകുളംജില്ല) കേരളത്തിലെ ഉദാഹരണമാണ്.

മരുതം സമതലഭൂമിയാണ്. ജലസമ്പർകം കൊണ്ടും അനുഗൃഹീതം. ആകയാൽ, കൃഷിക്കു പറ്റിയ സാഹചര്യമുണ്ട്. പെയ്യുന്ന മഴയെ മാത്രം ആശ്രയിക്കാതെഅദ്ധ്വാനംവഴിക്കും ജലസേചനം നിർവഹിക്കാമെന്ന് മനസ്സിലാക്കിയപ്പോൾ പുതുതായി കൃഷിനടപ്പാക്കപ്പെട്ട ദിക്കുകളിലേക്കും മരുതനിലത്തിൻെറ ഊർപേരുകൾ കടന്നുചെന്നു. മരുതനിലത്ത് ആദിയിൽ അധിവസിച്ചിരുന്നത് 'വെള്ളാളർ' ആയിരുന്നു. ഒരു ശിലാരേഖയിൽ *വെൺകുൻറക്കോടത്തു മരുതനാട്ടു വെള്ളാളൻ അരുവാകിഴാർ* എന്ന് കാണുന്നു.[3] ഈ തിണയെ മരുതരക്കോട് എന്ന്

2 പി.ടി.ശ്രീനിവാസ അയ്യങ്കാർ, *പ്രീ-ആര്യൻ തമിൾ കൾച്ചർ* (ന്യൂഡൽഹി: പുനഃപ്രസിദ്ധീകരണം, 1985), പു.70

3 *എസ്.ഐ.ഐ.*, ഭാഗം 3, 1899, പു. 26

മറ്റൊരു രേഖയിലും വിശേഷിപ്പിക്കുന്നുണ്ട്.[4] മരുതത്തിണയുടെ, ഇന്ന് കാണപ്പെടുന്ന ഒരു പ്രതിനിധിയാണ് തിരുവനന്തപുരത്തെ മരുതംകുഴി എന്ന സ്ഥലം. ആറിന്റെ സാമീപ്യവും സ്ഥലത്തുണ്ട്. തിരുവനന്തപുരം ജില്ലയിൽത്തന്നെയുള്ള അരുവിക്കര, ആറ്റിങ്ങൽ, നെയ്യാറ്റിൻകര തുടങ്ങിയ സ്ഥലപ്പേരുകളും മരുതത്തിണയുടെ സംഭാവനകളാണ്.

'തുറ' ചേർന്ന നാമങ്ങൾ നെയ്തൽത്തിണയുടേതാണ്. കാവേരിനദി കടലിൽപതിക്കുന്നിടത്ത് മാന്തുറ, കടമ്പന്തുറ എന്നീ സ്ഥലങ്ങളുണ്ട് - തിരുവനന്തപുരത്ത് വാമനപുരം ആറ് കടലിൽപതിക്കുന്നിടത്ത് പരുമാതുറ എന്ന സ്ഥലമുണ്ട്. വേറെയും 'തുറ'കൾ തിരുവനന്തപുരത്ത് കാണാം. *പതിറ്റുപത്തിൽ* ഒരു മികച്ച തുറമുഖപട്ടണമായിട്ടാണ് വാകൈ പെരുന്തുറൈയെ വർണിച്ചിട്ടുള്ളത്. *ഐങ്കുറുനൂറിലും* ഒരു പെരുന്തുറയുടെ പരാമർശമുണ്ട്. തമിഴ്നാട്ടിൽ പൊരുനൈനദിയുടെ കരയിൽ ഒരു 'പൂന്തുറ' സ്ഥിതിചെയ്യുന്നു. അതിനു സമമായി കേരളത്തിൽ മറ്റൊരു പൂന്തുറ, തിരുവനന്തപുരത്ത് കാണാം.

തമിഴ്നാട്ടിലെ ശിവക്ഷേത്രസ്ഥിതമായ ആവാടുതുറയ്ക്ക് സമമായി തിരുവനന്തപുരം ജില്ലയിൽ വിഴിഞ്ഞത്തിനടുത്ത് മറ്റൊരു ആവാടുതുറ സ്ഥിതിചെയ്യുന്നു. ഒരു രേഖയിൽ ചാത്തനൂരിൽ ഉള്ള *തിരുവാവടുതുറൈയെൻറു കൂറുതൽയിതർക്കൊരു ചാൻറാകും* എന്ന് കാണുന്നു.[5] ചാത്തനൂർ ഇന്ന് തിരുവാവടുതുറൈക്കടുത്തുള്ള ഒരു ചെറിയ സ്ഥലമാണെന്ന് സേതുപിള്ളൈ പറയുന്നു.[6] തിരുവനന്തപുരത്തെ ആവാടുതുറക്ഷേത്രം തേരുവിള ശ്രീഭദ്രകാളിക്ഷേത്രമെന്നാണ് ഇന്നറിയപ്പെടുന്നത്.

'കടവ്', 'വായ്', 'വാ' തുടങ്ങിയ ശബ്ദങ്ങളും നെയ്തൽതിണയിലെ തുറയുടെ അർഥം വഹിക്കുന്നു. തുറമുഖമായ വിഴിഞ്ഞത്തിന്റെ പൂർവനാമം വിഴിഞ്ഞത്തുവായ് എന്നായിരുന്നെന്ന് പുരാരേഖ തെളിയിക്കുന്നു. *വിഴിഞ്ഞത്തുവായ്, കലം പാടു നെൽ പതിൻപറൈ.*[7] 'കന്യാകുമാരിമുതലങ്ങിടവാവരെയ്ക്കും' എന്ന് കാവ്യത്തിൽ പരാമർശിക്കുന്ന ഇടവാ, വർകലയ്ക്കടുത്തുള്ള ഒരു തുറയാകുന്നു.

## ജാതിനാമങ്ങൾ

വ്യത്യസ്ത തിണയിൽ വ്യത്യസ്ത തൊഴിലിൽ ഏർപെട്ടിരുന്നവർ വെവ്വേറെ ജാതികളാൽ അറിയപ്പെട്ടു. എന്നാൽ, അവർകുതമ്മിൽ ഉച്ചനീചത്വം ഉണ്ടായിരുന്നില്ല. ജാതിസ്പർധയോ ജാതിവ്യത്യാസമോ ഉണ്ടായിരുന്നില്ല. സാമൂഹ്യസമത്വം സർവത്ര നിലനിന്നിരുന്നു എന്ന് കനകസഭ പറയുന്നു.[8] ആര്യൻമാരുടെ അധിനിവേശത്തിനു മുമ്പ് തമിഴകത്തിൽ ജാതിവ്യവസ്ഥ ഇല്ലായിരുന്നെന്ന് എം. ശ്രീനിവാസ അയ്യങ്കാരും പറയുന്നു.[9]

കുറിഞ്ഞി, മുല്ല എന്നീ തിണകളിലെ നാട്ടുകാർ കുറവർ, വേടർ, ഇരുളർ, എയിനർ തുടങ്ങിയ പേരുകളിൽ അറിയപ്പെട്ടു. ആകയാൽ, ആ വഴിക്കുള്ള ധാരാളം സ്ഥലപ്പേരുകൾ ഉണ്ടായി. ഇന്നും നിലനിന്നുപോരുന്ന തിരുവനന്തപുരത്തെ 'കുറവൻകോണം' അതിനൊരു നല്ല തെളിവായിരിക്കുന്നു. കുറവരിൽ രാജാ

4 *ടി.എ.എസ്.,* വോ. 3, ഭാഗം 2, 1923, പു. 163

5 *എം.ഇ.ആർ.,* 1925

6 സേതുപിള്ളൈ., *തമിഴകം-ഊരും പേരും*

7 *ടി.എ.എസ്.,* വോ. 3, ഭാഗം 1, പു. 15

8 വി. കനകസഭ, *ദ തമിൾസ് എയ്റ്റീൻ ഹൻഡ്രഡ് ഇയേഴ്സ് എഗോ,* (1904; ന്യൂദൽഹി: പുനഃപ്രസിദ്ധീകരണം, 1979) പു. 52

9 എം. ശ്രീനിവാസ അയ്യങ്കാർ, *തമിൾ സ്റ്റഡീസ്,* പു. 61

ക്കൻമാരും കവികളും ഉൾപ്പെട്ടിരുന്നു. അരയൻ, ഉദയൻ, വേലൻ, കവടി തുടങ്ങി സ്ഥാനമാനങ്ങൾ ആർജിച്ചവരും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു.[10] ഈ പേരുകളിൽ സ്ഥലപ്പേരുകൾ കാണാം.

മുമ്പുപറഞ്ഞ കുറവൻകോണത്തിനടുത്തായി കവടിയാർ എന്ന് സ്ഥലം സ്ഥിതിചെയ്യുന്നു, തിരുവിതാംകൂർരാജാക്കൻമാർ ഒടുവിൽ കവടിയാറിൽ പുതിയ കൊട്ടാരം പണിയിച്ചതോടെ കവടിയാർകുന്ന് ആ വഴിക്ക് പ്രസിദ്ധിയാർജിച്ചു.

'വേല'ൻെറ പേരിലെ ഒരു സ്ഥലമാണ് വേലൻതാവളം(കേരളം-തമിഴ്നാട് അതിർത്തി). സംഘകാലത്തെ കുശവരുടെ പേരിൽ കുശർകോട്, കുശവർക്കൽ(കുശവർ കൽ) തുടങ്ങിയവയുമുണ്ട്. തമിഴ്സംഘകാലത്തെ 'കണി' അഥവാ 'കണിയാൻ'വർഗം ഇന്ന് കേരളത്തിൽ ഒരു ന്യൂനപക്ഷസമുദായമായി അവശേഷിച്ചിരിക്കുന്നു. കണിയൻ പൂം കുൻറൻ ഒരു പ്രശസ്ത സംഘകാലകവിയായിരുന്നു. കണിയാപുരം (തിരുവനന്തപുരം ജില്ല) കണിയാൻമാരിൽനിന്ന് ഉൽഭവിച്ച സ്ഥലപ്പേരുകളിലൊന്നാണ്. വെള്ളാളരിൽനിന്നാണ് വെള്ളയമ്പലം, വെള്ളനാട്, വെള്ളായണി, വെള്ളാംചിറ (എല്ലാം തിരുവനന്തപുരത്ത്). ആദി ദ്രാവിഡരിൽവച്ച്, പരിഷ്കാരികളായിരുന്നു അവർ.

## താരതമ്യവിചിന്തനം

ഊരുകൾക്ക് വലുപ്പച്ചെറുപ്പം അനുഭവപ്പെട്ടമുറയ്ക്ക് തമിഴ്നാട്ടിലും കേരളത്തിലും ഏറെ 'പേരൂർ'കളും (പെരിയ ഊർ) 'ചിറ്റൂരു'കളും (ചെറിയ ഊർ) ഉണ്ടായി. മധുരജില്ലയിൽ ശിവഗംഗയിൽനിന്ന് 40കി.മീ. വടക്കുള്ള സ്ഥലം ശിവക്ഷേത്രത്തിൻെറപേരിൽ വടക്കുംനാഥപുരമായി മാറി. കേരളത്തിൽ തൃശൂരിൽ സ്ഥാപിച്ച ശിവക്ഷേത്രത്തിനും വടക്കുംനാഥൻ എന്ന പേരുണ്ടായി. തിരുശിവപേരൂർ തൃശ്ശിവപേരൂരായി, ഇപ്പോൾ തൃശൂരായി കുറുകി പരിണമിച്ചിരിക്കുന്നു. കോയമ്പത്തൂർജില്ലയിലും തിരുനൽവേലി ജില്ലയിൽ തെങ്കാശി തുടങ്ങിയ സ്ഥലങ്ങളിലും ഒന്നിലധികം 'പേരൂർ'കളുണ്ട്.

'മേലൂർ', തിരുച്ചിറപ്പള്ളിയിൽ ഉതയനാർപാളയം താലൂക്കിലെ ഒരു സ്ഥലപ്പേരാണെങ്കിൽ, കേരളത്തിൽ തൃശൂർജില്ലയിൽ മുകുന്ദപുരം താലൂക്കിലും അതൊരു സ്ഥലപ്പേരാണ്. പാൺഡ്യരുടെ ഒരു പഴയ തലനഗരമായിരുന്നു, മധുരയ്ക്ക് 12കി.മീ. കിഴക്കുള്ള മണലൂർ. സാമൂതിരിയുടെകാലത്തെ ഒരു യുദ്ധരംഗമായിരുന്നു തൃശൂർജില്ലയിലെ മണലൂർ. തഞ്ചാവൂരിൽ കുംഭകോണത്തിനടുത്തായി മറ്റൊരു മണലൂരും കാണാം. 'പടിയൂർ' കേരളത്തിലും തമിഴ്നാട്ടിലും സ്ഥിതിചെയ്യുന്നു. രത്നം കയറ്റിയയച്ചിരുന്ന സ്ഥലമായിരുന്നു 'പടിയൂർ'.[11]

വളരെയേറെ വിവാദവിഷയമായിരുന്നു 'വഞ്ചി'യും 'കരുവൂരും'. കാരണം, രണ്ടും കേരളത്തിലും കൊങ്കനാട്ടിലും കാണപ്പെടുന്നുണ്ട്. മുകളിൽപറഞ്ഞ ഊർപേരുകൾ ഒന്നിലധികം സ്ഥലങ്ങൾക്ക് ഉണ്ടായതിൽ അൽഭുതമില്ല. *പത്തുപ്പാട്ട് ആരായ്ചി* എന്ന തമിഴിലെ സാഹിത്യനിരൂപണഗ്രന്ഥത്തിൽ രാജമാണിക്കനാർ പറയുന്നു: *ചേരർ വഞ്ചി ചേരനാടാകാത്തതേയെൻറി കൊങ്കനാട്ടകത്തതാകാതു.*

സ്ഥലനാമസാദൃശ്യങ്ങൾ ഒരു സത്യം തുറന്നുകാണിക്കുന്നു. കേരളമുൾപ്പെട്ട തമിഴകത്തിൽ ഒരുകാലത്ത് ഭാഷയും സാഹിത്യവും ഒന്നായിരുന്നു. *വടവേങ്കടം തെൻകുമരി ആയിടത്തമിഴ്ക്കൂറു നല്ലുലകം* എന്ന ചൊല്ലിൻെറ പ്രശസ്തിയായിരുന്നു കാരണം. □

---

10 എം. ശ്രീനിവാസ അയ്യങ്കാർ, *തമിൾ സ്റ്റഡീസ്,* പു.63

11 *ദി ഇന്ത്യൻ ആൻറിക്വറി,* ഭാഗം 5, പു. 237

# പാരമ്പര്യഗണിതം കേരളത്തിൽ

*ടി. ത്രിവിക്രമൻ*

പാരമ്പര്യവൈജ്ഞാനിക മേഖലകളിൽ കേരളം മികവ് കാണിച്ചിട്ടുള്ളത് പ്രധാനമായും ഗണിതത്തിലും ചികിൽസാ ശാസ്ത്രത്തിലുമാണെന്നു തോന്നുന്നു. ഇതിൽ ചികിൽസാ ശാസ്ത്രത്തിലെ മികവിൻെറ കാര്യം പരക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. വാഗ്ഭടൻെറ *അഷ്ടാംഗഹൃദയ*ത്തെ പിന്തുടർന്ന് കേരളം തനതായി വളർത്തിയെടുത്ത ആയുർവേദ ചികിൽസാരീതിയും പൊതുവെ അറിയപ്പെട്ടിട്ടുണ്ട്. എന്നാൽ ഗണിതത്തിൻെറ കഥ അതല്ല. പാശ്ചാത്യ ഗണിതത്തേക്കാൾ വളരെയേറെ മുന്നിലായിരുന്നു ഇവിടത്തെ ഗണിതമെന്നുള്ളത് പലർക്കും അറിവുള്ളതല്ല. പല പ്രധാന ഗണിതശാസ്ത്രതത്വങ്ങളും യൂറോപ്യൻമാർ കണ്ടുപിടിക്കുന്നതിന് 200-300 കൊല്ലങ്ങൾക്കുമുമ്പ് ഇവിടെ കണ്ടുപിടിക്കപ്പെട്ടിരുന്നു. യൂറോപ്യൻമാർ ഇവയെപ്പറ്റിയാതൊരു അറിവുമില്ലാതെ സ്വതന്ത്രമായി ഇവ കണ്ടുപിടിക്കുകയായിരുന്നുവോ അതോ സുഗന്ധദ്രവ്യങ്ങളുടെയും കുരുമുളകിൻെറയും കൂടെ ഗണിതവും കേരളത്തിൽനിന്ന് കടൽവഴി അറേബിയ, തുർക്കി എന്നിവിടങ്ങളിലൂടെ യൂറോപ്പിലേക്കു കടന്നു ചെല്ലുകയായിരുന്നുവോ എന്നത് വ്യക്തമല്ല.

കേരളത്തിൽ ഗണിതം വളർന്നത് പ്രായേണ ജ്യോതിശാസ്ത്രത്തിൻെറ ഉപവിഭാഗമായാണ്. കൂടാതെ വാസ്തുവിദ്യയുടെ ഭാഗമായും ഗണിത തത്വങ്ങൾ ധാരാളം ഉപയോഗിക്കപ്പെട്ടിരുന്നു. മുഖ്യമായി ജ്യോതിശാസ്ത്രത്തിനോടുബന്ധപ്പെട്ട വളർച്ചയെപ്പറ്റിയാണ് ഈ ലേഖനത്തിൽ പ്രതിപാദിക്കാനുദ്ദേശിക്കുന്നത്. വാസ്തുവിദ്യയോടു ബന്ധപ്പെട്ട വളർച്ച ഇനിയും മുഴുവൻ അറിഞ്ഞുകഴിഞ്ഞിട്ടില്ലതാനും.

## ഒരു തെറ്റിദ്ധാരണ

ഗണിതശാസ്ത്ര ചരിത്രകാരൻമാർ പൊതുവെ എഴുതിവച്ചിട്ടുള്ളത്, *ലീലാവതീ*കാരനായ ഭാസ്കരനുശേഷം (ജനനം ക്രി.വ. 1114) ഗണിതത്തിന് ഇന്ത്യയുടെ സംഭാവന കാര്യമായിട്ടൊന്നുമില്ല എന്നാണ് - ചുരുക്കം ചില പാശ്ചാത്യർ ഇതിനുവിരുദ്ധമായ അഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ടെങ്കിലും. റഷ്യൻ ഗണിതശാസ്ത്ര ചരിത്രകാരനായ അലക്സാണ്ടർ വൊളൊഡോർസ്കി അത്തരത്തിലൊരാളാണ് :

> *ഗണിതശാസ്ത്രചരിത്രം പഠിയ്ക്കുന്ന പല ഗ്രന്ഥകാരൻമാരും പറയുന്നു - 12-ാം നൂറ്റാണ്ടിനുശേഷം ഇന്ത്യൻ പണ്ഡിതർ മൗലികമായ ഗവേഷണമൊന്നും ചെയ്തിട്ടില്ല, മുമ്പുള്ള കൃതികളുടെ വ്യാഖ്യാനങ്ങൾ മാത്രമേ അതിനുശേഷം ഉണ്ടായിട്ടുള്ളു. പക്ഷെ ഈ പ്രസ്താവനകളോട് യോജിക്കാൻ ബുദ്ധിമുട്ടുണ്ട്. ദ്വിതീയ ഭാസ്കരനോടു കൂടി ഇന്ത്യൻ ഗണിതത്തിൻെറ വളർച്ച നിലച്ചിട്ടില്ല. ഇതിനു തെളിവായി താഴെ പറയുന്ന കാര്യങ്ങൾ ചൂണ്ടിക്കാണിക്കാം. സംഖ്യാസിദ്ധാന്തത്തിൻെറയും അനിർണയനീയതാ സിദ്ധാന്തത്തിൻെറയും വളർച്ച (15ഉം 16ഉം നൂറ്റാണ്ടുകളിൽ നീലകണ്ഠനും മറ്റു ദക്ഷിണേന്ത്യൻ പണ്ഡിത*

*ൻമാരും കണ്ടെത്തിയ സത്യങ്ങൾ വീണ്ടും കണ്ടെത്തുക മാത്രമേ യൂറോപ്യൻ ഗണിതജ്ഞർ ചെയ്തിട്ടുള്ളു). π, സൈൻ, കൊസൈൻ, ടാൻജൻറ് എന്നിവയ്ക്കുള്ള അനന്ത ശ്രേണികൾ... ഇതെല്ലാം ചൂണ്ടിക്കാട്ടുന്നത് - ഇന്ത്യൻ ഗണിതത്തിൻെറ ഈ കാലഘട്ടത്തിലെ വളർച്ച അതിനു മുമ്പുള്ളതിനേക്കാൾ ഒട്ടും കുറവായിരുന്നില്ല.*

ഇന്ത്യൻ നാഷണൽ സയൻസ് അക്കാഡമി 1971ൽ പ്രസിദ്ധീകരിച്ച *ഇന്ത്യയിലെ ശാസ്ത്രത്തിൻെറ ലഘു ചരിത്രം* എന്ന ഗ്രന്ഥത്തിൻെറ നിരൂപണത്തിലാണ് (*ഹിസ്റ്റോറിയ മാത്തമാറ്റിക്ക 1* (1974) 208-212) വൊളൊഡോർസ്കി ഇങ്ങനെ എഴുതിയത്.

## ത്രിമുഖമായ വളർച്ച

ഭാസ്കരനുശേഷം ത്രിമുഖമായ ഗണിതശാസ്ത്ര പ്രവർത്തനമാണ് ഇന്ത്യയിൽ നടന്നിട്ടുള്ളത്. ഒന്ന്, യൂക്ലിഡീയ (യവന) ഗണിതഗ്രന്ഥങ്ങളുടെ തർജമ, വ്യാഖ്യാനം, തിരുത്തലുകൾ എന്ന തരത്തിലുള്ള ഗ്രന്ഥങ്ങൾ. ഇവ മിക്കവാറും പേർസ്യൻ, അറബി ഭാഷകളിലാണ് ഉണ്ടായിട്ടുള്ളത് - ഉത്തരേന്ത്യൻ ഭരണഭാഷയായിരുന്ന പേർസ്യനിൽ തന്നെ അവിടങ്ങളിലെ പൺഡിതർ എഴുതി എന്നത് മനസ്സിലാക്കാനാവുമല്ലോ. ഉദാഹരണത്തിന് ഗുലാം ഹുസൈനർ ജാൺപുരി (ജനനം ക്രി. വ. 1970ൽ) രചിച്ച *ജാമെ-ഇ-ബഹാദുർഖാനി* നൂറ്റാണ്ടുകളോളം ഗണിതത്തിൻെറ സർവവിജ്ഞാനകോശമായി (ഉത്തര)ഇന്ത്യയിലെമ്പാടും അറിയപ്പെട്ടിരുന്നു. ഖൈർ അല്ലാ മുഹാൻദിസ് ബിൻ ലുത്ഫ്അല്ലാ (1774), മൗലാനാ ഇമാം ദിൻ റിയാസി (1656-1793) എന്നിവർ മറ്റു ചില ഗ്രന്ഥകർതാക്കളാണ്. രണ്ടാമത്തെ തരത്തിലുള്ള വളർച്ച പഞ്ചാംഗങ്ങൾ (കലണ്ടറുകൾ) നിർമിക്കുന്ന പ്രവൃത്തിയിലാണ്. ജയ്പൂരിലെ സാവായ് ജയ്സിങ് ഇക്കാര്യത്തിൽ കാര്യമായ സംഭാവന നൽകിയിട്ടുണ്ട്. വൊളൊഡോർസ്കി പറഞ്ഞതുപാലെ, സാവായ് ജയ്സിങ്ങിൻെറ നേതൃത്വത്തിൽ നിർമിക്കപ്പെട്ട ജ്യോതിശാസ്ത്ര പട്ടികകൾ യൂറോപ്യൻ പട്ടികകളെക്കാൾ സർവഥാ മെച്ചമായിരുന്നു. കേരളീയരും ഇക്കാര്യത്തിൽ മികച്ച സംഭാവന നൽകിയിട്ടുണ്ട്.[1] മൂന്നാമത്തെ തരത്തിലുള്ള പ്രവർത്തനം, ആര്യഭട-ഭാസ്കരാദികളുടെ പാരമ്പര്യത്തിലുള്ള മൗലിക ഗണിതചിന്തയുടെ തുടർച്ചയാണ്. ഇത് മുഖ്യമായും കേരളത്തിലാണ് നടന്നത്. - രാഷ്ട്രീയവും സാമൂഹ്യവുമായി മൗലികഗവേഷണപഠനങ്ങൾക്ക് അനുകൂലമായ അന്തരീക്ഷം കേരളത്തിൽമാത്രമാണ് നിലനിന്നത് എന്നതാവാം ഇതിനു കാരണം.

കേരളത്തിൻെറ സംഭാവനയെ വെളിച്ചത്തുകൊണ്ടുവന്നവരിൽ ചിലരുടെ കാര്യം എഴുതട്ടെ. 1832ൽ സി.എം.വിഷ് *തന്ത്രസംഗ്രഹം, യുക്തിഭാഷ, കരണപദ്ധതി, സദ്രത്നമാല* എന്നീ നാലുഗ്രന്ഥങ്ങളിൽ πയോടു ബന്ധപ്പെടുത്തി പറഞ്ഞിട്ടുള്ള സൂത്രവാക്യങ്ങൾ പ്രതിപാദിക്കുന്ന ഒരു പ്രബന്ധം റോയൽ ഏഷ്യാറ്റിക് സൊസൈറ്റിയ്ക്കു സമർപ്പിക്കുകയുണ്ടായി.[2] പക്ഷേ നൂറിലേറെക്കൊല്ലക്കാലം ഈ പ്രബന്ധം ശ്രദ്ധിക്കപ്പെടാതെ പോയി. സി.ടി.രാജഗോപാൽ, കെ. മുകുന്ദമാരാർ, എ. വെങ്കിടരാമൻ, ടി.വി. വേദമൂർത്തിഅയ്യർ, കെ ബാലഗംഗാധരൻ തുടങ്ങിയവർ നാൽപതുകളിൽ ഈ രംഗത്ത് ധാരാളം അന്വേഷണം നടത്തിയവരാണ്.[3] ടി.എസ്. കുപ്പണ്ണശാസ്ത്രി,[4] ടി.എ. സരസ്വതിയമ്മ, ആർ.സി.ഗുപ്ത തുടങ്ങിയവർ ഈ ദിശയിൽ നീങ്ങിയിട്ടുള്ള മറ്റുചിലരാണ്. *ലീലാവതി, കരണപദ്ധതി, തന്ത്രസമുച്ചയം* എന്നിവയുടെ മലയാള വ്യാഖ്യാനങ്ങളെഴുതിയ പി.കെ.കോരുവിൻെറ ഈ ദിശയിലുള്ള പ്രയത്നത്തിൻെറ ഫലങ്ങൾ ഇനിയും

1 എസ്. പരമേശ്വരൻ, 'മാധവ ഒഫ് സംഗ്രാമം', *ജേണൽ ഒഫ് കേരളാ സ്റ്റഡീസ്,* 10(1983)

2 *ട്രാൻസാക്ഷൻസ് ഒഫ് ദ റോയൽ ഏഷ്യാറ്റിക് സൊസൈറ്റി ഒഫ് ഗ്രേറ്റ് ബ്രിട്ടൻ ആൻഡ് അയർലാണ്ട്,* 3 (1935), പു. 509-523

വെളിച്ചം കണ്ടിട്ടില്ല. കെ. വി. ശർമയുടെ ഗ്രന്ഥങ്ങളാണ് ഇന്നുലഭ്യമായിട്ടുള്ള മുഖ്യ ആധികാരിക ഗ്രന്ഥങ്ങൾ. എസ്.പരമേശ്വരന്റെ *ഇന്ത്യൻ ഗണിതത്തിന്റെ സുവർണകാലം* എന്ന ഇംഗ്ലീഷ്ഗ്രന്ഥം ഇനിയും അച്ചടിക്കാനിരിക്കുന്നു. വടക്കുംകൂറിന്റെ *സംസ്കൃതസാഹിത്യചരിത്രം*, ഉള്ളൂരിന്റെ *സാഹിത്യചരിത്രം* തുടങ്ങിയവയിൽ സാന്ദർഭികമായ (സാങ്കേതികത്വമില്ലാത്ത) പരാമർശങ്ങളും കാണാം.

## കേരളപാരമ്പര്യവും ജ്യോതിശാസ്ത്രജ്ഞരും

കെ.വി.ശർമ്മ *ഹിന്ദു ജ്യോതിശാസ്ത്രത്തിലെ കേരളാസ്കൂളിന്റെ ചരിത്രവും കേരളാധിഷ്ഠിതജ്യോതിഷത്തിന്റെ ഗ്രന്ഥസൂചിയും* എന്ന തന്റെ ഗ്രന്ഥത്തിൽ[7] പറഞ്ഞിട്ടുള്ളതുപോലെ, കേരളപാരമ്പര്യത്തിന്റെ ചില പ്രത്യേകതകൾ അന്വേഷണത്വര, നിരീക്ഷണപരീക്ഷണങ്ങളിലുള്ള ഊന്നൽ, തൽഫലമായി തുടർച്ചയായ തിരുത്തലുകൾക്കുള്ള സന്നദ്ധത, കൃത്യതയ്ക്കുള്ള വെമ്പൽ, ഗവേഷകന്റെ വീക്ഷണകോണ്, പാരമ്പര്യത്തിന്റെ തുടർച്ച തുടങ്ങിയവയാണ്.

ശർമ പ്രസിദ്ധീകരിച്ച ഒരു പഴയതാളിയോല-ഗ്രന്ഥത്തിൽ, 13-ാം നൂറ്റാണ്ടിൽ തുടങ്ങി 19-ാം നൂറ്റാണ്ടുവരെ നീണ്ടുകിടക്കുന്ന ഒരു ഗുരുശിഷ്യ പരമ്പരയെപ്പറ്റി പ്രസ്താവിക്കുന്നുണ്ട് - തലക്കുളത്തു ഗോവിന്ദ ഭട്ടതിരി (1237-95) — ശിഷ്യൻ, പരമേശ്വരന്റെ മുത്തച്ഛൻ (13-14 നൂറ്റാണ്ടുകൾ) — പൗത്രനും ശിഷ്യനുമായ പരമേശ്വരൻ (1360-1455) — മകൻ ദാമോദരൻ (15-ാം നൂറ്റാണ്ട്) — ശിഷ്യൻ നീലകണ്ഠസോമയാജി (1444-1545) — ശിഷ്യൻ തൃപ്പാണിക്കരപൊതുവാൾ — ശിഷ്യൻ നാവായിക്കുളത്ത് ആഴാതി — ശിഷ്യൻ പുലിമുഖത്തുപോറ്റി (1686-1758) — ശിഷ്യൻ രാമൻ ആശാൻ (18-ാം നൂറ്റാണ്ട്) — മകൻ കൃഷ്ണൻ ആശാൻ (1756-1812) — ശിഷ്യൻ ആറൻമുള മംഗലശ്ശേരി ദക്ഷിണാമൂർത്തിമൂസ്സത് (18-19 നൂറ്റാണ്ടുകൾ) — ശിഷ്യൻ മാന്നാർ നാലേക്കാട്ടിൽ ബാലരാമൻ പിള്ള (19-ാം നൂറ്റാണ്ട്) — ശിഷ്യൻ വിദ്വാൻ കരീന്ദ്രൻ ചെറുണ്ണികോയിത്തമ്പുരാൻ (രാജരാജവർമ്മ) (1812-1896)

---

3 സി.ടി. രാജഗോപാൽ, എ. വെങ്കിടരാമൻ, 'ദ സൈൻ ആൻഡ് കൊസൈൻ പവർ സീരീസ് ഇൻ ഹിന്ദുമാത്തമാറ്റിക്സ്', *ജേണൽ ഓഫ് ദ ഏഷ്യാറ്റിക് സൊസൈറ്റി ഓഫ് ബംഗാൾ,* 15(1949), പു. 1-13; കെ. മുകുന്ദമാരാർ, സി.ടി. രാജഗോപാൽ, 'ഓൺ ദ ഹിന്ദു ക്വാഡ്രേച്വർ ഓഫ് ദ സർക്കിൾ', *ജേണൽ ഓഫ് ദ ഏഷ്യാറ്റിക് സൊസൈറ്റി* (ബോംബെ), 20 (1944), പു. 65-82 തുടങ്ങിയവ കാണുക.

4 ടി.എസ്. കുപ്പണ്ണശാസ്ത്രി, *കളക്ടഡ് പേപ്പേഴ്സ് ഓൺ ജ്യോതിഷ* (തിരുപ്പതി : കേന്ദ്രീയവിദ്യാപീഠ്, 1989)

5 ടി.എ. സരസ്വതി അമ്മയുടെ പഠനങ്ങളിൽ ചിലത്: 'ദ ഡവലപ്പ്മെന്റ് ഓഫ് മാത്തമാറ്റിക്കൽ സീരീസ് ഇൻ ഇന്ത്യ', *ബുള്ളറ്റിൻ ഓഫ് ദ നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസ് ഓഫ് ഇന്ത്യ,* 21 (1960), പു. 325-6; 'ഡവലപ്പ്മെന്റ് ഓഫ് മാത്തമാറ്റിക്കൽ ഐഡിയാസ് ഇൻ ഇന്ത്യ', *ഇന്ത്യൻ ജേണൽ ഓഫ് ഹിസ്റ്ററി ഓഫ് സയൻസ്,* 4 (1969), പു. 59-78; *ജ്യോമട്രി ഇൻ ഏൻഷ്യന്റ് ആൻഡ് മിഡീവൽ ഇന്ത്യ* (മോത്തിലാൽ ബനാറസിദാസ്, 1979), പു 184-190

6 കേരളീയ ഗണിതശാസ്ത്രജ്ഞനായ പരമേശ്വരന്റെ സംഭാവനകളെക്കുറിച്ചുള്ള ആർ.സി.ഗുപ്തയുടെ പഠനം *ഹിസ്റ്റോറിയ മാത്തമാറ്റിക്കാ,* 4 (1977), പു. 67-74; മാധവന്റെ സംഭാവനകളെക്കുറിച്ചറിയാൻ *ഗണിത,* 27 (1), 1976, പു. 19-24.

7 കെ.വി.ശർമ്മ, *എ ഹിസ്റ്ററി ഓഫ് കേരളാസ്കൂൾ ഓഫ് ഹിന്ദു അസ്ട്രോണമി (ഇൻ പെർസ്പെക്ടീവ്),* (ഹോഷിയാർപൂർ : പഞ്ചാബ് സർവ്വകലാശാല, വിശ്വേശ്വരാനന്ദ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സാൻസ്ക്രീറ്റ് ആൻഡ് ഇന്തോളജിക്കൽ സ്റ്റഡീസ്, 1972) ശർമ്മയുടെ ലേഖനങ്ങൾ പ്രസിദ്ധീകരിച്ച *മാതൃഭൂമി ആഴ്ചപ്പതിപ്പ്* ലക്കങ്ങൾ : 29 ജനു. 1956, 5 ഫെബ്രു. 1956, 7 ഒക്ടോ. 1956, 19 മെയ് 1957, 28 ആഗസ്റ്റ് 1960.

എൺപതിലേറെ കേരളീയജ്യോതിശാസ്ത്രജ്ഞരെപ്പറ്റി ശർമയുടെ ഗ്രന്ഥത്തിൽ പ്രസ്താവമുണ്ട്. ഇവരിൽ നാലുപേരെപ്പറ്റി മാത്രം ഇവിടെ എടുത്തു പറയാം.

*ക. സംഗമഗ്രാമമാധവൻ (1340-1425)*

സംഗമമെന്നാൽ കൂടൽ. പെരിയാറിന്റെ രണ്ടുശാഖകൾ കൂടുന്ന, കൂടൽമാണിക്യക്ഷേത്രം നിലകൊള്ളുന്ന ഇരിഞ്ഞാലക്കുടയാണ് സംഗമഗ്രാമമെന്ന് കെ.വി.ശർമ പറയുന്നുണ്ട്. ചില താളിയോലഗ്രന്ഥങ്ങളിലെ തെളിവുകൾ വച്ച്, ഇലഞ്ഞിപ്പള്ളി എമ്പ്രാനാണ് സംഗമഗ്രാമമാധവനെന്നും. പക്ഷേ, ഭാരതപ്പുഴയുടെ തീരത്തുള്ള കൂടല്ലൂർ ഗ്രാമമാവണം മാധവന്റെ ജൻമസ്ഥലമെന്ന് വിശ്വസിക്കാനാണ് മറ്റു തെളിവുകൾ സഹായിക്കുന്നത് - അദ്ദേഹത്തിന്റെ ശിഷ്യനായ പരമേശ്വരനും തുടർന്ന് നീലകണ്ഠനും മറ്റും ഭാരതപ്പുഴയുടെ തീരത്ത് ജീവിച്ചവരാണെന്നത് അവയിലൊന്നാണ്.

നിരവധി ഗ്രന്ഥങ്ങളുടെ കർത്താവാണ് 'ഗോളവിദ്' എന്ന് പിൻമുറക്കാരാൽ വിളിയ്ക്കപ്പെട്ട മാധവൻ. പ്രധാനപ്പെട്ടവ *സ്ഫുടചന്ദ്രപ്തി*, അതിന്റെ തന്നെ സംശോധിതരൂപമായ *വേണ്വാരോഹം, ലഗ്ന പ്രകരണം, മഹാജ്യാനയന പ്രകാരം, മധ്യമാനയന പ്രകാരം, അഗണിതം, അഗണിത പഞ്ചാംഗം. ഗോളവാദം* എന്നൊരു ഗ്രന്ഥവും അദ്ദേഹം എഴുതിയിരിക്കാനിടയുണ്ട്.

ഇനി മാധവന്റെ പ്രധാന സംഭാവനകൾ കുറിക്കാം:

ക. ആകാശത്തിലെ ഗോളങ്ങളിൽ വേഗതകൂടുതലുള്ളതാണ് ചന്ദ്രൻ, അതിന്റെ ഗതിയിൽ ധാരാളം വ്യതിയാനങ്ങളും ഉണ്ട്. ചന്ദ്രന്റെ യഥാർത്ഥ സ്ഥാനം നിർണയിക്കുന്നത് തൽഫലമായി ബുദ്ധിമുട്ടുള്ളതാവുന്നു. മാധവനാകട്ടെ, ഓരോ മിനുട്ടിലും ചന്ദ്രന്റെ യഥാർത്ഥ സ്ഥാനം നിർണയിക്കാനുള്ള വഴി *വേണ്വാരോഹ*ത്തിൽ വിവരിക്കുന്നുണ്ട്. അന്നത്തെനിലയ്ക്ക് ഇത്രയും കണിശത വലിയ നേട്ടം തന്നെയാണ്.

ഖ. $\pi$ എന്ന സംഖ്യ അഭിന്നകമാണെന്ന് പാശ്ചാത്യലോകത്തിൽ ആദ്യമായി പറഞ്ഞത് 1671ൽ ലാംബർട്ട് ആണ്;

$$\frac{\pi}{4} = 1 - \frac{1}{3} + \frac{1}{5} - ....$$

എന്ന അനന്തശ്രേണി 1673ൽ ലീബ്നിസ്സും. ഏതാണ്ട് 250 കൊല്ലം മുമ്പ് മാധവൻ എഴുതി - വൃത്തത്തിന്റെ പരിധി നിർണയിക്കാനായി:

*വ്യാസേ വാരിധി നിഹതേ രൂപഹൃതേ*
*വ്യാസസാഗരാഭിഹതേ*

*ത്രിശരാദി വിഷമസംഖ്യാ ഭക്തം ഋണം സ്വം*
*പൃഥക് ക്രമാൽകുര്യാത്.*

അതായത് വ്യാസത്തിനെ 4 കൊണ്ട് ഗുണിക്കുക; പിന്നീട് വ്യാസത്തിന്റെ നാലുമടങ്ങിനെ 3,5 തുടങ്ങിയ ഒറ്റസംഖ്യകൾകൊണ്ടു ഭാഗിച്ചു കിട്ടുന്നവയെ മാറി മാറി കുറയ്ക്കുകയും കൂട്ടുകയും ചെയ്യുക. അതായത്

$$c = \pi d = 4d - 4\frac{d}{3} + 4\frac{d}{5} - ....$$

(d വ്യാസം, c പരിധി). ഇതുതന്നെയാണ് മുകളിലെഴുതിയ ശ്രേണിയും.

ഗ. $\pi$ എന്ന സംഖ്യയ്ക്ക് മാധവൻ വേറെയും പല ഏകദേശനങ്ങളും കൊടുക്കുന്നുണ്ട്. കൂടാതെ മറ്റൊരിടത്ത് വ്യാസം $9^{11}$ ആയവൃത്തത്തിന്റെ പരിധി 28, 27, 43, 33, 88, 233 ആണ് എന്നുപറയുന്നുണ്ട്.

*വിബുധ നേത്രഗ ജാഹി ഹുതാശന*
*ത്രിഗുണ വേദ ഭാവാരണ ബാഹവ:*

*നവ നിഖർവമിതേ വൃതിവിസ്തരേ*
*പരിധിമാനമിദം ജഗദുർബുധാ:*

ഇതിൽനിന്ന് $\pi$യുടെ വില ഏതാണ്ട് 3.14159269359 എന്നുകിട്ടും.

ഘ. ലീബ്നിസ് ശ്രേണിയുടെ സാമാന്യ രൂപമായ ഗ്രിഗറി-ലീബ്നിസ് ശ്രേണി

$$\tan^{-1}x = x - \frac{x^3}{3} + \frac{x^5}{5} -$$

എന്നതും മാധവൻ കൊടുത്തിട്ടുണ്ട്.

ങ. ന്യൂട്ടൻെറ പേരിലറിയപ്പെടുന്ന സൈൻ, കോസൈൻ ശ്രേണികളും മാധവ ൻെറ കൃതികളിൽനിന്നു കിട്ടുന്നു.

*ഖ. പരമേശ്വരൻ (1360-1455)*

വടശ്ശേരി പരമേശ്വരൻ മാധവൻെറ ശിഷ്യനായിരുന്നു. പരമേശ്വരൻെറ പ്രധാന സംഭാവന ഒരുപക്ഷേ ദൃഗ്ഗണിതരീതി യായിരിക്കും. ആര്യഭടൻ ക്രി.വ. 522ൽ പറഞ്ഞുവച്ച രീതിയാണ് ജ്യോതിശാസ്ത്രഗണനകൾക്ക് പൊതുവെ ഉപയോഗിക്കപ്പെട്ടുവന്നിരുന്നത് - ഹരിദത്തൻ (650-700) ക്രി.വ. 683ൽ *ഗ്രഹചാരനിബന്ധനം, മഹാമാർഗനിബന്ധനം* എന്നീ ഗ്രന്ഥങ്ങളിലൂടെ പരഹിതരീതി അവതരിപ്പിക്കുന്നതുവരെ. ഭാരതപ്പുഴയുടെ തീരത്ത് തിരുനാവായയിലെ മാമാങ്കസമയത്താണ് ഈ രീതി കേരളത്തിൽ പരക്കെ അംഗീകരിയ്ക്കപ്പെട്ടതെന്നു വിശ്വസിക്കപ്പെടുന്നു. ഹരിദത്തൻ ആര്യഭടൻെറ രീതിതന്നെയാണുപയോഗിച്ചത്; ചില തിരുത്തലുകളോടെ. കാലക്രമേണ ഇതിനും തിരുത്തലുകൾ വേണമെന്നുവന്നു. പരമേശ്വരൻ പറയുന്നതുപോലെ *ദൃശ്യന്തേ വിഹഗാ ദൃഷ്ട്യാ ഭിന്നാ: പരഹിതോദിതാൽ...* അതായത് പരഹിതരീതിയിൽ പറഞ്ഞിട്ടുള്ളതിൽനിന്ന് ഭിന്നമായി ഗോളസ്ഥാനങ്ങൾ കാണപ്പെടുന്നു.... അതുകൊണ്ട് തിരുത്തലുകൾ ആവശ്യമായിവന്നിരിയ്ക്കുകയാണ് എന്ന്. അമ്പതഞ്ചു കൊല്ലത്തോളം തുടർച്ചയായി എന്നും രാത്രിയിൽ ഭാരതപ്പുഴയുടെ മണൽപ്പുറത്ത് മലർന്നുകിടന്ന് ആകാശത്തെ ഗോളങ്ങളെ നിരീക്ഷിച്ചും കണക്കുകൂട്ടലുകൾ നടത്തിയുമാണ് താൻ ദൃഗ്ഗണിതരീതി ആവിഷ്കരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നു. 600വർഷം കഴിയുമ്പോൾ വീണ്ടും തിരുത്തലുകൾ വരുത്തണമെന്നും അദ്ദേഹം പറഞ്ഞുവച്ചിട്ടുണ്ട്. അവിശ്രമമായ അധ്വാനം, തുടർച്ചയായ നിരീക്ഷണത്തിനും ആവശ്യമായ തിരുത്തലുകൾക്കുമുള്ള സന്നദ്ധത എന്നിങ്ങനെ ഒരു സത്യാന്വേഷകനുണ്ടാവേണ്ട എല്ലാ ഗുണങ്ങളും ഇവിടെ പ്രകടമാവുന്നെന്ന് എടുത്തു പറയട്ടെ.

ഭാരതപ്പുഴ അറബിക്കടലിൽ ചേരുന്നതിനടുത്തുള്ള ആലത്തൂർ ഗ്രാമത്തിലെ വടശ്ശേരി ഇല്ലത്താണ് പരമേശ്വരൻ ജനിച്ചത്. മുപ്പതിലേറെ ഗ്രന്ഥങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. *ദൃഗ്ഗണിതം, സിദ്ധാന്തദീപിക, ഗോളദീപിക, ചന്ദ്രച്ഛായാഗണിതം, വാക്യകരണം,* കൂടാതെ *ആര്യഭടീയം, മഹാഭാസ്കരീയം, ലഘുഭാസ്കരീയം, സൂര്യസിദ്ധാന്തം, ലഘുമാനസം, ലീലാവതി, ഗോളദീപിക, വ്യതീപാതാഷ്ടകം* തുടങ്ങിയവയ്ക്ക് വ്യാഖ്യാനങ്ങൾ. കുറെയേറെ ജ്യോതിഷഗ്രന്ഥങ്ങളും അദ്ദേഹം എഴുതിയിട്ടുണ്ട്.

അദ്ദേഹത്തിൻെറ സംഭാവനകളിൽ ദൃഗ്ഗണിതരീതിയ്ക്കു പുറമെ എടുത്തുപറയാവുന്ന പലതുമുണ്ട്. യൂറോപ്യൻ ഗണിതജ്ഞരുടെ പേരിൽ അറിയപ്പെടുന്ന പല കണ്ടുപിടുത്തങ്ങളും ഇദ്ദേഹത്തിൻെറ പേരിലറിയപ്പെടേണ്ടവയാണ്. ഉദാഹരണമായി, ഒരു ചക്രീയചതുർഭുജത്തിൻെറ പരിവൃത്തത്തിൻെറ ആരം കണ്ടുപിടിക്കാനുള്ള സൂത്രവാക്യം :

a, b, c, d, ചതുർഭുജത്തിൻെറ വശങ്ങളും r ആരവുമാണെങ്കിൽ,

$$r^2 = \frac{(ab+cd)\,(ac+bd)\,(ad+bc)}{(a+b+c-d)\,(b+c+d-a)\,(c+d+a-b)\,(d+a+b-c)}$$

ഇത് പരമേശ്വരൻ തൻെറ ലീലാവതീ വ്യാഖ്യാനത്തിൽ നൽകുന്നുണ്ട്. എന്നാൽ 1782ൽ ലുയ്ലർ കണ്ടുപിടിച്ചതായിട്ടാണ് ഇതറിയപ്പെടുന്നത്.

*ഗ. നീലകണ്ഠൻ (1444-1545)*

പരമേശ്വരൻെറയും പരമേശ്വരൻെറ മകൻ ദാമോദരൻെറയും ശിഷ്യനാണ് നീലകണ്ഠൻ (അഥവാ കേളല്ലൂർ നീലകണ്ഠസോമയാജി). തുഞ്ചത്തെഴുത്തച്ഛൻെറ ജൻമസ്ഥലമായ തൃക്കണ്ടിയൂർ ആണ് ഇദ്ദേഹത്തിൻെറയും ജൻമസ്ഥലം. സാധാരണ ഭാരതീയാചാര്യൻമാർ ചെയ്യാറില്ലാത്ത കാര്യമാണ് - ഇദ്ദേഹം സ്വന്തം വിവരങ്ങൾ പലതും പലയിടത്തായി പറഞ്ഞുവച്ചിട്ടുണ്ട്. ഗർഗഗോത്രത്തിൽ പെടുന്നു; ജാതവേദൻെറ മകനാണ്;

ശങ്കരന്റെ അനുജൻ; ജാതവേദനെന്നൊരമ്മാമനും സുബ്രഹ്മണ്യനെന്നൊരു ചങ്ങാതിയുമുണ്ട്; ആഴ്വാഞ്ചേരി തമ്പ്രാക്കളുടെ ആശ്രിതനാണ് തുടങ്ങിയ കാര്യങ്ങൾ. പരമേശ്വരന്റെ വീട്ടിൽ താമസിച്ചാണ് അധ്യയനം നടത്തിയത്. വേദാന്തകാര്യങ്ങളിൽ രവിയാണ് ഗുരു. പത്നി ആര്യ. രണ്ടുമക്കൾ - രാമനും ദക്ഷിണാമൂർത്തിയും. തുഞ്ചത്തെഴുത്തച്ഛൻ നീലകണ്ഠന്റെ ശിഷ്യനായിരുന്നെന്നു പറയപ്പെടുന്നു. കേളല്ലൂർ കുടുംബം അന്യം നിന്നതിനുശേഷം അടുത്ത ബന്ധുക്കളായ ഇടമന കുടുംബമാണവിടെ തുടർന്നത്.

നീണ്ട ജീവിതകാലമുണ്ടായ അദ്ദേഹം നിരവധി ഗ്രന്ഥങ്ങളെഴുതുകയും ചെയ്തു. പ്രധാനപ്പെട്ടവ *ഗോളസാരം, സിദ്ധാന്തദർപ്പണം, ചന്ദ്രച്ഛായാഗണിതം, തന്ത്രസംഗ്രഹം, ആര്യഭടീയ ഭാഷ്യം, സിദ്ധാന്തദർപ്പണവ്യാഖ്യാ, ചന്ദ്രച്ഛായാഗണിതത്തിനൊരു ടീക, ഗ്രഹണനിർണയം, സുന്ദരരാജ പ്രശ്നോത്തരം, ഗ്രഹപരീക്ഷാക്രമം, ജ്യോതിർമീമാംസ* തുടങ്ങിയവ അവയിൽ മുഖ്യമാണ്. അവയിൽ *തന്ത്രസംഗ്രഹ*മാണ് ഒരുപക്ഷെ ഏറ്റവുമധികം വ്യവഹരിക്കപ്പെട്ടത്. *ആര്യഭടീയഭാഷ്യ*മാവും ഒരുപക്ഷേ ഏറ്റവും പ്രധാനപ്പെട്ട സംഭാവന. *ഗ്രഹപരീക്ഷാക്രമം* 200 ശ്ലോകങ്ങളുള്ള ഒരു ഗ്രന്ഥമാണ് - ജ്യോതിശാസ്ത്രജ്ഞർക്കും ജ്യോത്സ്യർക്കും ഉപയോഗിക്കാവുന്ന ഒരു ഗൈഡ്.

സുന്ദരരാജൻ അക്കാലത്ത് തമിഴ്നാട്ടിൽ ജീവിച്ച ഒരു ജ്യോതിശാസ്ത്രജ്ഞനാണ്. അദ്ദേഹം ഉന്നയിച്ച ജ്യോതിശാസ്ത്ര പ്രശ്നങ്ങൾക്കുള്ള മറുപടിയാണ് *സുന്ദരരാജ പ്രശ്നോത്തരം.*

നീലകണ്ഠന്റെ പ്രധാനസംഭാവനകൾ എന്തെന്നു നോക്കാം:

ക. അനന്തജ്യാമിതീയ ശ്രേണികളുടെ തുക കാണാനുള്ള സൂത്രവാക്യം നീലകണ്ഠൻ നൽകുന്നുണ്ട്.

ഖ. $\pi$ എന്ന സംഖ്യയുടെ അഭിന്നകത നീലകണ്ഠൻ എടുത്തു പറയുന്നുണ്ട്. വൃത്തത്തിന്റെ പരിധിയെ അതിന്റെ വ്യാസത്തിന്റെ ധർമ്മമായി കൃത്യമായി പറയാനാവില്ല - ആസന്നമായി മാത്രമേ പറയാനാവൂ എന്ന് അദ്ദേഹം എടുത്തു പറയുന്നുണ്ട്. പാശ്ചാത്യ ഗണിതജ്ഞരിൽ ലാംബർട്ട് 1761ൽ - അതായത് 250 വർഷത്തിനുശേഷം - ആണ് ഇക്കാര്യം ആദ്യം പറയുന്നത്.

ഗ. $\frac{\pi}{4} = 1 - \frac{1}{3} + \frac{1}{5} - \frac{1}{7} + \ldots\ldots,$

$\pi = \sqrt{12}\,(1 - \frac{1}{3.3} + \frac{1}{5.3^2} - \frac{1}{7.3^3} + \ldots\ldots)$

എന്നീ സൂത്രവാക്യങ്ങൾ *തന്ത്രസംഗ്രഹ*ത്തിൽ പറയുന്നുണ്ട്.

ഘ. ജ്യാമിതീയ സിദ്ധാന്തങ്ങൾക്കുള്ള ഉപപത്തികളും പ്രത്യക്ഷപ്രമാണങ്ങളും നൽകുന്നുണ്ട് അദ്ദേഹം.

ങ. നിസർഗ്ഗസംഖ്യകളുടെ വർഗ്ഗങ്ങളുടെയും ഘാതങ്ങളുടെയും ശ്രേണികളുടെ തുക കണ്ടുപിടിക്കാനുള്ള സൂത്രവാക്യങ്ങൾ നീലകണ്ഠൻ പറയുന്നുണ്ട്.

ച. ഒരുപക്ഷേ നീലകണ്ഠന്റെ ഏറ്റവും വലിയ സംഭാവന അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളേക്കാൾ ഈ നാട്ടിൽ ജ്യോതിശാസ്ത്ര-ഗണിതശാസ്ത്ര പരിചിന്തനകൾക്ക് അദ്ദേഹം നൽകിയ പ്രചോദനമായിരിക്കും. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾക്ക് സംസ്കൃതത്തിലും മലയാളത്തിലുമുണ്ടായ നിരവധി വ്യാഖ്യാനങ്ങൾ ഇതിനുതെളിവാണ്.

ഛ. സൂര്യൻ കേന്ദ്രമായുള്ള ഗ്രഹചലന സിദ്ധാന്തം അദ്ദേഹം അവതരിപ്പിക്കുന്നുണ്ട് - പാശ്ചാത്യരിൽ ടൈക്കോബ്രാഹി (16-ാം നൂറ്റാണ്ടിൽ) ആണ് സമാനമായ സിദ്ധാന്തം ആദ്യമവതരിപ്പിച്ചത്.

### *ഘ. പുതുമന സോമയാജി (1660-1740)*

തൃശ്ശൂരുള്ള പുതുമനയില്ലത്തെ ഒരു സോമയാജി എന്നല്ലാതെ അദ്ദേഹത്തിന്റെ ശരിയായ പേരറിവില്ല. 1732ൽ ആണ് അദ്ദേഹം *കരണപദ്ധതി*യെന്ന പ്രസിദ്ധ ഗ്രന്ഥം എഴുതിയത്. 15 അധ്യായങ്ങളുള്ള ഒരു ജ്യോതിശ്ശാസ്ത്ര ഗ്രന്ഥമാണിത്. ഇതിന്റെ തമിഴ്, തെലുങ്ക് ലിപികളിലെഴുതിയ താളിയോലപ

കർപ്പുകൾ ധാരാളം കണ്ടെടുത്തിട്ടുണ്ട്. സംസ്കൃതം, തമിഴ്, മലയാളം ഭാഷകളിൽ നിരവധി വ്യാഖ്യാനങ്ങളും ഇതിനുണ്ടായിട്ടുണ്ട്. കേരളം, ആന്ധ്ര, തമിഴ്നാട് എന്നീ പ്രദേശങ്ങളിലിതിനുണ്ടായിരുന്ന പ്രചാരം അതിൽനിന്ന് ഊഹിക്കാമല്ലോ. പി.കെ.കോരു 1953ൽ ആധുനിക ഗണിതസങ്കേതങ്ങളുപയോഗിച്ച് ഇതിനൊരു വ്യാഖ്യാനം പ്രസിദ്ധീകരിച്ചിട്ടുണ്ട്. പരഹിത രീതിയിലധിഷ്ഠിതമായ കേരളീയ ജ്യോതിശ്ശാസ്ത്ര-ഗണിതശാസ്ത്രരീതികളിൽ അടങ്ങിയിട്ടുള്ള ഗണിത തത്വങ്ങളുടെ വ്യാഖ്യാനമാണ് *കരണപദ്ധതി.* നീലകണ്ഠന്റെ തന്ത്രസംഗ്രഹം, ജ്യേഷ്ഠദേവന്റെ *യുക്തി ഭാഷ* എന്നിവയേക്കാൾ ഒരുപക്ഷേ മൗലികമാണ് *കരണപദ്ധതി*യെന്നു പറയാം.

*ന്യായരത്നം, ജാതകാദേശം, പഞ്ചബോധം, വേണ്വാരോഹാഷ്ടകം, ഗ്രഹണഗണിതം, മാനസഗണിതം* (?) തുടങ്ങിയ മറ്റു ഗ്രന്ഥങ്ങളും അദ്ദേഹത്തിന്റേതായിട്ടുണ്ട്.

## കടപയാദി അഥവാ പരൽപേര്

ഇന്ത്യൻ പാരമ്പര്യ ഗണിത രീതിക്ക് കേരളത്തിന്റെ അതിവിശിഷ്ട സംഭാവനയെന്നു പറയാവുന്നത് സംഖ്യാസൂചനത്തിനുള്ള കടപയാദി രീതിയാണ്.

പാരമ്പര്യരീതിയിൽ ഗണിത-ജ്യോതിശ്ശാസ്ത്രജ്ഞർ ഗ്രന്ഥങ്ങൾ രചിച്ചിരുന്നത് മിക്കവാറും പദ്യങ്ങളിൽ - ശ്ലോകങ്ങളിലാണ്. ഓർമവയ്ക്കുവാനുള്ള സൗകര്യമോർത്തായിരിക്കും ഈ രീതി അവലംബിച്ചത്. വിജ്ഞാനത്തിന്റെ വിതരണവും സംരക്ഷണവും കൈമാറ്റവും നടത്തുന്നതിനുള്ള ഉപാധികൾ (താളിയോലയായിരുന്നു മുഖ്യമായും ഉപയോഗിച്ചിരുന്നത്) കുറവായിരുന്ന അക്കാലത്ത് എല്ലാം ഓർമയിൽ സൂക്ഷിയ്ക്കുകയായിരുന്നു എളുപ്പം. അങ്ങനെ ശ്ലോകങ്ങളാക്കുമ്പോൾ വലിയ സംഖ്യകൾ സൂചിപ്പിക്കുക ബുദ്ധിമുട്ടാവുന്നു. പലരീതികളും പല കാലങ്ങളിൽ ഇതിനായി ഉപയോഗിച്ചിരുന്നു. അവയിൽ ഇന്ത്യയിലെല്ലായിടത്തും (ക്രിസ്തുവർഷാരംഭത്തോടെ തന്നെ) പ്രചരിച്ചത് ഭൂതസംഖ്യാരീതിയാണ്. പുരാണങ്ങളിലും പഴങ്കഥകളിലും മത വിശ്വാസങ്ങളിലും മറ്റും നിന്നു രൂപപ്പെടുത്തിയ വാക്കുകൾ സംഖ്യകളെ സൂചിപ്പിക്കുവാനുപയോഗിച്ചു. 3 എന്ന സംഖ്യയെ സൂചിപ്പിക്കാൻ *കാലം* (ഭൂത, വർത്തമാന, ഭാവികാലങ്ങൾ മൂന്ന്), *ലോകം* (ഭൂമി, സ്വർഗ്ഗം, പാതാളം എന്ന് മൂന്നു ലോകങ്ങൾ); 4 നെ സൂചിപ്പിക്കാൻ *വേദം* (ഋക്, യജുസ്, സാമം അഥർവ്വം എന്ന് നാലുവേദങ്ങൾ), യുഗം (കൃതം, ത്രേതാ, ദ്വാപരം, കലി എന്ന് നാലു യുഗങ്ങൾ), *വാരിധി* (നാലുസമുദ്രങ്ങൾ); 5 നെ സൂചിപ്പിക്കാൻ *ശരം* (കാമദേവന് അഞ്ച് ശരങ്ങൾ), *പാണ്ഡവർ,* തുടങ്ങിയവ. പക്ഷേ, ഈ രീതിക്ക് ഒരു ദോഷമുണ്ട്-ചില ശബ്ദങ്ങൾ സൂചിപ്പിക്കുന്ന സംഖ്യകൾ പലയിടത്തും പല കാലങ്ങളിലും വ്യത്യസ്തങ്ങളായിരുന്നു. ഉദാഹരണത്തിന് *ഗോ* എന്നത് 1 നെയും 9നെയും സൂചിപ്പിച്ചിരുന്നു; *ലോകം* 3നും 4നും; *രത്നം* 3നും 5നും; *തത്വം* 7നും 5നും 25നും എന്നിങ്ങനെ. കൂടാതെ വലിയ സംഖ്യകൾ സൂചിപ്പിക്കാൻ ഈ രീതിയിൽ പ്രയാസവുമുണ്ട്.

ആര്യഭടൻ ഉപയോഗിച്ച പ്രത്യേക രീതിയുണ്ട്. ഈ രീതിയിൽ *ക* മുതൽ *മ* വരെയുള്ള വർഗ്ഗാക്ഷരങ്ങൾ 1 മുതൽ 25 വരെയുള്ള സംഖ്യകളെ സൂചിപ്പിക്കുന്നു. ആദ്യത്തെ രണ്ടു സ്വരങ്ങൾ 1നെയും പിന്നത്തെ രണ്ടു സ്വര

**കേരളപഠനങ്ങൾ**
**5**
**കേരളത്തിൽ മുസ്ലിം ലീഗിന്റെ ആവിർഭാവം**
*എം. ഗംഗാധരൻ*

ങ്ങൾ 100നെയും, അതിനടുത്ത രണ്ടെണ്ണം 10000നെയും എന്നിങ്ങനെ. ഉദാഹരണത്തിന്, *ഗ,ഗാ* എന്നിവ 3നെ; *ഗി, ഗീ* എന്നിവ 300നെ, *ഗു, ഗൂ* എന്നിവ 3000 നെ. ഈ രീതിയിൽ വലിയ സംഖ്യകളെ ചെറിയ ശബ്ദങ്ങളെക്കൊണ്ടു സൂചിപ്പിക്കാമെങ്കിലും പലപ്പോഴും അസുന്ദരമായ അപശബ്ദങ്ങളാവും ഉപയോഗിക്കേണ്ടിവരിക. ആര്യഭടൻ ഉപയോഗിക്കുന്ന ഒരു ശബ്ദം *ഖ്യു ഘൃ = ഖു+യു+ഘൃ* = 20,000 +3,00,000+40,00,000= 43,20,000.

മൂന്നാമത്തെ രീതിയാണ് *കടപയാദി* (അഥവാ പരൽപേര്). കേരളത്തിൽ ഏറെ പ്രചാരം കിട്ടിയ ഈ രീതി ഏറ്റവും ആദ്യം ഉപയോഗിച്ചു കാണുന്നത് വരരുചിയുടെ *ചന്ദ്രവാക്യങ്ങളി*ലാണ്. ഹരിദത്തനും ആര്യഭടൻ രണ്ടാമനും ഈ രീതി ഉപയോഗിച്ചിട്ടുണ്ട്. കേരളത്തിലെ 'പറയി പെറ്റ പന്തിരുകുലം' കഥകളിലൂടെ ജാതിമതസമന്വയത്തിൻെറ പ്രതീകമായി വർത്തിക്കുന്ന വരരുചി 4-ാം നൂറ്റാണ്ടിലാണ് ജീവിച്ചിരുന്നതെന്നു കരുതാൻ തെളിവുകളുണ്ട്. *ചന്ദ്രവാക്യങ്ങൾ*ക്കു പുറമെ *ദ്വാദശഭാവവാക്യാനി, വരരുചികം, വരരുചി-കേരളം (ജാതകരഹസ്യം), കേരള രഹസ്യം* എന്നിവയും അദ്ദേഹത്തിൻെറ കൃതികളാവാം.

*കടപയാദി*യിൽ താഴെപറയുന്ന രീതിയിലാണ് സംഖ്യകളെ സൂചിപ്പിക്കുന്നത്.

| 1 | 2 | 3 | 4 | 5 | 6 | 7 | 8 | 9 | 0 |
|---|---|---|---|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | ച | ഛ | ജ | ഝ | ഞ |
| ട | ഠ | ഡ | ഢ | ണ | ത | ഥ | ദ | ധ | ന |
| പ | ഫ | ബ | ഭ | മ | | | | | |
| യ | ര | ല | വ | ശ | ഷ | സ | ഹ | ള | |

ഈ മൂന്നു രീതികളിലും *അംകാനാം വാമതോ ഗതീ* (വലത്തുനിന്നിടത്തോട്ടാണ് സംഖ്യകളെഴുതേണ്ടത്) എന്ന നിയമം അവലംബിച്ചു കാണുന്നു.

കടപയാദിയിൽ എത്ര വലിയ സംഖ്യകളേയും സൂചിപ്പിക്കാം. ഓരോശബ്ദവും ഒരു നിയതസംഖ്യയെ അസന്ദിഗ്ദ്ധമായി സൂചിപ്പിക്കുന്നു എന്ന ഗുണവുമുണ്ട്. ഈ രീതി അന്നത്തെ ഗണിതശാസ്ത്ര പഠനങ്ങളെ സഹായിക്കുന്ന ഒരു മികച്ച സംഭാവനയാണെന്നതിൽ സംശയമില്ല.

## അപചയം - കാരണങ്ങൾ

കേരളത്തിൽ ഏതാണ്ട് ഇരുപതാം നൂറ്റാണ്ടുവരെ തുടർന്നുവന്ന ഗണിത ശാസ്ത്രത്തിൻെറ വളർച്ചയും സ്വതന്ത്രചിന്തയും എന്തുകൊണ്ട് നാമാവശേഷമായി? കാരണങ്ങൾ പലതാവാം :

ക. ഇവിടെ നിലനിന്നിരുന്ന ജൻമി-നാടുവാഴി വ്യവസ്ഥിതിയിൽ, സമൂഹത്തിൻെറ മേൽത്തട്ടിലിരുന്നവർ മാത്രമാണ് ഈ പഠനങ്ങളിലും അന്വേഷണങ്ങളിലും വ്യാപൃതരായിരുന്നത്. സാധാരണക്കാരിലേക്ക് അറിവ് കടന്നു ചെന്നില്ല. അങ്ങനെ തീരെ കുറവായ ഗണിതശാസ്ത്രജ്ഞരുടെ എണ്ണം കാലക്രമേണ കുറഞ്ഞുവന്ന് തീരെ ഇല്ലാതായതാവാം.

ഖ. ബ്രിട്ടീഷ് വിദ്യാഭ്യാസരീതി മറ്റു വിജ്ഞാന ശാഖകളിലെന്നപോലെ നാടൻ രീതികളുടെ വളർച്ചയെ തടഞ്ഞതാവാം.

ഗ. ബ്രിട്ടീഷ് രീതിയിലഭ്യസിച്ചാൽ കിട്ടാവുന്ന ഭൗതിക മേൻമകൾ ആ രീതിയിലേക്ക് ആളുകളെ ആകർഷിച്ചു (ചുരുക്കം ചിലർ ഈ ആകർഷണത്തെ ചെറുത്തുനിന്ന് പാരമ്പര്യരീതിയിൽ തുടർന്നിട്ടുണ്ടെങ്കിലും).

നമ്മുടെ പാരമ്പര്യത്തിൻെറ മേൻമ ചൂണ്ടിക്കാണിച്ച് 'അമ്പട ഞാനേ' എന്ന ഭാവം വളർത്താനല്ല ഈ ലേഖനത്തിലൂടെ ഞാൻ ലക്ഷ്യമിട്ടത്. ആ ഭാവം പാരമ്പര്യം നിലനിർത്താനുള്ള ഊർജവും താൽപര്യവും വളർത്തുന്നുണ്ടെങ്കിലതുമാവാം. അതോടൊപ്പം പാരമ്പര്യഗണിതരീതിയും ഇന്നത്തെ (പാശ്ചാത്യ) ഗണിതരീതിയും തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കി, പാരമ്പര്യരീതിയെ പുതിയ രീതിയിലും തിരിച്ചും അപഗ്രഥിച്ച് സമന്വയിപ്പിച്ച് പുതിയ പാതകൾ വെട്ടിത്തുറക്കാൻ സഹായിക്കട്ടെ എന്ന ലക്ഷ്യമാണ് എനിക്കുണ്ടായിരുന്നത്. □

# ആദിചേരൻമാരുടെ ആസ്ഥാനം

*പി. നാരായണമേനോൻ*

ഉതിയൻ ചേരലാതൻെറ ആസ്ഥാനം 'കുഴുമൂർ' ആയിരുന്നുവെന്ന് *അകനാനൂറി*ലെ ഒരു പാട്ടിൽനിന്ന് വ്യക്തമാകുന്നുണ്ട്.[1] ഈ സ്ഥലം കുട്ടനാട്ടിൽ എവിടെയോ ആയിരിക്കണമെന്ന് ഇളങ്കുളം അനുമാനിക്കുന്നു.[2] നെടുംചേരലാതൻെറ കാലത്ത് തലസ്ഥാനം മാന്തൈലേക്കു മാറ്റിയതായി *അകനാനൂറി*ലെതന്നെ മറ്റൊരു പാട്ടിൽനിന്ന് മനസ്സിലാക്കാം.[3] *പതിറ്റുപ്പത്തി*ലും *മുത്തൊള്ളായിര*ത്തിലും മാന്തൈനഗരത്തെപ്പറ്റി പരാമർശമുണ്ട്. ചെൽകെഴുകുട്ടുവൻെറകാലത്ത് ചേരരാജ്യത്തിൻെറ തലസ്ഥാനം വഞ്ചിയായിരുന്നു. ഈ നഗരം പൊരുനൈയാറിൻെറ തീരത്താണ്.[4] കരുവൂർ എന്ന പേരിലും ഈ സ്ഥലം അറിയപ്പെട്ടിരുന്നു. ചേരരാജാവിൻെറ ആസ്ഥാനമായി ടോളമി രേഖപ്പെടുത്തിയിട്ടുള്ള 'കരൗര' ഇതുതന്നെയായിരിക്കണം.

ആദിചേരൻമാരുടെ ആസ്ഥാനങ്ങളായിരുന്ന കുഴുമൂർ, മാന്തൈ, കരുവൂർ എന്നീ പ്രദേശങ്ങൾ എവിടെയാണെന്ന് ഇനിയും കൃത്യമായി തിരിച്ചറിഞ്ഞിട്ടില്ല. ആ വഴിക്കുള്ള ഏത് അന്വേഷണത്തിൻെറയും മുന്നുപാധിയാണ് രണ്ടായിരം വർഷംമുമ്പുണ്ടായിരുന്ന കേരളത്തിൻെറ ഭൂപ്രകൃതിയെപ്പറ്റി ഒരു ഏകദേശജ്ഞാനമെങ്കിലും ഉണ്ടായിരിക്കുക എന്നുള്ളത്. ഈ നൂറ്റാണ്ടിൻെറ ആരംഭത്തിൽ പോലും കേരളത്തിൽ, പ്രത്യേകിച്ചും ഇടനാടുകളിലും തീരപ്രദേശങ്ങളിലും ജലമാർഗമായിരുന്നു യാത്രയും ചരക്കുകളുടെ നീക്കവും. രണ്ടോ മൂന്നോ നൂറ്റാണ്ടുകൾക്കുമുമ്പുവരെയും ഇത്തരം പ്രദേശങ്ങളിലൂടെ കരവഴിയുള്ള യാത്ര വേനൽക്കാലത്തൊഴികെ ദുഷ്കരമായിരുന്നു. അപ്പോൾ രണ്ടായിരം കൊല്ലം മുമ്പുണ്ടായിരുന്ന സ്ഥിതി നമുക്ക് സങ്കൽപിക്കാനേ കഴിയൂ.

പശ്ചിമഘട്ടത്തിനും അറബിക്കടലിനും ഇടയ്ക്കുള്ള വീതികുറഞ്ഞ ഈ ഭൂപ്രദേശം പല കാലഘട്ടങ്ങളിലായി കടൽ പിൻവാങ്ങി രൂപംപ്രാപിച്ചതാണെന്ന കാര്യത്തിൽ ഗവേഷകർക് അഭിപ്രായഭേദമില്ല. കടൽ പിറകോട്ടിയ കുട്ടുവനെപ്പറ്റിയുള്ള സംഘകാലകഥകളും ഫ്യൂഡൽകാലഘട്ടത്തിലെ പരശുരാമകഥയും ഈ പ്രകൃതിപ്രതിഭാസം സമൂഹചേതനയുടെ അബോധതലങ്ങളിൽ വിളയിച്ച മിത്തുകളായിരുന്നു. മദ്ധ്യകേരളത്തിൽ പതിന്നാലാംനൂറ്റാണ്ടിലാണ് ഏറ്റവുമൊടുവിൽ ഭൂപ്രകൃതിയിൽ

1 *അകനാനൂറ്*, പു. 168

2 *അന്നത്തെ കേരളം*, പു. 18

3 *അകനാനൂറ്*, പു.127

4 'പൊരുനൈപ്പനൽ പായും വഞ്ചി' - *പുറനാനൂറ്*, പു.11

സാരമായ മാറ്റങ്ങളുണ്ടായത്. അതിനും എത്രയോ നൂറ്റാണ്ടുകൾക്കുമുമ്പ്, ഒരുപക്ഷേ നവീനശിലായുഗത്തിൽ മലഞ്ചെരിവുകളിൽ അധിവസിച്ചിരുന്ന ആദിവാസികൾ കൃഷി ആരംഭിച്ചതോടെ മണ്ണൊലിപ്പിൻെറ ഫലമായി പല ഭാഗങ്ങളും നികന്നുവന്നിട്ടുണ്ട്. പിൽക്കാലത്തെന്നോ സമതലങ്ങളിലേക്കിറങ്ങിയപ്പോൾ മണ്ണൊലിപ്പിൻെറ ഗതി നിരീക്ഷിച്ച് ഉചിതമായ സ്ഥാനങ്ങളിൽ ചിറകൾകെട്ടി ആവശ്യാനുസാരം ഭൂമി നികത്തിയെടുക്കുന്നതിനുള്ള സാങ്കേതികവൈദഗ്ദ്ധ്യം അനുഭവങ്ങളിലൂടെ അവർ നേടിയെടുത്തിരുന്നു. ചിറയ്ക്കൽ, ചിറനല്ലൂർ, ചിറങ്ങര എന്നിങ്ങനെയുള്ള സ്ഥലനാമങ്ങളിൽ ആദ്യശബ്ദമായും കാരാഞ്ചിറ, കുരിയച്ചിറ, പുത്തൻചിറ എന്നിങ്ങനെയുള്ളവയിൽ അന്ത്യശബ്ദമായും 'ചിറ'വരുന്ന ഒട്ടേറെ പ്രദേശങ്ങൾ കേരളത്തിലുടനീളം കാണുന്നതിന് മറ്റൊരു ഉപപത്തിയുമില്ല. അങ്ങനെ ചേർത്തെടുക്കുകയോ കരവെച്ചുവരികയോ ചെയ്ത ഭാഗങ്ങളാണ് പിൽക്കാലത്ത് ചേർപ്, ചേർതല, വൈപ്പിൻ, വൈക്കം, വെച്ചൂർ എന്നുംമറ്റുമുള്ള പേരുകളിൽ അറിയപ്പെട്ടുതുടങ്ങിയത്. പുതൂർ, പുതൂർകര, പുത്തൂർ മുതലായ സ്ഥലനാമങ്ങളും ഭൂമിയുടെ പുതമയെയാണല്ലോ സൂചിപ്പിക്കുന്നത്. കുന്നുകൾ ധാരാളമുള്ള ഭാഗങ്ങളിൽ ഈ പരിണാമപ്രക്രിയ നാലോ അഞ്ചോ നൂറ്റാണ്ടുകളിലൂടെ സംഭവിച്ചു. മറ്റു സ്ഥലങ്ങളിൽ പതുക്കെപ്പതുക്കെ ഈ മാറ്റം വന്നുകൊണ്ടിരിക്കുന്നു. കുന്നുകൾ തീരെയില്ലാത്തതുകൊണ്ടാണ് കുട്ടനാടൻപ്രദേശം ഏറെക്കുറെ പഴയനിലയിൽത്തന്നെ സ്ഥിതിചെയ്യുന്നത്. തൃശൂർ, മലപ്പുറം ജില്ലകളിലെ കോൾപ്പാടങ്ങൾ ഇനിയും സമതലമാകാത്തതും കുന്നുകളുടെ കുറവുകൊണ്ടുതന്നെ.

ഇത്തരം സാഹചര്യത്തിൽ രണ്ടായിരം കൊല്ലംമുമ്പ് കേരളത്തിൻെറ ഭൂപ്രകൃതി എങ്ങനെ ആയിരുന്നിരിക്കും? മദ്ധ്യകേരളത്തിൽ കടൽ കുറേക്കൂടി കിഴക്കോട്ട് തള്ളിക്കിടന്നിരുന്നു. തൃപ്പൂണിത്തുറ ഒരു തുറമുഖവും പെരുന്ന[5] കടൽത്തീരവുമായിരുന്നുവെന്ന് ആ സ്ഥലനാമങ്ങൾ തന്നെ തെളിയിക്കുന്നു. കോട്ടയം കോടിമത ഭാഗത്തുനിന്ന് കപ്പലിൻെറ ചില അംശങ്ങളും ചങ്ങനാശ്ശേരിയിൽനിന്ന് ആഴക്കടലിലെ ജീവികളുടെ അവശിഷ്ടങ്ങളും കിട്ടിയിട്ടുണ്ട്. കടൽത്തുരുത്താണല്ലോ കടുത്തുരുത്തിയായത്.

തമിഴിൽ സാഹിത്യരചനകൾ ആരംഭിച്ചത് രണ്ടായിരമോ രണ്ടായിരത്തഞ്ഞൂറോ കൊല്ലംമുമ്പാണ്. അതിനുംമുമ്പ് തമിഴ് ഒരു വ്യവഹാര ഭാഷയായി നിലനിന്നിരുന്നുവെങ്കിലും ചെന്തമിഴ് എന്ന സാഹിത്യഭാഷ രൂപം പ്രാപിച്ചിരുന്നില്ല. ചെന്തമിഴിൻെറ ആവിർഭാവത്തിനു മുമ്പുതന്നെ ആദിദ്രാവിഡരിൽ ഒരു വിഭാഗം പശ്ചിമഘട്ടത്തിലൂടെ കടന്ന് കേരളത്തിൻെറ കിഴക്കൻമലയോരങ്ങളിൽ അധിവാസമുറപ്പിച്ചിട്ടുണ്ട്. കാലാന്തരത്തിൽ സമതലങ്ങളിലേക്ക് ഇറങ്ങിയ ഈ ജനവിഭാഗമാണ് കേരളീയ സമൂഹത്തിലെ അടിസ്ഥാനവർഗം. ഇറങ്ങിവരാൻ കൂട്ടാക്കാതെ പഴയ ചുറ്റുപാടുകളിൽത്തന്നെ കഴിഞ്ഞുകൂടിയവരാകാം ഇന്നും ആദിവാസികളായി തുടരുന്നത്.

നൂറ്റാണ്ടുകൾക്കുശേഷം ചെന്തമിഴ് രൂപപ്പെട്ടതോടെ തിരുപ്പതിമുതൽ കന്യാകുമാരി വരെയുള്ള തമിഴകം, ചേരം, ചോളം, പാണ്ടി എന്ന് മൂന്ന് നാടുകളായിത്തിരിഞ്ഞു. ചേരൻമാരുടെ തലസ്ഥാനം തൃശ്ശിനാപ്പിള്ളിക്കടുത്ത്, കാവേരിയുടെ പോഷകനദിയായ അമരാവതിയുടെ തീരത്തുള്ള കരുവൂർ ആയിരുന്നു. അവരിൽ ഒരുവിഭാഗം ക്രിസ്തുവർഷാരംഭത്തിനു മുമ്പുതന്നെ പടിഞ്ഞാട്ടുനീങ്ങി പാലക്കാടുതുറസ്സിൻെറ തെക്കുവശത്തുകൂടെ കേരളത്തിലേക്ക് വ്യാപിക്കുന്നുണ്ട്. വടക്ക് മൊഴിപെയർ ദേശവും കിഴക്കും തെക്കും ചോളപാണ്ടിനാടുകളുമായിരുന്നതുകൊണ്ട് ചേരൻമാരെ സംബന്ധിച്ചിടത്തോളം രാജ്യവികസനത്തിന് പടി

5 പെരും നെയ്തൽ - പെരുന്നെ

ഞ്ഞാട്ടുനീങ്ങുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. കടലിലേക്ക് ഒരു വഴി തുറന്നുകിട്ടുക എന്നത് എന്നും ഉദ്ബുദ്ധമായ ജനസമൂഹത്തിന്റെ ആവശ്യമായിരുന്നല്ലോ. ഭൂമി കടൽത്തീരത്ത് അവസാനിക്കുന്നു എന്ന് വിശ്വസിച്ചിരുന്ന പുരാതനകാലങ്ങളിൽ അതൊരു ബഹുമതിതന്നെയായിരുന്നു. 'ഇരു കടൽനീരും ഒരു പകലാടി' എന്നുംമറ്റും കവികൾ രാജാക്കൻമാരെ വാഴ്ത്തിപ്പാടിയിരുന്നു.

പഴനി ചേരൻമാരുടെ ഒരു പ്രധാന സങ്കേതമായിരുന്നതുകൊണ്ടാണ് പാലക്കാടുതുറസ്സിന്റെ തെക്കുഭാഗത്തുകൂടി അവർ കേരളത്തിലേക്ക് കടന്നത്. നെല്ലിയാമ്പതി, പാലപ്പിള്ളി, മുപ്ലിയം വനങ്ങളിലൂടെ കൊടകര വരെ ആദി ചേരൻമാർ വ്യാപിച്ചു. 'കുട' എന്ന പദത്തിന് അന്നത്തെ തമിഴിൽ പടിഞ്ഞാറ് എന്നായിരുന്നു അർഥം. കുടക്, കുടനാട് മുതലായ പ്രയോഗങ്ങൾ നോക്കുക. കൊടകരയ്ക്കു പടിഞ്ഞാറ് അക്കാലത്ത് ചതുപ്പുനിലങ്ങളോ കായലോ ആയിരുന്നതുകൊണ്ട് അവിടം വാസയോഗ്യമായിരുന്നില്ല. ഏറെക്കാലം കൊടകര പടിഞ്ഞാറൻകരയായിത്തന്നെ നിലനിന്നു. അതിനപ്പുറമുള്ള ചതുപ്പുനിലങ്ങൾ ചിറകൾകെട്ടിയും മറ്റും നികത്തിയെടുത്തപ്പോൾ ചേരൻമാർ പുതിയ ഭൂവിഭാഗത്തിന് 'കരുവൂർ' എന്ന തങ്ങളുടെ പഴയ ആസ്ഥാനത്തിന്റെ പേരുതന്നെ നൽകി. ഈ സ്ഥലനാമം പിൽക്കാലത്ത് കാരൂർ എന്നും കരൂർ എന്നും സങ്കോചിക്കുന്നുണ്ട്. പുതുതായി രൂപംകൊണ്ട ഈ ഭൂപ്രദേശം പടിഞ്ഞാട്ട് കരൂപ്പടന്നവരെയും തെക്കോട്ട് കറുകുറ്റിവരെയും വ്യാപിക്കുന്നുണ്ടെന്ന് ആ സ്ഥലനാമങ്ങൾ തെളിയിക്കുന്നു. ഇപ്പോൾ ഉപ്പളം എന്ന അർഥത്തിലാണ് 'പടന്ന' എന്ന പദം പ്രയോഗിക്കുന്നതെങ്കിലും നിഷ്പത്തി പരിശോധിച്ചാൽ പടർനെയ്തൽ ആണ് പടന്ന ആയതെന്ന് ഗ്രഹിക്കാം. സമുദ്രതീരത്തിനാണല്ലോ ചെന്തമിഴിൽ നെയ്തൽ എന്ന് പറഞ്ഞിരുന്നത്. അപ്പോൾ വിസ്തൃതമായ കടൽത്തീരമാണ് പടർനെയ്തൽ. കരൂരിന്റെ കടൽത്തീരം കരൂപ്പടന്നതന്നെ. അതിനപ്പുറം അറബിക്കടലും. 'കുറ്റി' എന്ന പദത്തിന് അന്നത്തെ ഭാഷയിൽ അതിർത്തി എന്നായിരുന്നു അർഥം. കുറ്റിപ്പുറം, കുറ്റിച്ചിറ, പഴംകുറ്റി, കാടുകുറ്റി മുതലായ സ്ഥലനാമങ്ങളിൽ ഈ അർഥത്തിലാണ് 'കുറ്റി' എന്ന പദം പ്രയോഗിച്ചിട്ടുള്ളത്. കരൂരിന്റെ അതിർത്തിയായിരുന്നു കരൂർകുറ്റി. ഇപ്പോൾ കറുകുറ്റിയായെങ്കിലും അടുത്തകാലംവരെ 'കരൂകുറ്റി' എന്നാണ് ഈ സ്ഥലം അറിയപ്പെട്ടിരുന്നത്. കരൂപ്പടന്നയിൽനിന്ന് അഞ്ചെട്ട് കിലോമീറ്റർ കിഴക്കായി ഇപ്പോഴും കാരൂർ എന്നൊരു കൊച്ചുഗ്രാമമുണ്ട്. കൂടാതെ കൊടകരയ്ക്കടുത്തും കാരൂർ എന്ന പേരിൽ ഒരു സ്ഥലമുണ്ട്. എല്ലാം ചേർതുവെച്ചുനോക്കുമ്പോൾ കുറുമാലിപ്പുഴയ്ക്കും ചാലക്കുടിപ്പുഴയ്ക്കും ഇടയിൽ കൊടകരമുതൽ കരൂപ്പടന്നവരെ വ്യാപിച്ചിരുന്ന ഈ ജനപദം രണ്ടായിരംവർഷങ്ങൾക്കുമുമ്പ് 'കരുവൂർ' എന്ന് അറിയപ്പെട്ടിരുന്നുവെന്നും ആദി ചേരൻമാരാണ് ഇവിടെ അധിവസിച്ചിരുന്നതെന്നും അനുമാനിക്കാവുന്നതാണ്.

ഭൂമി നികത്തിയെടുത്തപ്പോഴും ശക്തമായ വെള്ളപ്പൊക്കമോ ഭൂചലനമോ മറ്റോ ഉണ്ടായപ്പോഴും കേരളത്തിലെ നദികളുടെ ഗതിക്ക് സാരമായ മാറ്റം വന്നിട്ടുണ്ട്. ചൂർണി, പൊരുനൈ, നന്തി എന്നീ നദികൾ ചേരൻമാരുടെ ആസ്ഥാനം വർണിക്കുമ്പോൾ പ്രാചീന കൃതികളിൽ പരാമർശിക്കപ്പെടുന്നുണ്ട്. ഇപ്പോൾ കൊടുങ്ങല്ലൂർ അഴിമുഖത്തെത്തുന്നത് പെരിയാർമാത്രമായതിനാൽ ഇവയെല്ലാം ആ നദിയുടെ പര്യായപദങ്ങളായി പല വ്യാഖ്യാതാക്കളും തെറ്റിദ്ധരിച്ചിരിക്കുന്നു. വാസ്തവത്തിൽ നന്തിയാറ് കുറുമാലിപ്പുഴയും[6] പൊരുനൈയാറ് ചാലക്കുടിപ്പുഴയുമാണ്. ഈ നദികൾ സംഗമിച്ചിരുന്ന സ്ഥലമാണ് സംഗമേശ്വരപ്രതിഷ്ഠയുള്ള ഇരിങ്ങാലക്കുട. പ്രാചീനശാസനങ്ങളിൽ 'ഇരിങ്ങാടിക്കു

6 കുറുമാലിപ്പുഴയുടെ തീരത്തുള്ള നന്തിക്കര, നന്തിപുലം എന്നീ സ്ഥലനാമങ്ങൾ ശ്രദ്ധിക്കുക

ടൽ' എന്നാണ് സ്ഥലനാമം.[7] രണ്ട് ജലപ്രവാഹങ്ങൾ കൂടിച്ചേരുന്ന.സ്ഥലം എന്ന് അർഥം. ഇത്തരം സംഗമസ്ഥാനങ്ങൾ നാട്ടുമൊഴിയിൽ 'കൂടൽ' എന്ന് അറിയപ്പെട്ടിരുന്നു. കൂടല്ലൂർ, കൂടലാറ്റുപുറം, ഗൂഡലൂർ മുതലായ പദങ്ങൾ ശ്രദ്ധിക്കുക, കൂടൽമാണിക്യത്തിലെ 'കൂടൽ' നദീസംഗമത്തെയാണ് സൂചിപ്പിക്കുന്നത്. കൂടൽ മാണിക്യക്ഷേത്രത്തിൽ നിന്ന് ഒന്നിടവിട്ട കൊല്ലങ്ങളിൽ സംഗമേശ്വരൻ കുറുമാലിപ്പുഴയിലേക്കും ചാലക്കുടിപ്പുഴയിലേക്കും ആറാട്ടിനെഴുന്നള്ളുന്നതും ക്ഷേത്രക്കുളത്തിൽ മീനൂട്ട് നടത്തുന്നതും മറ്റും ഈ യാഥാർഥ്യമാണ് വെളിപ്പെടുത്തുന്നത്. ഇരിങ്ങാലക്കുടയിൽ നിന്ന് ഈ നദി തെക്കുപടിഞ്ഞാട്ടൊഴുകി മിക്കവാറും കരൂപ്പടന്നയിൽവച്ച് കടലിൽ ചെന്നുചേർന്നിരിക്കണം. അതുകൊണ്ടാകാം ആ സ്ഥലം കരൂരിലെ പടന്നയായത്.

കരൂപ്പടന്നയിൽ നിന്ന് അഞ്ചാറ് കിലോമീറ്റർ തെക്കുള്ള മാളയാണ് അക്കാലത്ത് 'മാന്തൈ' എന്ന് അറിയപ്പെട്ടിരുന്നത്. ചീന്ത്-ചീള്, ആന്തുക-ആളുക എന്നീ പദപരിണാമങ്ങൾ പോലെയാണ് മാന്ത-മാളയായത്. ഇതൊരു തുറമുഖനഗരമായിരുന്നുവെന്ന് സംഘകാലകൃതികളിൽനിന്ന് ഗ്രഹിക്കാം.[8] ഇപ്പോൾ കടൽത്തീരത്തു നിന്ന് പതിനഞ്ച് കിലോമീറ്ററോളം കിഴക്കാണെങ്കിലും ഒരുകാലത്ത് അറബിക്കടൽ മാളവരെ എത്തിയിരുന്നുവെന്ന് തൊട്ടടുത്തുള്ള നെയ്തൽക്കുടി എന്ന സ്ഥലത്തിൻെറ പേരിൽനിന്ന് തെളിയുന്നുണ്ട്. കേരളത്തിലെ തുറമുഖങ്ങളുടെ വടക്കുകിഴക്കായിട്ടാണ് ചരക്കുകൾ സൂക്ഷിക്കുന്നതിനും യാത്രക്കാർക്ക് താമസിക്കുന്നതിനും മറ്റുമുള്ള ഏർപാടുകൾ ചെയ്തിരുന്നത്. തെക്കുപടിഞ്ഞാറൻകാറ്റിൽ തീയും പുകയും തുറമുഖത്തെ ബാധിക്കാതിരിക്കാനാകാം വടക്കുകിഴക്കുഭാഗംതന്നെ ഇതിനായി തിരഞ്ഞെടുത്തത്. തുറമുഖങ്ങളുടെ ഈ ഭാഗം 'വടതലൈ' എന്നാണ് അറിയപ്പെട്ടിരുന്നത്. കേരളത്തിൽ ഇപ്പോൾ 'വടുതല' എന്ന പേരിൽ പല സ്ഥലങ്ങളുമുണ്ട്. ഈ വടുതലകളുടെയെല്ലാം തെക്കുപടിഞ്ഞാറായി ഒരു തുറമുഖം ഉണ്ടെന്നോ ഉണ്ടായിരുന്നുവെന്നോ കാണാൻ പ്രയാസമില്ല. സംഘകാലത്ത് നിലനിന്നിരുന്ന പല തുറമുഖങ്ങളുടെയും യഥാർഥസ്ഥാനം കണ്ടുപിടിക്കുന്നതിന് ഈ താക്കോൽ ഉപയോഗിക്കാമെന്ന് തോന്നുന്നു. മാന്തൈപ്പെരുന്തുറയെ സംബന്ധിച്ചിടത്തോളം വടുതലയ്ക്കുപകരം 'വടമ' എന്ന പേരിലാണ് ആ സ്ഥലം അറിയപ്പെടുന്നത്. വടമ എന്ന സ്ഥലനാമം, മാള ഒരു തുറമുഖമായിരുന്നുവെന്നുള്ളതിന് ഉപോദ്ബലകമാണ്.

കേരളത്തിൽ ക്രിസ്ത്വബ്ദാരംഭത്തിലോ അതിനുമുമ്പോതന്നെ യഹൂദൻമാർ കുടിയേറിപ്പാർതിട്ടുണ്ട്. കോളനിവൽക്കരണമോ മതപ്രചാരണമോ ലക്ഷ്യമാക്കാതെ തികച്ചും കേരളീയരായി ഇവിടെ താമസിച്ചിരുന്ന യഹൂദർ പോർതുഗീസുകാരുടെ ആഗമനകാലംവരെ കേരളത്തിൻെറ കടൽവ്യാപാരത്തിൽ നേതൃത്വപരമായ പങ്കുവഹിച്ചിരുന്നു. വ്യാപാരസൗകര്യങ്ങൾക്കുവേണ്ടിയാകാം, തുറമുഖങ്ങളുടെ പരിസരങ്ങളിലാണ് ഇവർ അധിവസിച്ചിരുന്നത്. മാള യഹൂദരുടെ ഒരു പ്രധാന സങ്കേതമായിരുന്നു. ഇസ്രായേൽരാഷ്ട്രം രൂപവൽക്കരിക്കപ്പെട്ടതിനെത്തുടർന്നാണ് അവർ സ്ഥലം വിട്ടത്. അവരുടെ പൊതുശ്മശാനവും മറ്റും ഇപ്പോൾ മാള പഞ്ചായത്തിൻെറ സംരക്ഷണത്തിലാണ്. അടുത്തകാലംവരെ മാളയിലുണ്ടായിരുന്ന യഹൂദസാന്നിദ്ധ്യം ഈ സ്ഥലം ഒരു കടൽവ്യാപാരകേന്ദ്രമായിരുന്നുവെന്ന നിഗമനത്തെ സാധൂകരിക്കുന്നു.

ചരിത്രപ്രസിദ്ധമായ ഐരാണിക്കുളം ഗ്രാമത്തിലാണ് മാള ഉൾപ്പെടുന്നത്. ഐരാണിക്കുളത്തിനടുത്ത് 'കുഴൂർ' എന്നൊരു സ്ഥലമുണ്ട്. ഉതിയൻ ചേരലാതൻെറ തലസ്ഥാനം

7 ക. 'ഇരുങ്ങാടിക്കൂടൽക്കു വാരണക്കോട്ടത്ത് തേവനാരായണനും...' *കിളിമാനൂർ ശാസനം*
ഖ. 'ഇരുങ്കാടിക്കൂടൽ പരുടൈയാരും ഇളൈയാരും തിരുക്കൈക്കീഴ്കൂടി...' *855ലെ ഒരു ശിലാരേഖ*

8 'അലകളുടെ ഒലി തിരണ്ട നീർപ്പരപ്പോടുകൂടിയ മാന്തൈനഗരത്തിനുടയവനേ...' *പതിറ്റുപ്പത്ത്*

മാന്തൈപെരുന്തുറൈക്കടുത്തുള്ള കുഴുമൂരാണെന്ന് സംഘസാഹിത്യത്തിൽനിന്ന് വ്യക്തമാകുന്നു. കുഴുമൂർ എന്ന സ്ഥലനാമമാണ് ഇപ്പോൾ കുഴൂർ ആയിത്തീർന്നിരിക്കുന്നത്. ഇങ്ങനെ ഒരു സ്ഥലം കൊടുങ്ങല്ലൂരിനടുത്ത് ഇപ്പോഴും ഉണ്ടെന്നുള്ളത് ശ്രദ്ധയിൽപെടാഞ്ഞിട്ടാകാം അത് കുട്ടനാട്ടിലെവിടെയോ ആയിരിക്കാമെന്ന് ഇളങ്കുളം ഊഹിച്ചത്.

ആദിചേരൻമാരുടെ ആസ്ഥാനത്തെക്കുറിച്ചുള്ള അന്വേഷണം അന്നത്തെ ഭൂപ്രകൃതിയെപ്പറ്റിയുള്ള തിരിച്ചറിവിന്റെ വെളിച്ചത്തിൽ ഇപ്പോഴത്തെ കൊടുങ്ങല്ലൂർ കായലിന്റെ കിഴക്കൻഭാഗങ്ങളിലേക്കാണ് നമ്മെ തിരിച്ചുവിടുന്നത്. ചേറ്റുവ മുതൽ കോട്ടപ്പുറംവരെ പൊതുവേ മണപ്പുറം എന്നറിയപ്പെടുന്ന കര അന്നുണ്ടായിരുന്നില്ല. അത് അറബിക്കടലിന്റെ പിൽക്കാല സംഭാവനയാണ്. അവിടെ പല ഭാഗങ്ങളിലും കിണർ കുഴിക്കുമ്പോൾ ആഴക്കടലിൽമാത്രം കണ്ടുവരുന്ന ജീവികളുടെ അവശിഷ്ടങ്ങൾ കിട്ടാറുണ്ടെന്നുള്ളത് ശ്രദ്ധേയമാണ്. ഇന്നത്തെ ചേറ്റുവ, കൊടുങ്ങല്ലൂർ കായലുകൾ അന്ന് അറബിക്കടലിന്റെ ഭാഗമായിരുന്നു. ഇപ്പോൾ ഏനാമ്മാവ് റഗുലേറ്റർ സ്ഥിതിചെയ്യുന്ന ഭാഗത്തുകൂടി കടൽ വടക്കോട്ട് തള്ളിക്കിടന്നിരുന്നു. തൃശൂർ, മലപ്പുറം ജില്ലകളിൽ വ്യാപിച്ചുകിടക്കുന്ന കോൾപ്പാടങ്ങൾ അന്ന് ഉൾക്കടലോ കായലോ ആയിരുന്നിരിക്കണം. വടക്ക് വെളിയംകോട് അഴി മുഖേന ഈ ജലാശയം പുറംകടലുമായി ബന്ധപ്പെട്ടിരുന്നു. വെളിയംകോട്ടും ഏനാമ്മാവിനു വടക്ക് വാകയിലും അന്ന് നല്ല തുറമുഖങ്ങളുണ്ടായിരുന്നു. രണ്ട് സ്ഥലത്തും വട്ടുതലകൾ ഉണ്ടെന്നുള്ളതും ശ്രദ്ധിക്കപ്പെടേണ്ടതാണ്. തെക്ക് ഏനാമ്മാക്കലും വടക്ക് വെളിയംകോട്ടും കടലുമായി ബന്ധപ്പെട്ടിരുന്ന വിസ്തൃതമായ ഈ ജലാശയത്തിൽ കപ്പലുകൾക്ക് നിർബാധം സഞ്ചരിക്കാൻ സാധിച്ചിരുന്നു. വാഴാനിക്കാടുകളിൽ നിന്നും കുണ്ടുകാട്, വെള്ളാനിക്കര ഭാഗങ്ങളിൽനിന്നും പീച്ചിമേഖലയിൽനിന്നും ഒലിച്ചിറങ്ങുന്ന അരുവികൾ ഈ ജലാശയത്തിലാണ് വന്നുചേരുന്നത്. ചേരൻമാരിൽനിന്നും വ്യത്യസ്തരായ തദ്ദേശിയരായ ആദിദ്രാവിഡരുടെ അധിവാസകേന്ദ്രങ്ങളായിരുന്നു ഇതിനു ചുറ്റുമുള്ള പ്രദേശങ്ങൾ. മഹാശിലാ സംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ ഇവിടങ്ങളിൽ ധാരാളമായി കാണപ്പെടുന്നു. രണ്ടായിരംവർഷം പഴക്കമുള്ള റോമൻനാണയങ്ങളുടെ ശേഖരം കണ്ടെത്തിയ എയ്യാൽ എന്ന സ്ഥലം ഇതിന്റെ തീരത്താണ്.

ആദിചേരൻമാർ വാകൈപ്പെരുന്തുറയിൽവച്ചുണ്ടായ യുദ്ധത്തിൽ ശത്രുക്കളെ പരാജയപ്പെടുത്തിയതായി സംഘംകൃതികളിൽ വർണിക്കുന്നുണ്ട്. തമിഴകത്തുനിന്നു വന്ന് കരുവൂരിൽ ആധിപത്യമുറപ്പിച്ച ചേരൻമാർ വടക്കൻപ്രദേശങ്ങൾ ആക്രമിച്ച് കീഴടക്കിയതായി അനുമാനിക്കാവുന്നതാണ്. ഇങ്ങനെ ക്രിസ്ത്വബ്ദം ആദിശതകങ്ങളിൽ ചേരൻമാർ മദ്ധ്യകേരളത്തിലെ ഒരു പ്രബലശക്തിയായി ത്തീരുന്നുവെന്ന് കാണാം.

ആദിചേരൻമാരുടെ ആസ്ഥാനം അന്വേഷിക്കേണ്ടത് കൊടുങ്ങല്ലൂർ കായലിന്റെ കിഴക്കൻ ഭാഗങ്ങളിലുള്ള മാള, കുഴൂർ, കരൂപ്പടന്ന,

# കേരളപഠനങ്ങൾ 5

## ഹൈന്ദവസമുദായ രൂപീകരണം കേരളത്തിൽ

*എം. മുരളീധരൻ*

കാരൂർ പ്രദേശങ്ങളിലാണ്. എന്നാൽ പോംപി നഗരം കണ്ടെത്തിയതുപോലെയോ മൊഹഞ്ജൊദാരോ-ഹാരപ്പ സംസ്കൃതി അനാവരണം ചെയ്യപ്പെട്ടതുപോലെയോ ചരിത്രപ്രധാനമായ എന്തെങ്കിലും നിർമിതികൾ കണ്ടുപിടിക്കുവാൻ ഇവിടങ്ങളിൽ ഖനനംനടത്തിയതുകൊണ്ട് സാധിക്കുമെന്ന് തോന്നുന്നില്ല. അതിൻെറ കാരണങ്ങൾ ഇങ്ങനെ സംക്ഷേപിക്കാം:

ക. കേരളത്തിൽ ചില ഭാഗങ്ങൾ കടലെടുത്തുപോയിട്ടുണ്ടാകാമെന്നല്ലാതെ ഒരു പ്രദേശവും അതേപടി മണ്ണിൽ കുഴിച്ചുമൂടപ്പെട്ടിട്ടില്ല. പല പ്രദേശങ്ങളും മണ്ണൊലിപ്പുകൊണ്ട് ഉയർന്നു വന്നിട്ടുണ്ടെങ്കിലും അത് വളരെ പതുക്കെ നൂറ്റാണ്ടുകൾകൊണ്ട് സംഭവിച്ച പരിണാമമാണ്.

ഖ. പുറംനാടുകളിൽ കാണുന്നതുപോലുള്ള കൂറ്റൻ നിർമിതികൾ ഇവിടെ ഒരിക്കലും ഉണ്ടായിട്ടില്ല. കേരളത്തിൻെറ പ്രത്യേകമായ ഭൂപ്രകൃതി അതിനു പറ്റിയതായിരുന്നില്ല. തൊട്ടടുത്തുള്ള തമിഴ്നാട്ടിലെ കൊട്ടാരങ്ങളോടും കോട്ടകളോടും ക്ഷേത്രങ്ങളോടും താരതമ്യപ്പെടുത്തുമ്പോൾ, ഇവിടെയുള്ളവ എത്രയോ ചെറിയവയായിരുന്നു. രണ്ടു നദികൾക്കിടയിലുള്ള പരിമിതമായ പ്രദേശത്ത് ലഭ്യമാകുന്ന വസ്തുക്കൾ ഉപയോഗിച്ചുകൊണ്ടുള്ള ചെറിയ നിർമിതികളേ അടുത്തകാലംവരെ കേരളത്തിലുണ്ടായിരുന്നുള്ളു. എട്ടാംനൂറ്റാണ്ടിനുശേഷമാണ് ഇവിടെ അൽപമായെങ്കിലും കരിങ്കല്ല് ഉപയോഗിച്ചുതുടങ്ങുന്നത്. അതിനുമുമ്പ് മിക്കവാറും മണ്ണും മരവും ഓലയും വൈക്കോലും മറ്റുമാണ് ഉപയോഗിച്ചിരുന്നത്. അതെല്ലാം മണ്ണിൽത്തന്നെ ലയിക്കുകയും ചെയ്തു.

ഗ. കേരളത്തിലെ ശക്തമായ കാലവർഷവും മണ്ണൊലിപ്പും നിമിത്തം ഒന്നും ഒരിടത്തും സ്ഥിരമായി കിടക്കുന്നില്ല. ചരിത്രാവശിഷ്ടങ്ങൾ അധ്യഷ്യമായ പ്രവാഹത്തിൽചിന്നിച്ചിതറി നീക്കംചെയ്യപ്പെടുന്നു.

ഘ. സ്വന്തം പുരയിടങ്ങളിൽനിന്ന് എന്തെങ്കിലും പുരാവസ്തു ലഭിച്ചാൽ നിവൃത്തിയുള്ളതും ആരെയും അറിയിക്കാതിരിക്കാനാണ് സാധാരണജനങ്ങൾ ശ്രമിക്കുക. വേണ്ടത്ര ചരിത്രബോധമില്ലാത്തതുകൊണ്ടോ വസ്തു നഷ്ടപ്പെടുമെന്ന ഭയംകൊണ്ടോ ആകാം ഇത്. അങ്ങനെ എത്രയോ പുരാവസ്തുക്കൾ അറിയാതെ നശിപ്പിക്കപ്പെട്ടിട്ടുണ്ട്.

ങ. എവിടെയെങ്കിലും ചരിത്രപ്രാധാന്യമുള്ള പുരാവസ്തു കണ്ടുകിട്ടിയിട്ടുണ്ടെന്നറിഞ്ഞാൽ ഉടനെ അവിടെയെത്തി അത് ഏറ്റെടുക്കുന്നതിലും സംരക്ഷിക്കുന്നതിലും കൂടുതൽ അന്വേഷണംനടത്തുന്നതിലും അധികൃതരുടെ ഭാഗത്തുനിന്നുണ്ടാകുന്ന ഉദാസീനതയോ അലസതയോ നിമിത്തം പലതും നമുക്ക് നഷ്ടപ്പെട്ടിട്ടുണ്ട്.

കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും കൊടുങ്ങല്ലൂർ കായലിൻെറ കിഴക്കൻഭാഗങ്ങളിൽ ശാസ്ത്രീയമായ ഗവേഷണംനടത്തിയാൽ ആദിചേരൻമാരുടെ ആസ്ഥാനം കണ്ടെത്താൻ കഴിഞ്ഞേക്കും. □

# നാട്ടുവൈദ്യവും സാംസ്കാരിക മേൽകോയ്മയും

## *കേരളത്തിലെ പുനരുത്ഥാന പ്രസ്ഥാനത്തെക്കുറിച്ച്*

*കെ.എൻ. പണിക്കർ*

ഇന്ത്യയിൽ കൊളോണിയൽ ഭരണത്തിൻെറ ആദ്യനാളുകളിൽ, തദ്ദേശീയമായ ജ്ഞാന വ്യവസ്ഥയും സാസ്കാരിക ശക്തികളും ഗുരുതരമായ ചില പരീക്ഷണങ്ങളെ അഭിമുഖീകരിക്കുകയുണ്ടായി. പാശ്ചാത്യ ധൈഷണികതയുമായും സാസ്കാരിക ശക്തികളുമായും സമ്പർക്കത്തിലേർപ്പെടാൻ കഴിഞ്ഞ ഇവിടത്തെ ധിഷണാശാലികൾ സ്വായത്തമാക്കിയത് പരമ്പരാഗതമായ സാംസ്കാരിക സാമൂഹിക പ്രയോഗങ്ങളെ വിമർശനബുദ്ധ്യാ നോക്കിക്കാണുന്ന ഒരു ലോക വീക്ഷണമായിരുന്നു.[1] എന്നാൽ, സാമൂഹിക മാറ്റത്തിനുവേണ്ടിയുള്ള അവരുടെ പദ്ധതി പാശ്ചാത്യവൽക്കരണത്തിൽ അധിഷ്ഠിതമായ ഒന്നായിരുന്നില്ല. മറിച്ച് വർത്തമാനാവസ്ഥയുടെ വിവേചനപൂർണ്ണമായ നിരാകരണവും അതിൻെറ തന്നെ പരിഷ്കരണവുമായിരുന്നു അത്. പാശ്ചാത്യർ കൈവരിച്ച പുരോഗതിയിൽ ഭാവിയെ സംബന്ധിച്ച സൂചനകൾ അടങ്ങിയിരുന്നുവെങ്കിലും പുതിയ ക്രമത്തിൽ ഭൂതകാലത്തിൻെറ സ്ഥാനം എന്തായിരിക്കുമെന്നതിനെക്കുറിച്ച് തികഞ്ഞ അനിശ്ചിതത്വമാണ് നിലനിന്നിരുന്നത്. കൊളോണിയൽ സംസ്കാരത്തിൻെറ ഏറിക്കൊണ്ടിരുന്ന സ്വാധീനത ഈ അനിശ്ചിതത്വത്തേയും വർദ്ധിപ്പിച്ചതേയുള്ളൂ. മാത്രമല്ല സാംസ്കാരിക പാരമ്പര്യത്തിനു വന്നുചേരാവുന്ന നാശത്തിന് അത് അടിവരയിടുകയും ചെയ്തു. അതിൻെറ ഫലമായി, പഴയതിനെ നിരാകരിക്കുകയും പുതിയൊരു സാസ്കാരിക സാഹചര്യം സൃഷ്ടിക്കുകയും ചെയ്യുക എന്ന പ്രശ്നം ഒരു വശത്തും, പരമ്പരാഗത സംസ്കാരത്തെ സംരക്ഷിക്കുകയോ വീണ്ടെടുക്കുകയോ ചെയ്യുക മറുവശത്തും എന്ന വിരുദ്ധ ദ്വന്ദ്വത്തിൽ ധിഷണാശാലികൾ അകപ്പെട്ടു. ഇവതമ്മിൽ അനുരഞ്ജനം സൃഷ്ടിക്കുന്നതിനുള്ള ശ്രമമായി പിന്നീട്. ഭൂതകാലത്തിൻെറയും വർത്തമാനത്തിൻെറയും

1 എഡ്വേർഡ് ഷിൽഡിനെപ്പോലുള്ള പണ്ഡിതൻമാർ അഭിപ്രായപ്പെടുന്നപോലെ കൊളോണിയൽ ഇന്ത്യയിലെ ബുദ്ധിജീവികളാകെയും പാശ്ചാത്യ സ്വാധീനതയുടെ ഉൽപന്നങ്ങളായിരുന്നില്ല. ബുദ്ധിജീവികളെക്കുറിച്ചുള്ള വിശകലനം, അവരെ രൂപപ്പെടുത്തിയ സ്വാധീനതകൾ എന്നിവ സംബന്ധിച്ച പഠനത്തിനു കാണുക. കെ.എൻ.പണിക്കർ. 'ദ ഇൻറലക്ച്വൽ ഹിസ്റ്ററി ഒഫ് കൊളോണിയൽ ഇന്ത്യ. സംഹിസ്റ്റോറിയോഗ്രഫിക്കൽ ആൻറ് കൺസെപ്ച്വൽ ക്വസ്റ്റ്യൻസ്', എസ്. ഭട്ടാചാര്യ, റൊമിലാ താപർ (എഡി.), *സിറ്റുവേറ്റിംഗ് ഇന്ത്യൻ ഹിസ്റ്ററി* (ന്യൂ ഡൽഹി: 1986)

വിമർശനാത്മകമായ അന്വേഷണത്തിലേക്കാണ് അതവരെ നയിച്ചത്.

പത്തൊമ്പതാം നൂറ്റാണ്ടിൻെറ അന്ത്യത്തിലും ഇരുപതാം നൂറ്റാണ്ടിൻെറ ആരംഭത്തിലുമായി ഇന്ത്യൻ സമൂഹത്തിൽ നടന്ന ഇത്തരം അന്വേഷണങ്ങളുടെ ഭാഗമായാണ് നാട്ടുവൈദ്യസമ്പ്രദായം പുനരുദ്ധരിക്കുന്നതിനുള്ള പ്രസ്ഥാനവും രൂപംകൊണ്ടത്. കോട്ടക്കലിലെ പി.എസ്.വാര്യരുടെ നേതൃത്വത്തിൽ കേരളത്തിലുണ്ടായ പ്രസ്തുത പ്രസ്ഥാനത്തിൻെറ വികാസത്തെയും കൊളോണിയൽ ഇന്ത്യയിലെ സാസ്കാരിക മേൽക്കോയ്മയിൽ അതുണ്ടാക്കിയ പരിവർത്തനങ്ങളെയും പരിശോധിക്കാനുള്ള ശ്രമമാണ് ഈ പ്രബന്ധം.

ക

ആയുർവേദം, യുനാനി, സിദ്ധവൈദ്യം, നാട്ടുവൈദ്യം എന്നിവയായിരുന്നു ബ്രിട്ടീഷ് ആക്രമണകാലത്ത് ഇവിടത്തെ ജനങ്ങളുടെ ചികിൽസാ സമ്പ്രദായങ്ങൾ. ഈ ചികിൽസാ സമ്പ്രദായങ്ങൾ തമ്മിൽ - പ്രത്യേകിച്ചും ആയുർവേദവും യുനാനിയും തമ്മിൽ - ഫലവത്തായ ഒരു പരസ്പരബന്ധം നിലനിന്നുപോന്നിരുന്നു. ഈ പരസ്പരബന്ധം അവയുടെ ഔഷധ നിർമ്മാണ ശാസ്ത്രത്തെയും രോഗനിർണയ വൈദഗ്ദ്ധ്യത്തെയും പരിപോഷിപ്പിച്ചിരുന്നു. ഈ രണ്ടു ചികിൽസാ വ്യവസ്ഥകൾ തമ്മിലുണ്ടായിരുന്ന സഹവർത്തിത്വത്തിന് അടിവരയിട്ടുകൊണ്ട് എ.എൽ .ബാഷാം ചൂണ്ടിക്കാട്ടി: *ഉലമാക്കളും ബ്രാഹ്മണരും എന്തൊക്കെ പറഞ്ഞാലും ശരി, വൈദ്യശാസ്ത്രത്തിൻെറ മണ്ഡലത്തിൽ ഹിന്ദുക്കളും മുസ്ലിംകളും തമ്മിൽ എന്തെങ്കിലും ശത്രുത നിലനിന്നിരുന്നുവെന്നതിന് യാതൊരു തെളിവും നമുക്കില്ല.*[2] അറേബ്യൻ പേർഷ്യൻ ആയുർവേദ ചികിൽസാരീതികളുടെ ഘടകങ്ങൾ ചേർത്ത് ഉദ്ഗ്രഥിതമായ ഒരു വൈദ്യസമ്പ്രദായം രൂപപ്പെടുത്തുന്നതിന് സിക്കന്ദർ ലോദിയുടെ മന്ത്രിയായിരുന്ന ബാവാ ഖാനും, ബാബറിൻെറയും ഹുമയൂണിൻെറയും കൊട്ടാരം വൈദ്യനായിരുന്ന ഹക്കിം യൂസഫും നടത്തിയ ശ്രമങ്ങൾ മേൽ സൂചിപ്പിച്ച സഹവർത്തിത്വത്തിൻെറ ഉത്തമ ദൃഷ്ടാന്തങ്ങളാണ്.[3] മധ്യകാല ഘടനയിൽ മറ്റുപലരും സമാനമായ പരിശ്രമങ്ങൾ നടത്തിയതായി കാണാം. ഷാജഹാൻെറ സ്വന്തം ചികിൽസകനായിരുന്ന അബ്ദുൾ ഷിറാസി, ഔറംഗസീബിൻെറ കൊട്ടാരം വൈദ്യൻ മുഹമ്മദ് അക്ബർ അർസാനി എന്നിവർ പ്രത്യേക പരാമർശമർഹിക്കുന്നു. യുനാനി, ആയുർവേദം എന്നീ ചികിൽസാ പദ്ധതികൾ പരസ്പരം ഔഷധങ്ങളും കൈമാറിയിരുന്നു. യുനാനി വൈദ്യൻമാർ തങ്ങളുടെ ഔഷധശാസ്ത്രത്തിലേക്കു സ്വാംശീകരിച്ച 210 ഇന്ത്യൻ ഔഷധ സസ്യങ്ങളുടെ ഒരു പട്ടിക മുഹമ്മദ് അലി വിവരിച്ചിട്ടുണ്ട്.[4] മറുവശത്ത് ആയുർവേദവും യുനാനി വൈദ്യത്തിൽനിന്ന് ധാരാളം ഔഷധങ്ങൾ തങ്ങളുടെ ചികിൽസാ പദ്ധതിയിലേക്കു സ്വീകരിച്ചതായി കാണാം.[5]

ആയുർവേദ വൈദ്യൻമാരുടെ പരമ്പരാഗത വിശ്വാസങ്ങളെയും ചികിൽസാ പ്രയോഗങ്ങളെയും, *ക്ലാസ്സിക് ഗ്രന്ഥങ്ങളിലേതിൽ*

2 എ.എൽ.ബാഷാം, 'പ്രാക്ടീസ് ഓഫ് മെഡിസിൻ ഇൻ എൻഷ്യൻറ് ആൻറ് മെഡീവൽ ഇന്ത്യ', ചാൾസ് ലെസ്ലി (എഡി.), *ഏഷ്യൻ മെഡിക്കൽ സിസ്റ്റം: എ കംപാരറ്റീവ് സ്റ്റഡി,* (ബെർക്ലി: 1976) പു. 40

3 എ. അബ്ദുൾ ഹമീദ്, *ഫിസിഷ്യൻ - ഓഥേർസ് ഓഫ് ഗ്രെക്കോ - അറബ് മെഡിസിൻ ഇൻ ഇന്ത്യ,* (ന്യൂദൽഹി: എൻ.എ) പു.17. ബാവാ ഖാൻ രചിച്ച *മദൻ-ഉസ്-ഷിഫാ-ഇ-സിക്കന്ദർ ഷാഹി* (15-ാം ശതകം) എന്ന പേർഷ്യൻ ഗ്രന്ഥത്തിൻെറ ഇംഗ്ലീഷ് വിവർത്തനം, ഡൽഹിയിലെ നേഷനൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയൻസ്, ടെക്നോളജി ആൻഡ് ഡവലപ്പ്മെൻറ് സ്റ്റഡീസിൻെറ മുൻകൈയിൽ പുറത്തുവന്നിട്ടുണ്ട്.

4 എം.അലി. 'ആയുർവേദിക് മെഡിസിൻ ഇൻ യുനാനി മെറ്റീരിയ മെഡിക്ക', *എൻഷ്യൻറ് സയൻസ് ലൈഫ്,* ഏപ്രിൽ 1990, പു. 191-200

5 പി.വി.കൃഷ്ണവാരിയർ, *ആര്യവൈദ്യചരിത്രം* (തൃശൂർ : 1904-5) പു. 52, 89

*നിന്നും സമൂലം വ്യത്യസ്തമാക്കിത്തീർക്കാൻ* ഈ പരസ്പര സഹവർത്തിത്വവും, സഹകരണവും പ്രേരകമായി എന്നാണ് ചാൾസ് ലെസ്ലി വാദിക്കുന്നത്.[6] ലെസ്ലി അവകാശപ്പെടുന്ന തരത്തിലുള്ള മാറ്റങ്ങളൊന്നും ഉണ്ടായില്ലെങ്കിലും, തങ്ങൾ സഹവർത്തിത്വത്തിലേർപ്പെട്ടിരുന്ന വിവിധ ചികിൽസാ വ്യവസ്ഥകളിൽനിന്ന് വിജ്ഞാനം സ്വാംശീകരിക്കാനുള്ള സൻമനസ്സും ശേഷിയും അന്നത്തെ നാട്ടുവൈദ്യൻമാർക്കുണ്ടായിരുന്നു എന്നത് തർക്കമറ്റ വസ്തുതയാണ്.

യൂറോപ്യൻമാരുടെ ആവശ്യത്തിനുവേണ്ടിയാണ് ഇന്ത്യയിൽ ആദ്യമായി പാശ്ചാത്യ വൈദ്യശാസ്ത്രം അവതരിപ്പിക്കപ്പെട്ടത്. ഇന്ത്യൻ ജനതയ്ക്ക് അവ ലഭ്യമാകുന്നത് പിൽക്കാലത്തു മാത്രമാണ്. ഈ വൈദ്യശാസ്ത്രം സാമ്രാജ്യത്വത്തിൻെറ ഒരു 'ഉപകരണ'മായിരുന്നു.[7] റോയ് മക്ലിയോഡ് അഭിപ്രായപ്പെടുന്നതുപോലെ, *സ്വയം ഒരു സാംസ്കാരിക ഏജൻസി എന്ന നിലയിലും പാശ്ചാത്യ വ്യാപനത്തിൻെറ ഏജൻസിയായും പ്രവർത്തിക്കുന്ന* സാംസ്കാരിക ശക്തിയാണത്.[8] മക്ലിയോഡിൻെറ ഈ വിമർശനത്തിൽ ഇന്ത്യയിലെ ധിഷണാശാലികളുടെ മനോഭാവം വ്യക്തമായി കാണാൻ കഴിയും. അവരെ സംബന്ധിച്ചിടത്തോളം പാശ്ചാത്യ സംസ്കാരത്തിൻെറ അവിഭാജ്യഘടകമായ ശാസ്ത്രീയത ആധുനികവത്കരണത്തിലേക്കുള്ള സുപ്രധാന ശക്തിയായിരുന്നു. ലോകത്തിൻെറ ഇതര ഭാഗങ്ങളിലുള്ളവരേക്കാൾ യൂറോപ്യൻമാർക്കുള്ള മെച്ചം അവരുടെ ശാസ്ത്രീയ വിജ്ഞാനമാണെന്നാണല്ലോ റാംമോഹൻ റായ് വാദിച്ചത്.[9] മറുവശത്ത്, നാട്ടുപാരമ്പര്യത്തിലാകട്ടെ ശാസ്ത്രം അവികസിതവും പാശ്ചാത്യരുടെ അംഗീകാരം നേടാനാവാത്ത തരത്തിൽ യോഗ്യതയറ്റതുമായിരുന്നു:

> *ഉദിച്ചുയർന്നുവന്ന ഞങ്ങളുടെ തലമുറയ്ക്കു നൽകപ്പെട്ട വിജ്ഞാനത്തിൻെറ സുപ്രഭാതത്തിലേക്ക് നിറഞ്ഞ പ്രത്യാശയോടെ നോക്കിനിന്നപ്പോൾ ആഹ്ലാദത്തിൻെറയും കൃതജ്ഞതയുടെയും സമ്മിശ്ര വികാരങ്ങളാൽ ഞങ്ങളുടെ ഹൃദയങ്ങൾ നിറഞ്ഞു. ആധുനിക യൂറോപ്പിൻെറ കലയും ശാസ്ത്രവും ഏഷ്യയിൽ നട്ടുപിടിപ്പിക്കാൻ പാശ്ചാത്യ ദേശത്തെ ഏറ്റവും ഉദാരവും ഉൽബുദ്ധവുമായ രാഷ്ട്രങ്ങളെ പ്രേരിപ്പിച്ചതിന് ഞങ്ങൾ സർവേശ്വരന് നന്ദി പറഞ്ഞു.*[10]

വിദ്യാഭ്യാസത്തെക്കുറിച്ച് റാംമോഹൻ റായ്, ലോഡ് ആംഹേർസ്റ്റിനെഴുതിയ സുപ്രസിദ്ധമായ കത്തിലെ വരികളാണ് മേലുദ്ധരിച്ചത്. പാശ്ചാത്യവും തദ്ദേശീയവുമായ വിജ്ഞാനങ്ങളുടെ വിപുലമായ താരതമ്യങ്ങൾ ഈ കത്തിലുണ്ട്. ബക്കോണിയൻ കാലഘട്ടത്തിനു ശേഷമുള്ള യൂറോപ്പിൽ വികസിതമായ 'യഥാർത്ഥ ജ്ഞാന'ത്തിൻെറ സ്ഥാനത്ത് ഇന്ത്യയിലുണ്ടായിരുന്നത് 'വിലയേറിയ വിവരങ്ങൾ' മാത്രമായിരുന്നു.[11] തദ്ദേശീയമായ അറിവുകളിൽ ഒതുങ്ങിക്കൂടി നിന്നിരുന്നെങ്കിൽ

---

6 ചാൾസ് ലെസ്ലി, 'ദ ആംബിഗ്വിറ്റീസ് ഓഫ് മെഡിക്കൽ റിവൈവലിസം ഇൻ മോഡേൺ ഇന്ത്യ. 'ലസ്ലി (എഡി.), *ഏഷ്യൻ മെഡിക്കൽ സിസ്റ്റം*, പു. 356

7 ഡാനിയൽ ഹെൻഡ്റിക്കിൻെറതാണ് ഈ പ്രയോഗം. *ദ റ്റൂൾസ് ഓഫ് എംപയർ: ടെക്നോളജി ആൻറ് യൂറോപ്യൻ ഇംപീരിയലിസം ഇൻ ദ നൈൻറീൻത് സെഞ്ചറി* (ന്യൂയോർക് : 1981)

8 റോയ് മക്ലിയോഡ്, 'അവതാരിക', റോയ് മക്ലിയോഡ്, മിൽട്ടൺ ലെവിസ് (എഡി.), *ഡിസീസ്, മെഡിസിൻ ആൻറ് എംപയർ: പേഴ്സ്പെക്റ്റീവ്സ് ഓൺ വെസ്റ്റേൺ മെഡിസിൻ ആൻറ് ദ എക്സ്പീരിയൻസ് ഓഫ് യൂറോപ്യൻ എക്സ്പാൻഷൻ* (ലണ്ടൻ : 1988) പു. 1. കൂടാതെ ഡേവിഡ് ആർനോൾഡ് (എഡി.) *ഇംപീരിയൽ മെഡിസിൻ ആൻറ് ഇൻഡീജനസ് സൊസൈറ്റി*, (ഡൽഹി : 1989) എന്ന ഗ്രന്ഥവും കാണുക.

9 റാംമോഹൻറായ്. 'എ ലെറ്റർ ടു ലോർഡ് ആംഹേർസ്റ്റ് ഓൺ ഇംഗ്ലീഷ് എജുക്കേഷൻ', *ദി ഇംഗ്ലീഷ് വർക്സ് ഓഫ് രാജറാംമോഹൻ റോയ്*, (അലഹബാദ് : 1906) പു. 472

10 റാംമോഹൻ റായ്, *എ ലെറ്റർ*

11 റാംമോഹൻ റായ്, *എ ലെറ്റർ*

ഇന്ത്യ എന്നും ഇരുട്ടിൽ കഴിയേണ്ടിവരുമായിരുന്നുവെന്ന് റാം മോഹൻ റായ് അഭിപ്രായപ്പെട്ടു. പാശ്ചാത്യ ജ്ഞാനം സ്വാംശീകരിച്ചുകൊണ്ട് പുരോഗതിയുടെ പാത കണ്ടെത്തുക മാത്രമാണ് പോംവഴിയെന്ന് അദ്ദേഹം വാദിച്ചു.

ഇത്തരമൊരു സാംസ്കാരികവും പ്രത്യയശാസ്ത്രപരവുമായ സാഹചര്യത്തിലാണ് ഇന്ത്യയിൽ പാശ്ചാത്യവൈദ്യം വേരുറയ്ക്കുന്നത്. അഭ്യസ്തവിദ്യർ അതിനെ സ്വാഗതം ചെയ്തുവെങ്കിലും തുടക്കത്തിൽ ചില സന്ദേഹങ്ങളും അവിശ്വാസങ്ങളും അവർക്കുണ്ടായിരുന്നു. മതപരമായ മുൻവിധികൾ പുതിയ സമ്പ്രദായം സ്വീകരിക്കുന്നതിൽ ചിലർക്കു വിഘാതമായപ്പോൾ മറ്റു ചിലർ വാക്സിനേഷൻ പോലുള്ള ചികിൽസാരീതികളെക്കുറിച്ചും അവയുടെ അനന്തര ഫലങ്ങളെക്കുറിച്ചും പ്രചരിച്ച പല കിംവദന്തികൾക്കും വശംവദരായി. സാമൂഹിക പരിഷ്കർത്താവും ദേശീയ നേതാവുമായിരുന്ന കെ.ടി.തെലാംഗിൻെറ അനുഭവം ഈ കാലഘട്ടത്തിൽ പാശ്ചാത്യവൈദ്യത്തോടുണ്ടായിരുന്ന മുൻവിധികൾക്കു നല്ലൊരു മാതൃകയാണ്. ലളിതമായൊരു ശസ്ത്രക്രിയയ്ക്കു വിധേയനാവാൻ സമ്മതിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ ജീവൻ രക്ഷിക്കുവാൻ സാധിക്കുമായിരുന്നു. 'ചെറിയ തോതിൽ പോലും കത്തി പ്രയോഗിച്ച് ഒരു തുള്ളി രക്തമെങ്കിലും ചിന്തുന്നതിൽ' തൻെറ മാതാപിതാക്കൾ പ്രകടിപ്പിച്ച കടുത്ത എതിർപ്പിനെ മാനിച്ചായിരുന്നു തെലാംഗ് ശസ്ത്രക്രിയ നിരാകരിച്ചത്.[12] ആദ്യഘട്ടത്തിൽ ഇത്തരം ചില വിസമ്മതങ്ങൾ ഉണ്ടായിരുന്നെങ്കിലും പാശ്ചാത്യ വൈദ്യശാസ്ത്രം നിർദ്ദേശിച്ച ചികിൽസാവിധികൾ അഭ്യസ്തവിദ്യർക്ക് ആകർഷകമായി തോന്നിയിരുന്നു. ആധുനികതയെ പുൽകുകയും പഴയതിനെ നിരാകരിക്കുകയും ചെയ്തുകൊണ്ട് പുതിയ സാസ്കാരിക ലോകത്തിൻെറ ഭാഗമാവാനുള്ള ഉപാധിയായി അവർ അതിനെ കണ്ടു.

പാശ്ചാത്യ വൈദ്യസമ്പ്രദായം നടപ്പിൽവരുത്തുന്നതിനാവശ്യമായ ഭരണപരവും സ്ഥാപനപരവുമായ സംവിധാനങ്ങൾക്ക് പത്തൊമ്പതാം നൂറ്റാണ്ടിൽ തന്നെ സർകാർ രൂപം നൽകി. ഈ ഉദ്യമങ്ങൾ പരിമിതമായിരുന്നു. പക്ഷേ, ഇങ്ങനെ സർക്കാർ സ്ഥാപിച്ച ആശുപത്രികളും ഡിസ്പെൻസറികളും കോളേജുകളുമാണ് കൊളോണിയൽ വൈദ്യശാസ്ത്രത്തിന് അധീശത്വം നേടാനും നാട്ടുവൈദ്യത്തെ അസാധുവാക്കാനും അകറ്റിനിർത്താനും സഹായകമായ കേന്ദ്രങ്ങളായി വർത്തിച്ചത്. ഈ പ്രക്രിയയിൽ കൊളോണിയൽ ഭരണകൂടത്തിന് ഭരണപരമായ പ്രവർത്തനങ്ങൾക്കപ്പുറം പങ്കാളിത്തമുണ്ടായിരുന്നു. പാശ്ചാത്യ വൈദ്യസമ്പ്രദായത്തെ പ്രോത്സാഹിപ്പിക്കുകമാത്രമല്ല അതു ചെയ്തത്. മറ്റെല്ലാ ചികിൽസാ സമ്പ്രദായങ്ങൾക്കും മേലെ അതിൻെറ പരമാധികാരം പ്രഖ്യാപിക്കാനും ശ്രമിച്ചു. അങ്ങനെ പാശ്ചാത്യവൈദ്യത്തിന് മുൻഗണന ലഭിച്ചു, ഔദ്യോഗിക പദവി കൈവന്നു. മറ്റു വൈദ്യസമ്പ്രദായങ്ങളോടുള്ള സർകാരിൻെറ മനോഭാവം വിവേചനത്തോടുകൂടിയതും ശത്രുതാപരം പോലും ആയിത്തീരുകയും ചെയ്തു.

കൊളോണിയൽ ഭരണകൂടത്തിന് പാശ്ചാത്യവിജ്ഞാനത്തോടുള്ള ആഭിമുഖ്യം ഓറിയൻറലിസ്റ്റ് - ആംഗ്ലിസിസ്റ്റ് വിവാദങ്ങളുടെ കാലത്തുതന്നെ പ്രകടമായിരുന്നെങ്കിലും, അതിനനുകൂലമായി ഭരണപരവും നിയമപരവുമായ ഇടപെടലുകൾ ബലപ്പെടുന്നത് കുറെക്കൂടി കഴിഞ്ഞാണ്. വൈദ്യശാസ്ത്രത്തിൻെറ കാര്യത്തിൽ ഇതു സംഭവിക്കുന്നത് കഴിഞ്ഞ നൂറ്റാണ്ടിൻെറ അന്ത്യപാദത്തിലാണ്. കൊളോണിയൽ ചികിൽസാ സമ്പ്രദായത്തിനുണ്ടായ വർദ്ധിച്ച ആവശ്യം മുഴുവനും നിവർത്തിച്ചുകൊടുക്കാൻ, നിലവിലുണ്ടായി

12 വസന്ത് എൻ.നായിക്, *കാശിനാഥ് ത്രിംബക് തെലാംഗ്* (മദ്രാസ് : പ്രസിദ്ധീകരണവർഷം കൊടുത്തിട്ടില്ല) പുറം. 41.

രുന്ന സംവിധാനം അപര്യാപ്തമായിത്തീർന്ന പ്പോഴായിരുന്നു അത്. വൈദ്യശുശ്രൂഷയിൽ പരിശീലനം ലഭിക്കാത്തവരും, അംഗീകാരമി ല്ലാത്ത സ്ഥാപനങ്ങളിൽ നിന്നും പരിശീലനം നേടിയവരുമായ ഒരു കൂട്ടം ആളുകളാണ് ചികി ൽസകരുടെ കുറവ് നികത്തിയിരുന്നത്. പക്ഷേ, ഈ അവസ്ഥ പാശ്ചാത്യവൈദ്യത്തിൻെറ ഗുണമേൻമ പരുങ്ങലിലാക്കി. ഫലപ്രദമായ ചികിൽസാരീതിയാണെന്ന വിശ്വാസമാ ണല്ലോ അതിനു സ്വീകാര്യത വർദ്ധിപ്പിച്ചത്. എന്നാൽ ഏതാനും മുറിവൈദ്യൻമാരുടെ കയ്യിൽ അതെത്തിച്ചേർന്നത് ചികിൽസയുടെ വിശ്വാസ്യതയെ ബാധിക്കുമെന്നായി. ചികി ൽസകർക്കു റജിസ്ട്രേഷൻ നൽകുക എന്നതാ യിരുന്നു ഇതിനു കണ്ടെത്തിയ പരിഹാരം. ബോംബെയിലെ ഗ്രാൻറ് മെഡിക്കൽ കോളേ ജിൻെറ പ്രിൻസിപ്പലാണ് 1881ൽ ഈ നിർദ്ദേശം മുന്നോട്ടുവച്ചത്. ബോംബെ സർക്കാർ നിർദ്ദേശം അംഗീകരിച്ചെങ്കിലും, ഇന്ത്യാ ഗവൺമെൻറിന് അത് യുക്തിസഹ മായി തോന്നിയില്ല.[13] നിയമം ബോംബെ നഗ രത്തിലും ദ്വീപിലും മാത്രമായി പരിമിതപ്പെ ടുത്തികൊണ്ട് 1887ൽ പുതിയൊരു നിർദ്ദേശം കൂടി ബോംബെ സർക്കാർ മുന്നോട്ടുവച്ചു. എന്നിട്ടും, ഇന്ത്യാഗവൺമെൻറ് അനുമതി നൽകിയില്ല.

പക്ഷേ, മുപ്പതു വർഷത്തിനകം സർകാ രിൻെറ മനോഭാവത്തിൽ മാറ്റംവന്നു. ഈ കാലത്തിനിടയിൽ അംഗീകാരമില്ലാത്ത വൈദ്യസ്ഥാപനങ്ങളുടെയും അവയിൽ നിന്ന് ഡിഗ്രിയും ഡിപ്ലോമയും സമ്പാദിച്ച് യോഗ്യ രായ ചികിൽസകരെന്നോണം ചികിൽസയാ രംഭിച്ചവരുടെയും എണ്ണം ഗണ്യമായി വർദ്ധി ച്ചിരുന്നു. അതിൻെറ ഫലമായി 1909ൽ ബോംബെ സർക്കാർ തങ്ങളുടെ മുൻനിർദ്ദേശം നവീകരിച്ചു. അതാണ് 1912ലെ 'ബോംബെ മെഡിക്കൽ റജിസ്ട്രേഷൻ ആക്ട്' ആയി കലാ ശിച്ചത്.[14] അധികം വൈകാതെ മറ്റു പ്രസിഡ ൻസികളും ബോംബെസർകാരിൻെറ മാതൃക പിന്തുടർന്നു.

ഒരു മെഡിക്കൽ കൗൺസിൽ രൂപവൽക രിക്കുന്നതോടൊപ്പം വൈദ്യ ചികിൽസകർക്ക് റജിസ്ട്രേഷൻ നൽകാനും നിയമത്തിൽ വ്യവസ്ഥയുണ്ടായിരുന്നു. നിയമാനുസൃതം റജിസ്ട്രേഷൻ ലഭിച്ചവർക്കു മാത്രമേ സർക്കാർ സ്ഥാപനങ്ങളിൽ നിയമനം ലഭിക്കു ന്നതിനും, മെഡിക്കൽ സർട്ടിഫിക്കറ്റുകൾ ഒപ്പിട്ടു നൽകുന്നതിനും അവകാശമുണ്ടാവുക യുള്ളൂ എന്നും നിയമം വ്യവസ്ഥ ചെയ്തു.[15] ബോംബെ, കൽക്കത്ത, മദ്രാസ്, അലഹബാദ്, ലാഹോർ എന്നീ സർവകലാശാലകളിൽനിന്ന് മെഡിസിനിൽ ഡോക്ടർ, ബാച്ച്ലർ, ലൈസ ൻഷ്യേറ്റ്* ബിരുദങ്ങളെടുത്തവർക്കും സർജറി യിൽ മാസ്റ്റർ, ബാച്ച്ലർ, ലൈസൻഷ്യേറ്റ് ബിരുദങ്ങളെടുത്തവർക്കും ഗവ.മെഡിക്കൽ കോളേജിൽ നിന്നോ സ്കൂളിൽ നിന്നൊ ഡിപ്ലോമയോ സർടിഫിക്കറ്റോ നേടിയവർകും മാത്രമാണ് റജിസ്ട്രേഷൻ നൽകിയത്.[16]

അങ്ങനെ പൂർണമായും പാശ്ചാത്യ വൈദ്യത്തിൽ പരിശീലനം നേടിയവരും 'നിയ മാനുസൃതമായി' യോഗ്യത നേടിയവരുമായ ചികിൽസകരുടെ ഒരു സംഘത്തെ രൂപപ്പെടു ത്താൻ ഈ നിയമത്തിനു കഴിഞ്ഞു.

നാട്ടുവൈദ്യം ഈ നിയമത്തിൻെറ പരി ധിയിൽ വന്നിരുന്നില്ല. അതു കൊണ്ടുതന്നെ സർകാരിൻെറ രക്ഷാകർതൃത്വവും അതിനു ണ്ടായിരുന്നില്ല. നാട്ടുവൈദ്യൻമാർ ഒരുതരം അപകർഷാവസ്ഥയിലേക്കു തള്ളിനീക്കപ്പെട്ടു എന്നതായിരുന്നു ഇതിൻെറ ഫലം. സർകാരി

13 *ഗവ. ഓഫ് ബോംബെ, ലീഗൽ ഡിപ്പാർട്ടുമെൻറ് 1912*, വോ. 3, പു. 17

14 ബോംബെ, *ലീഗൽ 1912*, വോ. 3, പു. 18

15 *ബോംബെ മെഡിക്കൽ ആക്ട്* 1912, 10 ഉം 11 ഉം ഖണ്ഡികകൾ.
* ബാച്ചിലർ ഡിഗ്രിക്കും ഡോക്ടർ ഡിഗ്രിക്കും ഇടയിലുള്ള ബിരുദം - (വിവ)

16 *ബോംബെ മെഡിക്കൽ ആക്ട്* 1912

ൻെറ അംഗീകാരമില്ലാത്ത അവരെ ചികിൽസാ യോഗ്യതയില്ലാത്തവരായാണ് കണക്കാക്കി പ്പോന്നത്. ചികിൽസ നടത്താൻ അവരെ അനു വദിക്കരുത് എന്നുപോലും അക്കാലത്ത് വാദ മുയർന്നിരുന്നുവെങ്കിലും, 'തത്ക്കാലം അതു പ്രായോഗികമല്ല' എന്ന കാരണത്താൽ സർകാർ പ്രസ്തുത ആവശ്യത്തിനു വഴങ്ങിയി ല്ല. എങ്കിലും, 'സമയമെത്തുമ്പോൾ' ഒരു നിയമം കൊണ്ടുവന്ന് 'അയോഗ്യരായ ചികി ൽസകരെ പുറത്താക്കാ'മെന്നായിരുന്നു പ്രതീക്ഷ.[17] അതായത് നാട്ടുവൈദ്യത്തെ പ്രസ്തുത നിയമം തടഞ്ഞിരുന്നില്ല. പകരം സർകാരിൻെറ അംഗീകാരമൊന്നുമില്ലാതെയാ ണെങ്കിലും പ്രവർത്തന സ്വാതന്ത്ര്യം വകവച്ചു കൊടുക്കുകയായിരുന്നു. സർകാരിൻെറ ഈ പക്ഷപാതം മുമ്പുതന്നെ വ്യക്തമായിരുന്നെ ങ്കിലും അത് അസന്ദിഗ്ദ്ധമായ വിധത്തിൽ പ്രഖ്യാപിച്ചത് ഈ നിയമത്തിലൂടെയായി രുന്നു എന്നുമാത്രം.

'അയോഗ്യരായ ചികിൽസകരി'ൽ നിന്ന് വൈദ്യരംഗത്തെ രക്ഷിക്കുക മാത്രമായിരു ന്നില്ല സർകാരിൻെറ ഉദ്ദേശ്യമെന്ന് പ്രസ്തുത നിയമം പാസ്സായതിനെ തുടർന്ന് നടന്ന ചർച കൾ വ്യക്തമാക്കുന്നുണ്ട്. 'സമയമാവുമ്പോൾ' നാട്ടുവൈദ്യത്തെ തന്ത്രപൂർവം ഒഴിവാക്കി തത്സ്ഥാനത്ത് പാശ്ചാത്യചികിൽസയെ പ്രതിഷ്ഠിക്കാനായിരുന്നു നീക്കം. അശാസ്ത്രീ യവും കാലഹരണപ്പെട്ടതും ഫലപ്രദമല്ലാത്ത തുമാണ് നാട്ടുചികിൽസാ വിജ്ഞാനം എന്ന തായിരുന്നു അതിനു പിന്നിലെ യുക്തി. അതി നാൽ നാട്ടുവൈദ്യത്തിനു പകരം ആധുനിക മായൊരു ചികിൽസാരീതിയുടെ ഗുണഫല ങ്ങൾ ഇന്ത്യക്കാർകു ലഭ്യമാക്കാൻ സർകാർ ശ്രമിക്കുമെന്നതായിരുന്നു സൂചന. ചെറുതുരു ത്തിയിൽ ഒരു ആയുർവേദ ഡിസ്പെൻസറി ഉദ്ഘാടനം ചെയ്തു സംസാരിക്കവേ അന്നത്തെ മദ്രാസ് ഗവർണർ പെൻറ് ലാൻറ് പ്രഭു ഇക്കാര്യം ഭംഗ്യന്തരേണ സൂചിപ്പിച്ചതായി കാണാം. ശരീരഘടനാശാസ്ത്രത്തെക്കുറിച്ച് നാട്ടുവൈദ്യ സമ്പ്രദായത്തിനു യാതൊരു പരിജ്ഞാനവുമില്ലെന്നും, അതിലെ ഔഷധ ങ്ങൾ ഗുണമേൻമയിൽ പരിതാപകരമാം വിധം ദരിദ്രമാണെന്നും അദ്ദേഹം പ്രസ്താവി ച്ചു. രോഗത്തിൻെറ കാരണവും ഫലവും തമ്മി ലുള്ള ബന്ധം കണ്ടെത്താനും നാട്ടുവൈദ്യ ൻമാർകാവില്ല. അതിനാൽ ഈ ചികിൽസാ സമ്പ്രദായത്തിന് പൊതുഖജനാവിൽ നിന്നു വല്ലതും അവകാശപ്പെടാനുമാവില്ല- ഗവർണർ വാദിച്ചു.[18] ദൽഹിയിലെ ആയുർവേദ യുനാനി തിബ്ബിയ കോളേജിൻെറ ശിലാസ്ഥാപനച്ചട ങ്ങിൽ സംസാരിച്ച ഗവർണർ ജനറൽ ഹാർഡിംഗ് പ്രഭുവും ഇതേ വീക്ഷണം ആവർത്തിച്ചു. മദ്രാസ് ഗവർണറുടെ പ്രസംഗ ത്തിൽ അന്തർലീനമായ വസ്തുത ഗവർണർ ജനറൽ തുറന്നു പ്രഖ്യാപിക്കുകയായിരുന്നു എന്നുമാത്രം. പാശ്ചാത്യവൈദ്യത്തിനു മാത്രമേ സർകാർ സഹായം ഉണ്ടാവുകയുള്ളു എന്നായിരുന്നു അതിൻെറ അർഥം.[19]

ആംഗ്ലിസിസ്റ്റുകളുടെ വിജയത്തെ തു ടർന്ന് കൊളോണിയൽ ഭരണകൂടം അനു വർതിച്ച നയം പാശ്ചാത്യ വിജ്ഞാനം നട പ്പിൽ വരുത്തുക മാത്രം ഉന്നം വച്ച ഒന്നായി രുന്നില്ല. തദ്ദേശ വിജ്ഞാനത്തെയാകെ അസാ ധുവാക്കുക എന്നതായിരുന്നു അതിൻെറ ലക്ഷ്യം. സ്വദേശി വൈദ്യൻമാരെ പരിശീലി പ്പിക്കുന്നതിനുവേണ്ടി 1882ൽ കൽക്കത്തയിൽ സർകാർ ഒരു സ്കൂൾ സ്ഥാപിച്ചു. നാട്ടുവൈ ദ്യവും യൂറോപ്യൻ ചികിൽസാരീതിയും ഉൾപ്പെടുന്നതായിരുന്നു പാഠ്യപദ്ധതി. പിന്നീട് ബോംബെയിലും മദ്രാസിലും സമാനമായ സ്കൂളുകൾ സ്ഥാപിച്ചു. തുടർന്ന് കൽക്കട്ട മദ്രസയിലെയും സംസ്കൃത കോളേജിലെയും പാഠ്യപദ്ധതിയിൽ ശരീരഘടനാശാസ്ത്രവും ആധുനിക വൈദ്യവും ഉൾപ്പെടുത്തി.[20] രണ്ടു

17 *ബോംബെ, ലീഗൽ 1912*, വോ. 3, പു. 19

18 *ധന്വന്തരി*, 16 നവമ്പർ 1917

19 *ധന്വന്തരി*, 6 നവമ്പർ 1917

ചികിൽസാ പദ്ധതികളെയും സമന്വയിപ്പിക്കുക എന്നതായിരുന്നു ഈ പരീക്ഷണങ്ങളിലടങ്ങിയ തത്വം. പക്ഷേ 1835 നുശേഷം ഇതു കയ്യൊഴിയുകയാണുണ്ടായത്. തങ്ങൾ കീഴടക്കിയ ജനതയുടെ സംസ്കാരത്തിൻെറയും ധൈഷണികതയുടെയും ചക്രവാളങ്ങളെ പാശ്ചാത്യവിജ്ഞാനത്തിൻെറ അധീനതയിൽ അകപ്പെടുത്തുന്നതിനു വേണ്ടിയായിരുന്നു അത്. സ്വദേശി വൈദ്യൻമാർകു വേണ്ടിയുള്ള സ്കൂളുകൾ നിർത്തലാക്കി. സംസ്കൃത കോളേജിലെയും മദ്രസയിലെയും വൈദ്യപഠനം അവസാനിപ്പിച്ചു. പാശ്ചാത്യശാസ്ത്രം മാത്രം പഠിപ്പിക്കുന്ന വൈദ്യസ്ഥാപനങ്ങൾ സ്ഥാപിക്കുകയും ചെയ്തു.[21] വിജ്ഞാനവും വൈദ്യചികിൽസയുമെല്ലാം സ്വന്തം സംസ്കാരത്തിൻെറ ഭാഗമായി ദർശിച്ചിരുന്ന നാട്ടുചികിൽസാനായകരെ സംബന്ധിച്ചിടത്തോളം, തങ്ങൾക്ക് സ്വതന്ത്രമായ ഇടം നിഷേധിക്കുന്ന സർകാർ നയം സാംസ്കാരികമായ അടിച്ചമർത്തലും അവകാശനിഷേധവുമായി അനുഭവപ്പെട്ടു.

### ഖ

ഇങ്ങനെ, പാശ്ചാത്യ വൈദ്യത്തിന് പ്രോൽസാഹനം നൽകിയെങ്കിലും ജനങ്ങളിൽ ചെറിയൊരു വിഭാഗത്തിനു മാത്രമേ അതിൻെറ 'ഗുണം' ലഭിച്ചിരുന്നുള്ളു. ഡോക്ടർമാരുടെ എണ്ണം പരിമിതമായിരുന്നു. ഉണ്ടായിരുന്ന ആശുപത്രികൾക്കും ഡിസ്പെൻസറികൾക്കുമാവട്ടെ, തീരെ ചെറിയൊരു വിഭാഗത്തിൻെറ പോലും ആവശ്യങ്ങൾ നിവർത്തിക്കാൻ കഴിഞ്ഞിരുന്നുമില്ല. മദ്രാസ് പ്രസിഡൻസിയിലെ സ്ഥിതി നോക്കുക. പാശ്ചാത്യ ചികിൽസയിൽ റജിസ്ട്രേഷൻ ലഭിച്ച 2272 ചികിൽസകരും 578 ചികിൽസാ കേന്ദ്രങ്ങളും മാത്രമാണ് 1921 കാലത്ത് അവിടെ ഉണ്ടായിരുന്നത്.[22] ഈ ചികിൽസാ കേന്ദ്രങ്ങൾ മിക്കവയും നഗരപ്രദേശങ്ങളിലായിരുന്നതിനാൽ പാശ്ചാത്യ വൈദ്യചികിൽസാ സൗകര്യങ്ങൾ നാട്ടിൻപുറത്തെ ജനങ്ങൾക്ക് ഏതാണ്ട് അപ്രാപ്യമായിരുന്നു. മദ്രാസ്, കഡപ്പ ജില്ലകൾ തമ്മിൽ താരതമ്യം ചെയ്താൽ ഈ വിവേചനം വ്യക്തമാകും. മദ്രാസ് ജില്ലയിൽ 1.4 ചതുരശ്രമൈൽ വിസ്തൃതിയിൽ 27,298 പേർക്ക് ഒരു ചികിൽസാ കേന്ദ്രം ഉണ്ടായിരുന്നു. എന്നാൽ, കഡപ്പയിലാകട്ടെ 589.2 ചതുരശ്ര മൈലിൽ 89,399 പേർകായിരുന്നു ഒരു ചികിൽസാ കേന്ദ്രം ലഭിച്ചത്.[23]

നാട്ടുവൈദ്യത്തിൻെറ കാര്യമോ? ലഭ്യമായ സ്ഥിതിവിവരക്കണക്കുകളനുസരിച്ച് ഓരോ ഗ്രാമത്തിലും ഒന്നിലേറെ നാട്ടുവൈദ്യൻമാർ ഉണ്ടായിരുന്നു. 1835-38 കാലത്ത് ബംഗാളിൽ വിദ്യാഭ്യാസ സർവേ നടത്തിയ വില്യം ആദം, 458 ഗ്രാമങ്ങളിലായി 195,296 ജനങ്ങൾ അധിവസിക്കുന്ന നട്ടൂർ ജില്ലയിൽ 646 ചികിൽസകരെ കണ്ടെത്തി.[24] 1921ലെ കാനേഷുമാരി കണക്കനുസരിച്ച് മദ്രാസ് പ്രസിഡൻസിയിൽ 21,000 നാട്ടുചികിൽസകരുണ്ടായിരുന്നു. മറ്റൊരു പ്രധാന വസ്തുത, നാട്ടുചികിൽസാ വിജ്ഞാനം ഏതെങ്കിലു

---

20 ചാൾസ് ലെസ്ലി. 'ദ പ്രൊഫഷനലൈസിംഗ് ഐഡിയോളജി ഓഫ് മെഡിക്കൽ റിവൈവലിസം', മിൽട്ടൺ സിംഗർ (എഡി.), *ഓൺട്രപ്രെനർഷിപ് ആൻറ് മോഡേണൈസേഷൻ ഒഫ് ഒക്യുപേഷനൽ കൾച്ചേർസ് ഇൻ സൗത്ത് ഏഷ്യ* (ഡ്യൂക്ക് യൂനിവേഴ്സിറ്റി: 1973) പു. 220. കൂടാതെ ഒ.പി. ജേഗ്ഗി, *വെസ്റ്റേൺ മെഡിസിൻ ഇൻ ഇന്ത്യ: സോഷ്യൽ ഇംപാക്ട് (ഡൽഹി: 1980) പു. 9*

21 പൂനംബാലാ, *ഇംപീരിയലിസം ആൻറ് മെഡിസിൻ ഇൻ ബംഗാൾ* (ന്യൂഡൽഹി: 1991) പു. 47

22 *റിപ്പോർട് ഒഫ് ദി ഉസ്മാൻ കമ്മിറ്റി ഓൺ ദി ഇൻറീജനസ് സിസ്റ്റം ഒഫ് മെഡിസിൻ.* പു. 1 (മദ്രാസ്; 1923) പു. 9

23 *ഉസ്മാൻ കമ്മിറ്റി റിപ്പോർട്*

24 വില്യം ആദം, *റിപ്പോർട്സ് ഓൺ ദ സ്റ്റേറ്റ് ഓഫ് എജ്യുക്കേഷൻ ഇൻ ബംഗാൾ,* 1835, 1838. (കൽക്കത്ത: 1941) പു. 515

മൊരു പ്രത്യേക ജാതിയുടെ മാത്രം കുത്തകയായിരുന്നില്ല എന്നതിനാൽ അതിനു ജനകീയ സ്വഭാവവും എളുപ്പത്തിലുള്ള ലഭ്യതയും ഉണ്ടായിരുന്നു എന്നതാണ്.[25] കേരളത്തിലെ ആയുർവേദചികിൽസയുടെ കാര്യം തന്നെ എടുക്കുക. എട്ട് ഉന്നത ജാതി കുടുംബങ്ങളും അവരുടെ ശിഷ്യഗണങ്ങളുമടങ്ങുന്ന അഷ്ട വൈദ്യൻമാരിൽ മാത്രമായി കേരളത്തിൽ ആയുർവേദ ചികിൽസ പരിമിതപ്പെട്ടിരുന്നില്ല. ഇവിടത്തെ വലിയൊരു വിഭാഗം ആയുർവേദ ചികിൽസകർ കീഴ്ജാതികളിൽപ്പെട്ടവരായിരുന്നു. അവർ പാകപ്പെടുത്തിയെടുത്ത നിരവധി ഔഷധങ്ങളെക്കുറിച്ച് അന്നു വ്യാപകമായി ഉപയോഗിച്ചിരുന്ന പല മലയാള ഗ്രന്ഥങ്ങളും പരാമർശിക്കുന്നുണ്ട്.[26] വൈദ്യത്തിലും രോഗ ശുശ്രൂഷയിലും നേടിയ പാണ്ഡിത്യത്തിൻെറ പേരിലാണല്ലോ ശ്രീനാരായണഗുരുപോലും ആദ്യകാലത്ത് അറിയപ്പെട്ടിരുന്നത്.[27] കേരളത്തിലെങ്കിലും ആയുർവേദവിജ്ഞാനം ഉന്നത ജാതിക്കാരുടെ കുത്തകയായിരുന്നില്ല എന്നു തീർതു പറയാം. ജാതിയുടെയും മതത്തിൻെറയും വേലിക്കെട്ടുകളെ അത് അതിലംഘിച്ചിരുന്നു.

കൊളോണിയൽ വൈദ്യത്തിനു ലഭിച്ചുപോന്ന മികച്ച സൗകര്യങ്ങൾ നാട്ടുചികിൽസയെ അസാധുവാക്കാൻ പര്യാപ്തമായിരുന്നില്ല. *ഔദ്യോഗികമായ യാതൊരു വൈദ്യസഹായവും ലഭിക്കാത്ത വിശാലമായ ജനസഞ്ചയത്തിൽ, പത്തിൽ ഒമ്പതു ഭാഗത്തോളം പേരുടെയും ചികിൽസാവശ്യങ്ങൾ നിവർത്തിക്കുന്നത്* നാട്ടുചികിൽസാ സമ്പ്രദായമാണെന്ന് നാട്ടുവൈദ്യത്തെ സംബന്ധിച്ച കമ്മിറ്റി നിരീക്ഷിച്ചിട്ടുണ്ട്.[28] പാശ്ചാത്യചികിൽസാ കേന്ദ്രങ്ങൾ നിലനിന്നിരുന്ന പ്രദേശങ്ങളിൽപോലും നാട്ടുവൈദ്യത്തിനായിരുന്നു ആവശ്യക്കാർ കൂടുതൽ. മദിരാശി നഗരത്തിൽ ഒരേസ്ഥലത്ത് സ്ഥിതി ചെയ്തിരുന്ന ആയുർവേദ - ഇംഗ്ലീഷ് ഡിസ്പെൻസറികളെ ആശ്രയിച്ചിരുന്ന ജനങ്ങളുടെ എണ്ണം താരതമ്യം ചെയ്താൽ ഇക്കാര്യം വ്യക്തമാകും. 1921-22 കാലത്തെ കണക്കനുസരിച്ച് ആയുർവേദ ഡിസ്പെൻസറിയിൽ 1,22,238 രോഗികൾ ചികിൽസക്കെത്തിയപ്പോൾ ഇംഗ്ലീഷ് ഡിസ്പെൻസറിയിലെത്തിയത് 37,626 പേർ മാത്രമാണ്. ഈ ഡിസ്പെൻസറികളെക്കുറിച്ചു പറയുമ്പോൾ രണ്ടു ഘടകങ്ങൾ പ്രത്യേകം ശ്രദ്ധയർഹിക്കുന്നു. ആയുർവേദ ഡിസ്പെൻസറിയിലെ രോഗികളിൽ നല്ലൊരു ശതമാനം മുസ്ലിം, ക്രിസ്ത്യൻ, യൂറോപ്യൻ വിഭാഗങ്ങളിൽപ്പെട്ടവരായിരുന്നു എന്നതാണ് ഇതിലാദ്യത്തേത്. രണ്ടാമതായി, ആയുർവേദ ഡിസ്പെൻസറിയിലെ ചികിൽസാച്ചെലവ് താരതമ്യേന കുറവായിരുന്നു. ഇംഗ്ലീഷ് ഡിസ്പെൻസറിയിൽ ഒരു രോഗിക്ക് ഒരു ദിവസത്തെ ശരാശരി ചെലവ് ആയുർവേദത്തേക്കാൾ നാനൂറു ശതമാനത്തോളം കൂടുതലായിരുന്നു.[29]

പാശ്ചാത്യ ചികിൽസാ സൗകര്യങ്ങൾ പരിമിതമായതിനാൽ, നാട്ടുചികിൽസയ്ക്ക് വിശാലമായി പ്രവർത്തിക്കാൻ സാധിച്ചു. പ്രത്യേകിച്ചും ഉൾനാടൻ പ്രദേശങ്ങളിൽ. എങ്കിൽ പോലും പാശ്ചാത്യ വൈദ്യവുമായുള്ള സുഖകരമല്ലാത്ത ഒരേറ്റുമുട്ടൽ എപ്പോഴും മനസ്സിൽ കണ്ടിരുന്നതിനാൽ നാട്ടുചികിൽസകരുടെ ഉള്ളിൽ ഒരു തരം അരക്ഷിതത്വബോധം പിടിമുറുക്കി. പാശ്ചാത്യ വൈദ്യം ഉയർതുന്ന വെല്ലുവിളിയുടെ ഫലമായി തങ്ങൾ അപ്രസക്തരായിത്തീരാനിടയു

25 *ഉസ്മാൻ കമ്മിറ്റി റിപ്പോർട്,* പു. 19

26 എൻ.വി.കൃഷ്ണൻകുട്ടിവാരിയർ, *ആയുർവേദ ചരിത്രം* (കോട്ടക്കൽ: 1980) പു. 344

27 പി. ചന്ദ്രമോഹൻ, *സോഷ്യൽ ആൻഡ് പൊളിറ്റിക്കൽ പ്രൊട്ടസ്റ്റ് ഇൻ ട്രാവൻകൂർ : എ സ്റ്റഡി ഓഫ് ദ ശ്രീനാരായണധർമപരിപാലനയോഗം* (ജെ.എൻ.യു: എം.ഫിൽ പ്രബന്ധം, 1981)

28 *ഉസ്മാൻ കമ്മിറ്റി റിപ്പോർട്* പു. 13

29 *ഉസ്മാൻ കമ്മിറ്റി റിപ്പോർട്*

ണ്ടെന്നു ബോദ്ധ്യരായ നാട്ടുചികിൽസാ പ്രമുഖർ സ്വന്തം ചികിൽസാകലയുടെ അവസ്ഥയെ വിമർശന ബുദ്ധ്യാ വിലയിരുത്താൻ നിർബന്ധിതരായി. പോയകാലത്തിന്റെ പ്രതാപമോർത്തുള്ള ഗർവും വർത്തമാന കാലത്തിലുള്ള അസംതൃപ്തിയും ഭാവിയെക്കുറിച്ചുള്ള ഭയാശങ്കകളും ചേർന്ന് സങ്കീർണമാണ് തങ്ങളുടെ അവസ്ഥയെന്ന് അവർ വിലയിരുത്തി. നാട്ടുവൈദ്യത്തെ പുനരുദ്ധരിക്കുന്നതിനുവേണ്ടി പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തിലും ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിലും നടന്ന പരിശ്രമങ്ങൾ ഇത്തരമൊരു വിലയിരുത്തലിന്റെ ഫലമായിരുന്നു.

കൊളോണിയൽ വൈദ്യത്തിന്റെ കടന്നുവരവോടെ ബംഗാൾ ഗ്രാമങ്ങളിൽ നാട്ടുചികിൽസയ്ക്കുണ്ടായ പ്രതിസന്ധിയുടെ മികച്ച ചിത്രീകരണമാണ് താരാശങ്കർ ബന്ദോപാധ്യായയുടെ *ആരോഗ്യനികേതനം.* നോവലിലെ കേന്ദ്രകഥാപാത്രമായ ജീവൻ മൊഷായിയിലൂടെ ഈ പ്രതിസന്ധി ആവിഷ്കൃതമായിരിക്കുന്നു. അസാമാന്യമായ രോഗനിർണയ സാമർഥ്യവും രോഗത്തെ മുൻകൂട്ടി വിശകലനം ചെയ്യാനുള്ള അതുല്യശേഷിയും ഒത്തിണങ്ങിയിട്ടും പാശ്ചാത്യ ഡോക്ടർമാർ ഗ്രാമത്തിലെത്തുന്നതോടെ മൊഷായി ക്രമേണ അവഗണിക്കപ്പെടുകയായിരുന്നു. ചികിൽസിക്കാൻ രോഗികളില്ലാതെ അയാളുടെ തൊഴിൽ ശുഷ്കമായി. മൂന്നു തലമുറകളായി ഗ്രാമത്തിന്റെ ആരോഗ്യാവശ്യങ്ങൾ പൂർത്തീകരിച്ചുപോന്ന 'ആരോഗ്യനികേതനം' എന്ന കുടുംബ വൈദ്യശാല ആർകും വേണ്ടാതെ ജീർണിച്ചു തുടങ്ങി. പ്രസ്തുത വൈദ്യശാലയുടെ അവസ്ഥ വിവരിച്ചുകൊണ്ടാണ് നോവലിന്റെ ആരംഭം:

> *ഏതാണ്ട് എൺപതു വർഷം മുമ്പാണ് ഇതു [ആരോഗ്യനികേതനം] സ്ഥാപിക്കപ്പെട്ടത്. ഇപ്പോൾ ഇടിഞ്ഞു പൊളിഞ്ഞ അവസ്ഥയിലാണ്. മൺചുമരുകൾ അങ്ങിങ്ങു പൊട്ടിയിരിക്കുന്നു. മേൽപ്പുരയിൽ പലയിടത്തും വിടവുകളുണ്ട്. അതിന്റെ മധ്യഭാഗം താഴേക്ക് ഇടിഞ്ഞിരിക്കുന്നു. - ഒരു കൂനന്റെ മുതുകുപോലെ. ഇപ്പോഴും എങ്ങനെയോ നിൽക്കുന്നെന്നേയുള്ളു - അവസാനം പ്രതീക്ഷിച്ചുകൊണ്ട്, തകർന്നുവീഴുന്ന നിമിഷം ഉറ്റുനോക്കിക്കൊണ്ട്.*[30]

നാട്ടുവൈദ്യത്തിനു വന്നുചേർന്ന പരിതോവസ്ഥയുടെ പ്രതീകമാണ് താരാശങ്കർ വിവരിക്കുന്ന ഈ വൈദ്യശാല. അതിന്റെ അവസ്ഥ ശോച്യവും 'അനുകമ്പാർഹ'വുമായിരിക്കുന്നു എന്നത് അതിന്റെ ഭാവിയിൽ ഉൽകണ്ഠ പുലർത്തിയിരുന്ന ഏതാണ്ടെല്ലാവരും പങ്കിട്ടിരുന്ന അഭിപ്രായമായിരുന്നു. വിജ്ഞാനത്തിന്റെയും ഔഷധങ്ങളുടെയും ഗുണനിലവാരം, ചികിൽസകരുടെ പരിശീലനം എന്നിവയുടെ മേഖലകളിൽ സാർവത്രികമായ പതനം നാട്ടുചികിൽസയ്ക്ക് സംഭവിച്ചു കഴിഞ്ഞു എന്നതിൽ ആർകും സംശയമൊന്നുമുണ്ടായിരുന്നില്ല.

> *ആര്യവൈദ്യത്തിന്റെ പ്രാചീന പരിഷ്കാരം നമുക്കെത്രതന്നെ അഭിമാന ഹേതുകമായിരുന്നാലും, അതിന്റെ ഇന്നത്തെ സ്ഥിതി അത്യന്തം ദയനീയമായിട്ടാണിരിക്കുന്നതെന്ന് ആർകും സമ്മതിക്കാതെ കഴിയില്ല. ബാഹ്യാഭ്യന്തരങ്ങളായ പല കാരണങ്ങളാലും, നമ്മുടെ വൈദ്യശാസ്ത്രത്തിന് അടിക്കടി അധഃപതനവും, അന്യസമ്പ്രദായങ്ങൾക്ക് അത്രക്കുമാത്രം ഒരു അഭിവൃദ്ധിയും ആണ് വന്നു കൂടുന്നതെന്നു ചുറ്റുമുള്ള സംഗതികൾ സൂക്ഷിച്ചുനോക്കിയാൽ മനസ്സിലാക്കാൻ പ്രയാസമില്ല. പാശ്ചാത്യൻമാർ പ്രകൃതിതത്വങ്ങളെ കണ്ടുപിടിക്കുകയും, പഴയ ശാസ്ത്രങ്ങളെ പിന്നെയും പിന്നെയും പരിഷ്കരിക്കുകയും ചെയ്തുവരുന്നു. പൗരസ്ത്യൻമാരായ നമ്മളോ പ്രാചീന ശാസ്ത്രങ്ങളെല്ലാം പരിപൂർണങ്ങളാണെന്നു മാത്രം കണ്ണടച്ചു വിശ്വസിച്ചുകൊണ്ടിരിക്കുന്നതിനാൽ ഉച്ചസ്ഥിതിയിലെത്തുന്നതിന് ഒരു പടിയെങ്കിലും കയറാൻ ശ്രമിക്കുന്നില്ലെന്നു മാത്രമല്ല മറ്റുള്ളവരുടെ ഉന്തും തള്ളും കൊണ്ടു കീഴ്പ്പെട്ടുതന്നെ ഉരസലായിപ്പോരികയും ചെയ്യുന്നു. ഈ നിലയിൽ തന്നെ കുറച്ചുകാലം കൂടി കഴിയുന്നതായാൽ ആര്യവൈദ്യം നാമാ*

30 താരാശങ്കർ ബന്ദോപാധ്യായ, *ആരോഗ്യനികേതനം* (കോട്ടയം: സാഹിത്യ പ്രവർത്തക സഹ.സംഘം, 1982) പു. 5

*വശേഷമായിത്തീരുമെന്നും തീർചയാക്കാവു ന്നതാണ്*[31]

ആയുർവേദമാണ് സകല വൈദ്യ വിജ്ഞാനത്തിൻെറയും ഉറവിടം എന്നൊരു വീക്ഷണം സമകാലികാവസ്ഥയെക്കുറിച്ചുള്ള ഈ നിരീക്ഷണത്തിൽ അടങ്ങിയിരിപ്പുണ്ട്. ലോകത്തിലെ സകല ചികിൽസാ സമ്പ്രദായങ്ങളും അവയ്ക്കാവശ്യമായ പ്രാഥമിക വിജ്ഞാനം സമ്പാദിച്ചത് ആയുർവേദത്തിൽ നിന്നായിരുന്നുവെന്നാണ് അതിൻെറ പ്രാചീനത എടുത്തുകാട്ടിക്കൊണ്ട് അന്നു വാദിച്ചു പോന്നത്. ആൾ ഇന്ത്യാ ആയുർവേദിക് കോൺഫറൻസ് അദ്ധ്യക്ഷൻ ജാമിനിഭൂഷൺ റായ് കവിരത്നം പറയുന്നതു കേൾക്കുക:

> *ഏതാണ്ടെല്ലാ ശാസ്ത്രങ്ങളുടെയും അടിസ്ഥാന തത്വങ്ങൾ ഈ രാജ്യത്താണ് ജൻമം കൊണ്ടതെന്ന വസ്തുത ലോകത്തെ സകല ആചാര്യൻമാരും തുറന്നു സമ്മതിച്ചിട്ടുണ്ട്. വൈദ്യശാസ്ത്രത്തിൻെറ മൂലതത്വങ്ങൾ അറേബ്യയിൽ ആദ്യമായി പ്രചരിപ്പിച്ചത് ഇന്ത്യയിലെ ആചാര്യൻമാരും വൈദ്യപണ്ഡിതൻമാരുമായിരുന്നു എന്നതിന് വ്യക്തമായ തെളിവുകളുണ്ട്. അറേബ്യയിൽനിന്ന് ഈജിപ്തിലൂടെ ഗ്രീസിലേക്കും അവിടെനിന്ന് റോമിലേക്കും സഞ്ചരിച്ച ആയുർവേദം പിന്നീട് യൂറോപ്പ് മുഴുവനും ക്രമേണ ലോകമെങ്ങും വ്യാപിക്കുകയായിരുന്നു.*[32]

അങ്ങനെ, സകല വൈദ്യ വിജ്ഞാനത്തിൻെറയും ജനനിയാണ് ആയുർവേദമെന്ന് നാട്ടുചികിൽസയുടെ വക്താക്കൾ ആവർതിച്ച് ഊന്നികൊണ്ടിരുന്നു.

എന്നാൽ പഴമയെ വിലയിരുത്തുന്നതിൽ പ്രാചീനത മാത്രമായിരുന്നില്ല മാനദണ്ഡം. പുരാതന ഗ്രന്ഥങ്ങളിൽ അടങ്ങിയ വിജ്ഞാനത്തിനും അതിൻെറ പ്രയോഗത്തിനും തുല്യപ്രാധാന്യമുണ്ടായിരുന്നു. വിജ്ഞാനത്തിലും അതിൻെറ പ്രയോഗത്തിലും ആയുർവേദം ഉന്നത നിലവാരം കൈവരിച്ചിരുന്നതായി കാണാം. ചരകൻെറയും ശുശ്രുതൻെറയും വാഗ്ഭടൻെറയും ഗ്രന്ഥങ്ങൾ ഇതിനു ദൃഷ്ടാന്തങ്ങളാണ്.[33]

സംഭവ്യമായ സകല രോഗങ്ങൾക്കും ഉപയുക്തമായ വിപുലമായൊരു ചികിൽസാ വ്യവസ്ഥ, ഈ ഗ്രന്ഥങ്ങളുടെ വ്യാഖ്യാനങ്ങളും പിന്നീടുണ്ടായ സ്വതന്ത്രകൃതികളും ചേർന്ന് വികസിപ്പിച്ചെടുത്തിരുന്നു. ഔഷധങ്ങളിൽ മാത്രമായി അതു പരിമിതപ്പെട്ടിരുന്നുമില്ല. ശസ്ത്രക്രിയാ പ്രാവിണ്യവും അതിനുണ്ടായിരുന്നു. പ്രാചീന ഗ്രന്ഥങ്ങളിൽ ശസ്ത്രക്രിയാ വിധികളോടൊപ്പം വിവരിക്കുന്ന അനേകം ശസ്ത്രക്രിയാ ഉപകരണങ്ങളുടെ പട്ടിക ഈ വസ്തുത തെളിയിക്കുന്നതിനായി പ്രസിദ്ധീകരിക്കപ്പെട്ടു. കൃത്രിമനാസിക വച്ചുപിടിപ്പിക്കൽ, തൊലി ഒട്ടിച്ചുചേർകൽ, നേത്ര ശസ്ത്രക്രിയ, തലയോടു തുളയ്ക്കൽ, അസ്ഥി ക്രമീകരണം, അംഗഛേദം തുടങ്ങിയവയായിരുന്നു ഇന്ത്യൻ ഭിഷഗ്വരൻമാർ പ്രാവിണ്യം നേടിയ ചില മേഖലകൾ.[34] ശരീരഘടനാ ശാസ്ത്രത്തെക്കുറിച്ചുള്ള പരിജ്ഞാനവും അവർകുണ്ടായിരുന്നു. ശരീരം കീറിമുറിച്ച് പരിശോധന നടത്താൻ അവർ മടിച്ചിരുന്നില്ല.[35] ആയുർവേദത്തിനു പണ്ടുകാലത്തുണ്ടായിരുന്ന നേട്ടങ്ങളൊന്നും സമകാലിക സാഹചര്യങ്ങൾ പ്രതിഫലിപ്പിക്കുന്നില്ല എന്നായിരുന്നു വാദം.

എന്നാൽ ഭൂതകാലത്തെ ഇത്തരത്തിൽ വായിച്ചെടുക്കാൻ നാട്ടുവൈദ്യത്തിൻെറ വക്താക്കൾക്കു സാധിച്ചത്, യൂറോപ്യൻമാരായ പൗരസ്ത്യവാദികൾ ഏഷ്യയെക്കുറിച്ചു

31 *ധന്വന്തരി,* 16 ആഗസ്ത് 1913

32 അധ്യക്ഷപ്രസംഗം, *ആൾ ഇന്ത്യാ ആയുർവേദിക് കോൺഫറൻസ്,* ഏഴാമതു സമ്മേളനം (കൽക്കത്ത: 1916), പു. 6

33 *ശുദ്ധനിധി,* വോ. 2, ല. 12

34 എസ്.എം.മിത്ര, *ഹിന്ദുമെഡിസിൻ* (ലണ്ടൻ: 1914)

35 *ശുദ്ധനിധി,* വോ. 2, ല. 4

നടത്തിയ ഗവേഷണപഠനങ്ങളെ മാത്രം ആശ്രയിച്ചായിരുന്നില്ല. അഭ്യസ്തവിദ്യരായ പാശ്ചാത്യ ധിഷണകളിൽ നിന്നു വ്യത്യസ്തമായി, പുരാതന ഗ്രന്ഥങ്ങൾ വായിക്കാനും വ്യാഖ്യാനിക്കാനുമുള്ള സാമർഥ്യവും അവസരവും അവർകുണ്ടായിരുന്നു. അതേ സമയം ഇന്ത്യയുടെ ഭൂതകാലത്തെക്കുറിച്ചുള്ള പൗരസ്ത്യവാദികളുടെ കണ്ടെത്തലുകൾ അവർക് ഉപയുക്തമായിരുന്നുതാനും. വാസ്തവത്തിൽ, തങ്ങളുടെ വാദമുഖങ്ങൾ സമർഥിക്കുന്നതിന് അവർ പലപ്പോഴും ആശ്രയിച്ചിരുന്നത് യൂറോപ്യൻ പണ്ഡിതൻമാരുടെ ആധികാരികതയെയായിരുന്നു. കൊളോണിയൽ ഭരണത്തിൻെറ പക്ഷപാതപരമായ വീക്ഷണങ്ങളെ ഉപരോധിക്കാൻ യൂറോപ്യൻമാരുടെ അഭിപ്രായങ്ങൾ തന്നെ അവർ ഉപയോഗപ്പെടുത്തി. നാട്ടുവൈദ്യത്തിൻെറ നേട്ടങ്ങളെ പ്രകീർത്തിച്ച എച്ച്.എച്ച്. വിൽസൺ, ടി.എ. വൈസ്, റോയ്ൽ എന്നിവരുടെ അഭിപ്രായങ്ങൾ പ്രത്യേകിച്ചും.[36]

അതേസമയം ഈ ഭാരതീയ നായകൻമാരുടെയും പൗരസ്ത്യതാവാദക്കാരുടെയും വീക്ഷണങ്ങൾ എപ്പോഴും സമാനങ്ങളായിരുന്നില്ലതാനും. വീക്ഷണങ്ങൾ സമാനമായിരുന്നപ്പോൾപോലും അവയുടെ പ്രേരകങ്ങളും താത്പര്യങ്ങളും ഭിന്നങ്ങളായിരുന്നു. പ്രാചീന വസ്തുതകളെക്കുറിച്ചു പഠിക്കുക, തങ്ങൾ കീഴടക്കിയ ജനതയെക്കുറിച്ചുള്ള വിജ്ഞാനം രൂപപ്പെടുത്തുന്നതിനു സാമ്രാജ്യത്വത്തെ സഹായിക്കുക - ഇതായിരുന്നു പൗരസ്ത്യതാ ഗവേഷണം. കൊളോണിയൽ മേധാവിത്വത്തിൻെറ പദ്ധതികളുടെ ഭാഗമായിരുന്നു അത്. എന്നാൽ ഇക്കാര്യം പലപ്പോഴും ശ്രദ്ധിക്കപ്പെടാതെ പോയി. ഉദാഹരണമായി, വിദ്യാഭ്യാസത്തിൻെറ കാര്യത്തിൽ ഇന്ത്യക്കാരും കൊളോണിയൽ മേധാവികളും പുലർത്തിയിരുന്ന ആശയങ്ങൾ തമ്മിലുള്ള വൈജാത്യത്തെ അപ്രധാനീകരിക്കാൻ ഈയടുത്തകാലത്ത് ഒരു ഗവേഷകൻ ശ്രമിച്ചതു നോക്കുക. ഇന്ത്യൻ ധിഷണാശാലികളുടെയും കൊളോണിയൽ ഉദ്യോഗസ്ഥരുടെയും വീക്ഷണങ്ങൾ നിരവധി കാര്യങ്ങളിൽ സമാനത പുലർത്തുന്നുവെന്നാണ് അദ്ദേഹത്തിൻെറ വാദം.[37] രണ്ടുവിഭാഗങ്ങളുടെയും പദ്ധതികൾ പൂർണമായും വ്യത്യസ്തമായിരുന്നു എന്ന വസ്തുത വിസ്മരിക്കുകയായിരുന്നു അദ്ദേഹം. ആദ്യത്തെ കൂട്ടർക് സാമൂഹിക പുനരുത്ഥാനം എന്ന ദീർഘകാല ലക്ഷ്യമായിരുന്നപ്പോൾ രണ്ടാമത്തെ വിഭാഗത്തിന് ഭരണാധികാരമെന്ന പരിമിത ലക്ഷ്യം മാത്രമേ ഉണ്ടായിരുന്നുള്ളു. വീക്ഷണത്തിലെ ഈ വ്യത്യാസം നാട്ടുചികിൽസയുടെ കാര്യത്തിലും തികച്ചും ബാധകമായിരുന്നു.

ഭൂതകാലത്തെക്കുറിച്ചുള്ള നാട്ടുവൈദ്യ വക്താക്കളുടെ അന്വേഷണം കേന്ദ്രീകരിച്ചത് വർതമാനത്തെ രൂപപ്പെടുത്തിയ സാഹചര്യങ്ങളിലായിരുന്നു. ലെസ്ലി വാദിക്കുന്ന പോലെ, പുനരുദ്ധാരണത്തെ നീതിമത്ക്കരിക്കുന്ന വല്ല സിദ്ധാന്തവും കണ്ടെത്തുവാനുള്ള ശ്രമമായിരുന്നില്ല ഈ അന്വേഷണം. മറിച്ച് പരിഷ്കാരത്തിനു ആവശ്യമായ ഒരാമുഖം എന്ന നിലയിലാണ് അതു മനസ്സിലാക്കപ്പെട്ടത്.[38] അതുകൊണ്ടാണ് ബാഹ്യശക്തികൾ സൃഷ്ടിച്ചതും

36 വൈദ്യസമ്പ്രദായത്തിൽ ക്രമബദ്ധമായ പ്രവർതനങ്ങൾ നടത്താനാവും വിധം വിജയകരമായ നിലയിൽ ചികിൽസാകല അവർ സ്വായത്തമാക്കിയത്, മിക്കവാറും ഈ കാലഘട്ട (ക്രിസ്തുവിന് മൂന്നു നൂറ്റാണ്ടു മുമ്പ്) ത്തിലാവാനാണിട. ജനങ്ങളുടെ മുൻവിധികൾക്കെതിരായ ഒരു വിജ്ഞാന പ്രഭവമായിരുന്നു അതിൻേറത്. ഗ്രന്ഥ വിജ്ഞാനവും അഥവാ, ശരീര ശസ്ത്രക്രിയ സംബന്ധിച്ച താത്വിക ജ്ഞാനവും പ്രയോഗവും തമ്മിൽ സംയോജിപ്പിക്കണമെന്നാണല്ലോ, ശുശ്രുതൻ അഭിപ്രായപ്പെടുന്നത്. പ്രാചീന ഹൈന്ദവ വൈദ്യശാസ്ത്രം അതിൻെറ എല്ലാ വശങ്ങളിലും സമ്പൂർണവും അതിൻെറ സ്വാധീനത സുസ്ഥിരവും ആയിരുന്നതെന്തുകൊണ്ടെന്ന് ഇതു വ്യക്തമാക്കിത്തരുന്നുണ്ട്. അതു രൂപപ്പെടാൻ നിരവധി നൂറ്റാണ്ടുകൾ വേണ്ടിവന്നു എന്ന അനുമാനത്തെയും ഇതു സാധൂകരിക്കുന്നു. ടി. എ. വൈസ്, *ദ ഹിന്ദു സിസ്റ്റം ഒഫ് മെഡിസിൻ* (ന്യൂദൽഹി: 1986 റീ പ്രിൻറ്) പു. XVIII

37 കൃഷ്ണകുമാർ, *പൊളിറ്റിക്കൽ അജണ്ട ഒഫ് എജ്യുക്കേഷൻ, എ സ്റ്റഡി ഒഫ് കൊളോണിയലിസ്റ്റ് ആൻറ് നേഷനലിസ്റ്റ് ഐഡിയാസ്* (ന്യൂദൽഹി: 1991)

നാട്ടുചികിൽസാ വ്യവസ്ഥ ആന്തരികമായി അഭിമുഖീകരിച്ചതുമായ പതനത്തിൻെറ കാരണങ്ങൾക്ക് അന്വേഷണത്തിൽ കേന്ദ്രപ്രാധാന്യം കൈവന്നത്.

മൂന്നു ഘടകങ്ങളുമായി ബന്ധപ്പെട്ടതാണ് ഈ ആന്തരിക കാരണങ്ങൾ. ജ്ഞാനത്തിൻെറ മണ്ഡലത്തിലെ നിശ്ചലാവസ്ഥ, ചികിൽസകരുടെ അറിവില്ലായ്മ, ഗുണമേൻമയുള്ള ഔഷധങ്ങളുടെ അഭാവം എന്നിവയാണവ. നാട്ടുചികിൽസയുടെ മുഖ്യദൗർബല്യം അതിൻെറ ജ്ഞാനം കാലഹരണപ്പെട്ടു എന്നതായിരുന്നു. പ്രാചീന ക്ലാസിക് ഗ്രന്ഥങ്ങൾ എത്രമാത്രം ഉത്കൃഷ്ടമായിരുന്നാൽ പോലും അവയിലെ വിജ്ഞാനം നിശ്ചലാവസ്ഥയിലായിരുന്നു. പരീക്ഷണങ്ങളിലൂടെ അവ പരിഷ്കരിച്ച് മെച്ചപ്പെടുത്താനും പുതിയ അനുഭവങ്ങളുമായി അവയെ ബന്ധപ്പെടുത്താനും പര്യാപ്തമായ ഫലപ്രദമായ ശ്രമങ്ങളൊന്നും നടന്നിരുന്നില്ല. ഈ ഗ്രന്ഥങ്ങളുടെ രചനക്കു ശേഷം ലോകത്തു സംഭവിച്ച പാരിസ്ഥിതികവും സാമൂഹികവുമായ പരിവർതനങ്ങളോട് ആയുർവേദം ഏറെക്കുറെ ഉദാസീനമായിരുന്നു. അതിനാൽ അതിൻെറ ചികിൽസാരീതിക്ക് യാഥാർത്ഥ്യങ്ങളുമായി ബന്ധമില്ലാതായി.[39] അങ്ങനെ കാലത്തിനൊപ്പം മുന്നേറാനാവാതെ നൂറ്റാണ്ടുകൾക്കുമുമ്പ് വികാസം കൊണ്ട അറിവുകളുടെ സ്ഥലരാശിക്കകത്ത് ആയുർവേദത്തിനു വ്യയം ചെയ്യേണ്ടിവന്നു.

എന്നാൽ ഈ അറിവുപോലും ഫലപ്രദമായ വിധത്തിൽ സ്വായത്തമാക്കാൻ അന്നത്തെ വൈദ്യൻമാർകു കഴിഞ്ഞിരുന്നില്ല എന്നതാണ് വാസ്തവം. വൈദ്യശാസ്ത്രഗ്രന്ഥങ്ങൾ അത്ര എളുപ്പത്തിൽ ലഭിക്കുമായിരുന്നില്ല. ഇനി കിട്ടിയാൽതന്നെ അവയുടെ ഉള്ളടക്കം ഗ്രഹിക്കുന്നതിനാവശ്യമായ ഭാഷാപ്രാവിണ്യം മിക്ക ചികിൽസകർക്കും ഉണ്ടായിരുന്നുമില്ല.

എന്തിനേറെ, സ്വന്തം ഭാഷയിൽ ലഭ്യമായിരുന്ന ഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളും പോലും അവർ ഫലപ്രദമായി ഉപയോഗിച്ചിരുന്നില്ല. ഗ്രന്ഥങ്ങൾ പഠിച്ച്, വൈദ്യശാസ്ത്രത്തിൻെറ മൗലിക തത്വങ്ങൾ ഗ്രഹിക്കുകയെന്ന ശ്രമകരമായ ഉദ്യമത്തിനുപകരം, ഏതെങ്കിലും മുതിർന്ന വൈദ്യൻമാരുടെ കീഴിൽ കുറച്ചുകാലം ചെലവഴിച്ച് അവർ പറഞ്ഞുകൊടുത്തകാര്യങ്ങൾ മനസ്സിലാക്കുക എന്ന എളുപ്പവഴിയാണ് മിക്ക ചികിൽസകരും സ്വീകരിച്ചത്. തങ്ങളിൽ വിശ്വാസമർപിച്ച് രോഗശാന്തിതേടിയെത്തിയ രോഗികൾക്ക്, മറ്റാരിൽനിന്നോ കടം വാങ്ങിയ മരുന്നു ചാർതുകൾ കൊണ്ട് ചികിൽസ നടത്തിപ്പോന്ന വൻഭൂരിപക്ഷം വരുന്ന നാട്ടുവൈദ്യൻമാരും പത്തൊമ്പതാം നൂറ്റാണ്ടിൻെറ അന്ത്യഘട്ടമായപ്പോഴേക്കും തങ്ങളുടെ സ്വന്തം കലയിൽ അജ്ഞരായിത്തീർന്നു. അവരുടെ ലക്ഷ്യം ഉപജീവനം മാത്രമായിരുന്നു.[40] ഇക്കൂട്ടർ കാരണം നാട്ടുചികിൽസ ഫലപ്രദമല്ലാതായിത്തീർന്നതിലും അതിനു വിശ്വാസ്യത നഷ്ടമായതിലും അൽഭുതമേതുമില്ല.

ഔഷധങ്ങൾ തയ്യാറാക്കുന്നതിനവലംബിച്ച മാർഗങ്ങളായിരുന്നു നാട്ടുവൈദ്യത്തിൻെറ മറ്റൊരു പ്രധാന ദൗർബല്യം. നേരത്തേ തയ്യാറാക്കിവച്ച ഔഷധങ്ങൾ തീരെ കുറവായതിനാൽ വൈദ്യൻമാരുടെ നിർദേശങ്ങളനുസരിച്ച് രോഗികൾ തന്നെ അവ ഉണ്ടാക്കിയെടുക്കുകയായിരുന്നു. എന്നാൽ രോഗികൾ തയ്യാറാക്കുന്ന ഔഷധങ്ങൾ പലപ്പോഴും അവയുടെ ചേരുവകളിലോ നിർമാണ രീതിയിലോ വൈദ്യൻമാരുടെ നിർദേശങ്ങളെ പൂർണ

38 ലസ്സി, *ദി ആംബിഗിറ്റീസ് ഓഫ് മെഡിക്കൽ റിവൈവലിസം ഇൻ മോഡേൺ ഇന്ത്യ*, പു. 362

39 പൂനംചന്ദ് തൻസുഖ് വ്യാസ്, ദ പ്രസൻറ് അബ്ജക്ട് സ്റ്റേറ്റ്, *ശുദ്ധ നിധി*, വോ. 1, ല. 2. കൂടാതെ, പി.എസ്. വാര്യർസ് എവിഡൻസ്, *റിപ്പോർട് ഓൺ ദ ഇൻഡിജനസ് സിസ്റ്റം*, വോ. II എവിഡൻസ്, പു. 215-1940.

40 *ധന്വന്തരി*, 15 ഡിസംബർ 1916

മായും അനുസരിച്ചിരുന്നില്ല. അതിൻെറ ഫലമായി വൈദ്യൻ കൽപിച്ചതും രോഗി ഉപയോഗിച്ചതും തമ്മിൽ വലിയ അന്തരം ഉണ്ടായി. ഔഷധങ്ങളുടെ ഗുണനിലവാരം ഉറപ്പുവരുത്താൻ പര്യാപ്തമായ ഉപാധികളൊന്നും ഉണ്ടായിരുന്നുമില്ല. അതിനാൽ വൈദ്യൻമാർ എത്ര പ്രഗത്ഭരായിട്ടും അവരുടെ ചികിൽസ ഫലമില്ലാത്തതായിത്തീർന്നു.[41]

നാട്ടുചികിൽസയുടെ ഈ ആന്തരിക ദൗർബല്യങ്ങൾ രാഷ്ട്രീയവും സാമൂഹികവുമായ രക്ഷാകർതൃത്വവുമായി ബന്ധപ്പെട്ടവ കൂടിയായിരുന്നുവെന്ന് ഓർകണം. നാട്ടുവൈദ്യത്തെ സംബന്ധിച്ച കമ്മിറ്റി ഈ അവഗണനയെ പരാമർശിചുകൊണ്ട് അഭിപ്രായപ്പെട്ടു:

*നാട്ടുവൈദ്യത്തിന് സ്വാഭാവികവും കൃതജ്ഞതാപൂർവവുമായ രക്ഷാകർതൃത്വം നൽകേണ്ട സർകാരും മറ്റുള്ളവരും അതിനോടു പുലർതിയ തണുത്ത പ്രതികരണവും അവഗണനയും ഒരു വശത്ത്. മറുവശത്താകട്ടെ സർകാരിൻെറ അംഗീകാരവും പിന്തുണയുമുള്ള ഒരു 'എതിരാളി'യോട് മല്ലിടേണ്ടി വരുന്നതുകൊണ്ടുള്ള ക്ഷതം. ഈ സാഹചര്യത്തിൽ അതു ജീർണിച്ചു എന്നതിനേക്കാൾ പിടിച്ചുനിന്നു എന്നതാണ് അൽഭുതകരമായ വസ്തുത.*[42]

നാട്ടുചികിൽസയുടെ പതനത്തെ സംബന്ധിച്ച ചർചകളുടെയെല്ലാം മുഖ്യവിഷയം സർകാർ അതിനോടുകാണിച്ച ശത്രുതാപരമായ മനോഭാവമായിരുന്നു. മാറിവന്ന രാഷ്ട്രീയ സാഹചര്യത്തിൽ അതിനു രക്ഷാകർതൃത്വം നഷ്ടപ്പെട്ടു എന്നു മാത്രമല്ല പാശ്ചാത്യ വൈദ്യവുമായി തുല്യതയുടെ അടിസ്ഥാനത്തിൽ മൽസരത്തിലേർപെടാനുള്ള അവസരം പോലും നിഷേധിക്കപ്പെട്ടു. അതിനാൽ ഈ പതനത്തിൻെറ നിർണായക ഘടകം രാഷ്ട്രീയാധികാരത്തിൻെറ അഭാവമാണെന്ന് കാണാനാവും. നാട്ടുചികിൽസയ്ക്കു വേണ്ടി ശക്തിയായി വാദിച്ച ഒരാൾ പറഞ്ഞു:

*ഞങ്ങൾക്ക് രാഷ്ട്രീയാധികാരം തരൂ. ഏതു സമ്പ്രദായമാണ് ഫലപ്രദവും, ശാസ്ത്രീയവും മികച്ചതുമെന്ന് അപ്പോൾ കാണിച്ചുതരാം. ഇന്ത്യയിൽ പാശ്ചാത്യ ചികിൽസയ്ക്കുണ്ടായ വിജയത്തിനു കാരണം, സർകാർ അതിനു നൽകിയ പിന്തുണയാണെന്നതിൽ യാതൊരു സംശയവുമില്ല.*[43]

രക്ഷാകർതൃത്വമില്ലായ്മ, തൊഴിലവസരങ്ങളില്ലായ്മ എന്നിവ മാത്രമായിരുന്നില്ല വൈദേശിക രാഷ്ട്രീയാധിപത്യത്തിൻെറ ഫലം. നാട്ടുവൈദ്യത്തിൻെറ സാമൂഹിക പിന്തുണയെയും അതു ബാധിച്ചു. നാട്ടുവൈദ്യത്തിൻെറ മുഖ്യ പ്രചോദകർ സ്വദേശികളായ ഭരണവർഗമായിരുന്നല്ലോ.[44] കൊളോണിയൽ ഭരണം നിലവിൽ വന്നതോടെ അവർ അധികാരഘടനയിൽ നിന്നു പുറത്താവുകയും നാട്ടുവൈദ്യത്തെ പിന്തുണയ്ക്കാൻ അധികാരശക്തികൾ ഇല്ലാതാവുകയും ചെയ്തു. അഭ്യസ്തവിദ്യരാകട്ടെ കൂടുതൽ ചിട്ടയുള്ളതും സുസംഘടിതവുമായ പാശ്ചാത്യവൈദ്യത്തിനു പ്രാമുഖ്യം നൽകാനും തുടങ്ങി. അങ്ങനെ രാഷ്ട്രീയ രക്ഷാകർതൃത്വത്തിൻെറയും സാമൂഹിക പിന്തുണയുടെയും കാര്യത്തിൽ നാട്ടുവൈദ്യം അവഗണിക്കപ്പെടുകയും അകറ്റി നിർത്തപ്പെടുകയും ചെയ്തു.

കൊളോണിയൽ ഭരണകൂടത്തിൻെറ വിവേചനപരമായ നയങ്ങളാണ് നാട്ടുവൈദ്യത്തെ പെട്ടെന്നു പ്രതിസന്ധിയിലെത്തിച്ചതെങ്കിലും അതിൻെറ നിശ്ചലാവസ്ഥയും പതനവും പണ്ടുതന്നെ ആരംഭിച്ചിരുന്നുവെന്ന് കാണാനാവും. ശുശ്രുതനെപ്പോലുള്ളവർ ഊന്നൽ നൽകിയിരുന്ന, സിദ്ധാന്തവും പ്രയോഗവും തമ്മിലുള്ള ബന്ധം കാലക്രമത്തിൽ

---

41 *ധന്വന്തരി,* 13 ഫെബ്രുവരി 1916

42 *ഉസ്മാൻ കമ്മിറ്റി റിപ്പോർട്,* പു. 10

43 വടക്കേപ്പാട്ട് നാരായണൻ നായർ, 'നമ്മുടെ ഇപ്പോഴത്തെ സ്ഥിതിയും ഇനിയത്തെ ഗതിയും', ധന്വന്തരി, വോ . 18, ല. 6,7, 1096 മകരം, കുംഭം, 1921)

44 കേരളത്തിലെ അഷ്ട വൈദ്യൻമാർക് ഭരണകർതാക്കൾ കരമൊഴിവായി ഭൂമി നൽകിയിരുന്നു. *ധന്വന്തരി,* 14 ജൂൺ, 1917

നഷ്ടമാവുകയായിരുന്നു. ഇതിനു വഴിയൊരുക്കിയ കാരണങ്ങളിലൊന്ന് ജന്തുക്കളെ കീറിമുറിക്കുന്നതിനെ എതിർതുപോന്ന ബുദ്ധമത ദർശനത്തിൻെറ സ്വാധീനതയാണെന്നായിരുന്നു പലരും സമർഥിച്ചത്.[45] ശസ്ത്രക്രിയാകലയിൽ ഇതുണ്ടാക്കിയ ഫലം പ്രത്യേകം ഊന്നിപ്പറഞ്ഞിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടോടെ വീണ്ടെടുക്കാനാവാത്തവിധം അതുമിക്കവാറും നശിച്ചു തുടങ്ങി. മുസ്ലിം ഭരണാധികാരികളും പ്രഭുക്കളും യുനാനി ചികിൽസയ്ക്ക് പ്രാമുഖ്യം നൽകിയ മധ്യകാലത്തും ഈ പതനം തുടർന്നുപോന്നു.[46] എന്നാൽ ഈ കാലഘട്ടങ്ങളിൽ സംഭവിച്ച മാറ്റങ്ങൾ, നാട്ടുചികിൽസാ സമ്പ്രദായങ്ങൾ തുടച്ചുനീക്കപ്പെടുന്നതിനുള്ള സാധ്യത രൂപം കൊണ്ട കൊളോണിയൽ കാലഘട്ടത്തിൻേറതിൽ നിന്നും ഗുണപരമായിത്തന്നെ വ്യത്യസ്തങ്ങളായിരുന്നുവെന്ന് ഓർക്കേണ്ടതുണ്ട്. കൊളോണിയൽ സാന്നിധ്യത്തിൻെറ ഫലമായി ഇത്തരമൊരു സാധ്യത രൂപപ്പെട്ട സാഹചര്യത്തിലാണ് ഇന്ത്യയിൽ നാട്ടുചികിൽസയുടെ പുനരുത്ഥാനത്തിനുവേണ്ടിയുള്ള പ്രസ്ഥാനം ഉയർന്നുവന്നത്.

അതേസമയം, പത്തൊമ്പതാം നൂറ്റാണ്ടിൻെറ അന്ത്യത്തിലും ഇരുപതാം നൂറ്റാണ്ടിൻെറ ആദ്യഘട്ടത്തിലുമായി രൂപം കൊണ്ട പൊതുവായ സാംസ്കാരികവും ധൈഷണികവുമായ പുനരുദ്ധാരണത്തിൻെറ ഭാഗമായിരുന്നു ഈ പ്രസ്ഥാനവും. ചികിൽസയുടെ മേഖലയിൽ മാത്രമായി പരിമിതപ്പെടുന്ന ഒറ്റപ്പെട്ട പ്രതിഭാസമായിരുന്നില്ല അത്. പതനത്തെ സംബന്ധിച്ച ഒരവബോധം ഇന്ത്യയിലെ ഏതാണ്ടെല്ലാ പ്രദേശങ്ങളിലും പ്രകടമായിരുന്നു. ബംഗാൾ, മഹാരാഷ്ട്ര, രാജസ്ഥാൻ, തമിഴ്നാട്, കേരളം എന്നിവിടങ്ങളിൽ പ്രത്യേകിച്ചും. പരിസര സ്വാധീനതയുടെ കാര്യത്തിൽ സാംസ്കാരികവും, പ്രകാശനത്തിൻെറ കാര്യത്തിൽ പ്രാദേശികവും ദേശീയവും എന്നിങ്ങനെ രണ്ടു സവിശേഷതകൾ ഈ പ്രസ്ഥാനത്തിൽ അന്തർഭവിച്ചിരുന്നു. നാട്ടുവൈദ്യത്തിൻെറ സാധ്യതകളെക്കുറിച്ച് പ്രാദേശികതലത്തിൽ വ്യക്തികളും സ്ഥാപനങ്ങളും നടത്തിയ കണ്ടെത്തലുകളെ ഒരു പൊതു പരിശ്രമമെന്ന നിലയിൽ സമന്വയിപ്പിക്കുകയാണ് 1907ലെ ആയുർവേദ മഹാ സമ്മേളനം ചെയ്തത്.[47] പ്രാദേശികമായ അതിർവരമ്പുകൾക്കപ്പുറം കൈവന്ന സാംസ്കാരികമായ ബന്ധവും യോജിപ്പും പ്രസ്ഥാനത്തിന് സാമൂഹികവും രാഷ്ട്രീയവുമായ അർഥതലം നൽകിയിരുന്നു. നാട്ടുചികിൽസയുടെ താൽപര്യങ്ങളുടെയും തത്വങ്ങളുടെയും സ്വത്വത്തെ സംബന്ധിച്ച വീക്ഷണം ഉണ്ടായിരുന്നിട്ടും അതിലെ വിവിധ ചികിൽസാ ധാരകൾ സമന്വയിക്കപ്പെട്ടില്ല. വ്യത്യസ്ത ചികിൽസാ രീതികൾ തമ്മിൽ നേരത്തെ ഉണ്ടായിരുന്ന ബന്ധം പോലും നേർത്തുവരികയായിരുന്നു. പാശ്ചാത്യവൈദ്യത്തെ എങ്ങിനെ നേരിടുമെന്നതായിത്തീർന്നു ഓരോന്നിൻെറയും പ്രധാന ബാധ്യത. എന്നിരുന്നാലും പുനരുത്ഥാന പ്രസ്ഥാനം അടിവരയിട്ടത് സാംസ്കാരികമായ ചുമതലകൾക്കായിരുന്നു. കൊളോണിയൽ സമൂഹത്തിൽ അധീശത്വം നേടുന്നതിനുവേണ്ടിയുള്ള സമരത്തെയായിരുന്നു അതു പ്രതിഫലിപ്പിച്ചത്. പി.എസ്. വാരിയരുടെ നേതൃത്വത്തിൽ കേരളത്തിൽ രൂപം കൊണ്ട പ്രസ്ഥാനം ഈ ദിശയിൽ വെളിച്ചം വീശുന്നു.

45 *ധന്വന്തരി*, 14 ജൂൺ 1917

46 വാരിയർ, *ആര്യവൈദ്യചരിത്രം, പു. 88-89. പക്ഷേ, യുനാനിയും ഒരു നാട്ടുചികിൽസാ സമ്പ്രദായമായാണ് കണക്കാക്കപ്പെട്ടതെന്ന് ഓർക്കണം.*

47 പൂനം ബാലാ, *ദ സ്റ്റേറ്റ് ആൻറ് ഇൻഡിജനസ് മെഡിസിൻ. സം എക്സ്പ്ലൊറേഷൻസ് ഓൺ ദ ഇൻററാക്ഷൻ ബിറ്റ്വീൻ ആയുർവേദ ആൻറ് ദ ഇന്ത്യൻ സ്റ്റേറ്റ് (ജെ.എൻ.യു:എം.ഫിൽ പ്രബന്ധം, 1982), പു. 94*

ഗ

പന്നിയിമ്പള്ളി ശങ്കുണ്ണി വാരിയർ കോട്ടക്കലിലെ ഒരു യാഥാസ്ഥിതിക അമ്പലവാസി കുടുംബത്തിൽ 1869 മാർച് 16ന് ജനിച്ചു. യാഥാസ്ഥിതികമെങ്കിലും പ്രഗൽഭമതികളടങ്ങിയതായിരുന്നു ആ കുടുംബം. ചിത്രകലയിലും സംഗീതത്തിലും സംസ്കൃത സാഹിത്യത്തിലും പ്രകടമായ താൽപര്യം പുലർതിയവരായിരുന്നു കുടുംബാംഗങ്ങൾ.[48] ശങ്കുണ്ണി വാരിയരുടെ മാതാവ് കുഞ്ഞിക്കുട്ടി വാരസിയാർക് സംസ്കൃതത്തിലും ക്ലാസ്സിക്കൽ സംഗീതത്തിലും നല്ല പാണ്ഡിത്യമുണ്ടായിരുന്നു. എന്നാൽ മികച്ച ആയുർവേദ വൈദ്യൻമാരെന്ന നിലയിൽ കുടുംബാംഗങ്ങൾ കൈവരിച്ച നേട്ടങ്ങളാണ് പ്രസ്തുത കുടുംബത്തെ പ്രശസ്തമാക്കിയിരുന്നത്. പ്രായത്തെ കവിഞ്ഞ ബുദ്ധിസാമർഥ്യം പ്രകടിപ്പിച്ചിരുന്ന കൊച്ചു ശങ്കുണ്ണിയുടെ മനസ്സിൽ സുസ്ഥിരമായ ചില പരിവർതനങ്ങൾ സൃഷ്ടിക്കാൻ പര്യാപ്തമായിരുന്നു കുടുംബത്തിലെ കലാപരവും മതപരവും വൈദ്യശാസ്ത്രപരവുമായ അന്തരീക്ഷം. ചെറുപ്പത്തിൽ തന്നെ ഔഷധങ്ങളുടെയെല്ലാം പേരുകൾ ശങ്കുണ്ണി ഹൃദിസ്ഥമാക്കിയിരുന്നു. കൊച്ചുശങ്കുണ്ണിയെ കളിയാക്കാനായി മുതിർന്നവർ രോഗം നടിച്ച് അവൻെറയടുത്ത് ചെല്ലുമായിരുന്നു. ശങ്കുണ്ണി അവർകൊക്കെ ചികിൽസ നിർദേശിക്കുകയും ചെയ്യുമായിരുന്നു.[49]

ഇത്തരമൊരു കുടുംബാന്തരീക്ഷത്തിൽ വളർന്നുവന്ന ശങ്കുണ്ണിയുടെ വിദ്യാഭ്യാസം പരമ്പരാഗത രീതിയിൽ തന്നെയായിരുന്നു. ചുനക്കര കൊച്ചുകൃഷ്ണവാരിയർ, കൈക്കുളങ്ങര രാമവാരിയർ തുടങ്ങിയ പ്രഗത്ഭമതികളായ പണ്ഡിതൻമാരുടെ കീഴിലാണ് ശങ്കുണ്ണി സംസ്കൃതം അഭ്യസിച്ചത്. ആയുർവേദത്തിൻെറ പ്രാഥമിക പാഠങ്ങൾ പഠിച്ചത് കോനാത്ത് അച്യുതവാരിയരിൽ നിന്നായിരുന്നു. തുടർന്ന് അക്കാലത്തെ ഏറ്റവും മികച്ച ആയുർവേദ വൈദ്യൻമാരിലൊരാളായിരുന്ന അഷ്ടവൈദ്യൻ കുട്ടഞ്ചേരി വാസുദേവൻ മൂസ്സിൻെറ കീഴിൽ നാലുവർഷം വൈദ്യം പഠിച്ചു.

ഇരുപതാമത്തെ വയസ്സിൽ വിദ്യാഭ്യാസം പൂർതിയാക്കി ശങ്കുണ്ണി കോട്ടക്കലിൽ ചികിൽസ ആരംഭിക്കുമ്പോഴേക്കും പാശ്ചാത്യ വൈദ്യം വ്യാപകമായിത്തുടങ്ങിയിരുന്നു. ജിജ്ഞാസുവായ ആ യുവാവിന് ഈ നവീന വൈദ്യസമ്പ്രദായത്തിൽ അറിവുനേടാൻ ഔൽസുക്യം തോന്നി. പക്ഷേ, ഇംഗ്ലീഷ് ഭാഷാ പരിജ്ഞാനമില്ലായ്മ അതിനൊരു തടസ്സമായിരുന്നു. അതിനാൽ പ്രൈവറ്റായി ഇംഗ്ലീഷ് പഠിച്ചു. ഈ ഘട്ടത്തിലാണ് അവിചാരിതമെങ്കിലും ഒരു സന്ദർഭം സ്വയം വന്നണഞ്ഞത്. നേത്രരോഗം പിടിപെട്ട് മഞ്ചേരി സർകാർ ആശുപത്രിയിലെ ഡോക്ടറായിരുന്ന വി. വർഗീസിനെ സമീപിക്കേണ്ടി വന്നപ്പോഴായിരുന്നു അത്. ചികിൽസ കഴിഞ്ഞപ്പോൾ, വർഗീസ് ഒരു നിർദേശം മുന്നോട്ടു വച്ചു: ശങ്കുണ്ണിക്കു താൽപര്യമുണ്ടെങ്കിൽ പാശ്ചാത്യ വൈദ്യം പഠിപ്പിച്ചു കൊടുക്കാം. ശങ്കുണ്ണി നന്ദിപൂർവം ആ നിർദേശം സ്വീകരിക്കുകയും മൂന്നു വർഷക്കാലം ആശുപത്രിയിൽ പരിശീലനം നേടുകയും ചെയ്തു.[50] രോഗനിർണയം നടത്താനും വിവിധ ചേരുവകൾ കൂട്ടികലർതി ഔഷധങ്ങൾ പാകപ്പെടുത്താനും, അനസ്തേഷ്യ നൽകാനും ചെറുകിട ശസ്ത്രക്രിയകൾ നടത്താനും ശങ്കുണ്ണി പഠിച്ചു. അങ്ങനെ തദ്ദേശീയവും പാശ്ചാത്യവുമായ സമ്പ്രദായങ്ങൾ ചേർന്നതായി അദ്ദേഹത്തിൻെറ

48 അമ്പലപ്പുഴ ക്ഷേത്രത്തിലെ ചുമർ ചിത്രങ്ങൾ പി.എസ്. വാരിയരുടെ വലിയമ്മാവൻമാരായ അച്യുത വാരിയരും മാധവവാരിയരും ചേർന്നു രചിച്ചതാണ്. കിഴേടത്ത് വാസുദേവൻ നായർ, *വൈദ്യരത്നം പി.എസ്. വാരിയർ* (കോട്ടക്കൽ: 1983) പു. 259.

49 *പി.എസ്. വാരിയർ ഷഷ്ടി വാർഷിക ചരിത്രം,* (കോട്ടക്കൽ: 1929), പു. 26

50 കിഴേടത്ത്, *വൈദ്യരത്നം,* പു. 23-25

വൈദ്യജ്ഞാനം. തന്റെ മതത്തിന്റെയും സംസ്കാരത്തിന്റെയും അവിഭാജ്യഘടകമെന്ന നിലയിൽ ആയുർവേദത്തിൽ രൂഢമൂലമായിരുന്നു ഈ വിജ്ഞാനമെങ്കിലും പാശ്ചാത്യ വൈദ്യജ്ഞാനത്തോട് ആദരവും ആരാധനയും അദ്ദേഹത്തിൽ വികസ്വരമായി. ശസ്ത്രക്രിയ, ശരീരഘടനാശാസ്ത്രം, ശരീരശാസ്ത്രം എന്നിവയോട് പ്രത്യേകിച്ചും. ഇതെല്ലാം പരിഷ്കരണത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ വീക്ഷണത്തെ ഒട്ടേറെ സ്വാധീനിച്ചിരുന്നു.

ഉദാരവും സാർവലൗകികവുമായിരുന്നു വാരിയരുടെ ലോക വീക്ഷണം. കടുത്ത മതവിശ്വാസിയും യാഥാസ്ഥിതികനുമായിരുന്നെങ്കിൽപോലും, അന്യവിശ്വാസങ്ങളോടുള്ള സമീപനത്തിൽ അദ്ദേഹത്തെ സ്വാധീനിച്ചത് സാർവദേശീയ തത്വങ്ങളായിരുന്നു. ക്രിസ്തുമതത്തെയും ഇസ്‌ലാം മതത്തെയും ഹിന്ദു മതത്തെയും സൂചിപ്പിക്കുന്ന ചിത്രങ്ങൾകൊണ്ട് അലംകൃതമായിരുന്നു അദ്ദേഹത്തിന്റെ വസതിയുടെ പൂമുഖം.ഡോ. വർഗീസ് ഒരിക്കൽ അവിടം സന്ദർശിച്ചപ്പോൾ, തന്റെ ഗുരുവിനോടുള്ള ബഹുമാനസൂചകമായി ശങ്കുണ്ണിവാരിയർ അദ്ദേഹത്തിനു സമ്മാനിച്ചത് സ്വർണനിർമിതവും രത്നങ്ങൾ പതിച്ചതുമായ ഒരു കുരിശുരൂപമായിരുന്നു.[51] വിഭാഗീയതകളൊന്നുമില്ലാത്ത അദ്ദേഹത്തിന്റെ ഹൃദയവിശാലതയുടെ ഉത്തമമാതൃകയായിരുന്നു 1921ലെ മലബാർ ലഹളകാലത്ത് ദൃശ്യമായത്. മാപ്പിള കലാപകാരികൾ ഹിന്ദു ജൻമിമാരെ കൊന്നൊടുക്കിയിരുന്നല്ലോ ലഹളക്കാലത്ത്. എന്നാൽ വാരിയരുടെ വീട് ഹിന്ദുക്കൾക്കും മുസൽമാൻമാർകും ഒരുപോലെ അഭയകേന്ദ്രമായി. പോലീസിനെ ഭയന്ന് മുസൽമാൻമാരെ തിരസ്കരിക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല. ഹിന്ദു കുടുംബങ്ങൾക്കെന്നപോലെ ലഹളയിൽ പങ്കെടുത്ത മുസൽമാൻമാരുടെ കുടുംബങ്ങൾക്കും സുരക്ഷിതത്വത്തിനുള്ള അവകാശമുണ്ടെന്നായിരുന്നു, തന്റെ നടപടിയെ എതിർത്ത സർകാർ ഉദ്യോഗസ്ഥരോട് അദ്ദേഹം വാദിച്ചത്.

ഈ ഉദാരത വാരിയരെ ബഹുമാന്യനാക്കി. കലാപത്തിന്റെ കലുഷിതമായ ഘട്ടങ്ങളിൽ സുരക്ഷിതത്വം തേടിയെത്തിയവർക്ക് വാരിയർ ആശ്രയമായി. മാപ്പിളമാർ അദ്ദേഹത്തിന്റെ വീടിനു നേരെ ഒരാക്രമണവും നടത്തിയില്ലെന്നു മാത്രമല്ല, സംഘങ്ങളായി ചുറ്റിത്തിരിഞ്ഞു നടന്ന കലാപകാരികളിൽ നിന്നും ആ വീടിനെ രക്ഷിക്കാൻ കാവൽ നിൽക്കുക പോലും ചെയ്തിരുന്നു. വാരിയരോട് അവർക്കുണ്ടായിരുന്ന ആദരവിന്റെയും കൃതജ്ഞതയുടെയും ഫലമായിരുന്നു അത്.[52]

അക്കാലത്തെ മിക്ക ആളുകളും പുലർത്തിപോന്നിരുന്ന പല മുൻവിധികളിൽ നിന്നും മോചനം നേടിയിരുന്ന വാരിയർ, തുറന്നതും വിമർശന ബുദ്ധിയോടുകൂടിയതും വിവിധ ആശയങ്ങളെ ഉൾക്കൊള്ളുന്നതുമായ ഒരു മനസ്സിന്റെ ഉടമയായിരുന്നു. ഭാവനാ സമ്പന്നനും അതേ സമയം പ്രായോഗികമതിയുമായിരുന്നു അദ്ദേഹം. ആവേശഭരിതനെങ്കിലും ക്ഷമാശീലനായിരുന്നു. ചുറുചുറുക്കുള്ള അത്യുൽസാഹിയെങ്കിലും ചിട്ടയും ക്രമവും പുലർത്തിയിരുന്നു. ചികിൽസയിലോ സാഹിത്യത്തിലോ കലയിലോ ഏതു രംഗത്തുമാവട്ടെ, സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുന്നതിനുള്ള വാരിയരുടെ വിജയകരമായ പരിശ്രമങ്ങൾക്ക് അദ്ദേഹത്തിന്റെ ഈ സ്വഭാവഗുണങ്ങൾ സഹായകരമായിത്തീർന്നു.

## ഘ

പരമ്പരാഗത നാട്ടുചികിൽസയെ പുനരുദ്ധരിക്കുന്നതിനു രൂപം കൊണ്ട പ്രസ്ഥാനം

51 കീഴേടത്ത്, *വൈദ്യരത്നം*, പു. 25

52 കീഴേടത്ത്, *വൈദ്യരത്നം*, പു. 60-65. കൂടാതെ കെ.എൻ. പണിക്കർ, *എഗെൻസ്റ്റ് ലോർഡ് ആൻറ് സ്റ്റേറ്റ്: റിലിജ്യൻ ആൻറ് പെസൻറ് അപ്റൈസിംഗ്സ് ഇൻ മലബാർ* (ന്യൂ ഡൽഹി: 1990)

മൂന്നു പ്രശ്നങ്ങളെയാണ് അഭിമുഖീകരിച്ചത്: (ക) വിജ്ഞാനത്തിൻെറ വീണ്ടെടുക്കലും ക്രമീകരണവും വ്യാപനവും. (ഖ) ചികിൽസകരെ പരിശീലിപ്പിക്കുന്നതിനുള്ള സ്ഥാപനങ്ങളും സൗകര്യങ്ങളും സൃഷ്ടിക്കുക. (ഗ) ഔഷധങ്ങൾ തയ്യാറാക്കലും വിതരണവും. എന്നാൽ, ദേശീയാടിസ്ഥാനത്തിൽ നോക്കുമ്പോൾ ഈ മേഖലകളിലെ ആദ്യത്തെ മാർഗദർശി വാരിയരല്ല. അദ്ദേഹത്തിനു മുമ്പ് ബംഗാളിലെ ഗംഗാധർ റായിയും ഗംഗാ പ്രസാദ് സെനും, മഹാരാഷ്ട്രയിലെ ശങ്കർ ശാസ്ത്രി പദെയും മദിരാശിയിലെ ഗോപാലാചാരിയും ചില പരിശ്രമങ്ങൾ നടത്തിയിരുന്നു.[53] കൂടാതെ വാരിയരുടെ സമകാലികരായിരുന്ന ഗണനാഥസെൻ, ലക്ഷ്മിപതി തുടങ്ങിയ ചിലരും സമാനമായ പരിശ്രമങ്ങൾ നടത്തിയതായി കാണാം. പക്ഷേ, കേരളത്തിൽ വാരിയരുടെ പരിശ്രമങ്ങളായിരുന്നു ആദ്യത്തേത്. അതിലുപരി അവയ്ക്കു പ്രാധാന്യമുണ്ട്. സ്ഥാപനങ്ങൾ കെട്ടിപ്പടുക്കുക മാത്രമല്ല അദ്ദേഹം ചെയ്തത്. കൊളോണിയൽ കാലഘട്ടത്തിലെ കേരളത്തിൻെറ സാംസ്കാരികമായ ഉയിർത്തെഴുന്നേൽപുമായി അദ്ദേഹത്തിൻെറ ഉദ്യമങ്ങൾക്ക് ഏറ്റവും അടുത്തു ബന്ധമുണ്ടായിരുന്നു.

കോട്ടക്കലിൽ ചികിൽസ ആരംഭിച്ചപ്പോൾ തന്നെ തൻെറ ചികിൽസാകലയുടെ ദൗർബല്യങ്ങൾ വാരിയർകു ബോധ്യമായി. തുടർന്ന് അവയിൽ ചിലതെങ്കിലും പരിഹരിക്കുന്നതിനുള്ള മാർഗങ്ങൾ കണ്ടെത്താനായി അദ്ദേഹത്തിൻെറ ശ്രമം. അതിൻെറ ആദ്യപടിയെന്ന നിലയിലാണ് 1902ൽ *ആര്യ വൈദ്യ സമാജം* എന്ന പേരിൽ വൈദ്യൻമാരുടെ ഒരു സംഘടനയ്ക്ക് അദ്ദേഹം രൂപം നൽകിയത്.

സമാജത്തിൻെറ ഉൽഘാടനം കോട്ടക്കൽ വച്ചായിരുന്നു. കേരളത്തിലുടനീളമുള്ള വൈദ്യൻമാരുടെ പ്രതിനിധികൾ ചടങ്ങിൽ സംബന്ധിച്ചു. തിരുവിതാംകൂറിലെയും കൊച്ചിയിലെയും രാജാക്കൻമാരും കോഴിക്കോട്ടെ സാമൂതിരിയുമായിരുന്നു സമാജത്തിൻെറ രക്ഷാധികാരികൾ. പി.എസ്. വാരിയർ സംഘടനയുടെ സ്ഥിരം സിക്രട്ടറിയും.[54]

വിവിധ സ്ഥലങ്ങളിൽ വമ്പിച്ച ആഘോഷങ്ങളോടെയായിരുന്നു സമാജത്തിൻെറ വാർഷിക സമ്മേളനങ്ങൾ നടത്തിയത്. സംഗീതവും കലാ പ്രദർശനവും ഘോഷ യാത്രകളുമെല്ലാം ചേർന്ന സാംസ്കാരിക വേളകളായിരുന്നു അവ.[55]

തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു രാഷ്ട്രീയ മേഖലകളെയും ഉൾക്കൊള്ളുന്ന തരത്തിലുള്ള സമാജത്തിൻെറ ഘടനയും പ്രവർത്തനങ്ങളും കേരളത്തിൻെറ ഐക്യത്തിന് ഊന്നൽ നൽകിയിരുന്നു. ഒരു പക്ഷേ, കേരളത്തിൻെറ ഐക്യത്തിനുവേണ്ടി പ്രവർത്തിച്ച ആദ്യത്തെ പൊതു സംഘടനയും ഇതായിരിക്കണം. ഇന്ത്യൻ നേഷനൽ കോൺഗ്രസ്പോലും അതിൻെറ ആദ്യത്തെ കേരള സമ്മേളനം വിളിച്ചു ചേർകുന്നത് 1920ലാണല്ലോ.

അഭിപ്രായങ്ങളും അനുഭവങ്ങളും സ്വതന്ത്രമായി പങ്കിടുന്നതിനുള്ള വേദിയായിരുന്നു സമാജം. ഈ പ്രക്രിയയിലൂടെ പുനരുത്ഥാന പ്രസ്ഥാനത്തിന് കളമൊരുക്കുകയായിരുന്നു സമാജം ചെയ്തത്. പ്രസ്ഥാനത്തിൻെറ കർമ പദ്ധതികളും പ്രവർത്തനങ്ങളും രൂപം കൊണ്ടതും ചർചചെയ്യപ്പെട്ടതും സമാജത്തിൻെറ യോഗങ്ങളിലായിരുന്നു. ചികിൽസകരെ പരിശീലിപ്പിക്കുന്നതിനു ഒരു പാഠശാല രൂപവൽകരിക്കണമെന്ന ആശയം ഇതിൻെറ ഫലമായിരുന്നു. ഓരോ വാർഷിക സമ്മേളന

53 പി.എം. മേത്ത, *ഹൈലൈറ്റ്സ് ഓഫ് ഇന്ത്യൻ മെഡിസിൻ* (ബോംബെ 1968) ഉദ്ധരിച്ചത് ഗുപ്ത, *ഇൻഫ്ലുവൻസ് മെഡിസിൻ ഇൻ നൈന്റീൻത് ആൻഡ് ട്വന്റിയത് സെഞ്ചുറി [illegible]* [illegible] (എഡി.), *ഏഷ്യൻ മെഡിക്കൽ സിസ്റ്റം*, പു. 368-77

54 *ഷഷ്ടി വാർഷിക ചരിത്രം*, പു. 81-82

55 *ധന്വന്തരി*, 14 ജനുവരി 1917

ത്തിലും ഈ ആശയം ആവർത്തിച്ച് ചർച ചെയ്തിരുന്നു.[56] ആയുർവേദത്തിൻെറ അറിവും പ്രയോഗവും സംബന്ധിച്ച് അതിൻെറ ഭൂതവർതമാനകാലങ്ങളിലേക്ക്, ഡി.ഡി. കൊസാംബിയുടെ വാക്കുകളിൽപറഞ്ഞാൽ, 'ക്രിയാത്മകമായ സ്വത്വാന്വേഷണം' നടത്താൻ അവസരമൊരുക്കി എന്നതാണ് സമാജം നൽകിയ മുഖ്യ സംഭാവന.

സമ്മേളന നടപടികൾക്ക് രണ്ടുതരം മാനങ്ങളാണുണ്ടായിരുന്നത്. ആയുർവേദചികിൽസയിലുള്ള ആത്മവിശ്വാസം ഊട്ടിയുറപ്പിക്കുക എന്ന ലക്ഷ്യത്തോടെ അതിൻെറ മഹത്വങ്ങൾ വാഴ്ത്തിയും വിമർശനങ്ങളില്ലാതെയും ഗൃഹാതുരത്വം പുലർതിയും നടത്തിയ പൊതു പ്രസംഗങ്ങളായിരുന്നു ഇവയിലാദ്യത്തേത്. പലപ്പോഴും ആവർതനങ്ങൾ നിറഞ്ഞതും ഉപരിപ്ലവവുമായിരുന്നെങ്കിലും നിലനിൽക്കുന്ന അവസ്ഥയ്ക്കു മാറ്റങ്ങൾ ആവശ്യമാണെന്ന ബോധം സൃഷ്ടിക്കാൻ അവ പര്യാപ്തങ്ങളായിരുന്നു. സമ്മേളനങ്ങളിൽ അവതരിപ്പിക്കപ്പെട്ട പ്രബന്ധങ്ങൾ രോഗം, ചികിൽസ, ഔഷധം എന്നിവയിൽ കൂടുതൽ വൈദഗ്ദ്ധ്യം നേടുന്നതിനുപയുക്തമായ ചർചകൾക്കു വഴിയൊരുക്കി എന്നതാണ് രണ്ടാമത്തെ കാര്യം. കൂടുതൽ പ്രസക്തമായ കാര്യവും ഇതാണെന്നു തോന്നുന്നു.കാരണം, ഒറ്റപ്പെട്ട അനുഭവങ്ങളെയും കണ്ടെത്തലുകളെയും സമന്വയിപ്പിക്കാനും ആയുർവേദ ശാഖ അഭിമുഖീകരിച്ച പ്രശ്നങ്ങളെയും അതിൻെറ മേൻമകളെയും കണ്ടെത്താനും അതിലൂടെ സാധിച്ചിരുന്നു.

അതേസമയം പാശ്ചാത്യ വൈദ്യസമ്പ്രദായത്തിൻെറ കാര്യക്ഷമതയെയും അനുയോജ്യതയെയും വിലയിടിച്ചുകാണിക്കാനും, ഇന്ത്യക്കാരെ സംബന്ധിച്ചിടത്തോളം നാട്ടുചികിൽസയ്ക്കുള്ള മഹത്വത്തെ ഉയർതിക്കാട്ടാനുമുള്ള ഒരു പ്രവണത ഈ സമ്മേളനങ്ങളിലെ ചർചകൾക്കുണ്ടായിരുന്നു. ഈ ചികിൽസാ സമ്പ്രദായം കൈവരിച്ച നേട്ടങ്ങളുടെയും വികാസത്തിൻെറയും അടിസ്ഥാനത്തിലായിരുന്നില്ല ചർച. അതിലുപരി, ചികിൽസാ സമ്പ്രദായങ്ങൾക്ക് പ്രകൃതിയോടും സമൂഹത്തോടുമുള്ള ബന്ധത്തിൻെറ അടിസ്ഥാനത്തിലായിരുന്നു. പ്രകൃതിപരവും സാമൂഹികവുമായ സവിശേഷ സാഹചര്യങ്ങളിലാണ് ഓരോ ചികിൽസാ സമ്പ്രദായവും വികാസം പ്രാപിച്ചതെന്നും ഓരോന്നിൻെറയും ഔഷധ നിർമാണ രീതിയും ചികിൽസാ പദ്ധതിയും ആ സാഹചര്യങ്ങളാൽ സ്വാധീനിക്കപ്പെട്ടിരിക്കുമെന്നും അവർ വാദിച്ചു:

> *യൂറോപ്പിൽ ചൂട് സന്തോഷത്തെ സൂചിപ്പിക്കുന്നു; 'ഊഷ്മളമായ സ്വാഗതം' എന്ന പ്രയോഗം വ്യക്തമാക്കുന്നപോലെ. എന്നാൽ നമുക്കു സന്താപം (ചൂട്) ദുഃഖമാണ്...യൂറോപ്യൻമാരുടെ കാലാവസ്ഥ ശൈത്യമുള്ളതായതിനാൽ ചെറിയ ചൂടുപോലും അവർകു സന്തോഷം നൽകുന്നു. മറുവശത്ത് ഉഷ്ണമേഖലാ പ്രദേശത്തു ജീവിക്കുന്ന നമുക്കാകട്ടെ തണുപ്പാണ് ഇഷ്ടം. അതിനാൽ ശരീരത്തിൽ ചൂടുൽപാദിപ്പിക്കുന്നതിനു യൂറോപ്യൻമാരുപയോഗിക്കുന്ന ഏത് ഔഷധവും വീര്യമേറിയതായിരിക്കേണ്ടതുണ്ട്. യൂറോപ്യൻമാരുടെ ശരീരത്തിനനുയോജ്യമായ വിധം തയ്യാറാക്കിയ ഔഷധങ്ങൾ നമ്മെ സംബന്ധിച്ചിടത്തോളം ചൂട് കൂടിയവയായിരിക്കും. ഉഷ്ണമേഖലാ രാജ്യങ്ങളിൽ ജീവിക്കുന്നവരുടെ ഔഷധങ്ങൾക്കുള്ള മുഖ്യസവിശേഷത ശരീരത്തെ തണുപ്പിക്കാനുള്ള ശേഷിയാണ്. അതുകൊണ്ടാണ് ഹിമാലയപർവത പ്രദേശത്തെ ഔഷധങ്ങൾ വിന്ധ്യപർവതപ്രദേശത്തേതിനേക്കാൾ ഫലപ്രദമായി പലരും അംഗീകരിക്കുന്നത്. ഇംഗ്ലീഷ് ഔഷധങ്ങൾ താത്കാലികാശ്വാസം മാത്രമേ നൽകുകയുള്ളു എന്നാണ് ഇന്ത്യക്കാരുടെ ഇടയിൽ ഒരു പൊതുവിശ്വാസം. എന്നാൽ തങ്ങളുടെ ചികിൽസാരീതിക്ക് ഇത്തരമൊരു ദൗർബല്യമുണ്ടെന്ന് യൂറോപ്യൻമാർ സമ്മതിച്ചുതരില്ല. കാരണം അവരുടെ ഔഷധങ്ങൾ അവരുടെ രോഗങ്ങളെ സംബന്ധിച്ചിടത്തോളം ഫലപ്രദം തന്നെയാണ്. അതേസമയം നമ്മുടെ ശരീരത്തിൻെറ അവസ്ഥകൾക്ക് അവ യോജിച്ചതല്ല.*[57]

56 *ധന്വന്തരി,* 14 ജനുവരി 1917

57 *ധന്വന്തരി,* 14 മെയ് 1917

നിരവധി ദൗർബല്യങ്ങൾ ഈ പ്രസ്താവനയിൽ നമുക്കു കണ്ടെത്താനാവും. പക്ഷേ, പാശ്ചാത്യവും തദ്ദേശീയവുമായ ചികിൽസാസമ്പ്രദായങ്ങൾ വ്യത്യസ്തങ്ങളായ പാരിസ്ഥിതികവും സാംസ്കാരികവുമായ സാഹചര്യങ്ങളിൽ രൂപം കൊള്ളുകയും വികാസം പ്രാപിക്കുകയും ചെയ്തവയാണെന്ന വസ്തുതയിലേക്ക് അത് നമ്മുടെ ശ്രദ്ധയെ ബലമായി പിടിച്ചുകൊണ്ടുപോവുന്നു. ഇത്തരം വ്യത്യാസങ്ങൾ നിലനിൽക്കുമ്പോൾ പാശ്ചാത്യ വൈദ്യം ഇന്ത്യക്കാരുടെ ശരീരത്തിനും മനസ്സിനും ഇണങ്ങുന്നതെങ്ങനെയെന്ന അടിസ്ഥാനചോദ്യമാണ് ഇവിടെ ഉന്നയിക്കപ്പെടുന്നത്. നാട്ടുവൈദ്യത്തിന്റെ ശക്തി അതിന്റെ നാടൻ സ്വഭാവമാണെന്നാണ് ഇത്തരമൊരു പശ്ചാത്തലത്തിൽ മനസ്സിലാക്കപ്പെട്ടത്. 'ദേശവാസികളുടെ പ്രകൃതവുമായി അനുരഞ്ജനമുള്ള' ഒന്നാണത്.[58] അത് അവരുടെ സംസ്കാരത്തിന്റെ ഭാഗമായിരുന്നു. ജീവിതരീതിയുമായി ഇഴുകിച്ചേർന്നതായിരുന്നു. അതുകൊണ്ടുതന്നെ ആരോഗ്യരക്ഷയെ സംബന്ധിച്ച് സാംസ്കാരികമായി രൂപപ്പെട്ട സവിശേഷ സങ്കൽപവുമായി അതു ലയിച്ചു ചേർന്നിരുന്നു.

## ൩

നാട്ടുചികിൽസയുടെ വക്താക്കളുടെ പ്രസംഗങ്ങളും ലേഖനങ്ങളുമെല്ലാം പലപ്പോഴും അതിന്റെ മഹത്വത്തെ ഉൽഘോഷിക്കുന്നവയായിരുന്നുവെങ്കിലും, ആര്യവൈദ്യസമാജത്തിലെ ചർചകൾ സ്വയം വിമർശനപരവും ഒരു പ്രവർതനപദ്ധതി രൂപപ്പെടുത്തുന്നതിനെ ലക്ഷ്യം വച്ചുള്ളതുമായിരുന്നു. നാട്ടുചികിൽസാ വിജ്ഞാനത്തിന്റെ സമകാലികാവസ്ഥയെ സംബന്ധിച്ച ഉൽക്കണ്ഠയായിരുന്നു അവയിൽ മുഖ്യമായും അടങ്ങിയിരുന്നത്. അടിയന്തര ശ്രദ്ധയാകർഷിക്കേണ്ട രണ്ടു കാര്യങ്ങൾ സൂചിപ്പിക്കപ്പെട്ടു. ജ്ഞാനത്തിന്റെ നിശ്ചലാവസ്ഥയും നാശവുമായിരുന്നു ആദ്യത്തേത്. രണ്ടാമത്തേതാകട്ടെ ചികിൽസകരുടെ അറിവില്ലായ്മയും.

ഗ്രന്ഥങ്ങൾ ലഭ്യമല്ലാതിരുന്നതും ചികിൽസാ പ്രയോഗത്തിൽ അവ ഉപയോഗിക്കാൻ കഴിയാതിരുന്നതും അറിവിന്റെ വിനാശത്തിനു കാരണമായി. ചരകൻ, ശുശ്രുതൻ, വാഗ്ഭടൻ തുടങ്ങിയവരുടെ ആദ്യകാല ഗ്രന്ഥങ്ങൾ മുതൽ തന്നെ ശ്രദ്ധേയമായൊരു വിജ്ഞാന സാഹിത്യം നിലവിൽവന്നു കഴിഞ്ഞിരുന്നു. മൂലകൃതികളുടെയോ അവയുടെ വ്യാഖ്യാനങ്ങളുടെയോ രൂപത്തിലാണ് പ്രസ്തുത വിജ്ഞാനം നിലനിന്നിരുന്നത്. മാധവാചാര്യന്റെ *മാധവനിധാനം*, ഭാവമിശ്രയുടെ *ഭാവപ്രകാശം*, ശൃംഗധരന്റെ *ശൃംഗധരസംഹിത*, മൊരേശ്വർ ഭട്ടിന്റെ *വൈദ്യാമൃതം* എന്നിവ അക്കാലത്ത് ഉപയോഗത്തിലുണ്ടായിരുന്ന ചില ഗ്രന്ഥങ്ങളാണ്. മറ്റനേകം ഗ്രന്ഥങ്ങൾ, പ്രത്യേകിച്ചും പ്രാദേശിക ഭാഷകളിൽ രചിക്കപ്പെട്ടവ, ഉണ്ടായിരുന്നെങ്കിലും അവയെല്ലാം ഈ രംഗത്ത് സജീവമായി പ്രവർതിച്ചിരുന്നവർകുപോലും അജ്ഞാതമായിരുന്നു. പ്രാദേശിക ഭാഷകളിൽ പിൽകാലത്തുണ്ടായ ഗ്രന്ഥങ്ങൾ നഷ്ടപ്പെട്ടുപോയത് ഗുരുതരമായ ഭവിഷ്യത്തുകൾക്കു കാരണമായി. കാരണം ഗുരുതരമായ രോഗങ്ങളുടെ ചികിൽസയെ സംബന്ധിച്ച് പുതിയ കണ്ടെത്തലുകൾ നടത്താൻ ശ്രമിച്ചത് ഈ ഗ്രന്ഥങ്ങൾ മാത്രമായിരുന്നു. അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ അവ കണ്ടെത്തിയ അറിവുകൾ വളരെ നിർണായകങ്ങളായിരുന്നു. ഔഷധങ്ങളുടെ യഥാർഥ ചേരുവകളെന്തെന്ന് പ്രസ്തുത ഗ്രന്ഥങ്ങൾ വ്യക്തമാക്കിയിരുന്നില്ല. മറ്റു പല ഘടകങ്ങളും പരിഗണിച്ചായിരുന്നു അക്കാര്യം തീരുമാനിച്ചിരുന്നത്. അതേസമയം, പുതിയ കണ്ടെത്തലുകൾക്ക് കുറവൊന്നുമുണ്ടായിരുന്നില്ലതാനും. വിവിധ രോഗങ്ങൾ ഭേദമാക്കുന്നതിന് അഷ്ടവൈദ്യൻമാർ സ്വീകരിച്ചുപോന്ന

58 *ധന്വന്തരി*, 14 മെയ് 1917

യാഥാസ്ഥിതികമല്ലാത്ത ചില ചികിൽസാ സമ്പ്രദായങ്ങൾ രേഖപ്പെടുത്തിയിട്ടുമുണ്ട്.[59]

ഔഷധനിർമാണ വിദ്യയിൽ പിന്നീടു കൂട്ടിചേർകപ്പെട്ട പല കണ്ടുപിടിത്തങ്ങളും ഉൾപ്പെട്ടിരുന്ന ഈ പിൽക്കാലകൃതികൾ ലഭ്യമല്ലാതായത് നിർഭാഗ്യകരം തന്നെ. നിലനിന്നു പോന്ന ഔഷധനിർമാണ ശാസ്ത്രത്തെ സമ്പുഷ്ടമാക്കിയവയായിരുന്നു ഓരോ കൃതിയുമെന്ന് മദനപാലൻെറയും നരഹരിയുടെയും ഷോദലൻെറയും മൊരേശ്വർ ഭട്ടിൻെറയും മറ്റു നിരവധി പേരുടെയും കൃതികൾ വ്യക്തമാക്കിത്തരുന്നുണ്ട്.[60] ബാഹ്യസമ്മർദങ്ങളുടെ ഫലമായോ പുതിയ വെല്ലുവിളികൾ നേരിടുന്നതിനു വേണ്ടിയോ ആയിരുന്നു അവർ പുതിയ കണ്ടുപിടുത്തങ്ങൾ നടത്തിയത്. ഈ പശ്ചാത്തലത്തിൽ നോക്കുമ്പോൾ നാട്ടുചികിൽസയുടെ നിശ്ചലാവസ്ഥയ്ക്കു കാരണമായത് ചികിൽസകരുടെ അറിവില്ലായ്മയോ പരമ്പരാഗത സമ്പ്രദായങ്ങളിൽ നിന്നു വ്യതിചലിക്കാനുള്ള അവരുടെ വിമുഖതയോ ആയിരുന്നുവെന്ന പൂർവപക്ഷം പുനഃപരിശോധനയ്ക്കു വിധേയമാക്കേണ്ടിവരും.

ഗ്രന്ഥങ്ങൾ തേടിപ്പിടിച്ചും അവ പ്രസിദ്ധം ചെയ്തും വിജ്ഞാനത്തെ സംരക്ഷിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു എന്നതായിരുന്നു പുനരുത്ഥാന പ്രസ്ഥാനം നിർവഹിച്ച ഒരു പ്രധാന ധർമം. എളുപ്പത്തിൽ ലഭ്യമല്ലാത്തവയും പ്രചാരത്തിലില്ലാത്തവയുമായ ഗ്രന്ഥങ്ങളെക്കുറിച്ചും വ്യാഖ്യാന കൃതികളെക്കുറിച്ചും അവർ നടത്തിയ അനുമാനങ്ങൾ ശരിയായിരുന്നുവെന്നാണ് അന്വേഷണഫലങ്ങൾ തെളിയിച്ചത്. മഹാരാഷ്ട്രയിലെ പ്രസ്ഥാനത്തിൻെറ മുഖ്യ പ്രചോദന കേന്ദ്രമായിരുന്ന ശങ്കർ ശാസ്ത്രി പദെ, 702 ഗ്രന്ഥങ്ങളുടെയും വ്യാഖ്യാനങ്ങളുടെയും ഒരു പട്ടിക തയ്യാറാക്കുകയും 70 കൃതികൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു.[61] മദ്രാസ് പ്രസിഡൻസിയിലെ നാട്ടുവൈദ്യത്തെ സംബന്ധിച്ച ഉസ്മാൻ കമ്മിറ്റി വിവിധ സ്ഥലങ്ങളിൽ ശേഖരിച്ചുവച്ച 288 സംസ്കൃത കൃതികൾ, 400 തെലുങ്കുകൃതികൾ, 63 മലയാളം കൃതികൾ, നൂറുകണക്കിന് സിദ്ധ വൈദ്യഗ്രന്ഥങ്ങൾ, വ്യാഖ്യാനങ്ങൾ, എന്നിവയുടെ പട്ടിക തയ്യാറാക്കിയിരുന്നു. കൂടാതെ എങ്ങും കണ്ടെത്താൻ കഴിയാതെ പോയ 49 ഗ്രന്ഥങ്ങളെക്കുറിച്ചും പ്രസ്തുത കമ്മിറ്റി പരാമർശിച്ചിട്ടുണ്ട്.[62]

ക്ലാസ്സിക്കുകളിൽ നിന്നും പിൽക്കാലകൃതികളിൽനിന്നും ലഭിച്ച വിജ്ഞാനത്തെ പ്രചരിപ്പിക്കുക എന്നതായിരുന്നു പുനരുത്ഥാന പ്രസ്ഥാനത്തിൻെറ അടിയന്തര കടമ. കൊളോണിയൽ കാലഘട്ടത്തിൽ വികാസം പ്രാപിച്ച അച്ചടി വിദ്യയുടെ പിൻബലത്തോടെ അതുവരെ അത്രയൊന്നും ലഭ്യമല്ലാതിരുന്ന വൈദ്യവിജ്ഞാനത്തെ ചികിൽസകർകു പരസ്പരം പങ്കുവയ്ക്കാനാവുന്ന വിജ്ഞാനമെന്നപോലെ സാമൂഹികമായ വിജ്ഞാനമായും പരിവർത്തിപ്പിക്കാൻ നാട്ടുചികിൽസാ നായകൻമാർ പരിശ്രമിച്ചു. അതിൻെറ ഫലമായാണ് രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽ ഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളുമെല്ലാം ധാരാളമായി പ്രസിദ്ധീകരിക്കപ്പെട്ടത്. പത്തൊമ്പതാം നൂറ്റാണ്ടിൻെറ അന്ത്യഘട്ടത്തിൽ ഇന്ത്യയിലെ വിവിധ ഭാഷകളിലായി അമ്പതോളം വൈദ്യശാസ്ത്രമാസികകളുണ്ടായിരുന്നു.[63] ഗംഗാപ്രസാദ് സെൻ പത്രാധിപരായിരുന്ന ബംഗാളിയിലെ *സഞ്ജീവിനി*, ശങ്കർ ശാസ്ത്രി പദെയുടെ പത്രാധിപത്യത്തിൽ മറാഠി ഭാഷയിൽ

---

59 കൊട്ടാരത്തിൽ ശങ്കുണ്ണി, *ഐതിഹ്യമാല* (കോട്ടയം 1974) പു. 131-46, 268-77

60 വാരിയർ, *ആയുർവേദചരിത്രം*, പു. 49-64

61 *ധന്വന്തരി*, പു. 2 ല. 5

62 *ഉസ്മാൻ കമ്മിറ്റി റിപ്പോർട്ട്* അനുബന്ധം IX കൂടാതെ, എൻ. കന്തസ്വാമി പിള്ളൈ, *ഹിസ്റ്ററി ഓഫ് സിദ്ധ മെഡിസിൻ* (മദ്രാസ് 1979) പു. 372-402

63 *ശുദ്ധനിധി* പു. 1 ല. 3

പ്രസിദ്ധീകരിച്ച *രാജവൈദ്യ, ആര്യഭിഷക, സദ്വൈദ്യകൗസ്തുഭ* എന്നിവയും മലയാളത്തിൽ പി.എസ്.വാരിയർ പ്രസിദ്ധപ്പെടുത്തിയ *ധന്വന്തരി*യും ഇവയിൽ ചിലതു മാത്രമാണ്.[64]

നിലനിൽക്കുന്ന വിജ്ഞാനത്തെ സമാഹരിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതിൽ പി.എസ്.വാരിയർ പ്രത്യേകം ശ്രദ്ധപതിപ്പിച്ചിരുന്നു. രോഗികൾക്ക് വൈദ്യൻമാരുടെ നിർദേശങ്ങളില്ലാതെ തന്നെ ഔഷധങ്ങൾ ഉപയോഗിക്കാൻ കഴിയുന്നവിധത്തിൽ അവയുടെ ഉപയോഗരീതി, അളവ്, മറ്റുവിവരങ്ങൾ എന്നിവയെല്ലാമടങ്ങുന്ന ഒരു പട്ടിക പ്രസിദ്ധപ്പെടുത്തുക എന്നതായിരുന്നു വാരിയരുടെ ആദ്യപരിശ്രമങ്ങളിലൊന്ന്. ആയുർവേദ ഔഷധങ്ങളെയും ചികിൽസയെയും സംബന്ധിച്ച പ്രാഥമിക തത്വങ്ങൾ ജനങ്ങളെ ബോധ്യപ്പെടുത്തുന്നതിനു വേണ്ടി *ചികിൽസാ സംഗ്രഹം* എന്ന ഗ്രന്ഥം അദ്ദേഹം പ്രസിദ്ധപ്പെടുത്തി. കോളറയെക്കുറിച്ച് രചിച്ച ഗ്രന്ഥം, *അഷ്ടാംഗ ഹൃദയ*ത്തിന്റെ മലയാള വിവർതനം, ഭാഗിനേയനായ പി.വി.കൃഷ്ണവാരിയരുമായി ചേർന്ന് രചിച്ച *ആയുർവേദ ചരിത്രം* എന്നിവയാണ് വാരിയരുടെ മറ്റു പ്രധാന കൃതികൾ.[65] ചികിൽസകർകും പൊതുജനങ്ങൾക്കും എളുപ്പത്തിൽ ലഭ്യമാകുന്ന വിധത്തിൽ ആയുർവേദ കൃതികളുടെ ഒരു ശേഖരം തന്നെ മലയാളത്തിൽ സൃഷ്ടിക്കാൻ ഈ ഗ്രന്ഥങ്ങൾക്കു സാധിച്ചു. അതിന്റെ ഫലമായി ആയുർവേദത്തിന്റെ ഉപയോഗത്തെക്കുറിച്ചും പ്രാധാന്യത്തെക്കുറിച്ചുമുള്ള സാമൂഹികാവബോധം രൂപം കൊണ്ടു.

ഈ ദിശയിൽ ഏറ്റവും ശ്രദ്ധേയമായ പങ്കുവഹിച്ചത് കോട്ടക്കലിൽ നിന്ന് പി.എസ്. വാരിയർ പ്രസാധനം ചെയ്ത *ധന്വന്തരി* ദ്വൈവാരികയായിരുന്നു. 1902ലാണ് അതു പ്രസിദ്ധീകരണമാരംഭിച്ചത്. കേരളത്തിലെ പുനരുത്ഥാനപ്രസ്ഥാനത്തിന്റെ മുഖപത്രമായിരുന്ന *ധന്വന്തരി*യിൽ പ്രസ്ഥാനത്തിന്റെ മിക്ക പ്രവണതകളും പ്രതിഫലിച്ചിരുന്നു. പരിഷ്കരണശ്രമങ്ങളെ വിമർശിക്കുന്ന ലേഖനങ്ങൾപോലും അതിൽ പ്രസിദ്ധപ്പെടുത്തിയിരുന്നുവെന്നത് തുറന്ന ചർചക്കും സംവാദത്തിനും അതു അവസരമൊരുക്കിയിരുന്നുവെന്നതിന്റെ ദൃഷ്ടാന്തമാണ്. പി.എസ്.വാരിയർ ഇതിൽ പതിവായി എഴുതിക്കൊണ്ടിരുന്നു. യഥാർഥ ആരോഗ്യരക്ഷയ്ക്ക് ഇന്ത്യക്കാർ സ്വീകരിക്കേണ്ട ചികിൽസാരീതിയുടെ സ്വഭാവമെന്തായിരിക്കണമെന്നാണ് ചില ലേഖനങ്ങളിലെ മുഖ്യചർചാവിഷയം. 'പാശ്ചാത്യവൈദ്യവും പൗരസ്ത്യവൈദ്യവും' എന്ന ശീർഷകത്തിൽ അദ്ദേഹമെഴുതിയ തുടർലേഖനങ്ങൾ ഈ രണ്ടു ചികിൽസാസമ്പ്രദായങ്ങളുടെയും ശക്തിയും ദൗർബല്യങ്ങളും തുറന്ന മനസ്സോടെ വിലയിരുത്തുന്നവയായിരുന്നു. പാശ്ചാത്യ വൈദ്യം സൃഷ്ടിച്ച മുന്നേറ്റങ്ങളെ അംഗീകരിച്ചിരുന്ന അദ്ദേഹം അതിൽ നിന്ന് ആശയങ്ങളും ചികിൽസാ രീതികളും വിവേകപൂർവം സ്വീകരിക്കേണ്ടതുണ്ടെന്ന് വാദിച്ചു. ആയുർവേദത്തിന്റെ ഗതകാല നേട്ടങ്ങളെക്കുറിച്ചും അതിന്റെ വിശുദ്ധമായ ഉറവിടത്തെക്കുറിച്ചും അടിവരയിട്ടു പറയുമ്പോൾ തന്നെ അതിൽ കാലാനുസൃതമായ മാറ്റങ്ങൾ ആവശ്യമാണെന്ന് അദ്ദേഹം എടുത്തുകാട്ടി. രണ്ടു ചികിൽസാ സമ്പ്രദായങ്ങളെയും താരതമ്യം ചെയ്ത അദ്ദേഹം, ഇന്ത്യക്കാരുടെ ആരോഗ്യരക്ഷയ്ക്ക് കാലാവസ്ഥാപരമായ സാഹചര്യങ്ങൾ കണക്കിലെടുക്കുമ്പോൾ താരതമ്യേന യോജിച്ചതും ഫലപ്രദവും ആയുർവേദ സമ്പ്രദായമാണെന്ന് ഊന്നിപ്പറഞ്ഞു.[66] പുനരുത്ഥാന പ്രസ്ഥാനം ഏതു മാർഗത്തിലൂടെയാണ് മുന്നോട്ടു പോകേണ്ടതെന്ന് സൂചിപ്പി

64 മേത്ത, *ലൂമിനറീസ്,* പു. 84-88

65 കീഴേടത്ത്, *വൈദ്യരത്നം.* ഒരുപക്ഷേ, ആയുർവേദത്തിന് ഇന്ത്യൻ ഭാഷകളിലുണ്ടായ ആദ്യത്തെ ചരിത്രഗ്രന്ഥം *ആയുർവേദ ചരിത്രം* ആവണം.

66 *ധന്വന്തരി,* 14 മെയ് 1917

ക്കുകയായിരുന്നു വാരിയർ ഈ ലേഖനത്തിലൂടെ.

ച

വിജ്ഞാനത്തിൻെറ പുനരാവഹനം സാർഥകമാവുക ചികിൽസകർ ആ വിജ്ഞാനത്തെ സ്വാംശീകരിക്കുകയും തങ്ങളുടെ ചികിൽസാ പ്രയോഗവുമായി അത് കൂട്ടിചേർകുകയും ചെയ്യുമ്പോൾ മാത്രമായിരിക്കും. അന്നത്തെ ചികിൽസകരിൽ മിക്കപേർകും അതിനുള്ള ധൈഷണിക സാമർഥ്യമോ പരിശീലനമോ ഉണ്ടായിരുന്നില്ല. കാര്യശേഷിയുള്ള ഒരു കൂട്ടം ചികിൽസകരെ രൂപപ്പെടുത്തിയെടുക്കുന്നതിനാവശ്യമായ സൗകര്യങ്ങൾ സൃഷ്ടിച്ച് ഈ ദുരവസ്ഥ പരിഹരിക്കേണ്ടതിൻെറ ആവശ്യകത, സമകാലികരായ മറ്റുപലർകുമെന്നപോലെ, പി.എസ്. വാരിയർകും ബോധ്യമായിരുന്നു. കൊളോണിയൽ ഭരണകൂടം ഇക്കാര്യത്തിൽ താത്പര്യം പ്രകടിപ്പിക്കാത്ത സാഹചര്യത്തിൽ സ്വന്തം ശക്തി പ്രഭവങ്ങളെ തന്നെ ചലനാത്മകമാക്കുക എന്നത് അതിനാൽ പ്രധാനമായിത്തീർന്നു:

*കേരളത്തിലിന്ന് അറിവും പരിചയവുമുള്ള വൈദ്യൻമാർ തീരെ കുറവാണ്. ഉള്ളവർകാകട്ടെ തങ്ങളുടെ ശിഷ്യൻമാരെ പഠിപ്പിക്കുന്നതിനോ പരിശീലിപ്പിക്കുന്നതിനോ സൗകര്യങ്ങളില്ല. ഒരു തലമുറകൂടി കഴിയുന്നതോടെ ആയുർവേദത്തിൻെറ അവസ്ഥ കൂടുതൽ ശോചനീയമാവുകയും അതു പരിഹരിക്കാനുള്ള ശ്രമങ്ങൾ വിഫലമാവുകയും ചെയ്യുമെന്ന് കരുതേണ്ടിയിരിക്കുന്നു. അതിനാൽ ചികിൽസകർകു പരിശീലനം നൽകാനുള്ള ക്രമീകരണങ്ങൾ എത്രയും വേഗം നടപ്പിൽ വരുത്തേണ്ടതുണ്ടെന്നാണ് പൊതുവായ അഭിപ്രായം.*[67]

ഈ കാര്യം ആര്യവൈദ്യസമാജത്തിൻെറ ഏതാണ്ടെല്ലായോഗങ്ങളിലും വാരിയർ ആവർതിച്ച് ഉന്നയിക്കുമായിരുന്നു. തൻെറ അഭിപ്രായത്തിനു അംഗീകാരവും പിന്തുണയും ലഭിച്ചിരുന്നെങ്കിലും അത്തരമൊരു സംരംഭം പ്രാവർതികമാക്കുന്നതിനുള്ള ആളും അർഥവും പരിമിതമാണെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അതിനാൽ ഏതാണ്ടു പതിനഞ്ചുവർഷത്തോളം പാഠശാലാ നിർദേശം ബീജാവസ്ഥയിൽത്തന്നെ കഴിഞ്ഞു.

അതിനിടെ, ചികിൽസയിൽ ഏർപെട്ടിരിക്കുന്ന വൈദ്യൻമാർകുവേണ്ടി ഒരു പൊതു പരീക്ഷാസമ്പ്രദായം നടപ്പിൽവരുത്തി യോഗ്യതയുള്ള ചികിൽസകരുടെ ഒരു വിഭാഗത്തെ സൃഷ്ടിച്ചെടുക്കാൻ വാരിയർ ചില പരിശ്രമങ്ങൾ നടത്തിയിരുന്നു. ഈ പദ്ധതിയനുസരിച്ച് കേരളത്തിലെ മൂന്നു പട്ടണങ്ങളിൽ അദ്ദേഹം പ്രാഥമിക പരീക്ഷകൾ സംഘടിപ്പിച്ചു. പരീക്ഷയെഴുതിയ 315 വൈദ്യൻമാരിൽ 17 പേർ മാത്രമാണ് ജയിച്ചത്. അന്നത്തെ ചികിൽസകരുടെ അറിവിൻെറയും പരിചയത്തിൻെറയും ദയനീയാവസ്ഥ സൂചിപ്പിക്കുന്നതായിരുന്നു ഈ പരീക്ഷാഫലം. പരീക്ഷയെഴുതിയ ഭൂരിപക്ഷം പേരും താണജാതികളിൽപ്പെട്ടവരായിരുന്നു എന്നത് കൗതുകകരമായ വസ്തുതയാണ്. ഏതാനും ക്രിസ്ത്യാനികളും അക്കൂട്ടത്തിലുണ്ടായിരുന്നു.[68]

ചികിൽസകർകു ശിക്ഷണവും പരിശീലനവും നൽകുകയെന്ന ആശയം യാഥാർഥ്യമാവുന്നത് 1917ൽ കോഴിക്കോട്ട് ഒരു ചികിൽസാ പാഠശാല സ്ഥാപിക്കുന്നതോടെയാണ്. വ്യക്തമായി നിർവചിക്കപ്പെട്ട പാഠ്യപദ്ധതിയുടെ പിൻബലത്തോടെ നാട്ടുചികിൽസയ്ക്കു തൊഴിൽപരമായ വൈശിഷ്ട്യം (പ്രൊഫഷണലൈസേഷൻ)നൽകുന്നതിൽ ഇതൊരു സുപ്രധാന ചുവടുവയ്പായിരുന്നു. പുനരുത്ഥാന പ്രസ്ഥാനത്തിൻെറ അച്ചാണിയായിരുന്നു ആ പാഠശാല.

പാഠശാലയുടെ പ്രോസ്പെക്ടസിൽ നിന്ന് അക്കാര്യം വ്യക്തമാണ്. ഒരുകാലത്ത് സമ്പന്നവും ഇപ്പോൾ വർധിച്ചതോതിൽ അധഃ

67 ആര്യവൈദ്യ പാഠശാലയുടെ പ്രോസ്പെക്ടസ്, *ധന്വന്തരി*, വോ. 12, ല. 11

68 *ധന്വന്തരി*, 16 ആഗസ്ത് 1913

പതിച്ചുകൊണ്ടിരിക്കുന്നതുമായ ആയുർവേദത്തെ പുനരുദ്ധരിക്കുകയും അതിൽ കാലാനുസൃതമായ മാറ്റങ്ങൾ വരുത്തുകയും, 'മറ്റുള്ളവരുടെ' സഹായമില്ലാതെ ചികിൽസ നടത്താൻ കഴിയുന്ന തരത്തിൽ അറിവും അനുഭവവും നൽകി ചികിൽസകരെ പരിശീലിപ്പിക്കുകയും, നാട്ടുചികിൽസയുടെ മേൻമയെക്കുറിച്ച് ബ്രിട്ടീഷ് സർകാരിനെ ബോധ്യപ്പെടുത്തുകയുമാണ് പാഠശാലയുടെ ഉദ്ദേശ്യങ്ങളെന്ന് പ്രോസ്പെക്ടസ്സിൽ പ്രസ്താവിച്ചിരുന്നു.[69]

അഞ്ചു വർഷം കാലാവധിയുള്ള കോഴ്സായിരുന്നു പാഠശാലയിലേത്. ആദ്യ വർഷം സംസ്കൃതം മാത്രവും തുടർന്നുള്ള വർഷങ്ങളിൽ മലയാളവും സംസ്കൃതവും ആയിരുന്നു അധ്യയന മാധ്യമം. തദ്ദേശീയവും പാശ്ചാത്യവുമായ വിജ്ഞാനങ്ങൾ ചേർന്നതായിരുന്നു പാഠ്യപദ്ധതി. എന്നാൽ ആയുർവേദ ഗ്രന്ഥങ്ങളിൽ അവഗാഹവും ഔഷധങ്ങളെക്കുറിച്ചും അവ നിർമിക്കുന്നതിനെക്കുറിച്ചും അറിവും നേടുക എന്നതിനായിരുന്നു പ്രാധാന്യം. അതോടൊപ്പം ജീവിശാസ്ത്രം, ശരീരഘടനാശാസ്ത്രം, രസതന്ത്രം, പ്രകൃതിശാസ്ത്രം, ശസ്ത്രക്രിയ എന്നിങ്ങനെ പാശ്ചാത്യ വൈദ്യസമ്പ്രദായത്തിൽ നിന്ന് സ്വീകരിച്ച ഘടകങ്ങളും ഉൾപ്പെട്ടിരുന്നു.

സംസ്കൃതത്തിലുള്ള പരിജ്ഞാനം പ്രവേശനത്തിനുള്ള അത്യാവശ്യ യോഗ്യതയായിരുന്നു. ഇംഗ്ലീഷ് പരിജ്ഞാനമുള്ളവർക്ക് മുൻഗണനയും നൽകിയിരുന്നു. ജാതിയോ ലിംഗഭേദമോ പരിഗണിച്ചിരുന്നില്ല. വിദ്യാഭ്യാസം സൗജന്യമായിരുന്നു. അഞ്ചുരൂപയായിരുന്നു പ്രവേശന ഫീസ്. പ്രതിമാസം 8 രൂപ വീതം നാല് ആൺകുട്ടികൾക്കും 10 രൂപ വീതം ഒരു പെൺകുട്ടിക്കും സ്കോളർഷിപ്പു നൽകിയിരുന്നു. വലിയൊരു വിഭാഗം വിദ്യാർഥികൾക്ക് പഠനം തുടരാനാവും വിധം പിൽക്കാലത്ത് ഈ സ്കോളർഷിപ്പുകളുടെ എണ്ണം ഗണനീയമായ തോതിൽ വർധിപ്പിച്ചു.

പാഠശാലയുടെ പ്രോസ്പെക്ടസും അതിൽ നിർദേശിച്ച പാഠ്യപദ്ധതിയും പുനരുത്ഥാനപ്രസ്ഥാനത്തിന്റെ പ്രവർത്തനവും സ്വഭാവവും സംബന്ധിച്ച ചില ചിന്തകൾക്കു പ്രചോദനമായി. വാരിയർ തന്റെ നിരവധി ലേഖനങ്ങളിൽ പ്രകടിപ്പിച്ചിരുന്ന വീക്ഷണം തന്നെയായിരുന്നു പാഠശാലയുടെ പാഠ്യപദ്ധതിയും മുന്നോട്ടു വച്ചത്. ഇന്ത്യൻ സാഹചര്യങ്ങൾക്ക് ഏറ്റവും അനുയോജ്യമെന്ന നിലയിൽ ആയുർവേദത്തിനു മുൻഗണന നൽകുമ്പോൾ പോലും ഒറ്റപ്പെട്ട ഒരു വിജ്ഞാന പദ്ധതി അദ്ദേഹം അനുകൂലിച്ചിരുന്നില്ല. പാശ്ചാത്യ വൈദ്യവും ഭാരതീയ സമ്പ്രദായവും തമ്മിൽ സഹവർതിത്വം ആവശ്യമാണെന്നും ഈ പാരസ്പര്യം നാട്ടുവൈദ്യത്തിന് ഗുണകരമായിരിക്കുമെന്നും അദ്ദേഹം വിശ്വസിച്ചു. എങ്കിലും പരസ്പര സഹവർതിത്വത്തെ സംബന്ധിച്ച അദ്ദേഹത്തിന്റെ സങ്കൽപം - അതൊരു പ്രവർതനപദ്ധതിയിൽ അധിഷ്ഠിതമായിരുന്നുവെങ്കിൽപോലും - തികച്ചും ഉപരിപ്ലവവും അപക്വവുമായിരുന്നു. തന്റെ മിക്ക സമകാലികരെയുമെന്നപോലെ തദ്ദേശീയവും യൂറോപ്യനുമായ രണ്ടു ജ്ഞാന വ്യവസ്ഥകൾതമ്മിലുള്ള സംവാദത്തേക്കാൾ, വാരിയർ താൽപര്യംകാണിച്ചത് പാശ്ചാത്യ സമ്പ്രദായത്തിൽ നിന്നു കടംകൊള്ളുന്നതിലായിരുന്നു. കൊളോണിയൽ കാലഘട്ടത്തിലെ ഇന്ത്യൻ മനസ്സ്, തങ്ങളെക്കാൾ 'പുരോഗതി' നേടിയ യൂറോപ്യൻമാരുടെ വിവിധ ആശയങ്ങളും പ്രയോഗരീതികളും സ്വന്തം ധൈഷണിക-സാംസ്കാരിക പ്രപഞ്ചത്തിൽ നട്ടുപിടിപ്പിക്കാൻ വെമ്പൽ കൊണ്ടിരുന്നു. അവസാന വർഷ വിദ്യാർഥികളുടെ പാഠ്യപദ്ധതിയിൽ പാശ്ചാത്യ വൈദ്യശാസ്ത്രത്തിൽ നിന്നും ചില ഭാഗങ്ങൾ കൂട്ടിച്ചേർതത് ഈ ദൗർബല്യത്തിന്റെ നല്ലൊരു ദൃഷ്ടാന്തമാണ്. ഇങ്ങനെ കടംവാങ്ങിയവ പാഠ്യപദ്ധതിയിലെ ഇതര ഭാഗങ്ങളുമായി ഇടകലരാതെ വേറിട്ടുനിന്നു.

69 *പ്രോസ്പെക്ടസ്*

പാഠശാല സ്ഥാപിച്ചശേഷം നടന്ന ചർചകളിലും സംവാദങ്ങളിലും രണ്ടു വീക്ഷണങ്ങളാണ് മുന്നോട്ടുവയ്ക്കപ്പെട്ടത്. പാരമ്പര്യത്തിൽനിന്നും വേർപെട്ടുനിൽക്കുന്ന വാരിയരുടെ സമീപനത്തെ ശക്തമായെതിർത്ത ശുദ്ധവൈദ്യവാദികളുടെ വീക്ഷണമായിരുന്നു ഇതിലാദ്യത്തേത്. മൗലികവാദ നിലപാടുപുലർത്തിയ ഈ വിഭാഗം, പാഠ്യപദ്ധതി പൂർണമായും ക്ലാസ്സിക് ഗ്രന്ഥങ്ങളിലും അവയുടെ പിൽക്കാല വ്യാഖ്യാനങ്ങളിലുമായി ഒതുങ്ങിനിൽക്കണമെന്നാണ് ആവശ്യപ്പെട്ടത്. രണ്ടാമത്തെ വീക്ഷണം പാശ്ചാത്യ വിജ്ഞാനത്തിന് കൂടുതൽ പ്രാധാന്യം നൽകി; പ്രത്യേകിച്ചും ശരീരഘടനാശാസ്ത്രത്തിനും ജീവിശാസ്ത്രത്തിനും. ഈ രണ്ടു വീക്ഷണത്തോടും വാരിയർ യോജിച്ചിരുന്നില്ല. പാരമ്പര്യത്തെ അന്ധമായി പിന്തുടരാനോ പാശ്ചാത്യ വിജ്ഞാനത്തെ സർവാത്മനാ സ്വീകരിക്കാനോ അദ്ദേഹം തയ്യാറായിരുന്നില്ല.[70] പാരമ്പര്യത്തിൽ ശക്തമായി അടിയുറച്ചു നിന്നുകൊണ്ടുതന്നെ പാശ്ചാത്യ വിജ്ഞാനത്തെ സ്വീകരിക്കാൻ തയ്യാറായ ഏറ്റവും പ്രധാനപ്പെട്ട ശ്രമം എന്ന നിലയിൽ പാഠശാലയുടെ സ്ഥാപനം കേരളത്തിലെ സാംസ്കാരിക-ധൈഷണിക ജീവിതത്തിലെ സുപ്രധാനമായൊരു സംഭവമായി.

### ഛ

പി.എസ്.വാരിയരുടെ ഏറ്റവും വിജയകരമായിത്തീർന്ന ഉദ്യമം ഔഷധങ്ങളുടെ ഉൽപാദനവും വിപണനവുമായിരുന്നു. ഔഷധങ്ങൾ ക്രമീകരിക്കുകയും പ്രമാണ ഗ്രന്ഥങ്ങളിലെ നിർദേശങ്ങൾക്കനുസൃതം അവ തയ്യാറാക്കുകയും ചെയ്തെങ്കിൽ മാത്രമേ ആയുർവേദചികിൽസ ഫലപ്രദമാവൂ എന്ന് വാരിയർ മനസ്സിലാക്കിയിരുന്നു. ചികിൽസകർ തന്നെ മുന്നിട്ടിറങ്ങുകയും പരസ്പരം സഹകരിച്ച് ഔഷധനിർമാണത്തിനും വിപണനത്തിനും വേണ്ടിയുള്ള കമ്പനികൾ രൂപവൽകരിക്കുകയും ചെയ്തെങ്കിൽ മാത്രമേ അതു സാധ്യമാവുമായിരുന്നുള്ളൂ. ഇക്കാര്യത്തിൽ പാശ്ചാത്യ വൈദ്യത്തോടു കിടപിടിക്കേണ്ടതുണ്ടെന്നും അദ്ദേഹത്തിന് അറിയാമായിരുന്നു. ഔഷധങ്ങൾ ഡോക്ടർമാരുടെ കുറിപ്പുകൾക്കനുസൃതവും, എളുപ്പത്തിൽ ലഭ്യവും ആയതാണ് പാശ്ചാത്യവൈദ്യം ഫലപ്രദവും ജനപ്രിയവുമാവാൻ പ്രധാന കാരണം. പാശ്ചാത്യ സമ്പ്രദായത്തിൻേറതിനു സമാനമായ ആന്തരിക ഘടന വികസിപ്പിച്ചെടുത്തെങ്കിൽ മാത്രമേ അതിൻെറ വർധിച്ചുകൊണ്ടിരുന്ന സ്വാധീനതയുമായി മല്ലിടാൻ നാട്ടുവൈദ്യത്തിനു കഴിയുമായിരുന്നുള്ളൂ. ഈ കാഴ്ചപ്പാടോടെയാണ് 1902ൽ അദ്ദേഹം കോട്ടക്കലിൽ ആര്യവൈദ്യ ശാല സ്ഥാപിക്കുന്നത്. കാലഘട്ടത്തിൻെറ ആവശ്യങ്ങൾക്കനുസൃതം മാറാനും, പുതിയ കണ്ടെത്തലുകൾ നടത്താനും വാരിയർകുണ്ടായിരുന്ന സാമർഥ്യവും കച്ചവടത്തിലുള്ള നിശിതബുദ്ധിയും വെളിപ്പെടുത്തുന്ന കൗതുകകരമായൊരു രേഖയാണ് അന്ന് അദ്ദേഹം പ്രസിദ്ധപ്പെടുത്തിയ വൈദ്യശാലയുടെ പരസ്യം. ആധുനികവും ശാസ്ത്രീയവുമായ മാർഗങ്ങളിലൂടെ ഔഷധങ്ങൾ നിർമിക്കുകയും വ്യാപാരാടിസ്ഥാനത്തിൽ അവ വിപണിയിലിറക്കുകയും ചെയ്യുന്ന പാശ്ചാത്യമാതൃക പിന്തുടരാനും പഴയ മുൻവിധികൾ തള്ളിക്കളയാനും വാരിയർ ഒട്ടും സംശയിച്ചില്ല.[71]

എന്നാൽ നാടൻ ഔഷധങ്ങൾ വൻതോതിൽ ഉൽപാദിപ്പിക്കുകയും വിൽപന നടത്തുകയും ചെയ്ത ആദ്യവ്യക്തി പി.എസ്. വാരിയരായിരുന്നില്ല. തുഛമായ വിലയ്ക്ക് ഔഷധങ്ങൾ വിൽക്കുന്ന ഒരു ഡിസ്പെൻസറി 1878ൽ ചന്ദ്രകിശോർ സെൻ കൽക്കത്തയിൽ സ്ഥാപിച്ചിരുന്നു. സി.കെ.സെൻ ആൻഡ് കമ്പനി എന്ന അദ്ദേഹത്തിൻെറ സ്ഥാപനം

70 *പ്രോസ്പെക്ടസ്*

71 *ഷഷ്ടി വാർഷിക ചരിത്രം*, പു. 70-74

1898ൽ വമ്പിച്ച തോതിൽ ഔഷധങ്ങൾ ഉൽപാദിപ്പിക്കാൻ തുടങ്ങി. 1884ൽ സ്ഥാപിച്ച എൻ.എൻ.സെൻ ആൻഡ് കമ്പനിയും 1901ൽ സ്ഥാപിച്ച ഡാക്കയിലെ ശക്തി ഔഷധാല യവും ഇതു തന്നെയാണ് ചെയ്തത്.[72] പക്ഷേ, ഏതാനും ദിവസങ്ങൾക്കകം കേടുവരുന്ന കഷായങ്ങൾ കുപ്പികളിലാക്കി ദീർഘനാ ൾസൂക്ഷിക്കാൻ കഴിഞ്ഞത് വാരിയരുടെ കണ്ടു പിടുത്തമായിരുന്നു. മറ്റാരും ഇതിനു മുതിർന്നി രുന്നില്ല.

തുടക്കത്തിൽ മിതമായ തോതിൽ മാത്രമേ ആര്യവൈദ്യശാലയിൽ ഔഷധങ്ങൾ വിൽപന നടത്തിയിരുന്നുള്ളൂ. ആദ്യത്തെ നാലുവർഷം മൊത്തം വിറ്റുവരവ് 14,000 രൂപ മാത്രമായിരുന്നു. തുടർന്നുള്ള നാലു വർഷം 57,000 രൂപ, 1,23,000 രൂപ, 1,70,000 രൂപ എന്നിങ്ങനെ വിൽപന വർധിച്ചു.[73] വാരി യരുടെ ഉദ്യമം വമ്പിച്ച വിജയമാണെന്നും തെളിഞ്ഞു. ഇന്ന് കേരളത്തിലെ ഓരോ നഗര ത്തിലും ഒന്നിലേറെ വിൽപന കേന്ദ്രങ്ങളുള്ള, കേരളത്തിനു പുറത്തും ശാഖകളുള്ള വികസി ച്ചുകൊണ്ടിരിക്കുന്ന സ്ഥാപനമാണ് ഈ ആര്യ വൈദ്യശാല. പിന്നീട് വാരിയരുടെ മാതൃക പിന്തുടർന്ന് ധാരാളം പേർ വൈദ്യശാലകൾ സ്ഥാപിക്കുകയും ഔഷധവിൽപന തുടങ്ങു കയും ചെയ്തുപോന്നു. അങ്ങനെ, പി.എസ്. വാരിയരുടെ വീക്ഷണവും സ്ഥിരോൽസാഹ വുമാണ് ആയുർവേദത്തിന് കേരളീയ സമൂഹ ത്തിൽ സ്വീകാര്യതയും ലഭ്യതയും നേടി ...ാ ടുത്തത്.

ജ

കേരളം സാക്ഷ്യം വഹിച്ച സാംസ്കാരി കമായ ഉണർവിന്റെ പശ്ചാത്തലത്തിലാണ് പുനരുത്ഥാന പ്രസ്ഥാനം രൂപം കൊണ്ടത്. കോട്ടക്കൽ അതിന്റെ ഒരു പ്രധാന കേന്ദ്രവു മായിരുന്നു. കേരളത്തിന് രാഷ്ട്രീയമായ ഐക്യവും സാംസ്കാരിക സ്വത്വവും നൽകി അതിന്റെ രാഷ്ട്രീയവും സാംസ്കാരികവു മായ വ്യക്തിത്വത്തെക്കുറിച്ചു മനസ്സിലാക്കാ നുള്ള അന്വേഷണങ്ങൾ ഈ ഉണർവിന്റെ ഭാഗമായാണുണ്ടായത്. വിവിധ രാഷ്ട്രീയ വിഭാഗങ്ങളായാണ് നിലനിന്നിരുന്നതെങ്കിലും ഗോകർണം മുതൽ കന്യാകുമാരിവരെ നീണ്ടു കിടക്കുന്ന ഭൂവിഭാഗമാണ് കേരളം എന്ന് സങ്ക ൽപിക്കപ്പെട്ടു.പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ പൊടുന്നനെയെന്നോണം തഴച്ചു വളർന്ന ചരിത്രരചനകൾ, പരശുരാമൻ കട ലിൽ നിന്നു വീണ്ടെടുത്ത് ബ്രാഹ്മണർകു ദാനം ചെയ്ത പ്രദേശമാണ് കേരളം എന്ന കഥയിലൂടെ കേരളത്തിന്റെ ഉദ്ഭവം കണ്ടെത്തി ഈ ഐക്യത്തിന് അടിവരയിട്ടു. അത്തരം ധാരാളം ചരിത്രങ്ങൾ ഈ കാലഘ ട്ടത്തിൽ രചിക്കപ്പെട്ടിരുന്നു. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ പദ്യരൂപത്തിൽ രചിച്ച ഗ്രന്ഥം ഇക്കൂട്ടത്തിൽ പ്രാധാന്യമർഹി ക്കുന്നു. കേരളത്തിന്റെ ഉദ്ഭവം, പ്രാചീനത, ചരിത്രപരമായ വികാസം എന്നിവ കണ്ടെത്താ നായിരുന്നു തമ്പുരാന്റെ ശ്രമം.[74] പിന്നീട് ദേശീയ പ്രസ്ഥാനകാലത്ത് കേരളത്തിന്റെ മഹാത്മ്യങ്ങൾ വാഴ്ത്തിക്കൊണ്ട് വള്ള ത്തോൾ രചിച്ച കാൽപനികകാവ്യങ്ങളെ, തമ്പു രാൻ കേരളത്തെക്കുറിച്ചു നൽകിയ വിവരണ ങ്ങൾ ദീർഘദർശനം ചെയ്തിരുന്നു എന്നു പറയാവുന്നതാണ്. ചരിത്രം, രാഷ്ട്രീയം, സംസ്കാരം എന്നിങ്ങനെ സാമൂഹിക ജീവിത ത്തിന്റെ സകല മേഖലകളിലും കേരളത്തി ന്റെ തനിമയെക്കുറിച്ചുള്ള അവബോധം രൂപംകൊള്ളുന്നത് തമ്പുരാനും വള്ളത്തോ ളിനും ഇടയ്ക്കുള്ള കാലഘട്ടത്തിലാണ്. ഒ. ചന്തുമേനോനും സി.വി.രാമൻപിള്ളയും രചി ച്ചസാമൂഹികവും രാഷ്ട്രീയവുമായ പ്രസക്തി

72 ഗുപ്ത, 'ഇൻറീജനസ് മെഡിസിൻ', ലെസ്ലി (എഡി.), *ഏഷ്യൻ മെഡിക്കൽ സിസ്റ്റം*, പു. 374

73 *ധന്വന്തരി*, 14 മാർച് 1920

74 കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, *കേരളം*

യുള്ള നോവലുകൾ പുറത്തുവന്നതും ഈ കാലത്താണ്. നാരായണഗുരുവും വി.ടി.ഭട്ടതിരിപ്പാടും പരിഷ്കരണ പ്രസ്ഥാനങ്ങൾക്കു നേതൃത്വം നൽകി. ജി. പരമേശ്വരൻ പിള്ളയും കൂട്ടരും ചേർന്ന് 'മലയാളി മെമ്മോറിയൽ' സമർപ്പിച്ചു. കേരളത്തിൻെറ മാറിക്കൊണ്ടിരുന്ന അവസ്ഥയെക്കുറിച്ചുള്ള ധൈഷണികവും സാംസ്കാരികവുമായ ഉൾക്കാഴ്ചയുടെ ഫലമായുണ്ടായ സാമൂഹികമായ ഉയിർത്തെഴുന്നേൽപിൻെറ പ്രകാശനങ്ങളായിരുന്നു ഇവയെല്ലാം. നാട്ടുവൈദ്യം പുനരുദ്ധരിക്കുന്നതിനു വേണ്ടി രൂപം കൊണ്ട പ്രസ്ഥാനവും ഇതേ സാഹചര്യത്തിലാണ് അധിഷ്ഠിതമായിരിക്കുന്നത്.

കോട്ടക്കലിലെ ഈ പ്രസ്ഥാനത്തിനു ചുറ്റുമായി ധൈഷണികവും സാംസ്കാരികവുമായ മറ്റനവധി പ്രവർത്തനങ്ങളും രൂപം കൊണ്ടിരുന്നു. ചരിത്രകാരൻമാരുടെ സംഘം, സാഹിത്യമാസിക, കഥകളിസംഘം, നാടകക്കമ്പനി എന്നിവ അവയിൽ ചിലതുമാത്രമാണ്. ആര്യവൈദ്യശാലയെ കേന്ദ്രീകരിച്ചാണ് ഈ പ്രവർത്തനങ്ങൾ വികസിച്ചുവന്നത്. പി. എസ്. വാരിയരായിരുന്നു അവയ്ക്കു പിന്നിലെ ചലനശക്തി. വെറും രക്ഷകർത്താവുമാത്രമായിരുന്നില്ല അദ്ദേഹം. കർമനിരതനായ പങ്കാളികൂടിയായിരുന്നു.[75] അങ്ങനെ ബഹുമുഖങ്ങളായ സാംസ്കാരിക പ്രവർത്തനങ്ങളുടെ ഭാഗമായിരുന്നു ആര്യവൈദ്യശാല. പ്രഗൽഭ വൈദ്യനും *ആയുർവേദചരിത്ര*ത്തിൻെറ കർത്താവുമായ എൻ.വി.കൃഷ്ണൻകുട്ടി വാരിയർ വിശേഷിപ്പിച്ചതു പോലെ, ഒരു സാംസ്കാരിക നവോത്ഥാനത്തിൻെറ പ്രകാശനമായിരുന്നു അത്.[76]

## ഝ

പുനരുദ്ധാരണവാദം, തൊഴിൽവൈശിഷ്ട്യവാദം, വരേണ്യതാവാദം എന്നിങ്ങനെ മൂന്നു വിഷയങ്ങൾക്കാണ് നാട്ടുവൈദ്യത്തിൻെറ അവസ്ഥയെ സംബന്ധിച്ച പഠനങ്ങൾ പ്രധാനമായും ഊന്നൽ നൽകിയത്. നാട്ടുവൈദ്യത്തിനകത്തു രൂപപ്പെട്ട പ്രസ്ഥാനവും കൊളോണിയൽ ഇന്ത്യയിലെ സാംസ്കാരികവും ധൈഷണികവുമായ സകലമേഖലകളിലും രൂപപ്പെട്ട പ്രസ്ഥാനങ്ങളുംപുനരുദ്ധാരണവാദപരമായിരുന്നു എന്ന വാദം വളരെ സാമാന്യവും ചോദ്യംചെയ്യപ്പെടാതെ സ്വീകരിച്ചുപോരുന്നതുമായ ഒന്നാണ്. ഈ വീക്ഷണത്തിൻെറ ഏറ്റവും പ്രധാനപ്പെട്ട വക്താവാണ് ചാൾസ് ലെസ്ലി. ഔഷധങ്ങളുടെ കാര്യത്തിൽ നാട്ടുവൈദ്യ നായകൻമാർ *ക്ലാസിക് ഗ്രന്ഥങ്ങളുടെ ആധികാരികതയിൽ വിശ്വാസമർപ്പിച്ചിരുന്നു. അതേ സമയം ആധുനിക ശാസ്ത്രത്തിൻെറ നേട്ടങ്ങളിൽ അവർകു മതിപ്പും തോന്നിയിരുന്നു. അതുകൊണ്ടാണ് സാർവലൗകിക വൈദ്യത്തിൻെറ സ്ഥാപനങ്ങളെയും ശാസ്ത്രീയ തത്വങ്ങളെയും കുറിച്ച് പ്രാചീന ഗ്രന്ഥങ്ങൾ മുൻകൂട്ടി ദർശിച്ചിരുന്നു എന്ന് അവർ വിശദീകരിച്ചു തുടങ്ങിയത്* എന്ന് ലെസ്ലി വാദിക്കുന്നു.[77]

പുനരുദ്ധാരണത്തെ നീതിമത്കരിക്കുന്നതിനുള്ള സിദ്ധാന്തങ്ങൾ രൂപപ്പെടുത്തിയെടുക്കുകയാണ് നാട്ടുവൈദ്യത്തിൻെറ പതനകാരണങ്ങളെ സംബന്ധിച്ചു നടന്ന അന്വേഷണങ്ങൾ ചെയ്തത് എന്നാണ് ലെസ്ലിയുടെ വിശകലനത്തിൽ അടങ്ങിയ സൂചന. 'പതനത്തെ സംബന്ധിച്ച പുനരുദ്ധാരണവാദപരമായ

---

75 പി.എസ്. വാരിയരായിരുന്നു നാടകങ്ങൾ എഴുതിയത്. ആര്യവൈദ്യശാല ഗ്രന്ഥാലയത്തിൽ അവ സൂക്ഷിച്ചു വച്ചിട്ടുണ്ട്.

76 വാരിയരുമായി കോട്ടക്കൽവച്ച് ലേഖകൻ നടത്തിയ അഭിമുഖം, 15 ഏപ്രിൽ 1991

77 ചാൾസ് ലെസ്ലി, 'ആംബിഗ്വിറ്റീസ് ഓഫ് മെഡിക്കൽ റിവൈവലിസം', ലെസ്ലി (എഡി.) *ഏഷ്യൻ മെഡിക്കൽ സിസ്റ്റം*, പു. 365. ഇതേ വീക്ഷണമാണ് റാൽഫ് സി. ക്രോയിസിയറുടേതും; മെഡിസിൻ, മോഡേണൈസേഷൻ ആൻറ് കൾച്ചറൽ ക്രൈസിസ് ഇൻ ചൈന ആൻറ് ഇന്ത്യ' *കംപാരറ്റീവ് സ്റ്റഡീസ് ഇൻ സൊസൈറ്റി ആൻറ് ഹിസ്റ്ററി*, വോ. 12, പു. 275-91

സിദ്ധാന്ത'ത്തെ അദ്ദേഹം തള്ളിക്കളയുന്നു. ഫലസിദ്ധിയുടെ കാര്യത്തിൽ *പത്തൊമ്പതാം ശതകത്തിലെ ആയുർവേദചികിൽസയുടെ പൊതുനിലവാരം അതിൻെറ പ്രാചീനകാലത്തേക്കാൾ കുറവായിരുന്നു എന്ന അനുമാനത്തെ പിന്തുണയ്ക്കുന്ന യാതൊരു തെളിവും ലഭ്യമല്ല*[78] *എന്നാണ് അദ്ദേഹം അതിനുപറയുന്ന കാരണം.*

ജനപ്രിയവും ജനസ്വാധീനത നേടിയതുമായ വീക്ഷണമാണ് അടുത്തത്. പുനരുത്ഥാന പ്രസ്ഥാനത്തെ തൊഴിൽ പരമായ വൈശിഷ്ട്യതാവാദവുമായി ബന്ധപ്പെടുത്തുന്ന വീക്ഷണമാണത്. വിജ്ഞാനത്തെ വ്യവസ്ഥ ചെയ്യൽ, സ്ഥാപനങ്ങൾ മുഖേനയുള്ള തൊഴിൽ പരിശീലനം, ഔഷധങ്ങളുടെ നിലവാരം മെച്ചപ്പെടുത്തൽ എന്നിവ പ്രസ്ഥാനത്തിൻെറ മുഖ്യ ലക്ഷ്യങ്ങളായിരുന്നതിനാൽ തൊഴിൽ വൈശിഷ്ട്യവൽക്കരണം അതിൽത്തന്നെ അടങ്ങിയിരിപ്പുണ്ട്. അതിനാൽ ആധുനിക പാശ്ചാത്യ വൈദ്യത്തിൻെറ സ്വാധീനതയുടെ ഫലമായി സംഭവിച്ച തൊഴിൽ വൈശിഷ്ട്യവൽക്കരണവുമായി ബന്ധപ്പെടുത്തിയാണ് പ്രസ്ഥാനം തിരിച്ചറിയപ്പെട്ടത്. ഈ വീക്ഷണത്തിൻെറ വക്താവായ പോൾ ബ്രാസ്, ആധുനിക ഇന്ത്യയുടെ ചരിത്രത്തിലെ ഒരു പ്രധാന പുനരുദ്ധാരണ പ്രസ്ഥാനമായി ഈ പ്രസ്ഥാനത്തെ വിശേഷിപ്പിക്കുന്നുണ്ട്. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ *യാഥാസ്ഥിതികതാൽപര്യങ്ങളോടുകൂടിയ ഒരുകൂട്ടം ആളുകൾ, സ്വയം നീതീകരിക്കുന്നതിനും അംഗീകാരവും പദവിയും നേടുന്നതിനും വേണ്ടി നടത്തിയ ഉദ്യമമായിരുന്നു* അത്.[79]

ഇങ്ങനെ വിലയിരുത്തുമ്പോൾ, പരിമിതമായ ഉദ്ദേശ്യമേ പ്രസ്ഥാനത്തിനുണ്ടായിരുന്നുള്ളു. അതായത്, ആയുർവേദത്തെ പിന്തുണയ്ക്കുന്ന രാഷ്ട്രീയ സമ്മർദശക്തിയുടെ ഉപകരണമായി പ്രവർത്തിക്കുകയും ആധുനിക വൈദ്യചികിൽസയുടെ 'രൂഢമൂലവും ശത്രുതാപരവുമായ' സ്വാധീനതയെ എതിർകുകയും ചെയ്യുക. ഒരു സാമൂഹിക വിഭാഗത്തിൻെറ മാത്രം താൽപര്യത്തിൽ ശ്രദ്ധയൂന്നുകയാണ് ഈ വാദം ചെയ്യുന്നത്. അങ്ങനെ തദ്ദേശീയ വിജ്ഞാനത്തിൻെറ ഒരു രൂപമെന്ന നിലയിൽ നാട്ടുവൈദ്യസമ്പ്രദായത്തെ പുനരുജ്ജീവിപ്പിക്കാൻ വേണ്ടി നടന്ന അന്വേഷണങ്ങളുടെ പ്രസക്തിയും അടിച്ചമർത്തപ്പെട്ട ജനതയുടെ സാംസ്കാരിക സ്വത്വത്തിൻെറ ഒരു വശമെന്ന നിലയ്ക്കുള്ള അതിൻെറ പ്രാധാന്യവും ഈ വാദം വിലകുറച്ചുകാണിക്കുന്നു.

പ്രസ്ഥാനത്തിൻെറ വരേണ്യ സ്വഭാവത്തിന് അടിവരയിടുന്നതാണ് അടുത്ത വീക്ഷണം. *ശാസ്ത്രീയമായ വ്യവസ്ഥയ്ക്കു പുറത്തു നിൽക്കുന്ന ജനകീയ ചികിൽസാരീതികൾ മാറ്റിത്തീർക്കണ*മെന്നായിരുന്നു അവർ ആവശ്യപ്പെട്ടത്.[80] ഹക്കിം അജ്മൽഖാനെക്കുറിച്ചുള്ള ഒരു പഠനത്തിൽ ഈ പ്രശ്നം വിശദീകരിച്ചുകൊണ്ട് ബാർബറാ മെറ്റ്കാഫെ പറയുന്നു:

> *ധൈഷണികമായ തുല്യബലം സൃഷ്ടിക്കുന്ന സമ്പ്രദായം എല്ലായിടത്തും വിഷയങ്ങളിലും ഒന്നുതന്നെയാണ്. അതായത് നാട്ടാചാരപ്രകാരമുള്ള അഥവാ പ്രാദേശികമായ സമ്പ്രദായങ്ങളുടെ ചെലവിൽ സാക്ഷര സംസ്കാരകാലത്തെ ഗ്രന്ഥങ്ങളിലേക്കു തിരിച്ചുപോവുക. അങ്ങനെ വ്യവസ്ഥാരഹിതമായ നാടൻ വൈദ്യത്തിലേർപെട്ടവർ, പ്രത്യേകിച്ച്വയറ്റാട്ടിമാരും മറ്റു സ്ത്രീകളും വേണ്ടത്ര പരിശീലനമൊന്നുമില്ലാത്ത യുനാനിചികിൽസകരും,*

78 ചാൾസ് ലെസ്ലി. 'ദ പ്രൊഫഷനലൈസിംഗ് ഐഡിയോളജി ഓഫ് മെഡിക്കൽ റിവൈവലിസം' സിംഗർ (എഡി.) ഓൺട്രപ്രെനർഷിപ്പ് ആൻറ് മോഡേണൈസേഷൻ പു. 224

79 പോൾ ആർ.ബ്രാസ്, 'ദ പൊളിറ്റിക്സ് ഒഫ് ആയുർവേദ എജ്യുക്കേഷൻ: എ കേസ് സ്റ്റഡി ഓഫ് റിവൈവലിസം ആൻറ് മോഡേണൈസേഷൻ ഇൻ ഇന്ത്യ', സൂസൻ എച്ച് റുഡോൾഫ്, ലോയ്ഡ് ഐ. റുഡോൾഫ് (എഡി.), *എജ്യുക്കേഷൻ ആൻറ് പൊളിറ്റിക്സ് ഇൻ ഇന്ത്യ* (ഡൽഹി: 1972) പു. 342-43

80 ബാർബറ മെറ്റ്കാഫെ, 'നാഷനലിസ്റ്റ് മുസ്ലിംസ് ഇൻ ബ്രിട്ടീഷ് ഇന്ത്യ: ദ കേസ് സ്റ്റഡി ഒഫ് ഹക്കിംസ് അജ്മൽഖാൻ, *മോഡേൺ ഏഷ്യൻ സ്റ്റഡീസ്,* വോ. 9, ല. 1, 1985

*പരിഷ്കരണവാദികളുടെ എതിരാളികളായി. മതവിദ്യാഭ്യാസത്തിലെന്നപോലെ പ്രമാണഗ്രന്ഥങ്ങൾക്കനുസരിച്ചുള്ള പരിഷ്കരണമായിരുന്നു അത്. പക്ഷേ, ഇവിടെ പരിഷ്കരണവാദികൾ സാർവലൗകിക വീക്ഷണമുള്ളവരായിരുന്നു എന്നുമാത്രം. അതായത് അവർ ഇടുങ്ങിയ ചിന്താഗതിക്കാരായിരുന്നില്ല.*[81]

നാട്ടുവൈദ്യത്തിനകത്തു രൂപപ്പെട്ട ഈ പ്രസ്ഥാനത്തിന് മേലെ വിവരിച്ച മൂന്നു സവിശേഷതകളുടെയും അംശങ്ങൾ ഉണ്ടായിരുന്നു എന്നതാണ് വാസ്തവം. അവയിൽ ഏതെങ്കിലുമൊന്നോ എല്ലാം കൂടിയോ ആയിരുന്നില്ല അതിൻെറ സ്വഭാവം നിർണയിച്ചത്. പുനരുദ്ധാരണത്തിൻെറ അംശങ്ങളില്ലാത്ത ഒരു പ്രസ്ഥാനവും അവ സാമൂഹികമോ സാംസ്കാരികമോ മതപരമോ ആയ ഏതു മേഖലയിൽപെടുന്നതുമാകട്ടെ - കൊളോണിയൽ ഇന്ത്യയിലുണ്ടായിരുന്നില്ല. എങ്കിലും വർതമാനകാലത്തിനു ബദലായി ഭൂതകാലത്തെ ഉയിർതെഴുന്നേൽപിച്ചുകൊണ്ടുവരുന്ന തരത്തിലുള്ള കേവലമായ പുനരുദ്ധാരണ പ്രസ്ഥാനങ്ങളായിരുന്നില്ല അവ. ഭൂതകാലം അവയിലെല്ലാം പരാമർശവിഷയം തന്നെയായിരുന്നു എന്നതിൽ സംശയവുമില്ല. ഭൂതകാലത്തെ വിളിച്ചുണർതിയത് പാരമ്പര്യത്തോടുള്ള മമതയുടെ ഫലമായിരുന്നില്ല. മറിച്ച് ഈയിടെ ഒരു പഠനത്തിൽ പറഞ്ഞപോലെ, സമകാലിക സാഹചര്യങ്ങളുമായി മല്ലിടാനുള്ള ഉപായമായിരുന്നു അത്.[82]

എന്നാൽ, നാട്ടുവൈദ്യ സമ്പ്രദായത്തിൽ ഭൂവുടമ വർഗത്തിൻെറ പിന്തുണയുള്ള ഒരു തരം പുനരുദ്ധാരണപ്രവണത പ്രകടമായുണ്ടായിരുന്നു. ചില ഘട്ടങ്ങളിൽ ആര്യവൈദ്യസമാജത്തിൻെറ യോഗങ്ങളിൽ പങ്കെടുത്തവരിൽ മിക്കവരും രാജാക്കൻമാരും ജൻമിമാരും വൈദ്യൻമാരുമായിരുന്നു.[83] നേരത്തെ പരാമർശിച്ചപോലെ, സമാജത്തിൻെറ മുഖ്യരക്ഷാധികാരികൾ തിരുവിതാംകൂറിലെയും കൊച്ചിയിലെയും ഭരണാധികാരികളും കോഴിക്കോട്ടെ മുൻഭരണാധികാരിയുമായിരുന്നല്ലോ. മലബാർ പ്രദേശത്ത് അതുവരെയുണ്ടായിരുന്ന ഭരണാധികാരി കുടുംബങ്ങളിലെ അംഗങ്ങൾ സമാജത്തിൻെറ പ്രവർതനങ്ങളിൽ ആവേശപൂർവം പങ്കെടുക്കുകയും ചെയ്തിരുന്നു. പ്രസ്ഥാനത്തിനാവശ്യമായ സാമ്പത്തിക സഹായം നൽകിയതും അവരായിരുന്നു.[84] ബ്രിട്ടീഷുകാരോട് രാഷ്ട്രീയമായി കൂറുപുലർതിയിരുന്നവരെങ്കിലും ഈ രാജവർഗ കുടുംബാംഗങ്ങൾക്ക് കൊളോണിയൽ സംസ്കാരത്തോടു വിമർശനങ്ങളുണ്ടായിരുന്നു. കൊളോണിയൽ സംസ്കാരത്തെ നിരാകരിക്കാതെ കൊളോണിയൽ ആധിപത്യത്തെ എതിർതുപോന്ന അഭ്യസ്തവിദ്യരായ ധിഷണാശാലികളുടെ നിലപാടിനു വിപരീതമായിരുന്നു ഇത്. നാടുവാഴിവിഭാഗത്തിൽപെട്ട ആളുകൾ, തങ്ങൾക്ക് രാഷ്ട്രീയവും സാമൂഹികവുമായ അധികാരങ്ങളുണ്ടായിരുന്ന പഴയകാല സമൂഹത്തിൻെറ സമ്പ്രദായങ്ങൾ പുനരുജ്ജീവിപ്പിക്കാൻ ലഭിച്ച അവസരമെന്ന നിലയിൽ പ്രസ്ഥാനത്തോട് ആഭിമുഖ്യം പുലർതി. ഗൃഹാതുരത്വവും മൗലികവാദപരവുമായിരുന്നു അവരുടെ മനോഭാവം. അതിനാൽ പാശ്ചാത്യവൈദ്യത്തോടുള്ള അവരുടെ നിലപാട് ശത്രുതാപരവും ഏറ്റുമുട്ടലിൻേറതുമായിരുന്നു. ഇത്തരമൊരു വീക്ഷണം പ്രസ്ഥാനം പൂർണമായും പങ്കുവച്ചിരുന്നില്ലെങ്കിലും അതിനെ തള്ളിക്കളഞ്ഞിരുന്നില്ല. നാട്ടുവൈദ്യത്തെ ആധുനികവൽക്കരിക്കുകയും, പാശ്ചാത്യ വൈദ്യജ്ഞാനം കൊണ്ട് അതിനെ നവീകരിക്കാൻ പരിശ്രമിച്ചുകൊണ്ട് ഈ വീക്ഷണത്തെ അതിലംഘിക്കുകയുമാണ് ചെയ്തത്.

---

81 മെറ്റ്കാഫെ, *മോഡേൺ എഷ്യൻ സ്റ്റഡീസ്,* വോ. 9, ല. 1

82 ലതാ മണി, 'കണ്ടെൻഷ്യസ് ട്രഡിഷൻസ്: ദ ഡിബേറ്റ് ഓൺ സതി ഇൻ കൊളോണിയൽ ഇന്ത്യ', കുങ്കും ശങ്കരി, സുദേശ് വാഇദ് (എഡി.), *റീകാസ്റ്റിംഗ് വിമൻ* (ന്യൂദൽഹി: 1989) പു. 88-126

83 *ധന്വന്തരി,* 14 ജനുവരി 1917

84 *ധന്വന്തരി,* 14 ജനുവരി 1917

സംസ്കൃതവും ഇംഗ്ലീഷും പഠിച്ചിരുന്ന സാക്ഷര വിഭാഗങ്ങൾക്കിടയിലാണ് പുനരുത്ഥാന പ്രസ്ഥാനം സജീവമായത്. നിരക്ഷരരും ഗ്രന്ഥവിജ്ഞാനമില്ലാത്തവരുമായ ഒട്ടനവധി ജനകീയ ചികിൽസകരെ പ്രസ്ഥാനം മാറ്റിനിർത്തി. വാസ്തവത്തിൽ, ഈ ചികിൽസകരുടെ അജ്ഞതയെയും കഴിവില്ലായ്മയെയും നിന്ദിക്കുകയാണ് പ്രസ്ഥാന നേതാക്കൾ ചെയ്തത്. ഇവരുടെ സ്ഥാനത്ത് ജ്ഞാനസമ്പന്നരായ ചികിൽസകരുടെ സംഘത്തെ സൃഷ്ടിക്കുക എന്നതായിരുന്നല്ലോ പ്രസ്ഥാനത്തിൻെറ ലക്ഷ്യങ്ങളിലൊന്ന്. തൊഴിൽ വൈശിഷ്ട്യവൽക്കരണവും ഈ വിഭാഗത്തെ പ്രതികൂലമായാണു ബാധിച്ചത്. കാരണം പരിശീലനം നേടാത്തവരും യോഗ്യതയില്ലാത്തവരുമായാണ് അവരെ ഗണിച്ചത്. എന്നാൽ ബാർബറാ മെറ്റ്കാഫെ അഭിപ്രായപ്പെട്ടപോലെ, പ്രസ്ഥാനം അവരെ ശത്രുക്കളായി കണ്ടിരുന്നില്ല. മറിച്ച് പരിഷ്കരണലക്ഷ്യങ്ങളായാണ് കണ്ടത്; പരിഷ്കരണം അവരെ ബലിയാടുകളാക്കിയെങ്കിലും.

ഞ

കൊളോണിയൽ ഇന്ത്യയുടെ ചരിത്രരചനാ രീതി പലപ്പോഴും കോളോണിയലിസം ദേശീയതാവാദം എന്നിങ്ങനെ, രണ്ടു വിപരീതങ്ങൾക്കിടയിലായിരുന്നു. ഇതിൻെറ ഫലമായി ഈ കാലഘട്ടത്തിലെ ചരിത്ര പ്രക്രിയയെ കൊളോണിയൽ വിരുദ്ധാവബോധത്തിൻെറ ഏക രേഖീയമായ വികാസമായി പർവതീകരിച്ചുകാണുകയും അതിലെ ആന്തരിക വൈരുദ്ധ്യങ്ങളെയും ഭിന്നതകളെയും വിസ്മരിക്കുകയും ചെയ്തു. ഈ വീക്ഷണമനുസരിച്ചുനോക്കുമ്പോൾ പുനരുത്ഥാന പ്രസ്ഥാനത്തിന് കൊളോണിയൽ വൈദ്യസമ്പ്രദായവുമായി കറകളഞ്ഞ ഏറ്റുമുട്ടൽമനോഭാവമാണുണ്ടായിരുന്നതെന്നും കൊളോണിയൽ സാംസ്കാരികാധീശത്വത്തിനെതിരെ മൽസരത്തിലേർപെട്ടിരുന്ന സാംസ്കാരിക ദേശീയവാദത്തിൻെറ പ്രകടനമായിരുന്നു അതെന്നും പറയേണ്ടിവരും. എന്നാൽ ബഹുമുഖ ശബ്ദങ്ങളാണ് പ്രസ്ഥാനത്തിലുണ്ടായിരുന്നത്. കൊളോണിയൽ വൈദ്യശാസ്ത്രത്തിൻെറ സാംസ്കാരികാധീശത്വത്തെ എതിർകുമ്പോൾ പോലും, നാട്ടുവൈദ്യത്തെക്കാൾ വികസിതമായ പാശ്ചാത്യ വൈദ്യവിജ്ഞാനത്തിൻെറ ചില അംശങ്ങളെ സ്വാംശീകരിക്കാൻ അതു മടി കാണിച്ചിരുന്നില്ല. നാട്ടുവൈദ്യത്തിൻെറ അശാസ്ത്രീയ സ്വഭാവത്തെ നിരാകരിക്കാനാണ് പ്രസ്ഥാനം ശ്രമിച്ചത്. അതേ സമയം ജനകീയ ചികിൽസാ രീതികളെ വിമർശിക്കുകയും വിജ്ഞാന ഗ്രന്ഥങ്ങളിലെ നിർദേശങ്ങൾക്കനുസൃതം അവയെ മാറ്റിത്തീർകാൻ പരിശ്രമിക്കുകയും ചെയ്തു.

നാട്ടുവൈദ്യത്തെ പുനരുജ്ജീവിപ്പിക്കുന്നതിനുവേണ്ടി നടന്ന അന്വേഷണങ്ങൾ സാംസ്കാരികാധീശത്വത്തിനുവേണ്ടിയുള്ള ബഹുമുഖ സമരങ്ങളെയാണ് പ്രതിഫലിപ്പിച്ചത്. കൊളോണിയൽ മേധാവികളും കോളനിവൽക്കരിക്കപ്പെട്ടവരും തമ്മിലുള്ള സമരം മാത്രമായിരുന്നില്ല അത്. മറിച്ച് കോളണിയൽ സമൂഹത്തിലെ വ്യത്യസ്ത വർഗങ്ങൾ തമ്മിലെ സമരം കൂടിയായിരുന്നു. കൊളോണിയൽ മേധാവികൾക്ക് തങ്ങളുടെ സാംസ്കാരികാധീശത്വം സ്ഥാപിക്കുന്നതിന്, തങ്ങൾ കീഴടക്കിയ ജനതയുടെ സംസ്കാരത്തെ ഇകഴ്ത്തിക്കാട്ടേണ്ടത് ആവശ്യമായിരുന്നു. ഈ പദ്ധതിയുടെ ഭാഗമായാണ് നാട്ടുവൈദ്യത്തെ അശാസ്ത്രീയവും പ്രാചീനവും അന്ധവിശ്വാസജടിലവുമെന്നു വിശേഷിപ്പിച്ച് അവർ തള്ളിക്കളഞ്ഞത്. ഇതിനെ ശക്തമായി ഉപരോധിക്കുകയാണ് പുനരുത്ഥാന പ്രസ്ഥാനം ചെയ്തത്. പാശ്ചാത്യർ നേടിയ വിജ്ഞാന വികാസത്തെ അവഗണിക്കാതെയാണ് അതു ചെയ്തതെന്നു മാത്രം.

ഒരുവശത്ത് കൊളോണിയൽ മേധാവികളുടെ ആയുധങ്ങൾ തന്നെ ഉപയോഗപ്പെടുത്തുകയും മറുവശത്ത് തങ്ങളുടെ പുനരുത്ഥാനത്തിനുവേണ്ടി പരിശ്രമിക്കുകയുമാണ് പ്രസ്ഥാനം ചെയ്തത്. അതിൻെറ ഫലമായി കൊളോണിയൽ വൈദ്യത്തിൻെറ ആധിപത്യശക്തിയെ ദുർബലപ്പെടുത്താനും കൊളോണി

യൽ സംസ്കാരത്തിന്റെ സ്വാധീനതയിൽ അകപ്പെട്ടുപോയ സാമൂഹിക വിഭാഗങ്ങളെ തിരികെകൊണ്ടുവരാനുമായിരുന്നു ശ്രമം.

അതേസമയം പരമ്പരാഗത ചികിൽസാ രീതിയുടെ ശക്തിയും പരിമിതികളും അറിഞ്ഞുകൊണ്ടുതന്നെ കൊളോണിയൽ വിരുദ്ധ സാംസ്കാരിക ദേശീയതാവാദവുമായി ഒന്നിക്കുകയും ചെയ്തു.

കൊളോണിയൽ വൈദ്യവുമായുള്ള ഏറ്റുമുട്ടൽ പുനരുത്ഥാന പ്രസ്ഥാനത്തിന്റെ ഒരു വശം മാത്രമാണ്. ഗ്രന്ഥവിജ്ഞാനമോ ഔപചാരിക പരിശീലനമോ ഇല്ലാത്ത നിരക്ഷരരായ നാടൻ വൈദ്യൻമാരെ 'പരിഷ്കരിക്കുക' എന്നതായിരുന്നു മറ്റൊരു വശം. പ്രസ്ഥാനം നടപ്പിൽ വരുത്താൻ ശ്രമിച്ച തൊഴിൽ വൈശിഷ്ട്യവൽക്കരണവും നിലവാരമുയർതലും ഈ വിഭാഗങ്ങളെ പ്രതികൂലമായി ബാധിച്ചിട്ടുണ്ട്. ഈ നാടൻ വൈദ്യൻമാർ പൊതുവെ സാമ്പത്തികമായും സാമൂഹികമായും പിന്നോക്കം നിൽക്കുന്ന ജാതികളിലും വർഗങ്ങളിലും പെട്ടവരായിരുന്നു. പ്രസ്ഥാനം മുന്നോട്ടു വച്ച പുതിയ സമ്പ്രദായങ്ങൾ സ്വീകരിക്കാൻ അവർ നിർബന്ധിതരായി. ഈയർഥത്തിൽ പ്രസ്ഥാനം ഒരു ദ്വിമുഖ ഉദ്യമമായിരുന്നു. കൊളോണിയൽ സംസ്കാരത്തിന്റെ മേൽക്കോയ്മയെ എതിർകുക എന്നതായിരുന്നു അതിലാദ്യത്തേത്. രണ്ടാമത്തേത്, ജനകീയ സാംസ്കാരിക പ്രയോഗങ്ങൾക്കുമേൽ അധീശത്വം സ്ഥാപിക്കുക എന്നതും.

*പരിഭാഷ : എൻ.കെ.രവീന്ദ്രൻ*


Statement about ownership and other particulars about 'KERALA PADANANGAL'

FORM-IV

(See Rule 8)

| | | | |
|---|---|---|---|
| 1. | Place of Publication | : | Ernakulam, Cochin 682 016 |
| 2. | Periodicity of Publication | : | Quarterly |
| 3. | Language | : | Malayalam |
| 4. | Printers Name | : | K. Nirmala |
| | Whether citizen of India? | : | Yes |
| | (If foreigner state country of origin) | : | N.A. |
| | Address | : | Managing Partner<br>Chithira Printers & Publishers<br>Manikath Road, Cochin -16 |
| 5. | Publishers Name | : | K. Nirmala |
| | Whether citizen of India? | : | Yes |
| | (If foreigner state country of origin) | : | N.A. |
| | Address | : | Managing Partner<br>Chithira Printers & Publishers<br>Manikath Road, Cochin -16 |
| 6. | Names & address of Individuals who own the newspaper and partners or shareholders holding more than one percent of the total capital | : | 1. K. Nirmala, Managing Partner<br>2. T.P. Latha Satheesh, Partner |

I, K. Nirmala, Managing Partner, Chithira Printers & Publishers hereby declare that the particulars given above are true to the best of my knowledge and belief.

Sd/-
K. Nirmala
Managing Partner
Chithira Printers & Publishers

30.12.1994

പരോക്ഷം

# ഒരു സ്മാർതവിചാരം

ദേവിക ജെ

നമ്പൂതിരി സമുദായചരിത്രത്തിലെ വഴിത്തിരിവെന്ന് സമുദായപരിഷ്കർതാക്കളിൽ പലരും പിൽക്കാലത്തു വിശേഷിപ്പിച്ച ഒരു സ്മാർതവിചാരത്തെക്കുറിച്ച് *മലയാളമനോരമ* ലേഖകൻ നൽകിയ റിപ്പോർട്ടാണ് താഴെ ചേർതിട്ടുള്ളത്. ഇതിലെ നായികയായിരുന്ന കുറിയിടത്തു താത്രി പിന്നീട് സാഹിത്യത്തിലൂടെ പല ഭാവങ്ങൾ പൂണ്ട് മലയാളിയുടെ മുന്നിലെത്തിയിട്ടുണ്ട്. നമ്പൂതിരി സമുദായത്തിൻെറ തകർച്ച തെളിയിക്കുന്ന 'പല സംഭവങ്ങളിലൊന്ന്' എന്ന നിലയിലാണ് ലേഖകൻ ഇതിനെ കാണുന്നത്. ഒറ്റ നോട്ടത്തിൽ സരളമെങ്കിലും സങ്കീർണമായ മറ്റു തലങ്ങൾ ലേഖകൻെറ അഭിപ്രായത്തിൽ ദർശിക്കാവുന്നതാണ്. 'യുക്തിവിരുദ്ധ'രെന്ന് 'കുപ്രസിദ്ധി'യാർജിച്ച ഒരു സമുദായത്തിൽ ജനിച്ചു വളർന്ന സ്ത്രീ 'യുക്തിപരമായ' വാദങ്ങളിലൂടെ ആ സമുദായത്തിലെ പ്രമുഖരെ 'തോൽപ്പിക്കുന്ന'തിലുള്ള അൽഭുതമോ ഗൂഢമായ ആഹ്ലാദമോ ഒരു വശത്ത് വ്യക്തമായി കാണാം. മറുവശത്ത് 'കുലട'യായ സ്ത്രീയോടുള്ള വെറുപ്പും, ഒപ്പം തന്നെ മേലാളവർഗത്തിൻെറ ജീർണാവസ്ഥയെ 'തുറന്നുകാട്ടിയ'തിലുള്ള ആരാധനയും!

*തൃപ്പൂണിത്തുറ വാർതകൾ (സ്വന്തം ലേഖകൻ)*

*1080 മിഥുനം 18 - സാധന വിചാരണയും മറ്റും എൻെറ കഴിഞ്ഞ കത്തിൽ പ്രസ്താവിച്ചിരുന്ന പ്രകാരം ഈ മാസം 10-ാനു മുതൽക്കു മുറയ്ക്കു നടന്നുവരുന്നു. സ്മാർതൻ മുതലായിരം വക വിചാരണയ്ക്കു അവശ്യം വേണ്ടവരെ കൂടാതെ സർവാധികാര്യക്കാർ മിസ്റ്റർ ഗോപാല ദേശികാചാര്യരേയും അദ്ദേഹത്തിൻെറ ആപ്പീസുക്ലാർക് ഒരു നമ്പ്യാരേയും തിരുമനസ്സുകൊണ്ട് പ്രത്യേകം കൽപിച്ചാക്കിയിട്ടുണ്ട്.*

*കനകക്കുന്നു കൊട്ടാരത്തിൻെറ താഴത്തുള്ള ഒരു കെട്ടിടത്തിലാണല്ലോ അന്തർജനത്തെ കൊണ്ടുവന്നു താമസിപ്പിച്ചിട്ടുള്ളത്. പിഴച്ചകൂട്ടർ പലസ്ഥിതിയിൽ ഉണ്ടെങ്കിലും അവരിൽ ചിലർ പ്രബലന്മാരാകകൊണ്ടും ജാതിഭ്രംശം വരിക മിക്കവാറും മരണത്തോടു തുല്യമാകകൊണ്ടും തങ്ങളെ ഈ കുടുക്കിൽ നിന്നു രക്ഷിക്കാൻ പല വഴികളും (സാധനത്തെ അകപ്പെടുത്തുകയോ മോഷ്ടിച്ചുകൊണ്ടുപോവുകയോ ദുരുപദേശം കൊടുക്കുകയോ മറ്റോ) അവർ നോക്കാതിരിക്കയില്ലെന്നുള്ള ഊഹത്തിൻമേൽ ബന്തവസ്തു ചെയ്യുന്നതിൻെറ ശക്തി വളരെ വലുതാണ്. രാത്രിയിൽ കെട്ടിടത്തിൻെറ ചുറ്റുമുള്ള വിളക്കിൻെറ പ്രഭയും എല്ലായ്പ്പോഴും തോക്കോടുകൂടിയ പോലീസുകാരുടെ പാറാവും അവരുടെ മേലധികാരിമാരുടെ പരിശോധനയും ഒക്കെക്കൂടിയാലോചിച്ചാൽ വലിയ ബഹളമെന്നേ പറയാനുള്ളു.*

*സർവാധികാരിക്കാരവർകൾ സ്മാർതാദികളോടുകൂടി താഴത്തുവന്നു സാധനം ഇരി*

ക്കുന്നതിൻെറ അടുത്തമുറിയിലിരുന്നു കതകു അൽപം തുറന്നു മറഞ്ഞിരിക്കുന്ന സാധനത്തോടു ചോദ്യം തുടങ്ങും. മുറയ്ക്കു സമാധാനവും കേൾക്കാം. ഗുമസ്തൻ എഴുതാൻ തുടങ്ങും. സംയോഗം ഉണ്ടായ തീയതി, സമയം, അതിൻെറ വിവരമായ ചരിത്രം, ആൾ അതു തന്നെയാണെന്നുള്ളതിനു മതിയായ നിശ്ചയം ഇതൊക്കെയാണു ചോദ്യങ്ങൾ. ഓരോരുത്തരുടെയും വിവരവും വെവ്വേറെയാണെടുക്കുന്നത്. ഇങ്ങനെ 65പേരുടെയും എടുക്കണം. ചോദ്യങ്ങൾക്കെല്ലാം യുക്തിയുക്തമായ മറുപടികൾ സാധനം പറയുന്നുണ്ടത്രെ. ചിലരുടെ തീയതികൾ നിശ്ചയമുണ്ടായിരിക്കും. ചിലരുടെ മാസമായിരിക്കും. ഇങ്ങിനെ ആ 'സ്ത്രീരത്ന'ത്തിനു ഓർമയുള്ളതൊക്കെ നിർദാക്ഷിണ്യം തട്ടിവിടുന്നു

അറുപത്തിയഞ്ചുപേർകും ഓരോരോ തീയതികളിലാണു ഹാജരാവാൻ നോട്ടീസ് കൊടുത്തിട്ടുള്ളത്. ഇങ്ങനെ ഹാജരാവുന്നവരെ വിസ്തരിക്കുന്നത് മേൽപറഞ്ഞവരുടെ സന്നിധിയിൽ കൊട്ടാരത്തിൽവച്ചാണ്. വിസ്തരിക്കുന്നയാളെ സംബന്ധിച്ചു സാധനം പറഞ്ഞിട്ടുള്ളതു വായിച്ചു കേൾപ്പിക്കും. നിഷേധിക്കുന്ന പക്ഷം മതിയായ തെളിവും സമാധാനവും ആവശ്യപ്പെടും. ഇതേവരെ വിസ്തരിച്ചിട്ടുള്ളവരിൽ മിക്കപേരും ഈ സാധനത്തെ കണ്ടിട്ടും കേട്ടിട്ടും ഇല്ലെന്നുള്ള ഭാവത്തിലാണത്രെ മൊഴി കൊടുത്തിട്ടുള്ളത്.

സാധനത്തോടു നേരിട്ടു ചോദിച്ചാൽ വല്ല ഗുണവും സിദ്ധിക്കുമെന്നാശയുള്ളവർക് അങ്ങിനെയും ആവാം. അങ്ങിനെ അപേക്ഷയുള്ളവരെ താഴത്തേക്കു കൂട്ടിക്കൊണ്ടുവന്നു സാധനത്തോടു ചോദിപ്പിക്കുകയും എല്ലാവരും കേൾപ്പാൻ തക്കവിധത്തിൽ സാധനം മറുപടി പറയുകയും ചെയ്യും. എന്തൊക്കെയായാലെന്താണ്? സാധനം നല്ല ബാരിസ്റ്ററെപ്പോലെ പൂർവാപരവിരുദ്ധം കൂടാതെ ശരിയായ മറുപടികൾ പറയുന്നുണ്ടത്രെ.

ഇതിൽ മുപ്പതിൽ ചില്വാനംപേരെ ഈ വിധം വിസ്തരിച്ചുകഴിഞ്ഞുവെന്നറിയുന്നു. വിചാരണയ്ക്കു തങ്ങളെ വക്കീലൻമാരോടുകൂടി ഹാജരാവാൻ അനുവദിക്കണമെന്നായി പല അപേക്ഷകളും കമ്പി വഴിയായും മറ്റും വന്നെങ്കിലും ഇതു അങ്ങനെ കോടതിസമ്പ്രദായത്തിലുള്ള വിചാരണയല്ലെന്നും സാധനം ദ്വേഷം കൊണ്ടു വല്ലവരേയും പറഞ്ഞിട്ടുണ്ടോ എന്നറിയാൻ വേണ്ടി മാത്രമാണെന്നും സമാധാനം പറഞ്ഞു തിരുമനസ്സുകൊണ്ടു അപേക്ഷകളെയൊക്കെ കൽപിച്ചു നിഷേധിച്ചതായി അറിയുന്നു.

ഒരു പ്രബലനായ നമ്പൂതിരിയുടെ കൂടെ തന്നെ വരുവാൻ അനുവദിക്കണമെന്നു ഇവിടെ ഡിസ്ട്രിക്ട് ജഡ്ജിയായിരുന്ന വക്കീൽ രാമചന്ദ്രയ്യർ വളരെ മുറുക്കമായി അപേക്ഷിച്ചുവത്രെ. പതിവുപോലെ ഈ അപേക്ഷയും നിഷേധിച്ചുവെങ്കിലും നംപൂരിയുടെകൂടെ മിസ്റ്റർ അയ്യരും വന്നുവശായി. ഒടുവിൽ തൻെറ രാജ്യത്തു ഒരു നല്ല ജഡ്ജിയായിരുന്ന സ്ഥായി ഓർത്തിട്ടോ എന്തോ സാധനത്തോടു നംപൂരിയുടെ ഒന്നിച്ചുപോയി ചോദ്യങ്ങൾ ചെയ്‌വാൻ തിരുമനസ്സുകൊണ്ടു ദയവായി അനുവദിച്ചുവെന്നും വക്കീലിൻെറ ക്രാസ്സുകൾക്കെല്ലാം സാധനം വളരെ സാമർത്ഥ്യത്തോടെ മറുപടി പറഞ്ഞതു കേട്ടു വക്കീൽ നിരാശനായിപ്പോയി എന്നുകൂടി ഒരു വിശേഷവർതമാനമുണ്ട്.

നംപൂരി, പട്ടർ, നമ്പ്യാർ, വാര്യർ, നായർ ഇങ്ങിനെ അഞ്ചു വർഗക്കാർ ഈ കുടുക്കിൽ പെട്ടിട്ടുണ്ടത്രെ.

വിചാരണയ്ക്കു ഇവരുടെ വിജയഭാവത്തോടെയുള്ള പോക്കും നിരാശ തോന്നിക്കുന്ന മടങ്ങിവരവും കാണേണ്ട ഒരു കാഴ്ചയാണ്.

ആകെപ്പാടെ ഞങ്ങൾക്കൊക്കെ ചിരിക്കാൻ നല്ല വകയായിട്ടുണ്ട്. ഈ മാസം 30-നുവരെ വിചാരണ നീണ്ടുനിൽക്കുമെന്നാണു കേൾക്കുന്നത്. □

*കത്ത്*

## താളചിന്തയിലെ സവർണ്ണതാളം

*കേരളപഠനങ്ങൾ* 3-ൽ എൽ.എസ്. രാജഗോപാലൻ എഴുതിയ 'കേരളത്തിലെ താളവാദ്യങ്ങൾ' എന്ന ലേഖനം ശ്രദ്ധേയമാണ്. കേരളത്തിലെ താളങ്ങളെക്കുറിച്ച് പൊതുധാരണയുണ്ടാക്കാൻ ആ ലേഖനം സഹായിക്കും. 'കേരളത്തിലെ താളവാദ്യങ്ങൾ' എന്നാണ് തലക്കെട്ടെങ്കിലും കേരളത്തിലെ മുഴുവൻ താളവാദ്യങ്ങളെക്കുറിച്ചും പറഞ്ഞിട്ടില്ല. തനിക്കറിയാവുന്ന ചില വാദ്യങ്ങളെക്കുറിച്ചുമാത്രം വിശദമായി പറയുന്ന ആദ്ദേഹത്തിൻെറ അന്വേഷണം ഫലത്തിൽ സവർണ വാദ്യങ്ങൾക്കിടയിൽ ഒതുങ്ങിപ്പോകുന്നു.

ഈ വാദ്യങ്ങൾ കേരള സമൂഹത്തിൽ എങ്ങിനെ രൂപപ്പെട്ടുവെന്നോ അതിൻെറ വളർചയുടെ വിവിധ ഘട്ടങ്ങൾ ഏതൊക്കെയെന്നോ അദ്ദേഹം അന്വേഷിക്കുന്നില്ല. താന്ത്രികപൂജക്കു വേണ്ടിയാണ് ഇവ ഉണ്ടായതെന്ന് പറയാനാവില്ല. കാരണം ഏതു വാദ്യവും ഉത്ഭവിക്കുന്നത് പ്രാകൃത ജനതയുടെ അധ്വാനത്തിൻെറയും പ്രകൃതിയുടെ ശ്വാസനിശ്വാസങ്ങളുടെയും ഗതിവേഗത്തിൻെറ താളത്തിലൂടെയുമായിരിക്കണം. പ്രകൃതിയെക്കുറിച്ചറിയാത്ത ഒരു താന്ത്രിക സമൂഹത്തിന്, അധ്വാനമെന്തെന്നറിയാത്ത ഒരു സമൂഹത്തിന് ഇത്തരം വൈവിധ്യമാർന്ന താളവാദ്യ സമുച്ചയത്തിന് രൂപം നൽകാനാവുമെന്ന് അനുമാനിക്കാൻ കഴിയില്ല. അടിസ്ഥാന ജാതിക്കാരുടെ വാദ്യങ്ങൾ താന്ത്രിക കർമങ്ങളിലേക്കു സ്വീകരിച്ച് സ്വന്തമാക്കുകയായിരുന്നു എന്നേ പറയാനാവൂ.

കേരളത്തിൻെറ തനതുകലാരൂപങ്ങളെക്കുറിച്ച് ഏറെ കാര്യങ്ങൾ ലേഖകൻ വിട്ടുകളഞ്ഞിരിക്കുന്നു. ചെണ്ടയെക്കുറിച്ചു പറയുമ്പോൾ ആദ്യം കാണേണ്ടത് അത് ഇന്നത്തെ രൂപത്തിലെത്തുംമുമ്പ് എന്തായിരുന്നു എന്നും എവിടെയെല്ലാമാണ് ഉപയോഗിച്ചിരുന്നത് എന്നുമാണ്. പക്ഷേ, ലേഖകനാകട്ടെ, നേരെ മേളത്തിലേക്കും കഥകളിയിലേക്കും പോകുന്നു; ദേവം, അസുരം എന്നൊക്കെ ലളിതമായി തരംതിരിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിൻെറ വീക്ഷണത്തിലെ സവർണാഭിമുഖ്യമാണ് ഇതിനു കാരണം.

പണ്ടുമുതൽക്കുതന്നെ കാളകളിയിലും പോത്തോട്ടത്തിലും പറയൻകളിയിലും പൊറാട്ടുനാടകത്തിലും ചെണ്ടയാണ് മുഖ്യ ഉപകരണം. പൊറാട്ടുനാടകത്തിൽ ഉരുട്ടുചെണ്ടയും വീക്ക് ചെണ്ടയും ഇലത്താളവും ഉപയോഗിച്ചുണ്ടാകുന്ന വാദ്യം ലേഖകൻ കേട്ടിട്ടില്ലേ? ദാരികവധം, മഞ്ഞക്കാളി, കരിംകാളി, തുടങ്ങിയ അനുഷ്ഠാന കലകളിലും മുഖ്യ വാദ്യം ചെണ്ടയാണ്. അതും അദ്ദേഹം കണ്ടിട്ടുണ്ടെന്നു തോന്നുന്നില്ല. അതോ കണ്ടിട്ടും 'കാണാതെ' പോയതോ?

'മരം' ക്ഷേത്രത്തിലെ പാണികൊട്ടിനാണ് ഉപയോഗിക്കുന്നത് എന്നാണ് ലേഖകൻ പറയുന്നത്. അതും, 'മാരാർ', 'പൊതുവാൾ' വിഭാഗങ്ങൾ മാത്രം! പറയൻകളിയിലെ മുഖ്യ ഉപകരണം മരം ആണ്. ഏതാണ്ട് ലേഖകൻ പറയുന്ന മാത്രയിൽതന്നെയാണ് അവർ അതു പയോഗിക്കുന്നതും. 'കിണ്ണം' ഉപയോഗിച്ച് 'കിണ്ണംകൊട്ടി കളി' (ആണ്ടികളി) എന്നൊരു പഴയ കലാരൂപമുണ്ട്. എന്നാൽ ലേഖകൻ 'ബ്രാഹ്മണി'മാർകൊട്ടുന്നതു മാത്രമേ കേൾക്കുന്നുള്ളു.

കുഴൽ എന്നെഴുതി ബ്രാക്കറ്റിൽ കുറും കുഴൽ എന്നെഴുതുന്നത് തെറ്റിദ്ധാരണാജനകമാണ്. കുഴൽ മറ്റുപലതരത്തിലുമുണ്ട്. പറയൻകുഴൽ, പറയര്വാദ്യത്തിൻെറ അൽപം നീണ്ട കുഴൽ എന്നിങ്ങനെ. അല്ലാതെ മധുകരി മാത്രമല്ല. മധുകരിപോലും രൂപംകൊണ്ടത് അവയിൽനിന്നാവാം. തുടി രണ്ടുതരമുണ്ട്; കടുംതുടിയും തുടിയും. ഇതിൽ ഒന്നിൽമാത്രമാണ് കോലുകൊണ്ടുള്ള പ്രയോഗമുള്ളത്. മറ്റേതിൽ രണ്ടറ്റത്തും കെട്ടിയിട്ടിട്ടുള്ള രണ്ടു പന്തുകളാണുള്ളത്.

കന്നിമാസത്തിലെ തിരുവോണ നാളിൽ 'പോത്ത്' എന്നൊരു പ്രാചീന കലാരൂപം തൃശൂർ ജില്ലയിൽ അരങ്ങേറാറുണ്ട്. അതിൽ 'ഈഴാറ'യാണ് ഉപയോഗിക്കുന്നത്.

കേരളത്തിലെ താളവാദ്യങ്ങളും അവ ഉപയോഗിക്കുന്ന കലാരൂപങ്ങളും മേളങ്ങളും മേൽവിവരിച്ചവ മാത്രമാണെന്ന് ഇതെഴുതുന്നയാൾക്ക് അഭിപ്രായമില്ല. ഇനിയും കണ്ടുപിടിക്കപ്പെടാത്ത താളങ്ങളും താളവാദ്യങ്ങളും കേരളത്തിലുണ്ട്. ആധിപത്യമുള്ള ഏതാനും പ്രാമാണിക വാദ്യങ്ങളെക്കുറിച്ച് മാത്രം പറഞ്ഞ് അവയാണ് 'കേരളത്തിലെ താളവാദ്യങ്ങൾ' എന്ന് സ്ഥാപിക്കുന്നത് പ്രതിഷേധാർഹമാണ്. നാലുകെട്ടാണ് കേരളസംസ്കാരം എന്നു പറയുന്നതു പോലെയാണത്. സവർണ പക്ഷപാതമാണത് (അപ്പോൾപോലും ഒഴിവാക്കാൻ പറ്റാത്ത ചില കാര്യങ്ങൾ പറയാതെ പറഞ്ഞു പോകുന്നുണ്ട് ലേഖകൻ. ഉദാഹരണമായി പാണൻമാരുടെ തുയിലുണർതു പാട്ടും മണ്ണാൻമാരുടെ കളംപാട്ടും. ഇവയിലെ വാദ്യോപകരണങ്ങൾ സവർണർ ഉപയോഗിക്കുന്നില്ല. മറിച്ചായിരുന്നെങ്കിൽ ലേഖകൻ അവയെക്കുറിച്ചു വിശദീകരിക്കുമായിരുന്നു).

ഇനിയും കേരളത്തെക്കുറിച്ചു പറയുമ്പോൾ 'ഞങ്ങളെ'ക്കൂടി കാണണം എന്ന അഭ്യർത്ഥനയോടെ,

*ബാബു മൂർക്കിനിക്കര*
*20.12.94*

## ചരിത്ര സംവാദം

### ബൗദ്ധികമോ?

*കേരള പഠനങ്ങളുടെ* കഴിഞ്ഞ മൂന്നു ലക്കങ്ങളിലായി പ്രസിദ്ധീകരിച്ച കേരള ചരിത്രസംവാദം വിജ്ഞാനപ്രദമായിരുന്നു. അതേ സമയം പലപ്പോഴും അതിൻെറ പിന്നിൽ 'അക്കാദമീയ ബാഹ്യ'മായ ചിലതുണ്ടോ എന്ന് തോന്നിപ്പോകുന്നു. ഒന്നാമതായി, പ്രാചീനചരിത്രംപോലെയുള്ള ഒരു വിഷയത്തെ കേന്ദ്രീകരിച്ച് ചർച്ചനടത്തുമ്പോൾ ശാസ്ത്ര വിഷയങ്ങളുടെ കണിശവും കൃത്യതയും അവകാശപ്പെടുന്നതിൽ അർത്ഥമില്ല. ലഭ്യമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ഇവരൊക്കെ എത്തിച്ചേർന്നിട്ടുള്ള നിഗമനങ്ങൾ തീർച്ചയായും അവസാനവാക്കല്ല. കൂടുതൽ തെളിവുകളുടെയും അപഗ്രഥനത്തിൻെറയും അടിസ്ഥാനത്തിൽ ഇവയൊക്കെയും തിരുത്തേണ്ടിവന്നേക്കാം. എങ്കിൽ പിന്നെ എന്തിനാണീ 'ആണയിടലുകളും' 'അങ്കക്കലിയും പങ്കപ്പാടു'മൊക്കെ? 'അബദ്ധങ്ങൾ', 'വിവരക്കേട്', 'വങ്കത്തങ്ങൾ', 'പച്ചക്കളവ്' തുടങ്ങിയ പ്രയോഗങ്ങൾ ബൗദ്ധിക സംവാദങ്ങളിൽ പ്രത്യക്ഷപ്പെടുന്നത് നല്ല ലക്ഷണമല്ല.

അത്രയൊന്നും 'അമർന്നിരുന്ന്' പഠിച്ചിട്ടില്ലാത്ത ശ്രീകുമാറും ബാലകൃഷ്ണനുമൊക്കെ തികച്ചും 'പ്രൊഫഷണൽസ്' ആയ ഗുരുക്കൾക്കും വാരിയർക്കും അസ്വാസ്ഥ്യത ഉണ്ടാക്കുന്നത് സ്വാഭാവികമാണ്. രീതിശാസ്ത്രത്തിൻെറ അതിരുകൾക്കുള്ളിൽനിന്ന് ഗവേഷണം നടത്തുന്നവർക്ക് അതറിഞ്ഞുകൂടാത്തവരുടെ 'പൂഴിക്കടകൻ' പ്രയോഗങ്ങൾ അപ്രതീക്ഷിതവും മാരകവുമായി അനുഭവപ്പെടും. പക്ഷേ, നിയമം തെറ്റിച്ചുള്ള ഇക്കൂട്ടരുടെ കളികളാണ് പലപ്പോഴും അന്വേഷണത്തിൻെറ പുതിയ പന്ഥാവുകൾ തുറക്കുന്നതും പുതിയ ഉൾക്കാഴ്ചകൾ തരുന്നതും എന്ന കാര്യം വിസ്മരിക്കരുത്.

*ജോസ് സെബാസ്റ്റ്യൻ*
*31.12.1994*

## തെളിവില്ലാത്ത ചരിത്രം

മലബാറിൻെറ സാമൂഹിക ചരിത്രത്തെ പുതിയ രീതിയിൽ വായിച്ചെടുക്കാനുള്ള ദിലീപ് എം. മേനോൻെറ ശ്രമം (*കേരളപഠനങ്ങൾ* 3) കൗതുകം ഉണർത്തുന്നു. എന്നാൽ അദ്ദേഹത്തിൻെറ ചില നിരീക്ഷണങ്ങളെങ്കിലും തെളിവിൻെറ പിൻബലം ഇല്ലാത്തവയാണെന്നു പറയേണ്ടിയിരിക്കുന്നു.

പണികഴിഞ്ഞ് ദിവസവും വൈകുന്നേരം വ്യത്യസ്ത ജാതികളിൽ പെടുന്ന മേലാളരും കീഴാളരും മദ്യപിക്കാനായി ഒത്തുകൂടുകയും ചങ്ങാത്തം പുലർത്തുകയും ചെയ്തുവെന്ന് ലേഖകൻ നിരീക്ഷിക്കുന്നു. ഇതിന് ഉപോദ്ബലകമായി ഒരു തെളിവും അദ്ദേഹം നൽകുന്നില്ല. അടി കണക്കാക്കി അയിത്തം ആചരിച്ചിരുന്ന നാട്ടിൽ ഇത്തരമൊരു 'കുടിയുടെ കൂട്ടായ്മ' സാദ്ധ്യമോ? 1950 കളിൽ പോലും പുലയരെയും മറ്റു കീഴ്ജാതിക്കാരെയും കള്ളുഷാപ്പിനകത്ത് കടത്തിയിരുന്നില്ല. അവർക്ക് കള്ള് ചിരട്ടയിൽ പകർന്ന് ഷാപ്പിന് പുറത്തു കൊടുക്കുകയായിരുന്നു പതിവ്.

അതുപോലെതന്നെ, ജാതിയുടെ ഉച്ചനീചത്വങ്ങളെ നിരസിക്കുന്ന ആരാധനാ കൂട്ടായ്മ യാഥാർത്ഥ്യത്തിനു നിരക്കുന്നതാണോ? ലേഖകൻ നിരത്തുന്ന മൂന്ന് ഉദാഹരണങ്ങളിലും - പിഷാരിക്കാവ്, കൊട്ടിയൂർ, കൊടുങ്ങല്ലൂർ - പുലയരുടെയും സമാനജാതിക്കാരുടെയും പങ്കെന്തെന്ന് പറയുന്നില്ല (കൊടുങ്ങല്ലൂരിൽ ഉൽസവത്തിനെത്തുന്നവരിൽ പുലയരുമുണ്ട് എന്ന സൂചന ഒഴികെ). ലേഖകൻെറ തന്നെ വിവരണം വെളിവാക്കുന്നത് ആരാധനയ്ക്കാവശ്യമായ സാമഗ്രികൾ നൽകുകയും മറ്റു സേവനങ്ങൾ അനുഷ്ഠിക്കുകയും ചെയ്യേണ്ട ചുമതലയായിരുന്നു കീഴ്ജാതിക്കാർക്ക് എന്നാണ്. അതായത് ഉൽസവങ്ങൾപോലും ജാതിവ്യവസ്ഥിതിയിലെ ശ്രേണീബന്ധങ്ങളുടെ ദൃഢപ്രസ്താവമായിരുന്നു.

മാപ്പിളമാർ മദ്യവ്യാപാരത്തിൽ പങ്കുവഹിച്ചിരുന്നു എന്നതും സംശയം ഉളവാക്കുന്ന നിരീക്ഷണമാണ്. മദ്യം 'ഹറാ'മായ ഒരു സമുദായത്തിലെ അംഗങ്ങൾ വൻതോതിൽ മദ്യവ്യാപാരത്തിൽ ഏർപ്പെട്ടിരുന്നുവെന്നു വിശ്വസിക്കാൻ ബുദ്ധിമുട്ടുണ്ട്. 1994 ഒക്ടോബറിലെ ഒരു പത്രവാർത്ത സൂചിപ്പിക്കുന്നത് കള്ള് ചെത്താൻ കൊടുത്ത ചില മാപ്പിള കുടുംബങ്ങൾ സാമൂഹിക ബഹിഷ്കരണത്തിനു വിധേയരായി എന്നാണ്. ഏഴോ എട്ടോ ദശകങ്ങൾക്കു മുമ്പ് സ്ഥിതി വ്യത്യസ്തമായിരുന്നു എന്നു കരുതാനാവുമോ? ഒരു വേള ബിനാമികൾ വഴി മാപ്പിളമാർ മദ്യവ്യാപാരത്തിൽ ഏർപെട്ടിരുന്നുവെന്ന് സങ്കൽപിച്ചാൽപോലും, ലേഖകൻ നിരീക്ഷിക്കുന്നപോലെ തീയരുടെ എണ്ണമറ്റ ചെറുഷാപ്പുകളെ പിന്തള്ളി വൻഷാപ്പുകൾ കൈകാര്യം ചെയ്യുന്ന മദ്യവ്യാപാരികൾ മാപ്പിളമാരുടെ ഇടയിൽ നിന്ന് ഉയർന്നുവന്നതായി പറയാനാവില്ല.

*എം. കബീർ*
*28. 12. 1994*

## വിശകലനത്തിലെ പോരായ്മകൾ

*കേരളപഠനങ്ങൾ* മൂന്നാം ലക്കത്തിൽ പ്രസിദ്ധീകരിച്ച ദിലീപ് എം. മേനോൻെറ'ആനന്ദത്തിൽ നിന്ന് വിലക്കിലേക്ക്: മദ്യവും മലബാർ സമൂഹവും 1900-1940' എന്ന പ്രബന്ധത്തെ കുറിച്ച് : 'മദ്യവർജനവും, ശുചിത്വബോധവും ദേശീയതാവ്യവഹാരത്തിലും പ്രയോഗത്തിലും ഉൾച്ചേർന്നത്' തൻെറ പ്രബന്ധത്തിൻെറ പ്രധാന വിഷയങ്ങളിലൊന്നാണ് എന്നദ്ദേഹം പറയുന്നുണ്ടെങ്കിലും, ചില നിർണ്ണായകവസ്തുതകൾ വിട്ടുപോകുന്നു. ദേശീയ പ്രസ്ഥാനക്കാലത്ത്, 'ഇന്ത്യൻ രാഷ്ട്രത്തെ' നിർവചിച്ചെടുക്കുന്ന പ്രക്രിയയിൽ മദ്യം ഒരു പ്രധാനസ്ഥാനം വഹിച്ചിരുന്നു. ദിലീപ് മേനോൻെറ പ്രബന്ധത്തോട് സാദൃശ്യമുള്ള, ഡേവിഡ് ഹാർദിമാൻെറ ഒരു പഠനം ഈ വസ്തുതയെ വിശകലനം ചെയ്യുന്നുണ്ട്.

[ഡേവിഡ് ഹാർദിമാൻ, '(ഫ്രം കസ്റ്റം റ്റു ക്രൈം: ദ പൊളിറ്റിക്സ് ഒഫ് ഡ്രിങ്കിങ്ങ് ഇൻ കൊളോണിയൽ സൗത്ത് ഗുജറാത്ത്', രണജിത്ത് ഗുഹ (എഡി.) *സബൾട്ടൺ സ്റ്റഡീസ്,* പുസ്തകം 4, ദൽഹി: ഓക്സ്ഫോഡ് യൂണിവേഴ്സിറ്റി പ്രസ്സ്, 1985] 'ഇന്ത്യ'ക്കും, 'ഇന്ത്യാക്കാർക്കും', തീർത്തും അന്യമായ ഒരു 'വൈദേശികശീലമായി' മദ്യവും, മദ്യപാനവും മുദ്രകുത്തപ്പെട്ടു. ശരീരശുദ്ധിയെ 'രാഷ്ട്രശരീരത്തിന്റെ' പരിശുദ്ധി ആയിട്ടാണ് ദേശീയതാവ്യവഹാരങ്ങൾ നിർവചിച്ചത് (അടുത്തകാലത്ത് ആന്ധ്രയിൽ ഗ്രാമീണ സ്ത്രീകൾ നടത്തിയ ചാരായവിരുദ്ധ പ്രക്ഷോഭം ഈ രീതിയിൽ ചിത്രീകരിക്കപ്പെട്ടതോർക്കുക). മറ്റൊരു പ്രധാനവസ്തുത ജാതി രാഷ്ട്രീയവുമായി ബന്ധപ്പെട്ടതാണ്. കൊളോണിയൽ പരിഷ്കാരങ്ങളെ തുടർന്ന്, ഹിന്ദുമതത്തെ ഗ്രസിച്ച് തുടങ്ങിയിരുന്ന 'വിഘടനപ്രവണതകൾ' ദേശീയതാപ്രസ്ഥാനത്തിലെ സവർണ്ണധാരയെ പരിഭ്രാന്തമാക്കി. 'വിദേശി'കളോടൊപ്പം തന്നെ 'സ്വദേശി'കളിലെ 'താഴ്ന്നവരെയും' മദ്യം . നിർവചിച്ചെടുത്തു. മദ്യവർജനം പോലുള്ള ചില പ്രത്യേക വൃത്തികളിലൂടെ 'അധഃസ്ഥിതർക്കും' 'സവർണ്ണത്വം' പ്രാപിക്കാം എന്ന പ്രത്യയശാസ്ത്രം മേൽപ്പറഞ്ഞ വിഘടനത്തെ പ്രതിരോധിക്കുവാൻ വേണ്ടിയുള്ളതായിരുന്നു. കേരളത്തിലെ ജാതി പരിഷ്കരണപ്രസ്ഥാനങ്ങൾ, ദേശീയതാ പ്രസ്ഥാനങ്ങൾ എന്നിവയെ മദ്യവ്യവഹാരങ്ങളുമായി കണ്ണിച്ചേർത്ത് പഠിക്കുമ്പോൾ ഈ വസ്തുതകൾ പരിഗണിക്കേണ്ടതുണ്ട്.

അതേ ലക്കത്തിൽ തന്നെയുള്ള എൻ.കെ. രവീന്ദ്രന്റെ'അമ്മമാരുടെ സങ്കടങ്ങൾ : ലളിതാംബിക അന്തർജനത്തിന്റെയും മാധവിക്കുട്ടിയുടെയും കഥകളിലൂടെ' എന്ന പ്രബന്ധം അവലംബിക്കുന്ന ഫെമിനിസ്റ്റ് സമീപനം നിശിതമായ വിമർശനമർഹിക്കുന്നു. സ്ഥലത്തിനും, കാലത്തിനും, വർഗ്ഗത്തിനും, വംശത്തിനും ഒക്കെ അതീതമായ ഒരു 'സ്ത്രൈണതയെ' നിർവചിച്ചെടുക്കാൻ ശ്രമിക്കുന്നതിലൂടെ ഏറ്റവും അടിസ്ഥാനപരമായ ഫെമിനിസ്റ്റ് പദ്ധതികളെ പോലും പ്രബന്ധകാരൻ തകിടംമറിക്കുന്നു. *അതിർത്തികളോ വിവേചനങ്ങളോ ഇല്ലാത്ത ഉദാത്തമായ മനുഷ്യസാഹോദര്യത്തിന്റെ സ്നേഹാമൃതം പകർന്ന് നൽകുന്ന മാതൃത്വം...ചേരിതിരിഞ്ഞ് തമ്മിൽതല്ലുന്ന പുതിയ തലമുറയെ വൈരം മറന്ന് ഒന്നിപ്പിക്കുന്ന സ്ത്രൈണശക്തി(!)* ഇതൊക്കെ തന്നെയല്ലേ 'നമ്മുടെ ഫാസിസ്റ്റുകളും' പറയുന്നത്.

'പെണ്ണെഴുത്ത്' സിദ്ധാന്തങ്ങളെ, അവയുടെ ചരിത്രപരവും, സൈദ്ധാന്തികപരവുമായ പ്രശ്നസ്ഥലികളിൽ നിന്ന് വെട്ടിമാറ്റുകയാണ് ലേഖകൻ. അതുകൊണ്ട് തന്നെ അവയെ കുറിച്ച് കാൽനൂറ്റാണ്ടോളമായി നടന്നുവരുന്ന ചർച്ചകളും വിമർശനങ്ങളും കണ്ടില്ലെന്ന് നടിക്കാൻ അദ്ദേഹത്തിന് കഴിയുന്നു. പ്രസവിക്കുന്ന നിമിഷം വരെ തന്റെ ജീവിതത്തെ നിർണ്ണയിച്ച സ്ഥാപനങ്ങൾക്കും വ്യാവഹാരിക പ്രക്രിയകൾക്കും 'പുറത്തുള്ള' ഏത് സമ്മോഹനപ്രതലത്തിലാണ് സ്ത്രീ 'മാതൃത്വം' എന്ന 'അനുഭവത്തെ' പ്രതിഷ്ഠിക്കുക?

കേരളത്തിൽ ഇന്ന് 'ഫെമിനിസം' ഏറ്റവുമധികം ചർച്ച ചെയ്യപ്പെടുന്നത് സാഹിത്യത്തെയും, സാഹിത്യവിമർശനത്തെയും ചുറ്റിപ്പറ്റിയാണ്. കേരളത്തിലെ ഏറ്റവും വലിയ രണ്ട് സാംസ്കാരികസ്ഥാപനങ്ങളാണ് അവ എന്നതാവാം കാരണം. ഈ മണ്ഡലങ്ങളിലെ അധീശരാഷ്ട്രീയത്തിന്റേ ശക്തി ഇത്തരം പ്രബന്ധങ്ങളിൽ തെളിയുന്നു.

*എസ്. സഞ്ജീവ്*
*9. 1. 1995*

വരിസംഖ്യാ നമ്പർ / | | | | | | |

# വരിസംഖ്യാ ഫോറം

സർകുലേഷൻ മാനേജർ
ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സ്
39/3006 മാണിക്കത്ത് റോഡ്
എറണാകുളം
കൊച്ചി 682 016

പേര് :.......................................................................................

വിലാസം :.......................................................................................

.......................................................................................

പിൻ.......................................................................................

കേരളപഠനങ്ങൾ/സമകാലീന കവിത ഒരു വർഷത്തേക്ക് തപാലിൽ അയച്ചുതരുവാൻ അപേക്ഷിക്കുന്നു. വരിസംഖ്യയായ രൂപ........................ പണമായി/............................ തീയതിയിലെ ചെക്ക്/ഡ്രാഫ്റ്റ്/മണിയോർഡർ നമ്പർ................................ ആയി അയക്കുന്നു.

കേരളപഠനങ്ങൾ .............. ലക്കം മുതലും സമകാലീന കവിത .............. ലക്കം മുതലും അയക്കുക.

സ്ഥലം :

തീയതി :

ഒപ്പ്

---

ചെക്ക്/ഡ്രാഫ്റ്റ്/മണിയോർഡർ ചിത്തിര പ്രിൻേറഴ്സ് & പബ്ലിഷേഴ്സിൻെറ പേരിൽ അയയ്ക്കുക
ചെക്കയക്കുകയാണെങ്കിൽ കളക്ഷൻ ചാർജിന് 10 രൂപ കൂടുതൽ ചേർക്കുക

---

# വരിസംഖ്യാ നിരക്കുകൾ

| | ഇന്ത്യയിൽ | പുറമേ |
|---|---|---|
| 1. കേരളപഠനങ്ങൾ...................................................... | രൂപ 50.00..... | US$ 15.00 |
| 2. സമകാലീന കവിത................................................. | രൂപ 50.00..... | US$ 15.00 |
| 3. കേരളപഠനങ്ങളും സമകാലീന കവിതയും ............. | രൂപ 90.00..... | US$ 25.00 |

| | | | | | | | | |
|---|---|---|---|---|---|---|---|---|
| കേരളപഠനങ്ങൾ | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| | | | | | | | | |
| സമകാലീന കവിത | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| | | | | | | | | |

**Subscription No. /** | | | | | | |

## SUBSCRIPTION FORM

***To***

The Circulation Manager
**Chithira Printers & Publishers**
39/3006, Manikath Road
Ernakulam, Kochi 682 016

***From***

Name : ...............................................

Addres : ...............................................

...............................................

...............................................

PIN ...............................................

Please send me **KERALA PADANANGAL/SAMAKALEENA KAVITA** by post for 1 (One) year. Subscription Fee of Rs....................... is sent by Cash/Cheque/Draft/Money Order No................................................ dated....................

Please send me **KERALA PADANANGAL** Issue............. onwards and **SAMAKALEENA KAVITA** Issue.............. onwards.

Place :

Date :

*Signature*

---

*Please send Cheque, Draft or Money Order in the name of*
***"Chithira Printers & Publishers"***
*Please add Rs.10/- to outstation cheques for collection charges.*

---

**Subscription Rates**

| | India | Abroad |
|---|---|---|
| 1. KERALA PADANANGAL | Rs.50.00 | US$ 15.00 |
| 2. SAMAKALEENA KAVITA | Rs.50.00 | US$ 15.00 |
| 3. KERALA PADANANGAL & SAMAKALEENA KAVITA | Rs.90.00 | US$ 25.00 |

| | | | | | | | | |
|---|---|---|---|---|---|---|---|---|
| **KERALA PADANANGAL** | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| | | | | | | | | |
| **SAMAKALEENA KAVITA** | 1 | 2 | 3 | 4 | 5 | 6 | 7 | 8 |
| | | | | | | | | |

## കടപ്പാട്

വി.വി.കെ. വാലത്തിൻെറ പ്രബന്ധം കേരളസർവകലാശാല തമിഴ്‌വിഭാഗം സുവർണജൂബിലി സെമിനാറിൽ മാർച്ച് 17, 1994ന് അവതരിപ്പിച്ചത്.

## രചയിതാക്കളുടെ മേൽവിലാസം


ടി.ജി. ജേക്കബ്, ഗാലറി കോൺട്രാ-ഇമേജ്, കോവളം ജംഗ്ഷൻ,
കോവളം (പോസ്റ്റ്), തിരുവനന്തപുരം 695 527

കെ.കെ. ഈശ്വരൻ, 4/5 ആലേ അപാർട്ട്മെൻറ്സ്, വസ്ത്രാപൂർ, അഹമ്മദാബാദ് 380 015

പി.പി. സുധാകരൻ, 301, ഈസ്റ്റ് മാൻഷൻ, 2 ഹച്ചിൻസൺസ് റോഡ്,
ബാംഗളൂർ 560 005

വെളുത്താട്ടു കേശവൻ, ചരിത്രവിഭാഗം, മംഗലാപുരം സർവകലാശാല, മംഗള ഗംഗോത്രി,
മംഗലാപുരം 574 199

ടി.ടി. ശ്രീകുമാർ, സെൻറർ ഫോർ ഡവലപ്പ്മെൻറ് സ്റ്റഡീസ്,
മെഡിക്കൽ കോളേജ് (പോസ്റ്റ്), തിരുവനന്തപുരം 695 011

സി. രാജേന്ദ്രൻ, സംസ്കൃതവിഭാഗം, കോഴിക്കോട് സർവ്വകലാശാല (പോസ്റ്റ്),
മലപ്പുറം 673 635

അലക്സ് മാത്യു, 60, സ്വാതി സൊസൈറ്റി, ന്യൂ സാമാ റോഡ്, ബറോഡ 390 008

വി.വി.കെ. വാലത്ത്, ചേരാനല്ലൂർ (പോസ്റ്റ്), കൊച്ചി 682 034

ടി. ത്രിവിക്രമൻ, സ്കൂൾ ഓഫ് മാത്തമാറ്റിക്കൽ സയൻസസ്,
കൊച്ചി സർവ്വകലാശാല (പോസ്റ്റ്), കൊച്ചി 682 022

പി. നാരായണമേനോൻ, 'നന്ദനം', അരിയന്നൂർ (പോസ്റ്റ്), തൃശൂർ 680 012

കെ.എൻ. പണിക്കർ, സെൻറർ ഫോർ ഹിസ്റ്റോറിക്കൽ സ്റ്റഡീസ്,
ജവഹർലാൽ നെഹ്റു സർവകലാശാല, ന്യൂ ദൽഹി 110 067

ദേവിക ജെ, സ്കൂൾ ഓഫ് സോഷ്യൽ സയൻസസ്, മള്ളൂശ്ശേരി (പോസ്റ്റ്),
കോട്ടയം 686 041

# കേരളപഠനങ്ങൾ

Rs. 15.00

**KERALA PADANANGAL**

A Quarterly Journal of Kerala Studies

Reg. No. E 10-30398/93

ISSN 0971-5967

## സമകാലീന കവിത 6

മഹാകവി പി.

പുതിയ പഠനങ്ങൾ

വി. സി. ശ്രീജൻ, ആർ. രാമചന്ദ്രൻ

ഇ. വി. രാമകൃഷ്ണൻ, പി. പി. രവീന്ദ്രൻ

വി. സി. ഹാരിസ്, ഡി. വിനയചന്ദ്രൻ

കെ. സി. നാരായണൻ, ബാലചന്ദ്രൻ വടക്കേടത്ത്

ഡോ. ടി. എൻ. സതീശൻ, കെ. നാരായണചന്ദ്രൻ

എന്നിവർ എഴുതുന്നു.

സച്ചിദാനന്ദന്റെ കവിതകൾ

കുറത്തി: പാരായണത്തിലെ ദുശ്ശീലങ്ങൾ

വടക്കേടത്ത് പത്മനാഭൻ

HON. EDITOR: K. T. RAM MOHAN. PRINTED AND PUBLISHED BY: K. NIRMALA
MG. PARTNER, CHITHIRA PRINTERS & PUBLISHERS, TYPESET & COVER
PRINTED AT CHITHIRA PRINTERS & PUBLISHERS, 39/3006, MANIKATH ROAD
ERNAKULAM - 682 016 PHONE : 364005